# ഗുരുപ്രണാമം

## ശ്രീ വിദ്യാധിരാജതീർത്ഥപാദ
## ചട്ടമ്പിസ്വാമി സ്മരണിക

പ്രസാധകർ,
ശ്രീ വിദ്യാധിരാജസഭ, തിരുവനന്തപുരം

(അൻപതാം വിദ്യാധിരാജസമാധിവാർഷികത്തോടനുബന്ധിച്ചു
പ്രസിദ്ധപ്പെടുത്തുന്നതു്)

വില — പതിനഞ്ചു രൂപാ

# ആമുഖം

അധുനിക കേരളത്തിന്റെ പിതാവു് എന്നു കരുതപ്പെടുന്ന ശ്രീ വിദ്യാധിരാജതീർത്ഥപാദ "ചട്ടമ്പി" സ്വാമിതിരുവടികൾ 1924 മേയ് മാസം അഞ്ചാം തീയതി പന്മനയിൽവച്ചു് മഹാസമാധിയടഞ്ഞു. അൻപതു വർഷങ്ങൾക്കുശേഷം 1974 മേയ്മാസം രണ്ടാം തീയതി മുതൽ അഞ്ചാം തീയതി വരെയുള്ള നാലുദിവസങ്ങളിലായി ശ്രീ വിദ്യാധിരാജസഭയുടെ അഭിമുഖ്യത്തിൽ പന്മന ആശ്രമത്തിൽവച്ചു് മഹാസമാധിയുടെ അശ്ശതവാർഷികം ആചരിക്കപ്പെട്ടു. ആ സന്ദർഭത്തിൽ സമാധിദിനാചരണത്തോടനുബന്ധിച്ചു് "ഗുരുപ്രണാമം" എന്ന നാമധേയത്തിൽ ഒരു അനുസ്മരണിക കൂടി പുറത്തിറക്കണമെന്നു് നിശ്ചയിച്ചിരുന്നു. എന്നാൽ, ലേഖനങ്ങൾ അയച്ചു കിട്ടുന്നതിനും അച്ചടി പൂർത്തിയാക്കുന്നതിനുമുള്ള കാലതാമസംകൊണ്ടു് മേയ് മാസത്തിൽ പുറത്തിറക്കേണ്ടിയിരുന്ന ഈ സ്മാരക ഗ്രന്ഥം ഡിസംബറിൽ മാത്രമേ ഞങ്ങൾക്കു പ്രകാശിപ്പിക്കുവാൻ കഴിയുന്നുള്ളു. ഈ കാലതാമസത്തിൽ നിർവ്യാജം ഖേദിക്കുന്നു.

അസാമാന്യ പ്രഭാവശാലികളായ അനേകം മഹാപുരുഷന്മാർക്കു് കേരളഭൂമി ജന്മംനല്കിയിട്ടുണ്ടെങ്കിലും, ശ്രീശങ്കരഭഗവത്പാദർ, വില്വമംഗലത്തു സ്വാമിയാർ, തുഞ്ചത്തു് എഴുത്തച്ഛൻ, ശ്രീ വിദ്യാധിരാജസ്വാമി തിരുവടികൾ, ശ്രീ നാരായണഗുരുദേവൻ എന്ന അഞ്ചു മഹാത്മാക്കൾ മറ്റെല്ലാവരെയും അധികരിച്ചു് ഉയർന്നു നില്ക്കുന്നവരാണെന്നു് നിസ്സംശയം പ്രഖ്യാപിക്കാം. അവരിൽ തന്നെയും അത്ഭുതകരമായ പ്രതിഭാവിലാസം കൊണ്ടു് ഏററവും ഉയർന്നു നില്ക്കുന്ന രണ്ടു ഗിരിശൃംഗങ്ങളാണു് ശ്രീ ശങ്കരനും ശ്രീ വിദ്യാധിരാജനും. ശ്രീ വിദ്യാധിരാജസ്വാമി തിരുവടികളുടെ ബഹുമുഖങ്ങളായ സംഭാവനകളെപ്പററി വസ്തുനിഷ്ഠമായ ഒരു അവലോകനം നടത്തുക ക്ഷിപ്രസാദ്ധ്യമായ കർത്തവ്യമല്ല. മനുഷ്യ ബുദ്ധിക്കു് അഗോചരവും അപ്രാപ്യവും ആയ ഒരു വ്യക്തിത്വമാണു് അദ്ദേഹത്തിന്റേതു്. "യതോ വാചോ നിവർത്തന്തേ—അപ്രാപ്യ മനസാ സഹ" എന്ന ശ്രുതി വചനം സ്വാമികളുടെ വ്യക്തിപ്രഭാവത്തിനു് സർവ്വഥാ അനുയുക്തമാകുന്നു. അങ്ങനെയുള്ള ഒരു മഹാപുരുഷനെ ബഹുജനസമക്ഷം അവതരിപ്പിക്കുവാൻ യത്നിക്കുന്ന ഒരു പുസ്തകം ഏതു തരത്തിലും അപര്യാപ്തമായിട്ടേ കലാശിക്കുവാൻ നിവൃത്തിയുള്ളൂ. ഈ കൃതിയുടെ ന്യൂനതകളെപ്പററി ഞങ്ങൾ തികച്ചും ബോധവാന്മാരാണെന്നു മാത്രം തുറന്നു പറഞ്ഞുകൊള്ളുന്നു.

ഗുരുപ്രണാമത്തിൽ ചേക്കുന്നതിനായി സ്വാമിതിരുവടികളുടെ ശിഷ്യപ്രശിഷ്യന്മാരെപ്പററിയുള്ള പ്രാമാണികങ്ങളായ ലേഖനങ്ങൾകൂടി ഞങ്ങൾ ശേഖരിച്ചിട്ടുണ്ടായിരുന്നു. എന്നാൽ കടലാസ്സിന്റെ ദൗർല്ലഭ്യംമൂലം അവയൊന്നും ഈ സമാഹാരത്തിൽ ചേക്കുവാൻ സാധിക്കാതിരുന്നതു് ഞങ്ങൾക്കു് വളരെ വിഷാദത്തിനു കാരണമായിട്ടുണ്ടു്. ശിഷ്യന്മാരെപ്പററിയുള്ള പ്രബന്ധങ്ങളെല്ലാം ഉൾക്കൊള്ളിച്ചു് "തീത്ഥതരംഗിണി" എന്ന പേരിൽ മറെറാരു പുസ്തകമായി അച്ചടിപ്പിക്കുന്നതിനാണു് ഇപ്പോൾ തീരുമാനിച്ചിരിക്കുന്നതു്. ആ ലേഖനങ്ങൾ അയച്ചുതന്ന പ്രശസ്ത സുഹൃത്തുക്കൾ സദയം പൊറുക്കുമെന്നു് വിശ്വസിക്കുന്നു.

ഞങ്ങളുടെ അഭ്യത്ഥന അനുസരിച്ചു് സ്വാമി തിരുവടികളെപ്പററി ലേഖനങ്ങളും കവിതകളും അയച്ചുതന്നു് അനുഗ്രഹിച്ചു ശ്രീ വിദ്യാധിരാജഭക്തന്മാരായ എല്ലാ സുഹൃജ്ജനങ്ങളോടും ഞങ്ങൾക്കുള്ള കൃതജ്ഞത അവാച്യമാകുന്നു. അതിമനോഹരമായി ഈ പുസ്തകത്തിന്റെ മുദ്രണം നിർവഹിച്ചുതന്ന കൊല്ലം എസ്സ്. ററി. റെഡ്യാർ ആൻറ് സൺസ് അധികൃതരോടും ഞങ്ങൾ അത്യന്തം കടപ്പെട്ടവരാണു്. അവരെയെല്ലാം നന്ദിപൂവം സ്മരിക്കുന്നതിനു് ഈ സന്ദർഭം ഉപയോഗിച്ചു കൊള്ളട്ടെ.

"ഗുരുപ്രണാമ"ത്തെ, ശ്രീ വിദ്യാധിരാജ സഭയ്ക്കുവേണ്ടി, കേരളത്തിലെ സംസ്കാരസമ്പന്നരായ സഹൃജനങ്ങളുടെ മുന്നിൽ, അനുഗ്രഹപ്രാത്ഥനയോടുകൂടി ഭക്ത്യാദരപുരസ്സരം അവതരിപ്പിച്ചുകൊള്ളുന്നു.

തിരുവനന്തപുരം,
5–12–1974

ആർ. രാമചന്ദ്രൻനായർ

# വിഷയവിവരം



MAHA SAMADHI KENDRAM-PANMANA-KERALA
Here Mahatma Gandhi Spent Two days in DHYANAM
[19th & 20th Feb: 1934]

# ഗുരുപ്രണാമം

(അഷ്ടോത്തരശതപ്രണാമാഞ്ജലി)

*തുളസീവനം*

**ഓം നമോ വിദ്യാധിരാജായ**

ധ്യാനം

ധ്യായേദ് വിസ്തൃത ഫാലദീപ്തവദനം,
ഗൗരോജ്ജ്വല ശ്മശ്രുകം
കാരുണ്യാമൃത പൂരിതാബ്ജനയനം,
ശ്വേതാംബരം, ശ്രീകരം,
ചിന്മുദ്രാന്വിത ദീർഘ ബാഹുയുഗളം,
പദ്മാസനസ്ഥം, ഗുരും,
ശ്രീ ഭട്ടാരകതീർത്ഥ പാദ,മമലം,
വിദ്യാധിരാജം, മുനിം.

നാമാവലി

ദിവ്യ വിദ്യാധിരാജശ്രീ
മുനയേ തേ നമോ നമഃ
തീർത്ഥപാദ മഹാപംക്തി
ഗുരവേ തേ നമോ നമഃ 1

മഹാനന്ദ പുരോദ്ഭൂത
ജ്ഞാനദീപായ തേ നമഃ
സഹസ്രോത്തരമേകോന
ത്രിംശജ്ജാതായ തേ നമഃ 2

സിംഹമാസ സമുത്പന്ന
താപസായ നമോ നമഃ
ഭരണീ പുണ്യനക്ഷത്ര
ഭൂജാതായ നമോ നമഃ 3

അയ്യപ്പദിവ്യ നാമ്നാദൗ
കഥിതായ നമോ നമഃ
ശിശുരിത്യാഖ്യയാ പശ്ചാദ്
വിദിതായ നമോ നമഃ 4

ദശസപ്തക വർഷീയ
ലീലാനന്ദായ തേ നമഃ
ഭരതോർവ്വീ മഹാപുണ്യ
ശ്രീലദേഹായ തേ നമഃ 5

അനഘോജ്ജ്വല സൗവർണ്ണ
വിഗ്രഹായ നമോ നമഃ
വിശാല നിടിലാർദ്ധേന്ദു
ഭൂഷിതായ നമോ നമഃ 6

തീക്ഷ്ണോജ്ജ്വല വിശാലാക്ഷി
കമലായ നമോ നമഃ
ലോകശോകാപഹപ്രേമ
കടാക്ഷായ നമോ നമഃ 7

ഉന്നതപ്രൗഢ നാസാ സം–
ശോഭിതായ നമോ നമഃ
കുന്ദേന്ദുധവളാദീർഘ
ശ്മശ്രുലായ നമോ നമഃ 8

പരിപാവന ഹാരശ്രീ
ലസത്കണ്ഠായതേ നമഃ
ആജാനു ദീർഘദോർദ്ദണ്ഡ
മണ്ഡിതായ നമോ നമഃ 9

തുഹിനാഭാംബരച്ഛന്ന
ദിവ്യഗാത്രായതേ നമഃ
അത്യദ്ഭുത പ്രഭാപൂര
പരിവേഷായതേ നമഃ 10

പരവൈരാഗ്യ കൗമാര
ജീവന്മുക്തായതേ നമഃ
ചിന്മുദ്രാശ്രദ്ധ തത്ത്വാർത്ഥ
പ്രബുദ്ധായ നമോ നമഃ 11

ശരണ്യത്രാണ നിപുണ
ചരണായ നമോ നമഃ
ശിഷ്യപ്രേമ ശ്രിതാലോക
സംഗ്രഹായ നമോ നമഃ 12

ശിശുസന്നിഭ നൈർമ്മല്യ
പൂർണ്ണ ചിത്തായതേ നമഃ
ശിശുപ്രേമനിതാന്താർദ്ര
മാനസായ നമോ നമഃ 13

സൗകുമാര്യസുധാ പൂർണ്ണ
സാരള്യായ നമോ നമഃ
പഞ്ചമീ ചന്ദ്രികാതുല്യ
സുസ്മേരായ നമോ നമഃ 14

ചരാചര ദയാസ്നിഗ്ദ്ധ
ഹൃദയായ നമോ നമഃ
പശു സർപ്പ ശകുന്താത്ത
സൗഹൃദായ നമോ നമഃ 15

നൈർമ്മല്യാർജ്ജവ സംപ്രാപ്ത
ലോകശ്രദ്ധായതേ നമഃ
പ്രകൃത്യംബാമഹാലാസ്യ
പ്രമോദായ നമോ നമഃ 16

നിബിഡാരണ്യ സഞ്ചാര
കൗതുകായ നമോ നമഃ
സുമസായക വിദ്വേഷ
സുമപ്രീതായതേ നമഃ 17

പന്മനാസ്ഥാന സംത്യക്ത
ശരീരായ നമോ നമഃ
സഹസ്രോത്തരമേകോന
ശതമുക്തായ തേ നമഃ 18

മേഷമാസപരിത്യക്ത
ഭൗതികായ നമോ നമഃ
കാർത്തികാ പുണ്യനക്ഷത്രേ
പ്രാപ്തമോക്ഷായതേ നമഃ 19

ഗുഹഭക്തി സുധാപൂർണ്ണ
ഹൃദയായ നമോ നമഃ
രാജരാജേശ്വരീ പ്രേമ
നിലയായ നമോ നമഃ 20

ചതുഃഷഷ്ടി കലാവിദ്യാ
കോവിദായ നമോ നമഃ
സുകുമാര കലാലോക
സമ്രാഡ്ഭൂതായതേ നമഃ 21

വീണാവാദന സാമർത്ഥ്യ
ഹൃഷ്ടഭക്തായതേ നമഃ
സംഗീതാലാപ സാരസ്യ
ജിതവിശ്വായതേ നമഃ 22

നാദബ്രഹ്മസുധാപാന
മത്തചിത്തായതേ നമഃ
ഗാതൃഗാനഗേയ ത്രൂപ
വസ്തുബുദ്ധായതേ നമഃ. 23

ഭക്തലോക സമാരാദ്ധ്യ
പാദുകായ നമോ നമഃ
കടാക്ഷക്ഷാളിതാതങ്ക
ഭക്ത സംഘായതേ നമഃ 24

സർവ്വ വേദാന്ത സാരജ്ഞ
പണ്ഡിതായ നമോ നമഃ
സിദ്ധാന്തമാർഗ്ഗ സർവ്വജ്ഞ
ഗുരുദേവായതേ നമഃ 25

അദ്വൈതാമല സത്തത്ത്വ
രസജ്ഞായ നമോ നമഃ
ദ്വിതീയ ശങ്കരാചാര്യ
ഭട്ടപാദായതേ നമഃ 26

അജ്ഞാനധ്വാന്ത സംഘാത
ഭാസ്കരായ നമോ നമഃ
പ്രതിവാദിമതംഗൗഘ
പഞ്ചാസ്യായ നമോ നമഃ 27

പാപസഞ്ചയകാന്താര
ജ്വലനായ നമോ നമഃ
സംസാരഘോരശോകാഗ്നി
സുധാവർഷായതേ നമഃ 28

അമാനുഷ മഹാപ്രജ്ഞാ
സമ്പന്നായ നമോ നമഃ
ശിഷ്യസഞ്ചയ നിർവ്വാണ
മാർഗ്ഗദീപായതേ നമഃ 29

ഗുരൂണാം ഗുരവേ സത്യ
ദർശകായ നമോ നമഃ
നാരായണ ഗുരുപ്രീത
ഗുരുഭൂതായതേ നമഃ 30

നീലകണ്ഠയതീന്ദ്ര ശ്രീ
ഗുരുപാദായതേ നമഃ
തീർത്ഥപാദ മുനിശ്രേഷ്ഠ
ഗുരുവര്യായതേ നമഃ 31

അദ്ധ്യാത്മജ്ഞാനവിജ്ഞാന
നിധയേതേ നമോ നമഃ
ജ്ഞാതൃജ്ഞാനജ്ഞേയ രൂപ
ബ്രഹ്മൈക്യായ നമോ നമഃ 32

ശിഷ്യജിജ്ഞാസു ദാക്ഷിണ്യ
സമുദ്രായ നമോ നമഃ
ചിദാനന്ദാബ്ധി കല്ലോല
നിമഗ്നായ നമോ നമഃ 33

ലീലയാദർശിതാശ്ചര്യ
സിദ്ധിജാലായതേ നമഃ
ഗംഗാപ്രദനിഭാടൂഷ്യ
ഗംഭീരായ നമോ നമഃ 34

വേദാന്ത പദസംപ്രാപ്ത്യാ
പ്രാപ്തകാമായതേ നമഃ
അനാസ്തിക മനോലീന
തമസ്സൂര്യായതേ നമഃ 35

പുണ്യകീർത്തിമതേ സർവ്വ
സന്നുതായ നമോ നമഃ
ചിദാകാശ ഖഗജ്യോതി-
രൂപായ നമോ നമഃ 36

ഉപനിഷത് സാരസത്യ
മർമ്മജ്ഞായ നമോ നമഃ
ബ്രഹ്മസൂത്രാന്തരാലീന
തത്ത്വജ്ഞായ നമോ നമഃ 37

ഗീതാസാര മഹായോഗ
കർമ്മജ്ഞായ നമോ നമഃ
വാസനാ ത്യാഗസമ്പന്ന
സ്ഥിത പ്രജ്ഞായതേ നമഃ 38

ശിവജ്ഞാന മഹായോഗി
മൂർദ്ധന്യായ നമോ നമഃ
വിഷ്ണുഭക്തി സുധാസാര
പ്രസന്നായ നമോ നമഃ 39

ശാക്തേയ സാധനാ സമ്പത്
ധനികായ നമോ നമഃ
രാജയോഗി മഹാരാജ
സാർവ്വഭൗമായതേ നമഃ 40

സ്വശിഷ്യാചാരിത മഹാ
കർമ്മയോഗായതേ നമഃ
കർമ്മഭക്തിജ്ഞാനയോഗ
ത്രിവേണ്യൈതേ നമോ നമഃ 41

ധർമ്മമോക്ഷൈക സംപ്രാപ്ത
പൂർണ്ണാനന്ദായതേ നമഃ
അർത്ഥകാമ പരാവൃത്ത
ഹൃദയായ നമോ നമഃ 42

ഭക്താഖില പുമർത്ഥാനാം
സാധകായ നമോ നമഃ
ശോകതപ്ത ജനാനന്ദ
മധുവർഷായതേ നമഃ 43

ലോകപ്രത്യക്ഷ രൂപശ്രീ
വൈകുണ്ഠായ നമോ നമഃ
പരാനന്ദ സുധാസിന്ധു
പ്രമഗ്നായ നമോ നമഃ 44

നിരുപാധിക ചൈതന്യ
സ്വരൂപായ നമോ നമഃ
ഏകസദ്ദർശനാനന്ത
ദൃഷ്ടിദായ നമോ നമഃ 45

നിജപ്രഭാവ സംപൂത
ഭുവനായ നമോ നമഃ
ശുകമാർഗ്ഗ നിരായാസ
ധൃതമോക്ഷായതേ നമഃ 46

ഭക്തഹൃത് ഭീതിതാമിസ്ര
മിഹിരായ നമോ നമഃ
സമസ്തപാപതാപൗഘ
ദഹനായ നമോ നമഃ 47

നാമ സങ്കീർത്തനരത
ജ്ഞാനദായ നമോ നമഃ
തുരീയ പദസംലീന
കേവലായ നമോ നമഃ 48

ദഹരാകാശ സംദൃഷ്ട
മഹാതത്ത്വായതേ നമഃ
പുനരാവൃത്തി മാഹാത്മ്യ
സമ്പൂർണ്ണായ നമോ നമഃ 49

കൈവല്യഗോരസാസ്വാദ
ഗോപബാലായതേ നമഃ
ശിഷ്യദർശിത കൈവല്യ
മഹാമാർഗ്ഗായതേ നമഃ 50

സദാകൈവല്യ സന്നിഷ്ഠ
ലബ്ധകാമായതേ നമഃ
സാക്ഷാത് കൈവല്യ രൂപശ്രീ
ചിദാനന്ദായതേ നമഃ 51

അനന്താദ്വൈത വാരാശി
പാരഗായ നമോ നമഃ
സദസത്ഭേദ സംഘാത
ഘാതകായ നമോ നമഃ 52

ഇഹാമുത്ര മഹാജ്ഞാന
സർവ്വജ്ഞായ നമോ നമഃ
സദാ പരമ ഭട്ടാര
പദഭൂഷായതേ നമഃ 53

ക്ഷയോദയ തരംഗാളീ
ഭംഗാംഗായ നമോ നമഃ
സ്വയം സാക്ഷാച്ചിദാനന്ദ
മൂർത്തയേ തേ നമോ നമഃ 54

അന്യഥാ ശരണം നാസ്തി ത്വമേവ ശരണം മമ
തസ്മാദ് വിദ്യാധിരാജ! ത്വം രക്ഷ രക്ഷ മുനീന്ദ്ര! മാം.

# ശ്രീ വിദ്യാധിരാജസ്വാമികൾ

( ലഘുജീവചരിത്രം )

*യാമിനീദേവി*

ബ്രഹ്മശ്രീ വിദ്യാധിരാജ തീർത്ഥപാദ ("ചട്ടമ്പി") സ്വാമി തിരുവടികൾ 1853 ആഗസ്റ്റ് 25-ാംനു (കൊ. വ. 1029 ചിങ്ങം 11-ാംനു) വ്യാഴാഴ്ച തിരുവനന്തപുരം നഗരത്തിലുള്ള കണ്ണമ്മൂല എന്ന സ്ഥലത്തു് താമരശ്ശേരി ഇല്ലത്തു് വാസുദേവൻനമ്പൂതിരിയുടെയും ഉള്ളൂർക്കോട്ടുവീട്ടിൽ നങ്ങമ്മപ്പിള്ള എന്ന മഹതിയുടെയും പ്രഥമ സന്താനമായി ജനിച്ചു. അയ്യപ്പൻ എന്നാണ് അദ്ദേഹത്തിനു് ഔപചാരികമായി നാമകരണം ചെയ്യപ്പെട്ടതെങ്കിലും കുഞ്ഞൻ പിള്ള എന്ന പേരിലാണ് കുട്ടിക്കാലം മുതലേ അറിഞ്ഞുപോന്നതു്. വീട്ടിലെ ദാരിദ്ര്യംമൂലം വിദ്യാലയത്തിൽ ചേർന്നു പഠിക്കാൻ ആദ്യകാലത്തു സാധിച്ചില്ലെങ്കിലും സ്വപ്രയത്നംകൊണ്ടുതന്നെ അദ്ദേഹം മലയാളം, സംസ്കൃതം, തമിഴ് എന്നീ ഭാഷകളിലും ഗണിതശാസ്ത്രത്തിലും നല്ല അവഗാഹം നേടി.

ചെറിയ കുട്ടിയായിരിക്കുമ്പോൾതന്നെ കുഞ്ഞൻപിള്ള വീട്ടിനടുത്തുള്ള ഒരു ദേവീക്ഷേത്രത്തിൽ മാലകെട്ടി കൊടുക്കുന്ന ജോലിയിൽ നിയമിതനായി. ആ ദേവാലയത്തിൽ ദർശനത്തിനു വന്നുചേർന്ന ഒരു സന്യാസിയെ യദൃച്ഛയാ കണ്ടുമുട്ടുവാനും അദ്ദേഹത്തിൽ നിന്നു് "ബാലാസുബ്രഹ്മണ്യ" മന്ത്രോപദേശം വാങ്ങുവാനും ആ ബാലനു സാധിച്ചു. അന്നു് അദ്ദേഹത്തിനു് ഏകദേശം 13-14 വയസ്സു പ്രായമായിരുന്നു. ഈ മന്ത്രം അക്ഷരലക്ഷം ജപിച്ചു സിദ്ധി വരുത്തിയതോടുകൂടിയാണ് അദ്ദേഹത്തിന്റെ ജീവിതക്രമത്തിനു് ശ്രദ്ധേയമായ ഒരു മാററം സംഭവിച്ചതു്. 'ഷണ്മുഖദാസൻ' എന്ന നാമധേയം ലഭിക്കാൻ ഇടയാക്കിയതും ഈ മന്ത്രോപാസനതന്നെ.

15 വയസ്സിൽ, ഏതാണ്ടു് ആറുമാസക്കാലത്തേക്കു്, പേട്ടയിൽ രാമൻപിള്ള ആശാൻ എന്ന പണ്ഡിതന്റെ പാഠശാലയിൽ ചേർന്നു സംഗീതം പഠിക്കുവാൻ ഇടയായി. അക്കാലത്തു് ആ വിദ്യാലയത്തിലെ 'ചട്ടമ്പിള്ള' അഥവാ 'ചട്ടമ്പി' ('മോണിട്ടർ' എന്നും, 'ക്ലാസ് ലീഡർ' എന്നും ഇപ്പോൾ വിളിക്കപ്പെടുന്ന ജോലി) ആയിരുന്നതുകൊണ്ടു്, 'കുഞ്ഞൻ പിള്ളച്ചട്ടമ്പി' എന്ന സ്ഥിരമായ ഒരു അഭിധാനംതന്നെ അദ്ദേഹത്തിനു ലഭിച്ചു.

വീട്ടിലെ പട്ടിണികൊണ്ടു് പാഠശാലാവിദ്യാഭ്യാസം നേരത്തെ അവസാനിപ്പിക്കേണ്ടതായി വന്നു. ദാരിദ്ര്യശമനത്തിനായി കുറച്ചുകാലം കൂലിപ്പണിക്കാരനായും പിന്നീടു് 'കൊല്ലൂർമഠം' എന്ന ആഢ്യബ്രാഹ്മണ ഗൃഹത്തിലെ കണക്കെഴുത്തുകാരനായും ജോലിചെയ്തു

ഏതാണ്ടു് 16 – 17 വയസ്സു പ്രായമുള്ളപ്പോൾ മാതൃസഹോദരീപുത്രനായ കൃഷ്ണപിള്ള എന്ന ജ്യേഷ്ഠനോടൊപ്പം നെയ്യാററിൻകര എന്ന സ്ഥലത്തു പോകുവാനും അവിടെ ആധാരമെഴുത്തുകാരനായി ജോലിചെയ്യുവാനും ഇടയായി. ഭൂതപ്പാണ്ടിയിലും കുറച്ചുകാലം

ഈ ജോലിയിൽ ഏർപ്പെട്ടു. പക്ഷെ, ആ സ്ഥലത്തെ കാലാവസ്ഥ രസിക്കാതിരുന്നതുകൊണ്ട് അദ്ദേഹം താമസിയാതെ തിരുവനന്തപുരത്തേക്കുതന്നെ മടങ്ങിപ്പോന്നു. അതിനുശേഷം കുറച്ചു നാൾ ഒരു വക്കീലിൻെറ ഗുമസ്തനായും, പിന്നീട് അല്പകാലം ഹജൂർ കച്ചേരിയിൽ (ഇപ്പോഴത്തെ 'സെക്രട്ടേറിയററ്') അക്കൗണ്ടൻറ് ആയും ജോലി നോക്കി. ഒരു മേലുദ്യോഗസ്ഥൻെറ ഔദ്ധത്യം സഹിക്കാൻ വയ്യാതെയാണ് ഈ രണ്ടാമത്തെ ജോലി രാജികൊടുത്തതു്.

അക്കാലത്തു് പേട്ടയിൽ രാമൻപിള്ള ആശാൻ നടത്തിവന്നിരുന്ന 'ജ്ഞാനപ്രജാഗരം' എന്ന സത്സംഗസഭയിൽ വച്ചു് 'തൈക്കാട്ടു് അയ്യാസ്വാമി' എന്ന പ്രസിദ്ധ യോഗിയുമായി പരിചയപ്പെട്ടു് യോഗമുറകളെല്ലാം അഭ്യസിക്കുവാൻ സാധിച്ചു. രാജകീയ വിദ്യാലയത്തിലെ ദ്രാവിഡ ഭാഷാദ്ധ്യാപകനായ 'സ്വാമിനാഥദേശികനു'മായുള്ള പരിചയത്തിൽ തമിഴിലെ വേദാന്തഗ്രന്ഥങ്ങളെല്ലാം അവഗാഢമായി പഠിക്കുന്നതിനും സന്ദർഭം കിട്ടി.

കുഞ്ഞൻപിള്ളയ്ക്കു് ഏകദേശം 24 വയസ്സു പ്രായമുള്ളപ്പോൾ തിരുവനന്തപുരത്തെ നവരാത്രി വിദ്വൽ സദസ്സിൽ പങ്കെടുക്കാൻ എത്തിച്ചേർന്ന 'സുബ്ബാജടാപാഠികൾ' എന്ന മഹാപണ്ഡിതനുമായി പരിചയപ്പെടുവാനിടയായി. ഈ പരിചയം സാമാന്യം ദീർഘമായ ഒരു ഗുരുശിഷ്യ ബന്ധത്തിലാണ് കലാശിച്ചതു്. ജടാപാഠികൾ ബുദ്ധിമാനായ ആ യുവാവിനെ ജന്മസ്ഥലമായ തമിഴ്നാട്ടിലെ 'കല്ലിടൈക്കുറിച്ചി' എന്ന ഗ്രാമത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി, 3 വർഷക്കാലം അന്തേവാസിയായി വിദ്യാഭ്യാസം ചെയ്യിച്ചു. സംസ്കൃതത്തിലും തമിഴിലുമുള്ള അദ്ധ്യാത്മശാസ്ത്രഗ്രന്ഥങ്ങളെല്ലാം ആ യുവാവു് ഇക്കാലംകൊണ്ടു് പഠിച്ചുതീർത്തു.

കല്ലിടൈക്കുറിച്ചിയിൽ നിന്നു വിട്ടുപോന്ന ഷണ്മുഖദാസൻ കുറച്ചു മാസക്കാലം ദക്ഷിണേന്ത്യയിലു മുഴുവൻ ചുററി സഞ്ചരിച്ചു് അനേകം പുണ്യതീർത്ഥങ്ങൾ സന്ദർശിക്കയും, പല മഹാത്മാക്കളോടും അനുഗ്രഹം വാങ്ങുകയും ചെയ്തു. കുറച്ചുകാലം പണ്ഡിതവരേണ്യനായ ഒരു മുസ്ലീംതങ്ങളുമായി സഹവസിച്ചു് മാഹമ്മദ മതത്തെപ്പററി കൂലങ്കഷമായി പഠിച്ചു. [പില്ക്കാലത്തു് പല മുഹമ്മദീയരെയും അത്ഭുതപ്പെടുത്തത്തക്ക രീതിയിൽ ഇസ്ലാമിലുള്ള നിഷ്കൃഷ്ടജ്ഞാനവും ആ മതത്തെപ്പററിയുള്ള ബഹുമാനാദരങ്ങളും അദ്ദേഹം പ്രകടിപ്പിച്ചിട്ടുണ്ടു്] അക്കാലത്തുതന്നെ അല്പനാൾ മരുത്വാമലയിൽ താമസിച്ചു് 'ആത്മാനന്ദകുമാരവേലു' എന്ന യോഗീശ്വരനിൽ നിന്നു് യോഗശാസ്ത്രത്തിലെ ഉപരിമുറകൾ അഭ്യസിക്കുകയുണ്ടായി.

ഏകദേശം 27–28 വയസ്സു പ്രായമുള്ളപ്പോഴാണ് അദ്ദേഹം തിരുവനന്തപുരത്തു മടങ്ങിയെത്തിയതു്. ഇതിനു് അല്പകാലത്തിനു ശേഷം അദ്ദേഹത്തിൻെറ പ്രിയപ്പെട്ട മാതാവു് ദിവംഗതയായി. അമ്മയുടെ മരണശയ്യക്കരികിൽ നിസ്തന്ദ്രം ശുശ്രൂഷകനായി വർത്തിച്ചിരുന്ന ആ പുത്രൻ മാതൃവിയോഗത്തിനുശേഷം 'ഇനി ഈ വീടുമായുള്ള ബന്ധം ഞാൻ വിടുർത്തിയിരിക്കുന്നു' എന്നു പ്രഖ്യാപിച്ചു് ആ ഗൃഹം വിടുകയും പിന്നീടൊരിക്കലും അവിടെ കാൽകുത്താതിരിക്കുകയുമാണ് ചെയ്തതു്.

ശാസ്ത്രജ്ഞാനം ലഭിച്ചെങ്കിലും ആത്മജ്ഞാനം ലഭിച്ചു കഴിയായ്കയാൽ വ്യഥിതനായ ആ യുവാവു് മാതൃചരമാനന്തരം വീണ്ടും സന്യാസഗുരുവിനെ തേടി ദേശാടനം ആരംഭിച്ചു. (അദ്ദേഹത്തിനു് അന്നു് ഏകദേശം 28 വയസ്സു പ്രായമായിരുന്നു.) യദൃച്ഛയാ കന്യാകുമാരി ജില്ലയിലുള്ള 'വടിവീശ്വരം' എന്ന ഗ്രാമത്തിൽവച്ചു് പ്രാകൃതവേഷധാരിയും ഏ

താണ്ടു് ഒരു ഭ്രാന്തനെപ്പോലെ തോന്നിക്കുന്നവനുമായ ഒരു അവധൂതനെ കണ്ടുമുട്ടുന്നതിനും സംസാരബന്ധവിച്ഛേദകമായ ആത്മജ്ഞാനം നേടുന്നതിനും അദ്ദേഹത്തിനു സാധിച്ചു.

ജ്ഞാനോദയത്തിനു ശേഷം അടുത്ത ഒന്നുരണ്ടു വർഷക്കാലം മിക്കവാറും തിരുവനന്തപുരം ജില്ലയിലെ വടക്കൻ പ്രദേശങ്ങളിൽ ഒരു സഞ്ചാരി എന്ന നിലയിലാണു് സ്വാമികൾ ചിലവഴിച്ചതു്. അദ്ദേഹത്തിനു് ഏതാണ്ടു് 30 വയസ്സു പ്രായമുള്ളപ്പോൾ അണിയൂർ ക്ഷേത്രത്തിൽ വച്ചു് ചെമ്പഴന്തിക്കാരനായ 'നാണുആശാൻ' എന്ന യുവാവു് അദ്ദേഹത്തെ സമീപിക്കുകയും ശിഷ്യത്വം സ്വീകരിക്കുകയും ചെയ്തു. പിന്നീടു് ഏതാണ്ടു് മൂന്നുനാലു വർഷക്കാലം അവർ രാമലക്ഷ്മണന്മാരെപ്പോലെ സന്തതസഹചാരികളായി കഴിഞ്ഞുകൂടി. സ്വാമികൾ ആദ്യം മന്ത്രോപദേശവും പിന്നീടു് ജ്ഞാനോപദേശവും നൽകി, നാണുആശാനെ നാം ഇന്നു് അറിയുന്ന നാരായണഗുരുവായി മാററിത്തീർത്തു എന്നു പറഞ്ഞാൽ മതിയല്ലോ.

പ്രഥമ ശിഷ്യൻ ലബ്ധജ്ഞാനനായി വേർപെട്ടു പോയതിനു ശേഷമാണു് സ്വാമികൾ തിരുവിതാംകൂർ സംസ്ഥാനത്തിൻെറ വടക്കൻ പ്രദേശങ്ങളിലേക്കും കൊച്ചി രാജ്യത്തിലേക്കും സഞ്ചാരം ആരംഭിച്ചതു്. അപ്പോൾ അദ്ദേഹത്തിനു് ഏകദേശം 35 വയസ്സു പ്രായമായിരുന്നു. ഒരിക്കൽ ഏററുമാനൂർ പ്രദേശത്തുവച്ചു് 'സർപ്പസന്തതികളേ! പാപികളേ!' എന്നു് ആക്രോശിച്ചുകൊണ്ടു് അദ്ദേഹത്തെ സമീപിച്ചു് 'സനാതനധർമ്മത്തെ ഉടൻ പരിത്യജിച്ചു് ക്രിസ്തുവിൽ അഭയം തേടിയില്ലെങ്കിൽ നിത്യനരകത്തിൽ വീണുപോകും' എന്നു് ഭയപ്പെടുത്തിയ ഒരു പാതിരിക്കു മറുപടിയായി 'ക്രിസ്തുമതനിരൂപണം' എന്ന ഗ്രന്ഥം എഴുതിയതു് ഇക്കാലത്താണു്. കാളിയാങ്കൽ നീലകണ്ഠപ്പിള്ള, കരുവാ കൃഷ്ണനാശാൻ എന്ന രണ്ടു ഗൃഹസ്ഥശിഷ്യന്മാരെ, ഏതാണ്ടു് മിഷനറിമാരായിത്തന്നെ, സനാതന ധർമ്മസന്ദേശം പരത്തുവാനായി അദ്ദേഹം കേരളത്തിൻെറ പല ഭാഗങ്ങളിൽ അയച്ചു.

സ്വാമികൾക്കു് ഏതാണ്ടു് 39 വയസ്സു പ്രായമുള്ളപ്പോൾ, എറണാകുളത്തു വച്ചു്, (അദ്ദേഹത്തെക്കാൾ പത്തു വയസ്സിനു പ്രായക്കുറവുള്ള) വിവേകാനന്ദസ്വാമിയുമായി ഒരു സമാഗമം ഉണ്ടായി. വിവേകാനന്ദൻെറ അഭിലാഷപ്രകാരം 'ചിൻമുദ്ര'യുടെ രഹസ്യതത്വം മനസ്സിലാക്കിക്കൊടുത്തതു് ഈ സന്ദർഭത്തിലാണു്. കേരളത്തിൽ താൻ കണ്ട ഒരേയൊരു 'പരിണത പ്രജ്ഞൻ' എന്നു് വിവേകാനന്ദസ്വാമി ശ്രീവിദ്യാധിരാജ സ്വാമികളെപ്പററിയും, വിവേകാനന്ദൻ 'വായ് തുറന്നാൽ മണൽത്തരി പോലും മധുരിച്ചുപോകും' എന്നു് പരമഭട്ടാരകസ്വാമികൾ അദ്ദേഹത്തെപ്പററിയും അഭിപ്രായപ്പെടുകയുണ്ടായിട്ടുണ്ടു്.

മൂവാററുപുഴയിൽവച്ചു് മാറാടി ഗ്രാമക്കാരനായ നീലകണ്ഠപ്പിള്ള എന്ന മഹാബുദ്ധിമാനായ ഒരു ബാലൻ സ്വാമികളുമായി പരിചയപ്പെട്ടു് അദ്ദേഹത്തിൻെറ ശിഷ്യത്വം നേടുകയുണ്ടായി. ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ എന്ന പേരിൽ പിൽക്കാലത്തു് ഭാരതത്തിനു പുറത്തുള്ള രാജ്യങ്ങളിൽപോലും പ്രശസ്തി നേടിയ മഹാപുരുഷൻ ഇദ്ദേഹമാണു്.

വിദ്യാധിരാജസ്വാമികൾ ഈ കാലഘട്ടം മുഴുവൻ നിസ്തന്ദ്രമായി തിരുവിതാംകൂർ, കൊച്ചി രാജ്യങ്ങളിൽ എമ്പാടും സഞ്ചരിച്ചു് ഹൈന്ദവജനതയ്ക്കു് ആധ്യാത്മിക പ്രബുദ്ധത വരുത്തുന്നതിനു വേണ്ടിയും ജാതിചിന്ത, അന്ധമായ ബ്രാഹ്മണമേധാവിത്വം എന്നിങ്ങനെയുള്ള അനാചാരങ്ങളെ ദൂരീകരിക്കുവാൻ വേണ്ടിയും അശ്രാന്തമായി പരിശ്രമിച്ചു പോന്നു. ആധ്യാത്മികശാസ്ത്രം അഭ്യസിക്കുന്നതിനുപോലും ജാതിബ്രാഹ്മണർക്ക്

മാത്രമേ അർഹതയുള്ളു എന്നെല്ലാമുള്ള മൂഢവിശ്വാസങ്ങളെ കടപുഴക്കി എറിയുവാനും, അബ്രാഹ്മണരായ ഹിന്ദുക്കളെ ആത്മബോധത്തിൻെറ ഔന്നത്യങ്ങളിലേക്ക് ഉയർത്തിക്കൊണ്ടു പോകുവാനും അദ്ദേഹത്തിനു സാധിച്ചു. ബ്രിട്ടീഷ് ഗവണ്മെൻറിൻെറ പ്രച്ഛന്നമായ ആനുകൂല്യത്തോടുകൂടി സനാതന ധർമ്മത്തെപ്പററി ദുഷ്പ്രചരണങ്ങൾ നടത്തി പാവപ്പെട്ട ഹിന്ദുക്കളെ കബളിപ്പിച്ചു മതപരിവർത്തനം നടത്തുന്ന ചില മിഷ്യനറിമാരുടെ ഏർപ്പാടിനെ ഉന്മൂലനം ചെയ്യാനും അദ്ദേഹത്തിനു കഴിഞ്ഞു.

സ്വാമികൾക്ക് ഏതാണ്ട് 47 വയസ്സു പ്രായമുള്ളപ്പോൾ പറവൂരിൽ വച്ച് നാരായണ നാമധാരിയായ മററൊരു ബാലൻ അദ്ദേഹത്തെ സമീപിച്ച് ശിഷ്യത്വം സ്വീകരിച്ചു. ശ്രീ തീർത്ഥപാദ പരമഹംസ സ്വാമികൾ എന്ന പേരിൽ പ്രസിദ്ധിയാർജ്ജിച്ച മഹാപുരുഷനാണ് ഇദ്ദേഹം. തിരുവല്ലാ താലൂക്കിലെ എഴുമററൂരിലും, കാഞ്ഞിരപ്പള്ളി താലൂക്കിലെ വാഴൂരിലും ഉള്ള തീർത്ഥപാദാശ്രമങ്ങൾ സ്ഥാപിച്ചതു് ഈ പുണ്യപുരുഷനാണ്.

തൃപ്പൂണിത്തുറയ്ക്കു കിഴക്ക് പൂത്തൻകുരിശിലുള്ള പരമഭട്ടാരാശ്രമത്തിൻെറ പരമഗുരുവായിരുന്ന ശ്രീ രാമാനന്ദ തീർത്ഥപാദ സ്വാമികൾ ആയിരുന്നു അദ്ദേഹത്തിൻെറ മററൊരു ശിഷ്യൻ. പറമ്പാത്തു രാമൻപിള്ള എന്ന ഗൃഹസ്ഥശിഷ്യനാണ് പിന്നീട് രാമാനന്ദ തീർത്ഥപാദർ എന്ന നാമധേയത്തിൽ സന്ന്യാസം സ്വീകരിച്ചതു്. നൂറു വയസ്സിലേറെ ജീവിച്ചിരിക്കാൻ ഭാഗ്യമുണ്ടായ ഈ മഹാത്മാവാണ് ശ്രീ വിദ്യാധിരാജസ്വാമികളുടെ നേരിട്ടുള്ള ശിഷ്യന്മാരിൽ ഏററവും സമീപകാലത്തുവരെ ഇഹലോകത്തുണ്ടായിരുന്ന ഒരു മഹദ് വ്യക്തി.

ശ്രീ വിദ്യാധിരാജന് സന്ന്യാസ ശിഷ്യന്മാർക്കു പുറമേ അനേകം ഗൃഹസ്ഥശിഷ്യന്മാരും ഉണ്ടായിരുന്നു. ഗൃഹസ്ഥന്മാരോട് ഗാർഹസ്ഥ്യംതന്നെ നിയമപൂർവ്വകമായും ധാർമ്മികമായും നിറവേററുവാൻ ഉപദേശിക്കുക എന്നല്ലാതെ, കാണുന്നവർക്കൊക്കെ കാഷായവും കമണ്ഡലുവും നൽകി സന്ന്യസിപ്പിക്കുന്ന സ്വഭാവം അദ്ദേഹത്തിന് ഉണ്ടായിരുന്നില്ല. കൊച്ചുകുട്ടികളുമായി ചേർന്ന് എത്രസമയം വേണമെങ്കിലും കുട്ടിക്കളികളിൽതന്നെ മുഴുകുകയും കുടുംബിനിമാരുമായി പാചകകലയെയും വീട്ടുഭരണത്തെയുംപററി ആധികാരികമായി മണിക്കൂറുകളോളം സംസാരിച്ചിരിക്കുകയും ചെയ്യുന്ന സ്വാമികളെ കണ്ടാൽ വേദാന്തവാരാന്നിധി മുഴുവൻ ആചമനംചെയ്ത ശ്രീ വിദ്യാധിരാജ തീർത്ഥപാദർതന്നെയാണതു് എന്ന് ആരും വിശ്വസിക്കുമായിരുന്നില്ല.

സംഗീതം, ചിത്രമെഴുത്ത് ഈ രണ്ടു കലകളിൽ അദ്വിതീയമായ വാസനയും അഭ്യാസനൈപുണ്യവും അദ്ദേഹത്തിനുണ്ടായിരുന്നു. വീണ, മൃദംഗം, ഗഞ്ചിറ, ചെണ്ട തുടങ്ങിയ വാദ്യങ്ങളിലാകട്ടെ, അവയുടെ പ്രയോഗം മാത്രം തൊഴിലാക്കിയിട്ടുള്ളവർക്കുപോലും അത്ഭുതം ജനിപ്പിക്കുന്ന പാടവം അദ്ദേഹം പ്രദർശിപ്പിച്ചിരുന്നു. സ്വാമികളുടെ ജ്ഞാനോപദേശം ഗ്രഹിക്കുവാനുള്ള സാമർത്ഥ്യമോ സന്നദ്ധതയോ ഇല്ലാത്ത പല വ്യക്തികളും അദ്ദേഹത്തിൻെറ അത്യുജ്ജ്വലവും സൗവർണ്ണകോമളവുമായ ആകാരഭംഗി മാത്രം ദർശിച്ചോ, മനോമോഹനമായ സംഗീതാലാപമോ വീണവായനയോ ശ്രവിച്ചോ, വൈദ്യശാസ്ത്രത്തിലോ ജ്യോതിഃശാസ്ത്രത്തിലോ ഉള്ള അവിശ്വസനീയമായ പാണ്ഡിത്യം കണ്ടു് അത്ഭുതപ്പെട്ടോ മാത്രം ആകൃഷ്ടരായി ഭക്തന്മാരായിത്തീർന്ന കഥകളും ഉണ്ടായിട്ടുണ്ട്.

അത്ഭുതകരങ്ങളായ അനേകം സിദ്ധികൾ അദ്ദേഹത്തിന് വശമായിരുന്നു. എന്നാൽ അവയെ പ്രദർശിപ്പിച്ച് ഷോ

ക്കളെ വിഭ്രമിപ്പിക്കുവാനോ ലോകത്തിന്റെ ആദരാഞ്ജലികൾ നേടുവാനോ അദ്ദേഹം ഒരിക്കലും ആഗ്രഹിച്ചില്ല. എന്നാൽ കാക്ക, പട്ടി, ഉറുമ്പ് തുടങ്ങിയ സാധാരണ ജന്തുക്കളും പാമ്പ്, പുലി, കരടി തുടങ്ങിയ വന്യമൃഗങ്ങളും പലപ്പോഴും സ്വാമി വിളിച്ചാലുടൻ ശാന്തമായി അടുത്തു വന്നിരുന്ന് ബഹുമാനം പ്രദർശിപ്പിക്കുന്നതും അദ്ദേഹത്തിന്റെ നിർദ്ദേശങ്ങളെ അതേപടി അനുവർത്തിക്കുന്നതും കണ്ടു് പലരും അത്ഭുതപ്പെട്ടിട്ടുണ്ടു്. ചില ഉത്തമ ഭക്തന്മാരുടെ നിർബ്ബന്ധപ്രകാരം, വെറും ലീലയായി, ചില അത്ഭുതസിദ്ധികൾ അദ്ദേഹം വല്ലപ്പോഴും കാട്ടിക്കൊടുക്കുകയും ചെയ്തിട്ടുണ്ടു്.

പരമഭട്ടാരക സ്വാമികൾ അനേകം ഗ്രന്ഥങ്ങൾ രചിക്കുകയുണ്ടായെങ്കിലും പണം കൈകൊണ്ടു തൊടുകയില്ല എന്നുള്ള നിർബ്ബന്ധം നിമിത്തവും, പണക്കാരുടെ ഔദാര്യം സ്വീകരിപ്പാനുള്ള വൈമനസ്യം നിമിത്തവും സ്വന്തം ഗ്രന്ഥങ്ങളൊന്നും പ്രസിദ്ധീകരിക്കുവാൻ അദ്ദേഹം നടപടി സ്വീകരിച്ചില്ല. എന്നിരുന്നാലും കേരളീയരുടെ ഭാഗ്യാതിരേകം നിമിത്തം അദ്ദേഹത്തിന്റെ ചില കൃതികൾ—മിക്കവാറും അപൂർണ്ണരൂപത്തിലാണെങ്കിലും — പ്രസിദ്ധീകൃതങ്ങളായിട്ടുണ്ടു്. അവയിൽ പരമപ്രാധാന്യം അർഹിക്കുന്നവ—(1) അദ്വൈതചിന്താപദ്ധതി (2) പ്രാചീനമലയാളം (3 വേദാധികാരനിരൂപണം എന്ന മൂന്നുഗ്രന്ഥങ്ങളാണു്. ഏകദേശം മുക്കാൽ ശതാബ്ദക്കാലത്തിനു മുമ്പു് മലയാളസാഹിത്യത്തിൽ നിലവിലിരുന്ന അല്പം ക്ലിഷ്ടമായ ഗദ്യശൈലിയിലാണു് ഈ പുസ്തകങ്ങൾ രചിക്കപ്പെട്ടിരിക്കുന്നതെങ്കിലും സ്വാമികളുടെ സർവ്വതന്ത്രസ്വതന്ത്രമായ ബുദ്ധി, അസാമാന്യമായ പാണ്ഡിത്യം, നിശിതവും അപഗ്രഥനാത്മകവുമായ സമീപനം, വിസ്മയകരമായ വിഷയവിശദീകരണപാടവം എന്നിവയ്ക്കെല്ലാം ഒന്നാംതരം ഉദാഹരണങ്ങളാണു് അവ. പ്രാചീനമലയാളവും വേദാധികാര നിരൂപണവും അന്ധമായ ബ്രാഹ്മണമേധാവിത്വത്തിനു് എതിരായുള്ള യുദ്ധപ്രഖ്യാപനങ്ങളാകയാൽ, കാലഘട്ടത്തിന്റെ ചുവ ആ ഗ്രന്ഥങ്ങളിൽ കൂടുതലായിട്ടുണ്ടു് എന്നു പറയുന്നതിൽ തെററില്ല. എന്നാൽ അദ്വൈതചിന്താപദ്ധതിയാകട്ടെ, മനുഷ്യരാശി നിലനില്ക്കുന്ന കാലത്തോളം അനവസാനമൂല്യമുള്ള ആദ്ധ്യാത്മിക വിഷയങ്ങളെ പ്രതിപാദിക്കുന്ന കൃതിയാകയാൽ കാലദേശപരിധികൾക്കു് അതീതമായ ഒരു മഹാഗ്രന്ഥമാകുന്നു.

1913-ാം ആണ്ടിൽ സ്വാമികളുടെ ഷഷ്ട്യബ്ദപൂർത്തി ഒരു മഹാസംഭവമായി ആഘോഷിക്കപ്പെടുകയുണ്ടായി. അന്നു് 32 വയസ്സു പ്രായമുള്ള പ്രിയശിഷ്യനായ തീർത്ഥപാദപരമഹംസ സ്വാമികളായിരുന്നു അതിന്റെ സൂത്രധാരൻ. നവയൗവനയുക്തനായ ആ യതിവര്യൻ തന്റെ ഉത്സാഹപ്രകർഷം മുഴുവൻ ആ മഹോത്സവത്തെ മോടിപിടിപ്പിക്കുന്നതിനായി ഉപയോഗപ്പെടുത്തി. എല്ലാവിധമായ പ്രചരണങ്ങളെയും കോലാഹലങ്ങളെയും ദ്വേഷിച്ചിരുന്ന പരമഗുരുപാദരും, ആ ശിഷ്യനോടുള്ള വാത്സല്യം മാത്രം കാരണം ഷഷ്ട്യബ്ദാഘോഷത്തിൽ സസന്തോഷം ആദ്യവസാനം പങ്കെടുത്തു.

സ്വാമികളുടെ ശിഷ്ടകാല ജീവിതം ആഹ്ളാദൈകമയമായിരുന്നു. കേരളത്തിന്റെ പരമ ഗുരു എന്ന സ്ഥാനം സ്വയമേവ അദ്ദേഹത്തിൽ നിക്ഷിപ്തമായി. ശിഷ്യപ്രശിഷ്യന്മാരുടെ ഒരു മഹാപരമ്പര അദ്ദേഹം ജീവിച്ചിരിക്കുമ്പോൾ തന്നെ രൂപം കൊണ്ടു. "സദ്ഗുരു" എന്ന പേരിൽ അദ്ദേഹത്തിന്റെ നാമത്തിൽ അതിവിജ്ഞേയമായ ഒരു മാസിക ശിഷ്യന്മാർ ചേർന്നു സമാരംഭിക്കുകയും അദ്ദേഹത്തിന്റെ ജീവിതകാലം മുഴുവനും (പിന്നീടു കുറേക്കാലത്തേക്കും കൂടി) ഭംഗിയായി നടത്തുകയും ചെയ്തു. "സദ്ഗുരുസർവ്വസ്വം" എന്ന

പേരിൽ അദ്ദേഹത്തിൻെറ ജീവിതകഥ ഒരു സംസ്കൃത കാവ്യമായി കാശിയിൽനിന്നു് പ്രസിദ്ധീകരിക്കപ്പെട്ടു. എന്നാൽ "നളിനീദളഗത"മായ ജലബിന്ദുപോലെ ഇവയിലെല്ലാം ഉണ്ടെന്നും ഇല്ലെന്നും ഒരേ സമയം പറയാവുന്ന ഒരു ആർഷ ജീവിതമാണു് അദ്ദേഹം നയിച്ചതു്.

1921–ാ മാണ്ടു് ആഗസ്റ്റ് മാസത്തിൽ ശിഷ്യമുഖ്യനും മഹാപണ്ഡിതനും കവീശ്വരനുമായ ശ്രീ നീലകണ്ഠതീർത്ഥപാദ സ്വാമികൾ സമാധിയായി. പരമഭട്ടാര സ്വാമികൾ തൽ സന്ദർഭത്തിൽ അവിടെയെത്തുകയും ശിഷ്യൻെറ അപരകർമ്മങ്ങളിൽ താല്പര്യപൂർവ്വം പങ്കെടുക്കുകയും ചെയ്തു.

സ്വാമികളുടെ ജീവിതത്തിൻെറ അവസാന ഘട്ടത്തിലാണു് യുവകേസരിയായ ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ള അദ്ദേഹവുമായി പരിചയപ്പെട്ടതു്. വൃദ്ധനായ ഭട്ടാരക ഗുരുവും യുവാവായ ശ്രീ. ശങ്കുപ്പിള്ളയും തമ്മിൽ പിതൃപുത്ര നിർവ്വിശേഷമായ സ്നേഹബന്ധം അങ്കുരിച്ചു. തൽഫലമായി സ്വാമികൾ കാലേകൂട്ടി ശ്രീ ശങ്കുപ്പിള്ളയുടെ ജന്മദേശത്തിനു സമീപമുള്ള 'പന്മന'യിൽ ഒരു സമാധി സ്ഥാനം കണ്ടുവയ്ക്കുകയും, സമയമാകുമ്പോൾ അവിടെ എത്തിക്കൊള്ളാം എന്നു് വാഗ്ദാനം ചെയ്യുകയും ചെയ്തു.

1924–ാം ആണ്ടിൻെറ ആദ്യത്തിൽ തന്നെ സ്വാമികൾ മഹാസമാധിക്കു വേണ്ട തയ്യാറുകൾ എടുത്തു. തിരുവനന്തപുരം നഗരത്തിലുള്ള ശിഷ്യന്മാരോടെല്ലാം വിടവാങ്ങി ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ളയോടൊത്തു് കൊല്ലംവഴി പ്രാക്കുളത്തും പിന്നീടു് പന്മനയിലും എത്തി. 'ഇടവസൂര്യനെ ഞാൻ കണികാണുകയില്ല' എന്നു നേരത്തെതന്നെ ശിഷ്യന്മാരോടു പ്രവചിച്ചിരുന്നതുകൊണ്ടു് എല്ലാവരും മഹാസമാധി പ്രതീക്ഷിച്ചു കൊണ്ടുതന്നെ പരമഗുരുവിനെ അവിടെ വന്നു കണ്ടു വണങ്ങി. ശ്രീനാരായണ ഗുരുസ്വാമികളും തീർത്ഥപാദപരമഹംസ സ്വാമികളും ഗുരുവിനെ ദർശിക്കുവാൻ വന്നപ്പോൾ, സമാധി ദിനത്തിനു് അല്പം മുൻപു്, എടുത്തതാണു് ശ്രീ നാരായണൻ വലത്തുവശത്തും പരമഹംസർ ഇടത്തുവശത്തും പരമഭട്ടാരക സ്വാമികൾ മദ്ധ്യത്തിലും ഇരിക്കുന്ന സുപ്രസിദ്ധമായ ഫോട്ടോ.

1924 ഏപ്രിൽ മാസം അവസാനത്തിൽ തന്നെ സ്വാമികൾ ഗൂഢമായ രീതിയിലെങ്കിലും സമാധിദിനമേതെന്നു് എല്ലാവരെയും അറിയിക്കുകയുണ്ടായി. സമാധി തിരുവനന്തപുരത്തു വച്ചായിരിക്കണം എന്നും, അവരോടൊത്തു് അവിടേയ്ക്കു് എഴുന്നള്ളണമെന്നും അഭ്യർത്ഥിച്ചുകൊണ്ടു് തിരുവനന്തപുരത്തുകാരായ ചില ഭക്തന്മാർ അടുത്തുകൂടിയപ്പോൾ, 'ഏതായാലും മേടം 23–ാം തീയതിയാകട്ടെ, അന്നു ഞാൻ നിശ്ചയമായി തെക്കോട്ടുവരും' എന്നു് അദ്ദേഹം അരുളിച്ചെയ്തതിൻെറ പൊരുൾ അപ്പോൾ അവർ ഗ്രഹിച്ചില്ലെങ്കിലും, ആ പ്രവചനം അങ്ങിനെ തന്നെ ഫലിച്ചു. ഇടവസൂര്യനെ കണികാണാതെ തന്നെ, 1924 മേയ്മാസം 5–ാം തീയതി തിങ്കളാഴ്ച (1099 മേടം 23–ാം തീയതി) അദ്ദേഹം ബ്രഹ്മസായൂജ്യത്തിൽ വിലയം പ്രാപിച്ചു.

പുണ്യാത്മാവായ ശ്രീനാരായണ ഗുരുദേവൻ താഴെ കൊടുത്തിരിക്കുന്ന രണ്ടു ശ്ലോകങ്ങളിലാണു് സ്വാമികളുടെ മഹാസമാധിയെ പ്രകീർത്തിച്ചതു്.

സർവ്വജ്ഞ ഋഷിരുൽ ക്രാന്തഃ
സദ്ഗുരുഃ ശുകവർത്മനാ
ആഭാതി പരമവ്യോമ്നി
പരിപൂർണ്ണ കലാനിധിഃ

ലീലയാ കാലമധികം
നീത്വാന്തേ സ മഹാപ്രഭുഃ
നിസ്സ്വം വപുഃസമുൽസൃജ്യ
സ്വം ബ്രഹ്മ വപു രാസ്ഥിതഃ

ശ്രീ വിദ്യാധിരാജ സ്വാമികളുടെ മഹാസമാധി, മലയാള ഭൂമിക്കു തന്നെ വലിയ ഒരു ആഘാതമായിരുന്നു. പ്രകൃതി സ്വയം ദുഃഖിച്ചു കണ്ണീരൊഴുക്കിയതുപോലെ, അതിഭയങ്കരമായ പേമാരിയും അഭൂതപൂർവമായ വെള്ളപ്പൊക്കവും കൊണ്ടു് കുറച്ചുകാലത്തേയ്ക്കു് കേരളം ആകമാനം ദുഃഖസമുദ്രത്തിൽ ആറാടി. ആ സംഭവത്തിനു ശേഷം ഇന്നേക്കു് അരശതാബ്ദം കഴിഞ്ഞിട്ടുണ്ടെങ്കിലും ഇന്നും "തൊണ്ണൂററിയൊൻപതിലെ വെള്ളപ്പൊക്കം" ഒരു നടുക്കത്തോടുകൂടി മാത്രമേ മലയാളികൾക്കു് സ്മരിക്കാൻ കഴിയൂ.

സ്വാമികളുടെ ശിഷ്യപരമ്പരയിൽപ്പെട്ട മഹാത്മാക്കൾ പലരും ഇന്നും കേരള ഭൂമിയെ അനുഗ്രഹിച്ചുകൊണ്ടു് നമ്മുടെ ഇടയിൽ ജീവിച്ചിരിക്കുന്നുണ്ടു്. ശ്രീ വിദ്യാനന്ദ തീർത്ഥപാദ സ്വാമികൾ (വാഴൂർ) ശ്രീ ആതുരദാസ് സ്വാമികൾ (കുറിച്ചി) ശ്രീ നിത്യചൈതന്യയതി (ശിവഗിരി) മുതലായവർ അദ്ദേഹത്തിന്റെ വിവിധ ശിഷ്യന്മാരിലൂടെയുള്ള പ്രശിഷ്യന്മാരാകുന്നു.

സ്വാമിജിയുടെ ദിവ്യചരിതവും അപദാനങ്ങളും സന്ദേശവും ലോകാനുഗ്രഹപ്രദമായി സജ്ജനങ്ങളുടെ സ്മൃതിയിൽ ആചന്ദ്രതാരം നിലനിൽക്കട്ടെ.

"വിദ്യാധിരാജം മനസാ സ്മരാമി
വിദ്യാധിരാജം സതതം നമാമി
വിദ്യാധിരാജം വിമലം ഭജേഹം
വിദ്യാധിരാജം ശരണം വ്രജേഹം"

# ശ്രീ വിദ്യാധിരാജസ്തവമാലികാ

*അമ്പലപ്പുഴ ഗണപതിശർമ്മ*

ശ്രീ വിദ്യാധിരാജപരമഭട്ടാരകഗുരുപാദേഭ്യോ നമഃ

വിദ്യാധിരാജ യതിരാജ! വിരാജമാന-
ഹൃദ്യാവദാതചരിത പ്രഥമാനകീർത്തേ!
വിദ്യാവബോധവിശദാന്തര! ശശ്വദാത്മ-
വിദ്യാവഗാഹരത! തേ ഗുരവേ നമോഽസ്തു. 1

മോഹാന്ധകാര തിമിരാന്ധദൃശോ ഭവാർത്താ
ദേഹാഭിമാനഭരിതാബഹവോഽധുനാപി
തൃഷ്ണാം വിനീയ തവ സൂക്തിസുധാംനിപീയ
കൃഷ്ണാംഘ്രിസേവനസുഖാദുപയാന്തി ശാന്തിം. 2

മുക്തോഽപി ബദ്ധവദധഃസ്ഥ ഇവോന്നതോഽപി
ബുദ്ധോഽപി മുഗ്ദ്ധ ഇവ നാടിതചേഷ്ടിതൈസ്ത്വം
സാമാന്യലോകദുരവാപ്യമഹത്വയോഗ-
ഭൂമാ തദാസമചരഃ ഖലു ചിത്രമേതത്. 3

ആചാര്യവര്യ! തവ ശിക്ഷണതോഽതി മൂഢോഽ
പ്യാചാന്തശാസ്ത്രജലധിർ ഭവതി ക്ഷണേന
ആസ്തിക്യബുദ്ധിമധിഗച്ഛതി നാസ്തികോഽപി
യോഗേരതോ ഭവതി ഭോഗരതസ്തദാനീം. 4

യോഗീശ്വരോ വിവിധയോഗവിധാവഭൂസ്ത്വം
ഭോഗീശ്വരോ നിഖിലശാസ്ത്രവിചാരണാസു
ത്യാഗീശ്വരസ്സകലബന്ധവിമോക്ഷണേഷു
വാഗീശ്വരസ്സദസി വാദവിഭേദനേഷു. 5

സ്വൈരം സ്വസോദരധിയാഖിലസർവ്വജന്തു-
വ്രാതൈസ്സമം സരസഭാഷണലോലുപോഽഭൂഃ
പ്രാഗ്ജന്മവൃത്തമവബുധ്യ ചരാചരാണാം
പ്രേമപ്രപന്നഹൃദയഃ സ്വയമന്വഗൃഹ്ണാഃ. 6

ആമന്ത്രിതാബ്ദശതം ശുനകാസ്ത്വയാ തു
സമ്മാനിതാ വിഭവസംയുതഭോജനൈസ്തേ
സാശ്ചര്യമീക്ഷിതവതാജ്ജനസഞ്ചയാം സ്ത്വാം
തേഷാംശ്ശുനാമകഥയഃ ഖലുപൂർവ്വജന്മ. 7

താവന്നിശമ്യഭവതശ്ചരിതം വിവേകാ-
നന്ദാഹ്വയോ യതിവരസ്ത്വദുപാന്തമേത്യ
സ്വച്ഛന്ദഭാഷണപരഃ പ്രതിബുധ്യസദ്യ
സ്ത്വദ്വിജ്ഞതാംഭൃശമസൗ പ്രശശംസഭദ്രമൻ! 8

ആരാദുപേത്യഭഗവൻ! ഭവദന്തികം ശ്രീ-
നാരായണാഹ്വയഗുരുപ്രവരോ മഹാത്മാ
ത്വത്തസ്തതസ്സമുപലഭ്യപരാത്മതത്വം
ചിത്തപ്രമോദഭരിതസ്സമഭൂത് കൃതാർത്ഥഃ. 9

വിശ്വപ്രശസ്തചരിതസ്സുഗാന്ധിദേവഃ
ശ്രുത്വാ ത്വദദ്ഭുതകരാൻ മഹിതാനുഭാവാൻ
സംപ്രാപ്യതാവകപവിത്രസമാധിപീഠം
തത്രാവസദ്ദിവസമേകമനന്യചിന്തഃ. 10

വിദ്യാവതാം സമുദയൈരുപചീയമാനാ
വിദ്യാധിരാജഗുരുശിഷ്യപരമ്പരാ സാ
വിദ്യാവധാരണ വിചാരണ സംപ്രചാര-
ണാദ്യാം തനോതി ജനസേവനസാധുവൃത്തിം. 11

ഭ്രുകുടിചലനമാത്രേ വക്രതാ വർത്തതേ തേ
വിവിധലിപിവിലേഖേ കേവലം വർണ്ണഭേദഃ
ഗുണവതി ഖലുരാഗോ, നിർമ്മമേസ്വാത്മചിന്താ
രതിരപിപരമാത്മന്യേവ വിദ്യാധിരാജ! 12

ത്വദനുഗ്രഹസമ്പന്നാ സ്സദാരാധനതത്പരാഃ
സമേധന്താംസമേ ലോകാ സമേധിതസമീഹിതാഃ. 13

ആവേദയന്തി ധർമ്മാന്ന ശ്ചോദയന്തി സതാംപഥേ
ബോധയന്ത്യാത്മനസ്തത്വം താൻ ഗുരൂൻ പ്രണമസ്സദാ. 14

വിദ്യാധിരാജായ നമോ നമസ്തേ
വിജ്ഞാനദീപായ നമോ നമസ്തേ
ഭക്താർദ്രഭാവായ നമോ നമസ്തേ
ഭട്ടാരദേവായ നമോ നമസ്തേ. 15

# അവതാരശ്രേഷ്ഠനായ ഭഗവാൻ വിദ്യാധിരാജൻ

*ശ്രീവിദ്യാനന്ദ തീർത്ഥപാദസ്വാമികൾ*

വിശ്വവിഖ്യാതരായ വിവേകാനന്ദാദി മഹാപുരുഷന്മാരെപ്പോലും പുളകം കൊള്ളിക്കത്തക്കവണ്ണം സർവ്വജ്ഞത്വമാർജ്ജിച്ച് ഒരദ്ഭുതപുരുഷനായിരുന്നു ഭഗവൽപാദരായ ശ്രീവിദ്യാധിരാജതീർത്ഥപാദസ്വാമികൾ.

ഇന്നേയ്ക്ക് നൂററിഇരുപതു വർഷം മുമ്പ് 1853-ാമാണ്ട് ആഗസ്റ്റ് 25-ാം തീയതി (കൊല്ലവർഷം 1028-ാമാണ്ട് ചിങ്ങമാസത്തിലെ ഭരണിനാളിൽ)—തിരുവനന്തപുരത്തിനടുത്തുള്ള കൊല്ലൂരെന്ന ഗ്രാമത്തിൽ അദ്ദേഹം തിരു അവതാരം ചെയ്തു. ശ്രീ ചട്ടമ്പിസ്വാമികളെന്ന പേരിലാണ് അദ്ദേഹം പ്രസിദ്ധനായിത്തീർന്നിരിക്കുന്നതു്. യൗവ്വനാരംഭത്തിൽതന്നെ വിദ്യാവൃദ്ധനായിത്തീർന്നു. ശ്രീ സ്വാമിപാദങ്ങൾ അനന്യസുലഭമായ അനവധി സംസ്കാരസമ്പത്തുകൾ— യോഗജ്ഞാനവിജ്ഞാനഭണ്ഡാഗാരം—കേരളമാതാവിന്റെ തൃക്കാൽക്കൽ കാഴ്ചവച്ചിട്ട് എഴുപത്തിഒന്നാമത്തെ വയസ്സിൽ 1924 മേയ്മാസം 5-ാംതീയതി (1099 മേടം 23 ാംനു-) പകൽ 4 മണിക്ക് പന്മനവച്ച് മഹാസമാധി അടഞ്ഞു. അദ്ദേഹം ഭൗതികദേഹം വെടിഞ്ഞിട്ട് ഇപ്പോൾ അൻപതു വർഷം തികയുന്നുവെങ്കിലും അദ്ദേഹത്തിന്റെ യശോദേഹം ഇന്ന് വിരാഡ്സ്വരൂപത്തിൽ വളർന്നുകൊണ്ടിരിക്കുകയാണ്. പ്രസ്തുത മഹാത്മാവിന്റെ ചരിത്രം സംസ്കൃതഭാഷയിലും മലയാളഭാഷയിലും ഇംഗ്ലീഷുഭാഷയിലും എഴുതിയിട്ടുണ്ട്. പക്ഷെ അതെല്ലാം അപൂർണ്ണങ്ങളാണ്. കാരണം, അദ്ദേഹം അത്രമാത്രം അജ്ഞാതനും അചിന്ത്യപ്രഭാവനുമായിരുന്നു.

ശ്രീ വിദ്യാധിരാജസ്വാമികളുടെ മഹത്വം നല്ലതുപോലെ ഗ്രഹിക്കാൻ കഴിഞ്ഞതു് അപൂർവ്വം ചില ശിഷ്യരത്നങ്ങൾക്കു മാത്രമാണ്. അവരിൽ പ്രാഥമ്യവും പ്രാധാന്യവും ശ്രീനാരായണഗുരുസ്വാമികൾക്കായിരുന്നു. അദ്ദേഹം 28 വയസ്സ് ഉള്ളപ്പോൾ കൊല്ലവർഷം 58-ൽ തെക്കൻതിരുവിതാംകൂറിലുള്ള അണിയൂർ ക്ഷേത്രസങ്കേതത്തിൽവച്ചാണ് ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികളെ ആദ്യം ദർശിച്ചതു്. അന്നുമുതൽ 41 വർഷത്തോളം ഗുരുസ്വാമികൾക്ക് ശ്രീവിദ്യാധിരാജസ്വാമികളോട് അടുത്തു പരിചയിക്കുവാൻ കഴിഞ്ഞിരുന്നു. സ്വാമി തിരുവടികൾക്കു നാരായണഗുരുവിനെക്കാൾ രണ്ടു വയസ്സു മാത്രമേ കൂടുതലുണ്ടായിരുന്നുള്ളു. ഏതാണ്ട് സമവയസ്കരായ ആ മഹാപുരുഷന്മാർ രണ്ടുപേരും അനേകനാൾ ഒരുമിച്ചു കഴിഞ്ഞുകൂടിയിരുന്നു. അക്കാലത്തെ ചരിത്രം ഇന്നധികമാളുകൾക്കും അജ്ഞാതമായിത്തീർന്നിരിക്കുകയാണ്. ശ്രീനാരായണഗുരുസ്വാമികളുടെ ചരിത്രമെഴുതിയ പലരും ആ ഭാഗം അറിഞ്ഞിരുന്നില്ലെന്നു തോന്നുന്നു. എന്നാൽ ശ്രീ വിദ്യാധിരാജസ്വാമിപാദങ്ങൾ ആ വസ്തുത 'ദേവാർച്ചാപദ്ധതി'യുടെ ഭൂമികയിൽ ഇങ്ങനെ രേഖപ്പെടുത്തിക്കാണുന്നു.

"യോഗജ്ഞാനപാരംഗമതയ്ക്ക് —യോഗജ്ഞാനപ്രമേയങ്ങളെ സമ്പ്രദായരീത്യാ ഗ്രഹിച്ച് ആരൂഢപദത്തിലെത്തുന്നതിന്—അനേക സംവത്സരക്കാലം എന്നോടുകൂടി താമസിച്ചിട്ടുള്ള എന്റെ പ്രഥമശിഷ്യൻ നാണുഗുരു"—ഇതിൽനിന്ന് അവർതമ്മിലുള്ള അടുത്ത ബന്ധം നല്ലതുപോലെ മനസ്സിലാക്കാവുന്നതാണല്ലോ. ഒരു മുക്തപുരുഷനെക്കുറിച്ചറിയുവാൻ ഒരു മുക്തപുരുഷനു മാത്രമേ സാധിക്കുകയുള്ളൂ. അതിനാൽ ശ്രീ വിദ്യാധിരാജ സ്വാമിതിരുവടികളുടെ യഥാർത്ഥ ജീവചരിത്രം എഴുതാൻ എല്ലാവിധത്തിലും അർഹൻ ശ്രീനാരായണഗുരുസ്വാമികളായിരുന്നുവെന്നു വിചാരിക്കാവുന്നതാണ്. പക്ഷെ ബ്രഹ്മവിദ്വരനായി സഹജസ്ഥിതിയിൽ വിശ്രമിച്ചിരുന്ന ശ്രീനാരായണഗുരു വെറുമൊരു ചരിത്രകാരനല്ലായിരുന്നു. എന്നാലും അദ്ദേഹം ആർഷഭാഷയിൽ, സൂത്രപ്രായത്തിനു, സ്വാമിതിരുവടികളുടെ ഒരു ജീവചരിത്രം രചിച്ചിട്ടുണ്ട്. അതു് യഥാർത്ഥമായ ഒരു ജീവചരിത്രമാണ്. ശ്രീചട്ടമ്പിസ്വാമികളെന്ന പേരിൽ അറിയപ്പെട്ടിരുന്ന ജീവന്റെ ഉല്പത്തി, സ്ഥിതി, സ്വഭാവം, തിരോധാനം, കൈവല്യം മുതലായവയെല്ലാം ആ ചരിത്രത്തിൽ വർണ്ണിച്ചുകാണുന്നു. എന്നാൽ ഇന്നധികമാളുകളും അതു കണ്ടുകാണുകയില്ല; ശ്രദ്ധിച്ചുകാണുകയില്ല. ശ്രദ്ധിച്ചാലും അധികംപേർക്കും അതു മനസ്സിലായില്ലെന്നും വരാം. ആ മഹത്തായ ജീവചരിത്രമാണ് സ്വാമിതിരുവടികളുടെ മഹാസമാധി സംബന്ധിച്ച് ശ്രീനാരായണഗുരുസ്വാമികൾ വിരചിച്ചിട്ടുള്ള രണ്ടു് അനുഷ്ടുപ്പ് ശ്ലോകങ്ങൾ. അവ അടിയിൽ ചേർക്കുന്നു.

"സർവ്വജ്ഞഋഷിരുൽക്രാന്തഃ
സദ്ഗുരുശ്ശുകവർത്മനാ
ആഭാതി പരമവ്യോമ്നി
പരിപൂർണ്ണകലാനിധിഃ.

ലീലയാ കാലമധികം
നീത്വാന്തേ സമഹാപ്രഭുഃ
നിസ്സ്വം വപുസ്സമുൽസൃജ്യ
സ്വം ബ്രഹ്മവപുരാസ്ഥിതഃ"

ഈ ശ്ലോകങ്ങളുടെ അർത്ഥഗാംഭീര്യത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ—

"ഋഷീണാം ഭാരതീ ഭാതി
സരളാ ഗഹനാന്തരാ
ധീരാസ്തത്തത്വമൃച്ഛന്തി
മുഹ്യന്തി പ്രാകൃതാ ജനാഃ"

എന്ന പദ്യമാണ് ഓർമ്മ വരുന്നതു്. ഇതു് ശ്രീനാരായണഗുരുസ്വാമികളുടെ പ്രസ്തുത ശ്ലോകങ്ങളെ സംബന്ധിച്ചിടത്തോളം വളരെ പരമാർത്ഥമാണെന്നു തോന്നുന്നു. ധീരന്മാർക്ക്— വിദ്വാന്മാർക്ക്—മാത്രം ഗ്രഹിക്കാവുന്ന ആ ശ്ലോകങ്ങളുടെ സാരം ഞാൻ ഇവിടെ രേഖപ്പെടുത്താൻ പോവുകയാണ്. എന്റെ ആ അപരാധം മഹാന്മാർ ക്ഷമിക്കണമെന്നപേക്ഷിച്ചുകൊണ്ടു് അതിലേക്ക് പ്രവേശിച്ചുകൊള്ളുന്നു.

ശ്ലോകം 1

"സർവ്വജ്ഞനും ഋഷിയുമായ സൽഗുരു ശുകമാർഗ്ഗത്തിലൂടെ ഉയർന്ന് പരമവ്യോമത്തിൽ പരിപൂർണ്ണകലാനിധിയായി സർവത്ര പ്രകാശിക്കുന്നു." എന്നാണ് ഒന്നാം ശ്ലോകത്തിന്റെ അക്ഷരാർത്ഥം. ഇതിലെ ഓരോ പദങ്ങളും അറിഞ്ഞുകൊണ്ടുതന്നെ പ്രയോഗിച്ചിട്ടുള്ളതാണെന്നു തോന്നുന്നു. അതിനാൽ ആ പദങ്ങളെക്കുറിച്ചല്പം ചിന്തിക്കാം.

സർവ്വജ്ഞൻ ശ്രീ വിദ്യാധിരാജ സ്വാമികളെ സംബന്ധിച്ചിടത്തോളം ഈ പദം അന്വർത്ഥമാണെന്ന് സകലകലാവല്ലഭനായിരുന്ന അദ്ദേഹത്തോടു് അടുത്തിട്ടുള്ളവർക്കെല്ലാം അറിയാവുന്നതാണല്ലോ. ഈ നാട്ടിൽ ഒരു നൂററാണ്ടിനിടയ്ക്ക് മഹാപണ്ഡിതന്മാരായ പല മഹാപുരുഷന്മാരും ജീവിച്ചിരുന്നു. എന്നാൽ അവരാരും സകലകലാവല്ലഭന്മാരല്ലായിരുന്നുവെന്നാണറിയുന്നതു്. എന്നാൽ

ശ്രീസ്വാമിപാദങ്ങൾ അക്കൂട്ടത്തിലല്ലായിരുന്നു. അദ്ദേഹത്തിന്റെ സർവ്വജ്ഞത്വം എല്ലാവരും അംഗീകരിച്ചിട്ടുള്ള ഒരു വസ്തുതയാണ്. അവിടുത്തേയ്ക്കു് എന്തെല്ലാം അറിയാമായിരുന്നുവെന്നു് അധികം ആളുകൾ മനസ്സിലാക്കിക്കാണുമെന്നു തോന്നുന്നില്ല. ഓരോരുത്തരുടെയും മുമ്പിൽ അവരവർക്കഭിരുചിയുള്ള വിഷയങ്ങളിൽ അദ്ദേഹം തന്റെ പാടവം തെളിയിച്ചിട്ടുണ്ടു്. ബ്രഹ്മവിദ്യയും പാചകവിദ്യയും സംഗീതവും സാഹിത്യവും ചെപ്പടിവിദ്യയും മല്ലയുദ്ധവും എന്നു വേണ്ട എല്ലാംതന്നെ അദ്ദേഹത്തിനൊരുപോലെ സ്വാധീനമായിരുന്നു. ഇന്നു് ആൎക്കും അറിയുവാൻ പാടില്ലാത്ത പല ഗുപ്തവിദ്യകളും അവിടുത്തേയ്ക്കു് വശപ്പെട്ടിരുന്നുവെന്നു് അവിടുത്തെ അന്തേവാസികളിൽ നിന്നു മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ടു്. അസ്മദാചാൎയ്യപാദർ ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ ഞങ്ങളോടു പറഞ്ഞ ഒരു സംഭവം ഇവിടെ രേഖപ്പെടുത്തുന്നു. അദ്ദേഹം ആ സംഭവം നടന്ന കാലത്തു് സ്വാമി തിരുവടികളുടെ കൂടെ കോടനാട്ടു് എന്ന വനപ്രദേശത്തു് യോഗസാധനകൾ പരിശീലിച്ചുകൊണ്ടിരിക്കുകയായിരുന്നു. അന്നൊരിക്കൽ സാധനകൾ കൊണ്ടുണ്ടാകുന്ന സിദ്ധികളെക്കുറിച്ചു് സംസാരിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ പറഞ്ഞതു്—"സിദ്ധികൾകൊണ്ടു് ആരെയും വശീകരിക്കരുതു്. അതു് ഹിംസയാണു്" എന്നായിരുന്നു. തുടൎന്നു ഒരു വൃക്ഷത്തിൽ പടൎന്നു പിടിച്ചു കിടന്ന വള്ളി ചൂണ്ടിക്കാണിച്ചുകൊണ്ടു പറയുകയാണ്. "ഈ വള്ളി ബലമായി അഴിച്ചു താഴെയിട്ടാൽ അതു വാടും. അതുപോലെ ഒരാളുടെ മനസ്സു വശീകരിച്ചാൽ അതു ദുർബലമായിപ്പോകും. പല ഗുരുക്കന്മാരും ചില പൊടി വിദ്യകൾ കൊണ്ടു് ശിഷ്യന്മാരുടെ മനസ്സ് വശീകരിച്ചു് അവരെ അടിമകളാക്കി വച്ചിട്ടുണ്ടു്, അതു പാപമാണ്. ഒരു ശിഷ്യന്റെ മനസ്സ് ഉണൎത്തി ബലപ്പെടുത്താനാണു് ഗുരു ശ്രമിക്കേണ്ടതു്." അതിനുശേഷം സ്വാമിതിരുവടികൾ ആ വള്ളിയുടെ നേരെ ചൂണ്ടുവിരൽ ഒന്നു ചുഴററി. അപ്പോൾ വൃക്ഷത്തിന്റെ മുകളിൽ പടൎന്നു കിടന്നിരുന്ന വള്ളി താനെ അഴിഞ്ഞു നിലത്തു വീണു. വീണ്ടും വിരലൊന്നു ചുഴററിയപ്പോൾ ആ വള്ളി പൂൎവ്വസ്ഥിതിയിൽ എത്തി. അപ്പോൾ അതു നല്ലതുപോലെ വാടിയിരുന്നു. ഈ വിദ്യ എന്തായിരുന്നുവെന്നാൎക്കറിയാം?

അതുപോലെയുള്ള മറെറാരു സംഭവം സാഹിത്യപഞ്ചാനനൻ ശ്രീ. പി. കെ. നാരായണപിള്ള പറഞ്ഞതായി ശ്രീ. പന്നിശ്ശേരി നാണുപിള്ള അവർകൾ എന്നോടു പറയുകയുണ്ടായി. അതിപ്രകാരമായിരുന്നു. പി. കെ. യുടെ ചെറുപ്പത്തിൽ സ്വാമിതിരുവടികൾ അമ്പലപ്പുഴെ കുറേക്കാലം താമസിച്ചിരുന്നു. അന്നു പി. കെ. ഉൾപ്പെടെ അനവധി കുട്ടികൾ സ്വാമികളുടെ ചുററും കൂടുക പതിവാണു്. അവരെയെല്ലാം പലവിധത്തിലുള്ള ലീലാവിലാസങ്ങൾ കൊണ്ടു് അദ്ദേഹം രസിപ്പിച്ചിരുന്നു. അതിനിടയിൽ ഒരിക്കലദ്ദേഹം കുട്ടികളോടു പറഞ്ഞു. "നിങ്ങൾ ഒരു വലിയ കുഴിയുണ്ടാക്കി എന്നെ അതിൽ നിറുത്തി കഴുത്തുവരെ മണ്ണിട്ടു മൂടിയാലും ഞാൻ വെളിയിൽ ചാടി വരും" എന്നു്. അതുകേട്ടു് കുസൃതിക്കുടുക്കകളായ കുട്ടികളെല്ലാംകൂടി അത്യുത്സാഹത്തോടെ ഒരു കുഴിയുണ്ടാക്കി സ്വാമികളെ അതിൽ നിൎത്തി കഴുത്തുവരെ മണ്ണിട്ടുറപ്പിച്ചു. എന്നിട്ടു കുട്ടികൾ സ്വാമികളുടെ മുഖത്തു നോക്കി നില്പായി. എന്തൊരത്ഭുതം. ക്ഷണത്തിൽ ഒരു ചാട്ടത്തിൽ സ്വാമി കരയ്ക്കു നില്ക്കുന്നതാണവർ കണ്ടതു്. കഴുത്തുവരെ മണ്ണിട്ടുറപ്പിച്ചാൽ ഒരാൾക്കു തനിയെ കുഴിയിൽനിന്നു കയറുവാൻ സാദ്ധ്യമല്ലെന്നാണു് പറയപ്പെടുന്നതു്. സ്വാമി തനിയെ ചാടി കരയ്ക്കുകയറിയതു് ഏതോ ഒരു വിദ്യകൊണ്ടായിരിക്കണം.

പറഞ്ഞാലൊടുങ്ങാത്ത ഇത്തരം അനവധി വിദ്യകൾ അവിടുത്തേക്കു് സ്വാ

ധീനമായിരുന്നു. അവയിൽ പലതിനെ ക്കുറിച്ചും ഇന്നത്തെയാളുകൾ വിശ്വസി ക്കുകയില്ല. എന്നാൽ അവക വിദ്യകൾ കേരളത്തിൽ പ്രചാരത്തിൽ ഇരുന്നുവെന്ന വസ്തുത അവർ ഓക്കുന്നില്ലായിരിക്കാം. ഏലിക്കുഴ പപ്പുപിള്ള മുതലായ ചില മഹാന്മാരും ഇതുപോലെ പല വിദ്യക ളും കാണിച്ചിട്ടുള്ളതു് അനുഭവപ്പെട്ടിട്ടു ള്ളവർ ഇന്നും നമ്മുടെ നാട്ടിലുണ്ടു്. സ്വാ മികൾ ഈ വിദ്യകളെല്ലാം എവിടെ നിന്നാണഭ്യസിച്ചതെന്നാക്കും നിശ്ചയമി ല്ല. വിദ്യാഭ്യാസത്തിനു് യാതൊരു നി വൃത്തിയുമില്ലാത്ത ചുററുപാടിലാണു് അ ദ്ദേഹം ജനിച്ചതും വളന്നതും. എഴുത്തി നിരുത്തേണ്ട കാലത്തുപോലും അദ്ദേഹ ത്തെ ആരും എഴുത്തിനിരുത്തിയില്ല. അ ടുത്തുള്ള കുട്ടികളുടെ ഓലനോക്കി തനി യെ അക്ഷരങ്ങൾ പഠിക്കുകയായിരുന്നു വെന്നാണു് കേട്ടിട്ടുള്ളതു്. എല്ലാവരും ഹരിഃ ശ്രീയാണു് ആദ്യം പഠിക്കുക. സ്വാമികൾ 'ഇതാവതു്' എന്നതാണു് ആദ്യം പഠിച്ചതു്. ഇങ്ങനെ വിപരീത ചുററുപാടുകളിൽ ജനിച്ചു വളന്നു സർവ്വ ജ്ഞപദത്തിലെത്താൻ കഴിഞ്ഞ അദ്ദേ ഹം ഒരത്ഭുത പുരുഷൻതന്നെയായിരുന്നു. ഇതുയുംകൊണ്ടു് സർവ്വജ്ഞപദം ഉപ പന്നമാണെന്നു കാണാം.

ഋഷി ഇനി ഈ പദത്തേക്കുറിച്ചു ല്പം ചിന്തിക്കാം. ആരുടെ ബുദ്ധിമണ്ഡ ലത്തിലാണോ പരസഹായം കൂടാതെ തനിയേതന്നെ തത്വജ്ഞാനം പ്രകാശി ക്കുന്നതു് അവരെയാണു് ഋഷികളെന്നുപ റയുക. അവരുടെ ജ്ഞാനത്തെ ആർഷ മെന്നും പറയുന്നു. ദൈവം, ആർഷം, പൌരുഷം എന്നു തത്വജ്ഞാനം മൂന്നു വിധത്തിലുണ്ടു്.

തത്വജ്ഞാനം ത്രിവിധം ദേദാദ്വൈ-
വാർഷപൗഷതത്വസ്യ
ആർഷഞ്ച പ്രാതിഭമിതിവാത്തിക
മാർഷതത്വസംജ്ഞോക്തേഃ

അദ്വൈതാമൃതമഞ്ജരിയിലെ ഈ ശ്ലോകം മുകളിൽ പറഞ്ഞതിനു തെളി വാണു്.

ദൈവം ദേവന്മാരുടെ അനുഗ്രഹം കൊണ്ടുണ്ടാകുന്ന തത്വജ്ഞാനമാണിതു്. യമധമ്മനിൽനിന്നു് നചികേതസ്സിനും ഉമാമഹേശ്വരദർശനംകൊണ്ടു് ശ്രീ തിരുജ്ഞാന സംബന്ധ സ്വാമികൾക്കും സിദ്ധിച്ച ജ്ഞാനം അതിനുദാഹരണ മാണു്.

ആർഷം ഇതിനു പ്രാതിഭമെന്നുകൂടി ഒരു പേരുണ്ടു്. യോഗകലയിൽ സിദ്ധി നേടിയ മഹാന്മാരുടെ സമാധിയിൽ നിന്നുണ്ടാകുന്ന ബുദ്ധിയുടെ ഒരു ശക്തി യാണു് പ്രാതിഭം. തനിയെ ഊഹിച്ചു റിയുവാനുള്ള ഒരു കഴിവാണിതു്. ആ പ്രാതിഭത്തിൽനിന്നുണ്ടാകുന്ന ജ്ഞാനം കൊണ്ടു് യോഗികൾക്കു്എല്ലാം അറിയു വാൻ കഴിയും എന്നു് "പ്രാതിഭാദ്വാ സർവ്വം" എന്ന സൂത്രംകൊണ്ടു് പതഞ്ജ ലി മഹർഷി വെളിവാക്കിയിട്ടുണ്ടു്. "പ്രാതിഭം നാമതാരകം തദ്വിവേകജ ന്യ ജ്ഞാനസ്യ പൂർവ്വരൂപം യഥോദയേ പ്രഭാ ഭാസ്കരസ്യ തേനവാ സർവ്വമേവ ജാനാതി യോഗീജ്ഞാനസ്യോല്പത്താവി തി" എന്നാണു് വ്യാസഭാഷ്യത്തിൽ പ്രാ തിഭത്തേക്കുറിച്ചു് പറഞ്ഞിരിക്കുന്നതു്. പ്രാതിഭമെന്നു പറയുന്നതു് താരകമാണു് (സംസാരത്തെ തരണം ചെയ്യിക്കുന്നതു കൊണ്ടു് താരകമെന്നു പറയുന്നു.) അതു വിവേകജന്യമായ ജ്ഞാനത്തിന്റെ പൂ ർവ്വരൂപമാകുന്നു. ഉദയത്തിൽ സൂര്യൻ പൊന്തിവരുന്നതിനു മുമ്പുതന്നെ അതി ന്റെ പ്രകാശം സവ്വത്ര വ്യാപിക്കുന്നു. അതുപോലെ വിവേകജ്ഞാനത്തിനു മു മ്പു് യോഗിയുടെ ഹൃദയത്തിൽ പ്രാതിഭ ശക്തി വികസിക്കുന്നു. അതുകൊണ്ടു് എല്ലാം തന്നെ അറിയുന്നു എന്നാണതി ന്റെ ചുരുക്കം. ആ പ്രാതിഭജ്ഞാന ത്തെയാണു് ആർഷമെന്നു പറയുന്നതു്. വാമദേവൻ, ത്രിശങ്കു മുതലായവരുടെ

ജ്ഞാനം അതിനു ദൃഷ്ടാന്തമായി ശാസ്ത്രങ്ങളിൽ കാണിച്ചിട്ടുണ്ട്.

പൌരുഷം ഇതു മനുഷ്യഗുരുക്കന്മാരിൽനിന്നു ശാസ്ത്രാഭ്യസനം ചെയ്തുണ്ടാകുന്നജ്ഞാനമാണ്. ശ്വേതകേതു മുതലായവരുടെ ജ്ഞാനം അതിനു തെളിവാണ്.

സാധാരണ ജ്ഞാനികൾക്കെല്ലാം പൌരുഷജ്ഞാനമാണുണ്ടാവുക. എന്നാൽ ശ്രീ വിദ്യാധിരാജസ്വാമികൾക്കാകട്ടെ ആർഷജ്ഞാനമാണുണ്ടായിരുന്നതു്. അതുകൊണ്ടാണദ്ദേഹം സർവ്വജ്ഞനായി ത്തീർന്നതും. അതിനാൽ അവിടുന്ന് വാമദേവ ത്രിശങ്കാദികളെപ്പോലെ ഒരു മഹർഷിവരേണ്യനായിരുന്നു എന്ന് ഋഷിപദം ധ്വനിപ്പിക്കുന്നുണ്ട്.

സദ്ഗുരു സ്വരൂപത്തിൽ വിളങ്ങുന്ന ഗുരുവെന്നാണ് ഇതിനർത്ഥം.

"ബ്രഹ്മവിദ് ബ്രഹ്മൈവ ഭവതി"

"ഈശ്വരോ ഗുരുരാത്മേതി
മൂർത്തിഭേദവിഭാഗിനേ
വ്യോമവദ്വ്യാപ്തദേഹായ
ദക്ഷിണാമൂർത്തയേ നമഃ"

എന്ന പ്രമാണപ്രകാരം ബ്രഹ്മജ്ഞാനിയെ ബ്രഹ്മമായിട്ടും, ഗുരുവിനേയും ഈശ്വരനേയും ആത്മാവിനേയും ഏകരൂപത്തിലും വിചാരിക്കേണ്ടതാണ്. അതുകൊണ്ടാകുന്നു സ്വരൂപത്തിൽ—ബ്രഹ്മരൂപത്തിൽ—ഇരിക്കുന്ന ഗുരുവെന്നു പറഞ്ഞതു്. ചോദകൻ, മോദകൻ, മോക്ഷദൻ ഇങ്ങനെ ഗുരുക്കന്മാരെ ശാസ്ത്രങ്ങൾ മൂന്നായി വിഭജിച്ചിട്ടുണ്ട്. ആദ്ധ്യാത്മിക മാർഗ്ഗത്തിലേക്കു പ്രേരിപ്പിക്കുന്ന ഗുരു ചോദകനും, ആദ്ധ്യാത്മികോപദേശംകൊണ്ട് ശിഷ്യന്മാരെ സന്തോഷിപ്പിക്കുന്ന ഗുരു മോദകനും, കരതലാമലകംപോലെ ആത്മതത്വത്തെ വെളിപ്പെടുത്തി ഭവബന്ധത്തിൽനിന്നു മോചനം നൽകുന്ന ഗുരു മോക്ഷദനുമാകുന്നു. സദ്ഗുരുവെന്ന പദംകൊണ്ട് സ്വാമി തിരുവടികൾ മോക്ഷദനായിരുന്നുവെന്ന് ഗ്രഹിക്കാം.

"ബന്ധമുക്തം ബ്രഹ്മനിഷ്ഠം
കൃതകൃത്യം ഗുരും ഭജേത്
യസ്യ പ്രസാദാത്സംസാര
സാഗരോ ഗോഷ്പദായതേ.
യേന നാരാധിതോ ദേവോ
യസ്യനോ ഗുർവനുഗ്രഹഃ
ന വശ്യം ഹൃദയം യസ്യ
തസ്യ ശാന്തിർ ന സിധ്യതി.

ദൃഷ്ടാന്തോ നൈവ ദൃഷ്ടസ്ത്രിഭുവന ജഠരേ
സദ്ഗുരോർജ്ഞാനദാതുഃ
സ്പർശശ്ചേത്തത്രകല്പ്യഃസനയതി യദഹോ
സ്വർണ്ണതാമശ്മസാരം
ന സ്പർശത്വം തഥാപി ശ്രിതചരണയുഗേ
സദ്ഗുരുഃ സ്വീയശിഷ്യേ
സ്വീയംസാമ്യംവിധത്തേഭവതിനിരുപമ
സ്തേന വാ ലൗകികോടപി"

"ബന്ധത്തിൽനിന്നു വേർപെട്ടവനും ബ്രഹ്മനിഷ്ഠയിലിരിക്കുന്നവനും കൃതകൃത്യനമായ ഗുരുവിനെ മുമുക്ഷുക്കളെല്ലാം സേവിക്കേണ്ടതാണ്. ആ ഗുരുവിൻെറ പ്രസാദംകൊണ്ട് അപാരമായ സംസാരക്കടൽ പശുവിൻെറ കുളമ്പിലെ വെള്ളംപോലെ ആയാസമില്ലാതെ കടക്കാൻ സാധിക്കും" എന്നാണ് ഒന്നാമത്തെ പ്രമാണശ്ലോകം വെളിപ്പെടുത്തുന്നതു്. പക്ഷെ, ഇന്നത്തെ കാലത്തു് ഗുരുവിൻെറ ആവശ്യകതയേ ഇല്ലെന്നു വാദിക്കുന്നവരാണ് അധികംപേരും. ഗുരുവിൻെറ അനുഗ്രഹമില്ലെങ്കിൽ ശാന്തിയും സമാധാനവും ലഭിക്കുകയില്ലെന്നാണ് മഹാത്മാക്കൾ അരുളിച്ചെയ്തിട്ടുള്ളതു്. അതാണ് രണ്ടാമത്തെ ശ്ലോകത്തിൽ പറയുന്നതു്. "ആരാണൊ ഈശ്വരനെ ആരാധിക്കാത്തതു്, ആർക്കാണോ ഗുരുവിൻെറ അനുഗ്രഹം ലഭിക്കാത്തതു്, ആരുടെ മനസ്സാണോ നിയന്ത്രിതമല്ലാത്തതു് അവന് ശാന്തിയേ സിദ്ധിക്കയില്ല. സംസാര സംതരണവും ശാന്തിയും സദ്ഗുരുവിൻെറ അനുഗ്രഹംകൊണ്ടു മാത്രമേ സിദ്ധിക്കുകയുള്ളൂ." സദ്ഗുരുവിനോടു തുല്യമായി മൂന്നു ലോകത്തിലും യാതൊന്നുമില്ല എന്നാണ് മൂന്നാം ശ്ലോകത്തിൻെറ സാരം. 'ജ്ഞാനദാ

താവായ സദ്ഗുരുവിനു സാദൃശ്യം പറയാൻ മൂന്നു ലോകത്തിലും ഒരു വസ്തുവുമില്ല. സ്പർശമണി ഇല്ലേ? ഇരുമ്പിനെ സ്വർണ്ണമാക്കുന്ന ആശ്ചര്യശക്തി അതിനുണ്ട്. എങ്കിലും ഇരുമ്പിനെ സ്പർശമണി തന്നെ ആക്കുകയില്ലല്ലൊ. സദ്ഗുരുവാകട്ടെ, സ്വപാദങ്ങളെ ആശ്രയിച്ച ശിഷ്യനെ തനിക്കു തുല്യനാക്കിത്തീർക്കുന്നു. അതുകൊണ്ട് സദ്ഗുരു നിരുപമനും ലോകോത്തരനുമാണ് എന്നാണ് ശതശ്ലോകിയിൽ ശ്രീ ശങ്കരഭഗവൽപാദർ പറഞ്ഞിരിക്കുന്നത്. സദ്ഗുരു ജ്ഞാനാചാര്യനാണോ ദീക്ഷാചാര്യനാണോ എന്നു സംശയിക്കുന്നവരുണ്ട്. അവക്ക് ദീക്ഷയെക്കുറിച്ചും ജ്ഞാനത്തെക്കുറിച്ചും സാമ്പ്രദായികമായ ബോധമില്ലെന്നേ അർത്ഥമുള്ളു. ആത്മജ്ഞാനം ഉപദേശിച്ച് അജ്ഞാനാവരണം നീക്കി ശിഷ്യനെ മുക്തനാക്കിത്തീർക്കുന്നതാണ് ദീക്ഷാദാനം. അത് വെറും കാഷായാംബരദാനമാണെന്നു ധരിക്കുന്നത് ഗുരുതത്വം മനസ്സിലാക്കാത്തതുകൊണ്ടാണ്.

ശുകവർത്മാവ് ശുകബ്രഹ്മർഷി മോക്ഷം നേടിയ മാർഗ്ഗമെന്നും ശുകങ്ങളുടെ മാർഗ്ഗമെന്നും ഇതിന് അർത്ഥം പറയാം. മോക്ഷത്തിന് ശുകമാർഗ്ഗമെന്നും വാമദേവമാർഗ്ഗമെന്നും രണ്ടു വഴികളുണ്ട്. ശുകനെപ്പോലെ സദ്യോമുക്തി നേടുന്നതിനുള്ള മാർഗ്ഗം ശുകമാർഗ്ഗം. വാമദേവനെപ്പോലെ വളരെക്കാലം കഷ്ടപ്പെട്ട് ക്രമേണ മുക്തി നേടുന്ന മാർഗ്ഗമാണ് വാമദേവമാർഗ്ഗം. അവയ്ക്കു് ശുകമാർഗ്ഗമെന്നും പിപീലികാമാർഗ്ഗമെന്നും കൂടി പേരുകളുണ്ട്.

ശുകമാർഗ്ഗം ശുകങ്ങൾ ഒരു വൃക്ഷത്തിന്റെ മുകളിൽ നിൽക്കുന്ന ഫലം പെട്ടെന്ന് നേരെചെന്നു ഭക്ഷിക്കുന്നു. അതുപോലെ ജ്ഞാനി ദേഹാവസാനത്തിൽ തന്നെ അർച്ചിരാദി ദേവതാലോകത്തിലെങ്ങും പോകാതെ നേരെ ബ്രഹ്മഭാവമടയുന്നു. അതാണ് ശുകമാർഗ്ഗം. അതിന് സദ്യോമുക്തിയെന്നുകൂടി ഒരു പേരുണ്ട്.

പിപീലികാമാർഗ്ഗം എറുമ്പുകൾ വൃക്ഷക്കൊമ്പിലുള്ള പഴം തിന്നുന്നതിന് താഴെമുതൽ മേല്പോട്ടു കയറി ശാഖോപശാഖകളിൽക്കൂടി പതുക്കെ പതുക്കെ പോയി ആ പഴത്തിലെത്തിച്ചേരുന്നു. അതുപോലെ ചില ജ്ഞാനികൾ പല ദേവതാലോകങ്ങളിൽക്കൂടി പതുക്കെ പതുക്കെ പോയി ക്രമേണ ബ്രഹ്മപ്രാപ്തി നേടുന്നു. അതാണ് പിപീലികാമാർഗ്ഗം. അതിന് ക്രമമുക്തിയെന്നുകൂടി ഒരു പേരുണ്ട്.

ശ്രീ വിദ്യാധിരാജസ്വാമി തിരുവടികൾ അതിദുർല്ലഭമായ സദ്യോമുക്തിയാണടഞ്ഞതെന്ന് 'ശുകവർത്മനാ' എന്ന പദംകൊണ്ട് മനസ്സിലാക്കാം.

പരമവ്യോമം ശ്രേഷ്ഠമായ ആകാശമെന്നാണ് ഇതിന്റെ സാമാന്യാർത്ഥം. ഭൂതാകാശം, ചിത്താകാശം, ചിദാകാശം ഇങ്ങനെ ആകാശം മൂന്നായി വ്യവഹരിക്കപ്പെടുന്നു. എല്ലാററിനും വളരാനും നിലനില്ക്കാനും ഇടംകൊടുക്കുന്ന ഒന്നാണല്ലോ ആകാശം. ഈ ഭൗതിക വസ്തുക്കളെയെല്ലാം ഉൾക്കൊണ്ട് സർവ്വവ്യാപിയായി പ്രകാശിക്കുന്ന ബാഹ്യാകാശത്തിന് ഭൂതാകാശമെന്നു പറയുന്നു. ആ ബാഹ്യാകാശത്തെയും ഉൾക്കൊള്ളുന്നതാണ് ചിത്താകാശം. സകല പദാർത്ഥങ്ങളേയും വൃത്തിരൂപത്തിൽ പ്രകാശിപ്പിക്കുന്ന ഒന്നാണല്ലോ ചിത്തം. ആ ചിത്തത്തേയും തന്നിലടക്കി സർവ്വത്രസദാ വിളങ്ങിക്കൊണ്ടിരിക്കുന്ന ജ്ഞാനമാണ് ചിദാകാശം. ബ്രഹ്മമെന്നു പറയുന്നതും അതാണ്. അതിനാൽ 'പരമവ്യോമ' മെന്ന പദം ബ്രഹ്മത്തെയാണ് കുറിക്കുന്നതെന്നു കിട്ടുന്നു.

പരിപൂർണ്ണകലാനിധി പരിപൂർണ്ണതയെ പ്രാപിച്ച കലകൾക്ക് ഇരിപ്പിടമായിട്ടുള്ളവൻ എന്ന് ഇതിന് സാമാന്യാർത്ഥം പറയാം. ദേഹാരംഭത്തിനു കാരണഭൂതങ്ങളായ പ്രാണാദികളെയാ

ണ് ഇവിടെ കലകളെന്ന വിവക്ഷിച്ചിരിക്കുന്നതു്. അവയെല്ലാം ആത്മാവിൽ കല്പിതങ്ങളാണ്. സമ്യക്ജ്ഞാനത്തിൽ കല്പിതവസ്തുക്കളെല്ലാം തദധിഷ്ഠാനരൂപമായി പൂർണ്ണതയടയുന്നു. അഥവാ ഈശജീവാദിരൂപത്തിലുള്ള ഭേദകല്പനകളെല്ലാം തദധിഷ്ഠാനരൂപമായ ബ്രഹ്മമായി പൂർണ്ണതയെ പ്രാപിക്കുന്നുവെന്നും പറയാം. ഈ പദംകൊണ്ടു് നിഷ്കള ബ്രഹ്മരൂപത്തിലാണ് സ്വാമിജി വിലയം പ്രാപിച്ചതെന്ന് ഊഹിക്കാം. പരമവ്യോമരൂപമായ ബ്രഹ്മത്തിൽ അദാനം ചെയ്യുന്ന എന്നു കേൾക്കുമ്പോൾ ആധാരാധേയപ്രതീതി തോന്നാം. അതു് വൈദികസാഹിത്യത്തിലെ ഒരു ശൈലിയാണ .

'വിശശ്രാമശുകസ്തൂഷ്ണീം
സ്വസ്ഥേ പരമവസ്തുനി'

മുതലായ പ്രയോഗങ്ങൾ ആ ശൈലിക്കുദാഹരണമായെടുക്കാം. ഇത്രയുംകൊണ്ടു സ്വാമിതിരുവടികൾ യോഗജന്യമായ ആർഷജ്ഞാനംകൊണ്ടു് സർവജ്ഞത്വവും ജീവൻമുക്തിഭാവവും നേടി അനേകമാളുകൾക്ക് ബ്രഹ്മോപദേശംചെയ്തതിനുശേഷം സദ്യോമുക്തിയടഞ്ഞുവെന്നു മനസ്സിലാക്കാം. ഇതാണ് ഒന്നാം ശ്ലോകത്തിന്റെ സാരം. ബ്രഹ്മംതന്നെ അനാദിമായയിൽപ്പെട്ടു്, ജീവനായി ക്ലേശിച്ചതിനുശേഷം വീണ്ടും പൂർവസ്ഥിതിയിലെത്തുന്നുവെന്നാണല്ലോ മുക്തി കൊണ്ട ർത്ഥമാക്കേണ്ടതു്. ബ്രഹ്മമെന്തിന് അങ്ങനെ ചെയ്യുന്നു? എന്നൊരു ചോദ്യമുണ്ടാകാം. അതിനുള്ള ഉത്തരമാണ് അടുത്ത ശ്ലോകംകൊണ്ടു പ്രകാശിപ്പിക്കുന്നതു്.

ശ്ലോകം 2

അ മഹാപ്രഭു (പ്രപഞ്ചത്തിന്റെ ഉല്പത്തിസ്ഥിതിനാശങ്ങൾക്കു കാരണഭൂതമായ ബ്രഹ്മം) മായാമയമായ ദേഹത്തെ വെറും ലീലയാ സ്വീകരിച്ചു അധികം നാൾ വിനോദിച്ചതിനുശേഷം, തന്റേതല്ലാത്ത ആ ദേഹമുപേക്ഷിച്ചു് സ്വന്തരൂപമായ ബ്രഹ്മഭാവത്തെ കൈക്കൊണ്ടു വെന്നാണ് രണ്ടാംശ്ലോകത്തിന്റെ സാരം. "ലോകവത്തു ലീലാകൈവല്യം" എന്ന ബ്രഹ്മസൂത്രത്തിന്റെ ചുരുക്കം ഈ ശ്ലോകത്തിൽ അടക്കിയിട്ടുണ്ട്. ആപ്തകാമനും പരിപൂർണ്ണനുമായ പരമേശ്വരന് ജീവഭാവം കൈക്കൊള്ളേണ്ടതായ യാതൊരു കാരണവുമില്ല. അതിനാൽ ആ ജീവഭാവം ലീലാമാത്രമായിരുന്നുവെന്നു കരുതാം. സർവസമ്പൽസമൃദ്ധിയോടുകൂടിയ ഒരു പ്രഭു സ്വസ്ഥനായിരിക്കേണ്ടവനാണെങ്കിലും വിനോദമായി ചിലപ്പോഴെല്ലാം ഭൃത്യന്റേയും ജോലി ചെയ്യുന്നതായിക്കാണാറുണ്ടല്ലോ. അപ്പോഴും അദ്ദേഹം ആ പ്രഭുതന്നെയാണ്. അതുപോലെ ഈശ്വരൻ ലീലയാ ജീവഭാവമെടുക്കുമ്പോഴും താൻ ഈശ്വരനായിത്തന്നെയാണ് നിലകൊള്ളുന്നതു് എന്ന വേദാന്തതത്വം ഈശ്ലോകത്തിൽ നമുക്കു നല്ലതുപോലെ കാണാം. ബ്രഹ്മസ്വരൂപനായ ജഗദീശ്വരൻ ചട്ടമ്പിസ്വാമികളുടെ വേഷമെടുത്തു് വിനോദിച്ചതിനുശേഷംവീണ്ടും സ്വ സ്വരൂപത്തിലെത്തിയെന്നു പറയുമ്പോൾ സ്വാമിപാദങ്ങൾ ഒരവതാരപുരുഷൻ തന്നെയായിരുന്നുവെന്നു കരുതുന്നതിൽ യാതൊരു തെറ്റുമില്ല. ബ്രാഹ്മണ പ്രാബല്യത്തിൽ നിഷ്പ്രഭരായി വെറും അടിമകളായി എട്ടും പൊട്ടും തിരിയാതെ കഴിഞ്ഞുകൂടിയ കേരളത്തിലെ അബ്രാഹ്മണരെ ഉദ്ധരിക്കുന്നതിന് അന്നു് ഒരവതാരത്തിന്റെ ആവശ്യകതയുണ്ടായിരുന്നു. അതു നിർവഹിക്കുന്നതിനു ഭഗവാൻ ശ്രീ വിദ്യാധിരാജസ്വാമികളായും ഭഗവദ്വിഭൂതികൾ ശ്രീ സ്വാമികളുടെ ശിഷ്യന്മാരായും അവതരിച്ചു് ഇവിടെപ്രവൃത്തിപരവും നിവൃത്തിപരവുമായ ധർമ്മമാർഗ്ഗങ്ങൾ തെളിയിച്ചു് സ്വധാമത്തിൽ വിലയം പ്രാപിച്ചുവെന്നു ഭക്തന്മാർക്കും വിശ്വസിക്കാവുന്നതാണല്ലോ.

അനേകകാലമാർജ്ജിച്ച പുണ്യസഞ്ചയംകൊണ്ടു മാത്രമെ ശ്രീ വിദ്യാധിരാജ

തൃപ്പാദങ്ങളെപ്പോലെയൊരു മഹാപുരുഷനെ ഒരു നാട്ടുകാർക്കു ലഭിക്കുകയുള്ളൂ. അദ്ദേഹം നമ്മുടെ പുണ്യപരിപാകത്താൽ നമുക്കു വേണ്ട സന്മാർഗ്ഗങ്ങളെല്ലാം കാണിച്ചുതന്നിട്ട് സച്ചിദാനന്ദരൂപമായ ബ്രഹ്മഭാവത്തിൽ ഇന്നും വിളങ്ങുകയാണ്. അവിടുന്നു കാണിച്ച ആ മാർഗ്ഗത്തിലൂടെ നമുക്ക് അദ്ദേഹത്തെ പിന്തുടരാം. അദ്ദേഹത്തെക്കുറിച്ചുള്ള ദിവ്യവും ഭവ്യവും മധുരവുമായ സ്മരണകൾ നമ്മുടെ ഹൃദയത്തെ എക്കാലത്തും കുളിർപ്പിക്കട്ടെ.

"ശ്രീനീലഗ്രീവനാരായണഗുരുവര
സംഭൃതിഹേതും പ്രഭൃത
പ്രേമജ്ഞാനൈകധാമ ശ്രുതിശതബഹു
ഭാഷ്യാദിനോന്മീലിതാഭം
നിർവാണൈകാന്തനിഷ്ഠാനിരത
നിയമിനീ രാജിതം നിത്യശുദ്ധം
തോഷ്ടൂമ്യേ 'ബാലഭട്ടാരക'പരസുഖ
സദസ്തു സർവ്വാർത്ഥസിദ്ധ്യൈഃ"

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# വിദ്യാധിരാജ സ്മരണകീർത്തനം

*എ. വി. ശങ്കരൻ*

ശ്രീവാസുദേവ ക്ഷിതിദേവസൂനം
സമസ്തകല്യാണഗുണാഭിരാമം
പ്രജ്ഞാനദുഗ്ധാംബുധി പാരിജാതം
വിദ്യാധിരാജം മനസാ സ്മരാമി.

അവ്യാജഭക്ത്യാദരമാശ്രിതാനാ–
മനന്തനിശ്രേയസ ദാനദക്ഷം
അമുദ്രകാരുണ്യപയഃ സമുദ്രം
വിദ്യാധിരാജം മനസാ സ്മരാമി

അജ്ഞാനദോർദ്ദണ്ഡഗഭീരരൂപ-
മജ്ഞാനതാമിസ്ര സഹസ്രഭാനും
അദ്വൈതവിദ്യാഗുരുമദ്വിതീയം
വിദ്യാധിരാജം മനസാ സ്മരാമി.

സ്വകീയ മന്ദസ്മിതകാന്തിപൂര–
സുസ്പഷ്ടി ശുക്ലാംബരലോഭനീയം
പ്രഫുല്ലപങ്കേരുഹ ചാരുനേത്രം
വിദ്യാധിരാജം മനസാ സ്മരാമി.

പദ്മാസനസ്ഥം നത ശിഷ്യവൃന്ദ-
സാനന്ദസംപൂജിത പാദപദ്മം
ചിന്മുദ്രയാ ശോഭിതഹസ്തപദ്മം
വിദ്യാധിരാജം മനസാ സ്മരാമി.

വിശാലവക്ഷഃസ്ഥല ലംബമാന-
മനോഹരശ്മശ്രുമുദാരഹാരം
കലിക്ഷയാർത്ഥം കലിതാവതാരം
വിദ്യാധിരാജം മനസാ സ്മരാമി.

കടാക്ഷകാളാംബുദവാരിധാരാ-
വിമോക്ഷസംക്ഷാളിത ഭക്തദൈന്യം
കാമാദിശത്രുക്ഷപണൈകദീക്ഷം
വിദ്യാധിരാജം മനസാ സ്മരാമി.

സംസാര ഘോരാമയ രാവണസ്യ
രാമായതേ യസ്യ പദാബ്ജധൂളിഃ
തമപ്രമേയ പ്രതിഭാവിലാസം
വിദ്യാധിരാജം മനസാ സ്മരാമി.

അലം യദീയസ്മൃതിരുപവഹ്നി-
രശേഷദോഷാകരശോഷണായ
തമുത്തമശ്ലോകമനന്തസിദ്ധിം
വിദ്യാധിരാജം മനസാ സ്മരാമി.

ഗുഹാസ്പദം സിംഹമിവാതിധീരം
കലാനിധിം ചന്ദ്രമിവാമൃതാംശും
സന്മാർഗ്ഗസഞ്ചാരിണമർക്കതുല്യം
വിദ്യാധിരാജം മനസാ സ്മരാമി.

ത്രിണേത്രതുല്യം ജിതപഞ്ചബാണം
ശുചിം ച രക്ഷാമപി ധാരയന്തം
അഹീനസൗന്ദര്യവിശേഷഭൂഷം
വിദ്യാധിരാജം മനസാ സ്മരാമി.

പചേളിമം ഭാഗ്യവതാപസേന്ദ്ര-
പുണ്യാവനീസഞ്ചിതഭാഗധേയം
പ്രഹൃഷ്ടം പ്രശാന്തം പ്രഥിതാനുഭാവം
വിദ്യാധിരാജം മനസാ സ്മരാമി.

സുനിർമ്മലബ്രഹ്മസഹസ്രപത്ര-
മാധ്വീരസാസ്വാദന ലോലലോലം
ആനന്ദമത്തം മുനിചഞ്ചരീകം
വിദ്യാധിരാജം മനസാ സ്മരാമി.

മുഖാംബുജാദ് യസ്യ വിനിസ്സരന്തീ
സുധാ സമാനാ വചസാം സ്രവന്തീ
പുനാതി ഗംഗേവ രസം ദിശന്തീ
വിദ്യാധിരാജം മനസാ സ്മരാമി.

യദീയ സദ്ഗ്രന്ഥ സമുച്ചയേന
സനാഥിതാ കേരളപുണ്യവാണീ
അദ്വൈതചിന്താ ചതുരാ ച കാന്ത്തി
വിദ്യാധിരാജം മനസാ സ്മരാമി.

യന്നാമസങ്കീർത്തനമാശ്രിതാനാം
പാഥേയമധ്യാത്മവിചാരമാർഗ്ഗേ
തമാത്മനിഷ്ഠം യമിനാം വരിഷ്ഠം
വിദ്യാധിരാജം മനസാ സ്മരാമി.

മൗനേപി വാചാലമുദാരഭാവം
ചലന്തമപ്യേകപദേ നിലീനം
അനർഘ്ഘമപ്യർഘ്ഘകരപ്രഭാവം
വിദ്യാധിരാജം മനസാ സ്മരാമി

ശ്രീ ശങ്കരം സകലയാ കലയാവതീർണ്ണ-
മദ്വൈതസാരപുനരാകലനായ ഭൂമൗ
വിദ്യോതമാന യശസാ ധവളീകൃതാശം
വിദ്യാധിരാജമനിശം മനസാ സ്മരാമി.

[ശങ്കരഃ]

# കേരളത്തെ അനുഗ്രഹിച്ച ഒരു ജീവന്മുക്തൻ

*കൈനിക്കര കുമാരപിള്ള*

എഴുപതിൽപരം വർഷം ജീവിച്ചു; ശരിക്കും ജീവിച്ചു. അനായാസമെങ്കിലും ഊർജ്ജസ്വലമായി, അവിശ്രമമായി; മനുഷ്യരുടെ മദ്ധ്യത്തിൽ, അവരുടെ ജീവിതവുമായി ഇഴുകിച്ചേർന്ന്, സകല വിധത്തിലും തലത്തിലും ഉള്ള ആളുകളുമായി സദാ ഇടപെട്ടുകൊണ്ട്; അവരെ ഉപദേശിച്ചും പഠിപ്പിച്ചും ഉണർത്തിയും ഉത്തേജിപ്പിച്ചുംകൊണ്ട്; കളിപ്പിച്ചും ചിരിപ്പിച്ചും ആനന്ദിപ്പിച്ചുംകൊണ്ട്; കാരുണ്യപൂർവ്വം സഹതപിച്ചും ആശ്വസിപ്പിച്ചും അനുഗ്രഹിച്ചുംകൊണ്ട്. ഓരോരുത്തർക്കും തോന്നി സ്വാമിതിരുവടികൾ അവരുടേതാണെന്ന്; അവർക്കുവേണ്ടിയാണ് ചിന്തിക്കുന്നതും അദ്ധ്വാനിക്കുന്നതും ജീവിക്കുന്നതും എന്ന്. അദ്ദേഹം എല്ലാവരുടെയും സ്വന്തമായിരുന്നു. അതുകൊണ്ടുതന്നെ ആർക്കും അദ്ദേഹത്തെ സ്വന്തമാക്കാനോ അദ്ദേഹത്തിന്റെ സ്വന്തമാകാനോ കഴിഞ്ഞതുമില്ല.

ശ്രീ വിദ്യാധിരാജസ്വാമികൾ നിഷ്പ്രയാസം ആർജ്ജിച്ചു സമ്പൂർണ്ണമായി സ്വാധീനമാക്കാത്ത കായികമോ മാനസികമോ ആദ്ധ്യാത്മികമോ ആയ വിദ്യയില്ല; അല്പമായ അഭ്യാസംകൊണ്ട് അനായാസം അതിനിപുണമായി പ്രയോഗിക്കാനാവാത്ത കലയും ഇല്ലായിരുന്നു. ചിന്തകൻ, ഗവേഷകൻ, കവി, കലോപാസകൻ, വ്യാഖ്യാതാവ്, താർക്കികൻ, നിരൂപകൻ, അനാചാരധ്വംസകൻ, സമുദായ പരിഷ്കർത്താവ്, വിപ്ലവകാരി, മഹാപണ്ഡിതൻ, മഹാജ്ഞാനി, മഹായോഗി, മഹാസിദ്ധൻ, മാന്ത്രികൻ, താന്ത്രികൻ, ഭിഷഗ്വരൻ!—ഏതാണ്ട് ശ്രീശങ്കരനെ അനുസ്മരിപ്പിക്കുന്ന സർവ്വജ്ഞത്വത്തിന്റെ, അമേയമായ മനുഷ്യപ്രഭാവോത്കർഷത്തിന്റെ മറെറാരു മഹാപ്രതിഭാസംപോലെ തോന്നി, അടുത്തറിഞ്ഞവർക്കെല്ലാം. നമുക്കറിയാവുന്ന ഏതു മേൽത്തരം മാനദണ്ഡംവച്ചളന്നാലും അദ്ദേഹത്തിൽ തിട്ടപ്പെടുത്താനാവാതെ അവശേഷിക്കുന്ന വലിയ ഒരംശം ആരേയും അമ്പരപ്പിക്കുന്നു.

അദ്ദേഹത്തിന് എന്തുവേണമെങ്കിലും ചെയ്യാമായിരുന്നു; എന്തുവേണമെങ്കിലും ആകാമായിരുന്നു. അനായാസം നായർ സമുദായാചാര്യനാകാമായിരുന്നു; ഹിന്ദുക്കളുടെ, തീർച്ചയായും ബ്രാഹ്മണരൊഴിച്ചുള്ള വിഭാഗത്തിന്റെയെങ്കിലും, ആദ്ധ്യാത്മിക ഗുരു ആകാമായിരുന്നു; ഗുരുകുലങ്ങളും ആശ്രമങ്ങളും സ്ഥാപിക്കാമായിരുന്നു; വിജ്ഞാനപ്രദങ്ങളും ജ്ഞാനോദ്ദീപകങ്ങളുമായ അനേകം മഹാഗ്രന്ഥങ്ങൾ രചിക്കാമായിരുന്നു; തന്റെ ബഹുലമായ അത്ഭുത സിദ്ധികളിൽ ഏതെങ്കിലും ഒന്നിന്റെ അല്പമായ വിനിയോഗംകൊണ്ടുപോലും അതിവേഗം കുബേരനാകാമായിരുന്നു; സകല സുഖസൗകര്യങ്ങളോടുംകൂടി ജീവിക്കുകയോ അനേകം ധർമ്മസ്ഥാപനങ്ങൾ നടത്തി പുണ്യം നേടുകയോ ചെയ്യാമായിരുന്നു.

എന്തും ചെയ്യാമായിരുന്ന, എന്തും ആകാമായിരുന്ന, ആ അത്ഭുതസത്വൻ

യാതൊന്നും ചെയ്തില്ല; യാതൊന്നും അ യില്ല. ഇരിക്കാനും കിടക്കാനും തൻേറ തായി ഒരിടമില്ലാതെ,കാൽകാശു കൈ വശമില്ലാതെ ഒരൊററ മുണ്ടുമാത്രം ധരി ച്ച്, അപരിഷ്കൃതനായ ഒരു ഗ്രാമീണ നെപ്പോലെ ഊരുചുററി. മദ്യ–മത്സ്യ–മാംസവിമുക്തമായ ചില വീടുകളിൽ മാത്രം ചിലപ്പോൾ അല്പദിവസങ്ങൾ തങ്ങി. കണ്ടുമുട്ടുന്നവരോടെല്ലാം സമ ഭാവനയോടെ സംസാരിച്ചു, ചില പ്പോൾ സാരഗർഭമായി, ചിലപ്പോൾ സരസമായി, ചിലപ്പോൾ സരളമായി, ചിലപ്പോൾ ഗഹനമായി. നീണ്ട ഏ കാന്തതകൾ സ്വാഗതം ചെയ്തു, വെറും നിലത്തു മലന്നു കിടന്നു് തല ഇരുവശങ്ങ ളിലേക്കും ചലിപ്പിച്ചുകൊണ്ടു്; ചില പ്പോൾ അതിമധുരമായി മന്ദസ്വര ത്തിൽ പാട്ടുപാടി; ചിലപ്പോൾ വിര ലിലെ മാററാത്ത ഉരുളൻ അയ്‌മ്പൊന്നു മോതിരംകൊണ്ടു താളവട്ടങ്ങൾ മേളി ച്ചു. തോന്നുമ്പോഴൊക്കെ വല്ലതും എ ഴുതും കയ്യിൽ കിട്ടുന്ന കടലാസ്സുതുണ്ടുക ളിൽ—കവിതകൾ, ഗീതങ്ങൾ, ലേഖന ങ്ങൾ, ഭാഷ്യങ്ങൾ, നിരൂപണങ്ങൾ— ഒന്നും സൂക്ഷിച്ചില്ല. അവിടവിടെ ഉപേ ക്ഷിച്ചിട്ടുപോയി. വിവരമുള്ളവർ ചി ലർ ചിലതെടുത്തു സൂക്ഷിച്ചു, പ്രസിദ്ധീ കരിച്ചു. എത്രയെണ്ണം ആരുടെ കണ്ണിലും പെടാതെ കാററിൽ പറന്നും ചവററു കുട്ടയിൽചെന്നു പെററിയും നഷ്ടപ്പെട്ടിട്ടു ണ്ടെന്നു് ആരറിഞ്ഞു!

കാന്തശക്തിയുള്ള തേജോമയങ്ങളും സ്നേഹാർദ്രങ്ങളുമായ ആ കണ്ണുകളും മനം മയക്കുന്ന ചിരിയും പുരാണകഥകളിലെ മാമുനിമാരെ അനുസ്മരിപ്പിക്കുന്ന, മാറു മറയ്ക്കുന്ന സമൃദ്ധമായ വെള്ളത്താടിയുമ ല്ലാതെ ഒററനോട്ടത്തിൽ ശ്രദ്ധേയമായി മററു യാതൊന്നും ആ മനുഷ്യനിൽ ഇല്ലാ യിരുന്നു. പക്ഷേ,അടുത്തവരെല്ലാം ഒന്നറി ഞ്ഞു, അനുഭവിച്ചു—ആ അസാമാന്യമനു ഷ്യൻെറ ഉള്ളിൽ സദാ നിറഞ്ഞുനിന്ന സീമാവിഹീനമായ സ്നേഹസാഗരത്തി ൻെറ കുളിരലകൾ അനുസ്യൂതം തഴുക മ്പോൾ ഉണ്ടാകുന്ന അവാച്യമായ സ മാശ്വാസം, ആനന്ദനിർവൃതി! മനുഷ്യൻ മാത്രമല്ല, സകല ജീവരാശിയും അതി ൻെറ അപ്രതിരോദ്ധ്യമായ നിഗൂഢപ്രഭാ വത്തിനു് വിധേയമായിരുന്നു. അവിരള മായ അനുഗ്രഹത്തിനു പാത്രമായിരുന്നു. സംശോധകവും ശാന്തിപ്രദവുമായിരുന്നു ആ സാന്നിദ്ധ്യം. അദ്ദേഹത്തിൻെറ ഇ ച്ഛാശക്തി ചരങ്ങളിലും അചരങ്ങളിലും ചേതനങ്ങളിലും അചേതനങ്ങളിലും ഒന്നുപോലെ നിർബാധം പ്രവർത്തിച്ചിരു ന്നുവത്രെ! ഈ മഹാസത്വൻ ശിശുക്ക ളുടെ മദ്ധ്യത്തിൽ, ശിശുക്കളിൽ ശിശു വായി സർവ്വവും മറന്നു മേളിച്ചു; അവരെ ചിരിപ്പിച്ചും കൂത്താടിച്ചും അകളങ്കമായ ആഹ്ളാദത്തിൻെറ മഹോത്സവങ്ങൾ സൃഷ്ടിച്ചു!

*   *   *   *

ഞാൻ ശ്രീ വിദ്യാധിരാജചട്ടമ്പിസ്വാ മിതിരുവടികളെ കണ്ടിട്ടില്ല. കാണാനു ള്ള അവസരമുണ്ടായില്ല. അദ്ദേഹം സ മാധിയടയുമ്പോൾ 24 വയസ്സു പ്രായമു ണ്ടെനിക്കു്. അദ്ധ്യാപകനായി രണ്ടു കൊല്ലം കഴിഞ്ഞിരുന്നു. പൊതുജീവി തത്തിലേക്കു് കാലൂന്നിക്കഴിഞ്ഞിരുന്നു. അദ്ദേഹം ദിവംഗതനായതിൻെറ അടു ത്ത മാസത്തിലാണു് കരുവാററാ എൻ. എസ്. എസ്. ഹൈസ്കൂളിൽ പ്രഥ മാദ്ധ്യാപകനായി ഞാൻ പ്രവേശിച്ച തു്. അദ്ദേഹം ഒന്നുരണ്ടു കൊല്ലംകൂടി ജീവിച്ചിരുന്നുവെങ്കിൽ അദ്ദേഹത്തിൻെറ ദർശനം എനിക്കു തീർച്ചയായും കിട്ടു മായിരുന്നു. കിട്ടാഞ്ഞതിൽ എനിക്കു വിഷാദമുണ്ടു്. പക്ഷേ, ആ നഷ്ടം അ റിയാത്തവണ്ണം അദ്ദേഹത്തെപ്പററി അ റിയാൻ, അദ്ദേഹത്തിൻെറ അമാനുഷ പ്രഭാവം, അതിൻെറ എല്ലാ സവിശേ ഷതകളോടുംകൂടി, അതിൻെറ പൂർണ്ണത യിൽ ഇച്ഛാനുസാരം എൻെറ മനസ്സിൽ ആവാഹിക്കാൻ കഴിയത്തക്കവണ്ണം അ ദ്ദേഹത്തെപ്പററി അറിയാൻ, എനിക്കു ഭാഗ്യമുണ്ടായിട്ടുണ്ടു്. അദ്ദേഹത്തെപ്പ ററിയുള്ള ലേഖനങ്ങളിൽനിന്നും ഗ്രന്ഥ

ങ്ങളിൽനിന്നും മാത്രമല്ല, അദ്ദേഹത്തോടു വളരെ അടുത്തു പെരുമാറിയവരിൽ പല രിൽനിന്നും നേരിട്ടും.

തൃപ്തികരമായി പൂരിപ്പിക്കാൻ കഴി യാത്ത ഒരു സമസ്യപോലെ, ഉത്തരം കണ്ടെത്താത്ത ഒരു കടംകഥപോലെ, അദ്ദേഹം എന്റെ ചിന്തയെ കൂടെക്കൂടെ ഉണർത്താറുണ്ട്, മഥിക്കാറുണ്ട്. അദ്ദേ ഹത്തെപ്പോലെയുള്ള ഒരു മഹാത്മാ വിൽനിന്നു്, ആധുനിക ഭാരതത്തിന്റെ ആദ്ധ്യാത്മിക പ്രവാചകനായ സ്വാമി വിവേകാനന്ദന്റെ അനല്പമായ ആദര ത്തിനുപോലും പാത്രമായ ആ അത്ഭുത സത്വത്തിൽനിന്നു് നമുക്കു്, ഈ രാജ്യ ത്തിനു്, കിട്ടാമായിരുന്നതു്, കിട്ടേണ്ടി യിരുന്നതു് കിട്ടിയോ? ഉത്തരം വളരെ വ്യക്തമാണു്; കിട്ടിയില്ല. നമുക്കു് കൈവന്ന ഒരു മഹാനുഗ്രഹം പൂർണ്ണമാ യി അറിയപ്പെടാതെ, അനുഭവിക്കപ്പെ ടാതെ മറഞ്ഞു. ഒരു മഹാനഷ്ടമായി രുന്നു അതു്. ആ നഷ്ടത്തിന്റെ മഹത്വം വേണ്ടവണ്ണം നാം അറിഞ്ഞില്ല എന്നതു് ഒരു സമാധാനമാണോ? എന്തുകൊണ്ടു് അങ്ങനെ സംഭവിച്ചു? അതിന്റെ കാര ണക്കാരനോ, കാരണക്കാരോ ആരാ ണു്? അദ്ദേഹത്തിന്റെ മഹത്വം ശരിക്കു മനസ്സിലാക്കാൻ കഴിയാതെ പോയ അല്പജ്ഞന്മാരായ നാമാണോ? അല്ലെന്നു പറയാനാവില്ല. പക്ഷേ, അതു് പൂർണ്ണസമാധാനമാകുന്നില്ല. അദ്ദേ ഹത്തിനും അതിൽ ഒരു പങ്കില്ലായിരു ന്നോ? അദ്ദേഹത്തിനു നമ്മുടെ കണ്ണു തുറക്കാമായിരുന്നില്ലേ? ബുദ്ധി തെളി ക്കാമായിരുന്നില്ലേ? ഇരുട്ടിൽ തപ്പിത്തട യുന്ന നമ്മളെ കൈക്കു പിടിച്ചു വെളി ച്ചത്തിലേക്കു നയിക്കാമായിരുന്നില്ലേ? ഒരു കാലത്തു് തന്റെ ശിഷ്യനും സഹ ചരനും എക്കാലത്തും തന്റെ ഏററവും അടുത്ത ആദ്ധ്യാത്മിക സഖാവുമായിരുന്ന നാരായണഗുരുസ്വാമികൾ അതല്ലേ ചെയ്തതു്? എന്തുകൊണ്ടു് താൻ അതു ചെയ്തില്ല? അതാണു് അവർ തമ്മിലുള്ള വ്യത്യാസം. അത്രയും ചെയ്യാനുള്ള ലൗ കികത്വം നാരായണഗുരുസ്വാമികൾ തന്റെ നിസ്സംഗത്വത്തിനു ലോപം വരു ത്താതെ സംരക്ഷിച്ചിരുന്നു. ശ്രീവിദ്യാ ധിരാജസ്വാമികൾ അതു ചെയ്തില്ല. അതു ചെയ്യാൻ ആവശ്യമായ കർമ്മപ്രേ രണയുടെ മേഖലയ്ക്കപ്പുറം കടന്നുപോയി അദ്ദേഹം എന്നു പറയുന്നതാവും ശരി. പ്രാപഞ്ചിക ജീവിതത്തിന്റെ ഓളങ്ങ ളിലും ചുഴലികളിലുംകൂടി കർമ്മഫലം അദ്ദേഹത്തെ ഇഴത്തപ്പോഴും അല്പമായ നനവുപോലും ഏല്ക്കാതെ, അതിന്റെ സ്പർശംപോലും അറിയാതെ അദ്ദേഹ ത്തെ സംരക്ഷിച്ചു അതീത ബോധത്തി ന്റെ ഫലമായിരുന്നു പരമമായ ആ നിസ്സംഗത്വം, കർമ്മസാധനയിൽപോ ലുമുള്ള ആ ഉദാസീനത. ആ മഹാന ഷ്ടത്തിന്റെ യഥാർത്ഥ മഹത്വം മനസ്സി ലാക്കാനുള്ള കഴിവു് നമുക്കു് ഇല്ലാതെ പോയി. നമ്മുടെ ഇടയിൽക്കൂടി കടന്നു മറഞ്ഞ ആ ജീവന്മുക്തനു് അതൊരു നഷ്ടമായിക്കരുതാൻപോലുമുള്ള ലൗകി കത്വവും ഇല്ലാതെപോയി!

# വ്യാഘ്രദമനം

[ശ്രീമദ് ഭഗവതോ വിദ്യാധിരാജസ്വാമിനഃ കാചിദ്ദിവ്യലീലാ]

വിദ്വാൻ പി. രാമപ്പണിക്കർ, ഹരിപ്പാട്ട്

പുണ്യാതിരേകോ മലയാളഭൂമേഃ
പുരാകൃതഃ പൗരുഷമേത്യ രൂപം
വിദ്യാധിരാജാഭിധയാ വിരേജേ
ബ്രഹ്മാത്മകഃ കോപി മഹാനുഭാവഃ. 1

ഉപാസനാലബ്ധഗുഹാത്മതത്വോ
വികല്പ സങ്കല്പ വികാരശൂന്യഃ
സ്വാത്മഭാവാനുഭവോദശേഷ–
സിദ്ധീഃ സമാസാദ്യ ബഭൗ മഹാത്മാ 2

അന്തർജ്വലന്തീ മമലാത്മദീപ്തിം
ബഹിർഗ്ഗളന്തീമിവ സന്ദധാനഃ
ശുഭ്രാംബരശ്മശ്രുജടാംശുമാലാം
ചക്രേ ജഗദ്ബോധനമർക്കദീപ്രഃ 3

സംസാരദാവാനലദാഹഖിന്നാ
മുമുക്ഷവോ യേ ശരണംപ്രപന്നാഃ
മുക്തിപ്രദം മാർഗമുപാദിശത് സ
തേഷാം നതാനാമധികാരയുക്തം 4

യദാ സദാനന്ദസമുദ്രമഗ്ന
സ്തദാ ചിദാകാശവിഹാരലഗ്നഃ
പദാ പവിത്രീകൃത ഭൂവിഭാഗ-
ശ്ചചാരയോഗാധ്വനി വീതരാഗഃ 5

സന്ത്യക്ത സഖ്യോപി സഖാ ശിശൂനാം
ലീലാവിലോലഃ സഹ തൈരലോലഃ
അധീതശാസ്ത്രോപ്യതിശാസ്ത്രവൃത്തിഃ
സ നിഷ്കലാത്മാ സകലാത്മകോऽഭൂത്. 6

സന്ന്യസ്തകർമ്മാപി ഗൃഹസ്ഥധർമ്മ–
കർമ്മോപദേശേഷു കൃതീ ബഭൂവ
വാചംയമോ മൗനധനോപി വാഗ്മീ
സ നർമ്മസംഭാഷണകോവിദശ്ച. 7

നൃത്യേ പ്രവൃത്തേ നടരാജ ഏവ,
വാദ്യേഷു നന്ദീ; ഭരതശ്ച നാട്യേ;
ഗാനേഷു ഗന്ധവ്വരോ മഹാത്മാ
സ ഷൺമുഖോഭൂത് തപസഃ പ്രഭാവാത്. 8

ന്യായേ സ കാണാദപഥേ ച സാംഖ്യേ
യോഗേ ച മീമാംസകയുക്തിമാർഗ്ഗേ
ആചാര്യതാമാപ, ഹഠാദി സർവ–
യോഗപ്രഭേദേഷു ച കൗളതന്ത്രേ 9

യഃ ശൈവശാക്തേയക വൈഷ്ണവാദി–
ദേവാർച്ചനാ തന്ത്രപഥേഷ്വഭിജ്ഞഃ
സ വേദമന്ത്രേഷു ച സ്വതന്ത്ര–
സ്വതന്ത്ര ആസീദ് ദ്രമിഡാഗമേഷു. 10

വേദാന്തശാഖാസ്വഭവത് സുപക്വ–
സാരാംശഹാരീ ശുകവദ്വിഹാരീ
അദർശി യേനാഖിലമാർഗ്ഗലക്ഷ്യ–
മദ്വൈതതത്ത്വം തദഭാജി തേന. 11

ഗുരൂപദേശശ്രവണാദി ശാസ്ത്ര-
വിചാര,മഭ്യാസ നിരന്തരത്വം
ഈശപ്രസാദഞ്ച വിരക്തിമൂചേ
പാഥേയമദ്വൈതപഥാനുഗാനാം. 12

വശീ വശീഭൂതസമസ്തലോക-
സ്ത്രീദൃഗ്ഭിരപ്യാദ്ഭുതഭൂരിഭൂമാ
സവ്വൗഷധീനാം സ തു വീര്യസാര
വിപാകവിദ്ദീനദയാലുരാസീത്. 13

ദിനേ ച കസ്മിംശ്ചിദയം ഋരോധ
രണം ശുനാം, ഭോജനതഃ പ്രവൃത്തം;
തതാന താൻ മൗനപരാംശ്ച, പംക്തി–
സ്ഥിതാംശ്ച, തേഭ്യോഽന്നമദാച്ച മിഷ്ടം. 14

തേഷാം ഗതേ ജന്മനി യാനി ലബ്ധ-
സ്ഥാനാനി കർമ്മാണി ച താം ജഗാദ
യയാ ശുനാമന്നമദാപയത് സ
യാ തസ്യ ഭക്താ ധനവത്യുദാരാ. 15

യദ്ദർശനാദേവ ജനാ ലഭന്തേ
ക്ഷണസ്ഥമപ്യാത്മപരോക്ഷ ബോധം
ശിഷ്യൈശ്ച ഭക്തൈഃ കിമഗാമി നോഽസ്യ
സേവാരതൈർജ്ഞാനഘനാപരോക്ഷ്യം? 16

സോഽയം കദാചിദ് ഗതവാൻ ഗതേച്ഛഃ
പ്രാരബ്ധമാസീത്തപ ഏവ യസ്യ
മഹാവനം "ശൈലനദീപുര"സ്ഥം
മദോഗ്രഹിംസ്രം മലയാദ്രിപാർശ്വം. 17

വിലാപ്യ ദൃശ്യം വിതതാത്മബോധ-
വിലീനചിത്തോഽപി വിദാം വരിഷ്ഠഃ
പ്രീതോഽഭവത് പ്രാകൃതികപ്രഭാവ-
പ്രകൃഷ്ടദൃശ്യേ വിപിനേ വിവിക്തേ. 18

അരണ്യ,മാഗന്തുകമക്ഷിപുണ്യം
സതാം ശരണ്യം വശിനാം വരേണ്യം
തം വീക്ഷ്യ തത് കണ്ടകിതാങ്ഗവല്ലി,
ശുകസ്വനൈഃ സ്വാഗതമാശശംസ. 19

തമാലനീലേ തരുവീരവക്ഷോ-
വിഹാരലോലേ പ്രതതീവിതാനേ
തമോഽവൃതം പ്രേക്ഷ്യ ഗുഹാനിഗൂഢം
സത്യസ്യ തത്ത്വം സ ജഹാസ മന്ദം 20

ആനീലപത്രാവലിമൂർധ്നി ചിത്ര-
വർണ്ണേഷു പുഷ്പേഷു വികസ്വരേഷു
അനന്തശാന്തോജ്ജ്വലകാന്തിപൂരം
സമീക്ഷ്യ സസ്മാര നിജാത്മദീപ്തിം. 21

മന്ദാനിലേ സ്യന്ദതി പൂരകസ്യ
നിഷ്പന്ദമാനേ സതി കുംഭകസ്യ
പുനഃപ്രവൃത്തേഽത്ര ച രേചകസ്യ
വൃത്തിഷ്വനേഽസ്മിൻ ദദൃശേ സ യോഗീ. 22

ധ്യാനസ്ഥിതാദ്രേസ്തരുഗുല്മവല്ലീ-
ജടാലശീർഷോദരതോ ഗളന്തീം
തടിത്പ്രഭാം താം തടിനീം സ ദൃഗ്ഭ്യാം
പപൗ സഹസ്രാരസമാനധാരാം. 23

ഗായത്സു മാദ്യത്കളഹംസകേകി-
പികാദികേഷ്വസ്യ യതേസ്തദാ യാ
പുരാ സമാധൗ സവികല്പകേഽന്തർ-
ഗീതിഃ ശ്രുതാ സാ ശ്രുതിഗോചരാഽഭൂത് 24

പ്രാന്തേഷു കാന്താരതലസ്യ സാന്ദ്ര-
ച്ഛായേന്ദ്രനീലദ്യുതിശാദ്വലേഷു
നിരന്തരോദഞ്ച്യത്തൃണോപഭുക്ത്യാ
ഹൃഷ്ടാൻസുപുഷ്ടാൻബഹുഗോസമൂഹാൻ, 25

സമസ്തജേത്ര്യാ തമസഃപ്രസൂത്യാ
ദുർവ്വാരഗുർവ്യാഽവരണാഖ്യശക്ത്യാ
പ്രോത്ക്ഷിപ്തവിക്ഷേപശതഭ്രമാണീ-
വാപശ്യദാമ്നായവിദാംവരീയാൻ. (യുഗ്മകം) 26

ഗുഞ്ജത്സു നന്ദത്സു മരന്ദമത്ത-
ഭൃങ്ഗേഷു നാദം പ്രണവസ്യ സൂക്ഷ്മം
അനാഹതം, ബിന്ദുകലാതിഗാമി,
നാദാനുസന്ധാനവിദാശ്രുതം തത്. 27

മുഹുർമ്മുഹുർവൃക്ഷശിരാംസ്യ പശ്യ-
ദുത്പ്ലുത്യധൂന്വന്തമവപ്ലുതം ച
ആയുന്നയന്തം വിഷയൈഷിവൃന്ദ
ഭോഗോന്മുഖം ചിത്തമിവർക്ഷയൂഥം. 28

സമീക്ഷ്യ സംഭ്രാന്തദൃശാ സമന്താദ്
ദത്തോർദ്ധ്വകർണ്ണാഃപ്രതിപാല്യശബ്ദം
വാതേരിതേ വന്യദലേപി ദീർഘം
ജിഘ്രന്തഏവോദ്ധൃതമൂർദ്ധപുച്ഛാഃ 29

തൃണേ സമൃദ്ധേ സുലഭേപി ഹിംസ്രാ-
ദുദ്വിഗ്നചിത്താസ്ത്വരിതം ചരന്തഃ
അനേന ദൃഷ്ടാ ഹരിണാശ്ചദീനാ
ലബ്ധേ ധനേ ലുബ്ധജനാ ഇവാർത്താഃ.(യുഗ്മകം) 30

ജലേ സദാ ഖേലനലാലസാനാം
ശിലാർഭകാണാം ജയശബ്ദഘോഷാ
ഫേനസ്മിതാ വത്സലമത്സ്യപോതാ
പ്രത്യുജ്ജഗാമേവ നദീ മുനീന്ദ്രം. 31

വീചീവിലാസാം മൃദുഫേനഹാസാം
പയോജശീതാം ശ്വസിതാർദ്രവാതാം
ഹൃതാങ്ഗതാപാം സ്ഫുടസൈകതാംപാം
കൃതാഭിഷേകാം ശ്രിതസർവ്വലോകാം 32

സല്ലാപകമ്രാം സരസാങ്ഗനമ്രാ-
മുപാസ്പൃശന്നിർഗ്ഗതകാമവർഗ്ഗഃ
സ്നാനേന താം തീർത്ഥപദാഗ്രഗണ്യാം
കുർവ്വംസ്തടം പ്രാപ സ തീർത്ഥപാദഃ. (യുഗ്മകം) 33

സ കാനിചിദ് ഗുല്മദലാനി ഭുക്ത്വാ
സരിജ്ജലം ചാപിബദോഷധിജ്ഞഃ
സമാധിസംസ്ഥോഽപി സദാ, തദാഽസാ-
വന്തർമ്മുഖാവസ്ഥിതി മൈച്ഛദത്ര. 34

സമാശ്രിതം തേന, സുമാസ്തൃതം യ-
ത്തടദ്രുഹൈസ്തൈർമരുതാ സുമൃഷ്ടം
തൃണാഗ്രസ്പൃഷ്ടം മൃദുലാസനം ത-
ന്നിജോത്തരീയേണ കൃതോൽപഭ്രഷം. 35

സുബദ്ധപദ്മാസനസുസ്ഥിരാങ്ഗോ
നാസാഗ്രവീക്ഷാൽനിമീലിതാക്ഷഃ
ചിന്മുദ്രയാരഞ്ജിത ഹസ്തയുഗ്മഃ
പ്രാണാൻ സമായമ്യ നിഷീദതിസ്മ. 36

താൻ പഞ്ചകോശാനതിലങ്ഘ്യ ചാഹം-
ഭാവഞ്ച ഹിത്വാ നിജ ബോധമാത്രഃ
ജ്ഞാനൈകഭാനാനുഭവൈകമാന-
സ്തസ്ഥൗ പരേ ബ്രഹ്മണി നിർവ്വികല്പേ. 37

അവസ്ഥിതഃ സ്ഥാണുവദത്ര ലോകാൻ
സർവ്വാൻ പവിത്രാനതനോത് സ ധന്യഃ
യതഃ സ സർവ്വാത്മപദം പ്രപേദേ
തച്ഛുദ്ധമേകം തദൃതേകിമന്യത്. 38

തദന്തികം പ്രാപ്യ വിഭ്രുതയസ്താഃ
സപ്താശ്ച ദിവ്യാഃ പരമാത്മനസ്തം
ഉപാസിതാരം സമുപാസതേ സ്മ
സപര്യയാ തത്പരിചര്യയാ ച. 39

നിശാശ്ച താരാഗണ ദിവ്യദീപൈഃ
കാശോച്ചലച്ചാമരവീജനൈശ്ച
തേ വാസരാശ്ചന്ദന ഗന്ധപത്ര-
പുഷ്പാർച്ചനാദ്യൈസ്തമപൂജയന്ത. 40

ശുകാഃ പികാശ്ചോത്സ്വനഗായനൈശ്ച
പ്രഫുല്ല പിഞ്ഛവ്യജനൈർമ്മയൂരാഃ
ഫണാതപത്രേണ ഭുജങ്ഗമാ സ്തം
സിഷേവിരേ വിസ്മൃത ജാതിവൈരാഃ 41

ഖഗാ മൃഗാ മത്തമതംഗജാദ്യാ
വ്യാഘ്രാദിഹിംസ്രാ നിജദാഹശാന്ത്യൈ
ധുനീം വിശന്തോപി തദാത്മശാന്ത്യാ
പ്രാപുഃ ക്ഷണം കാമപി ദിവ്യശാന്തിം. 42

അഭ്യർണ്ണവിസ്തീർണ്ണ ജനാധിവാസാ-
ദഭ്യേത്യമിഷ്ടം സുതൃണം ചരിത്വാ
ഗവാംഗണാ നിർഭയമസ്യ പാർശ്വേ
രോമന്ഥതുഷ്ടാഃ സുഷുപുഃ സുഖേന. 43

രന്ധ്രം പ്രതീക്ഷന്നരകാനനാന്ത-
രന്തർഹിതഃ കോപി തരക്ഷുവര്യഃ
ഉത്പ്ലുത്യ നദ്യാമുദകോപകണ്ഠം
ശ്രിതേ പശൂനാം നിചയേ പപാത. 44

സ്ഫുരത് സ്ഫുലിങ്ഗോത്കിരദക്ഷിരൂക്ഷോ,
വക്ത്രാദ്ഗളത്ക്രൂരസൃദീർഘരോമാ,
ജൃംഭാസമുജ്ജൃംഭിതപുഷ്ടവർഷ്മാ
ഹ്രസ്വസ്ഥവിഷ്ഠാതിബലിഷ്ഠകണ്ഠഃ 45

പ്രോദ്ഗീർണ്ണശാതാംഘ്രിനഖക്ഷുരാഗ്രഃ;
സ ഗർജ്ജനോദ്വേജിതജന്തുവർഗ്ഗഃ
തദ്ദർശനാദ് ദിക്ഷു ഭയദ്രുതാസു
മാഹാസു ചൈകാം ദ്രുതമന്വധാവത് (യുഗ്മകം) 46

പ്രാരബ്ധശേഷസ്യ ബലേന യാവദ്
ബഹിർഗതാത്മാ പരനിർവികല്പാത്
താവത്സ ശുശ്രാവ മഹോത്കടാനി
നിർഘാതഘോരോർജ്ജിതഗർജ്ജിതാനി. 47

സമാധിബന്ധശ്ശ്ലഥദൃൿ സ കൃഷ്ണ-
രേഖാളി കിമ്മീരിതചർമ്മധൂമ്രം
വ്യാത്താസ്യവിസ്പഷ്ടകരാളദംഷ്ട്ര-
മഭ്യാഗതം വ്യാഘ്രമവൈക്ഷതാഗ്രേ. 48

സമീക്ഷമാണസ്തമഭേദദർശീ
ഭിയാ ച ദേഹാത്മധിയാപ്യഗമ്യഃ
ജുഹാവ സോയം കരസംജ്ഞയാമും;
വ്യാഘ്രശ്ചകമ്പേ യമിനം വിലോക്യ. 49

അധ്യാത്മദൃഷ്ടേഃ പരമാത്മമൂർത്തേഃ
സ്വസ്മാദൃതേ കിഞ്ചന നാസ്തി യസ്യ
കുതോ ഭയം തസ്യ? തരക്ഷുദേഹ-
ജീവാദിസർവ്വം സ ഏവ നാന്യത്. 50

യദാ പരബ്രഹ്മമയസ്യ യസ്യ
സ്വല്പാംശഭാനം ഭുവനന്ത്വനന്തം
തദംശഭൂമേരണുകാത്തരക്ഷോഃ
കാ തസ്യ ഭീഃ? കിംനരവൗ തമഃ സ്യാത്? 51

ദദർശ ഗാം തത്ര പരിഭ്രമന്തീം
നിജം പദാന്തം ശരണം വ്രജന്തീം;
അദാദഭീതിം കരമുന്നമയ്യ
തസ്യൈ ച തദ്വ്യാഘ്രവരായ ശാന്തിം. 52

വ്യാഘ്രശ്ചലദ്ബാലധിരാനതേന
മൂർദ്ധ്നാ നനാമാസ്യ സമീപമേത്യ,
നിധായ തന്മൂർദ്ധ്നി കരം സ യോഗീ
പസ്പർശ തം ഹന്ത മൃഗസ്യ ഭാഗ്യം! 53

ഹിംസ്രോപി ഭട്ടാരകപാദപദ്മ-
പവിത്രപാംസൂൻ പരമാദരേണ
ലിലേഹ മന്ദം മൃദുഘുർഘുരേണ
ശിശ്യേ ച പാർശ്വേ ശിശുവദ്വിശുദ്ധഃ. 54

ഊചേ യതിസ്തം "ജഹി വത്സ രോഷം,
ഹിംസാ ത്വയാ ഭോജനമാത്രകാര്യാ,
തദ്ഗച്ഛ, ശാന്തോ ഭവ, ജീവതാച്ച
ചിരം തതശ്ചാപ്നുഹി മർത്ത്യജന്മ." 55

യാനോദ്യതോഽപ്യേഷ മൃഗാദനേന്ദ്രഃ
കായം പ്രധൂനൻ കരണം പ്രപശ്യൻ
നിശമ്യ വിന്യസ്യ പദം സുമന്ദ-
മഹോന്മഹായോഗിവിയോഗതപ്തഃ. 56

ഗച്ഛന്മുഹുഃ പ്രത്യവലോകയംസ്തം
തിഷ്ഠംസ്തരക്ഷുർവിമനാശ്ചചാല
പീതസ്തനോഽപ്യധിതദുഗ്ധലോഭോ
ധേനോഃ സകാശാദിവ കോഽപി വത്സഃ. 57

ധേനുസ്തു ശാന്താ യമിനം സുശാന്തം
സ്വാത്മാനമേനം ഹൃദി ഭാവയന്തീ
ഹാതും, തതോ ഗന്തുമപാരയന്തീ
കഥഞ്ചിദാഗാത് സ്വനിവാസഭൂമിം. 58

അപാഗമദ്യോഗിജനാധിവാസ-
യോഗ്യം പദം പാരമഹംസ്യഭോഗ്യം
സ കേരളാഖ്യം സ്വപദം നിസർഗ്ഗ
സൗന്ദര്യകേന്ദ്രം പരിപാവിതേന്ദ്രം. 59

ശ്രീ ഷൺമുഖഃ സ ഭഗവാൻ പരമാത്മഭക്ത-
പാരായണഃ പരമഹംസപദംഗതസ്യ
ഭട്ടാരകസ്യ പരമാത്മദൃഢാവബോധം
തേനേ പരീക്ഷിതുമനാഃ കിലദിവ്യലീലാം. 60

ഇത്ഥം മൃഗാദിഷു ന കേവലമാത്മശുദ്ധിം
നിശ്ചേതനേഷ്വപി നിധായ, സ നിത്യലീലാം
അസ്മാനദർശയദനേകവിധാം തദീയ-
വാർത്താമനുസ്മരതിയഃ സ വിശുദ്ധിമേതി 61

പശ്യൻനശ്വരതാം പ്രപഞ്ചവിഷയേ തത്സർവ്വമുത്സൃജ്യ യോ
ശശ്വദ്ബ്രഹ്മപദായ ഷൺമുഖപദം സംശ്രിത്യ തേപേതപഃ
ദേവോസാവവധൂതരൂപമവലംബ്യോപാദിശത് തംസദൈവ
നിത്യാഭ്യാസദൃഢാനുഭൂതി നിബിഡം സദ് ബ്രഹ്മഭൂയം യയൗ. 62

യത്സത്യം നിഗമാന്തനിർമ്മലമഹാ വാക്യാർത്ഥലക്ഷ്യം പരം
യദ്വാചാമനസാപ്യഗോചരമനാദ്യന്തം സമസ്താതിഗം
തത് പ്രജ്ഞാനംഘനന്ത്വഹംപദലയം വിദ്യാധിരാജാത്മകം
തത്ത്വം ധീമഹി നോ ധിയസ്തദമൃതജ്യോതിഃ സദാ ചോദയാത്. 63

# കേരളത്തിൻെറ കടപ്പാട്

*സിദ്ധിനാഥാനന്ദസ്വാമി*

കേരതരുക്കളുടെ കേദാരമാണല്ലൊ കേരളം. കേരത്തിൻെറ ഒരു സവിശേഷത, അതു് ഒററയ്ക്കങ്ങനെ തലയുയർത്തി നില്ക്കും; വളയുകയോ കുനിയുകയോ കൂട്ടംകൂടി നില്ക്കുകയോ ഇല്ല എന്നതാണു്. കേരളീയരെ ആരോ കേരതരുക്കളോടു് ഉപമിച്ചിട്ടുണ്ടു്. അവർ തനിക്കുതാൻ പോന്നവരായിട്ടു് സ്വന്തം സ്വാതന്ത്ര്യം കാത്തു പുലർത്തിപ്പോരാൻ നോക്കുന്നവരാണു്. ആരുടെയും പിന്നാലെ പോകാൻ അവർക്കിഷ്ടമില്ല. എല്ലാവരും നേതാക്കന്മാർ, നായകന്മാർ. കേരളത്തിലെ പ്രബല സമുദായക്കാരായ നായന്മാർക്കു് ആ പേരു വന്നതുതന്നെ അവരുടെ നായകത്വം, താൻപ്രമാണിത്തം കൊണ്ടായിരിക്കണം.

വ്യക്തിസ്വാതന്ത്ര്യം എത്ര അഭികാമ്യമായാലും അതു് അതിരുകടന്നാൽ ആത്മഹത്യാപരമായിത്തീരും. സംഘടിത പ്രവർത്തനങ്ങൾക്കു് അതു വിലങ്ങുതടിയാകും. ആധുനിക കാലത്തു് സംഘടിത യത്നങ്ങൾക്കേ കാര്യങ്ങൾ നേടാനാകൂ. കേരളീയരുടെ വ്യക്തിസ്വാതന്ത്ര്യദാഹം അവരുടെ രാഷ്ട്രീയവും സാമുദായികവും കുടുംബപരവും മതപരവുമായ വളർച്ചയെ വിപരീതമായി ബാധിച്ചിട്ടുണ്ടു്. കൂട്ടുകുടുംബങ്ങളെല്ലാം ഛിന്നഭിന്നമായി; സമുദായങ്ങൾ നൂറുനൂറു ചെറുചെറു ജാതികളായി. രാഷ്ട്രീയ സംഘടനകൾ എലിവാണം പോലെയാണു് പൊട്ടിച്ചിതറിക്കൊണ്ടിരിക്കുന്നതു്. കേരളത്തിൽ ഉടലെടുത്ത മതസംഘടനകൾപോലും ഈ വിഘടനസ്വഭാവത്തിനു് അതീതമല്ല. കേരളത്തിലെ പ്രമുഖ സമുദായമായ നായരുടെ സ്വഭാവവിശേഷം എല്ലാ തലങ്ങളെയും ബാധിച്ചിട്ടുണ്ടു്. സകലരും നേതാക്കൾ; നയിക്കപ്പെടാനോ അനുഗമിക്കാനോ ആരും തയ്യാറല്ല.

കേരള സമുദായങ്ങളിൽ ഈ പ്രതിഭാസത്തിനു് വ്യത്യസ്തമായി കാണപ്പെടുന്നതു് ക്രിസ്ത്യാനികളാണു്. അവർക്കു് ഒത്തൊരുമയുണ്ടു്, സംഘടനയുണ്ടു്. അതിൻെറ ഫലം സകല തലങ്ങളിലും അവർക്കു ലഭിക്കുന്നുമുണ്ടു്. 'ദേവാലയങ്ങളോടും വൈദികരോടും ഉള്ള അവരുടെ ആദരവിധേയത്വങ്ങളാണു് അവരെ ഏകോപിപ്പിച്ചു നിർത്തുന്നതു്. ഹിന്ദുക്കൾക്കു് ആരോടും ഒന്നിനോടും അമ്മാതിരി വിധേയത്വമൊന്നുമില്ല. അവർക്കു് മതം സാമൂഹികമല്ല, വ്യക്തിനിഷ്ഠമാണു്. ഹിന്ദുവിൻെറ അസംഘടിതത്വത്തിനു് മുഖ്യകാരണം അതായിരിക്കാം. ഇതു കേരളത്തിലെ ഹിന്ദുക്കളുടെയെന്നല്ല, സകല ഹിന്ദുക്കളുടെയും പൊതുസ്വഭാവമാണു്. കേരളത്തിലെ പ്രമുഖ സമുദായമായ നായന്മാരെ സംബന്ധിച്ചിടത്തോളം ഇതു് വളരെ ഉച്ചകോടിയിലുമെത്തി. കുടിപ്പകയും തീരാപ്പകയും വഴക്കും വക്കാണവുമായി അവർ 'കുത്തഴിഞ്ഞ പുസ്തകം'പോലെ കഴിയുകയായിരുന്നു. നായർ കഴിഞ്ഞാൽ പിന്നത്തെ പ്രബല സമുദായമായ ഈഴവരാണെങ്കിൽ വിദ്യാഭ്യാസപരമായോ സാമൂഹ്യമായോ ഉണർന്നുകഴിഞ്ഞിരുന്നുമില്ല.

ജാതിവ്യവസ്ഥ കട്ടിപിടിച്ച് സകല രയെും കെട്ടിയിട്ടിരുന്ന കാലം. സംഘടിതരായ ക്രസ്ത്യാനികൾ പല തലങ്ങളിലും ഉയൻ വരുന്ന കാഴ്ച ഹിന്ദുക്കളുടെയും കണ്ണു തുറന്നുതുടങ്ങി. ക്രസ്ത്യാനികൾ പരസ്യമായി ഹിന്ദുക്കളെ ആക്ഷേപിച്ചുകൊണ്ടിരുന്നു, അനേകംപേരെ മതംമാററിക്കൊണ്ടിരുന്നു. ഹിന്ദുക്കൾക്ക് ചൂട്ടപിടിക്കാൻ ഇതു സഹായിച്ചു. കേരളത്തിലെ ഹിന്ദുക്കൾ ഇങ്ങനെ നിരാലംബരായി കഴിയുന്ന കാലത്താണ് ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികൾ രംഗപ്രവേശം ചെയ്യുന്നതു്. അവധൂതവൃത്തിയിൽ കഴിഞ്ഞ അതിവർണ്ണാശ്രമിയായ ആ മഹാനുഭാവൻ ബോധപൂർവം ഹിന്ദുക്കളെ സംഘടിപ്പിക്കാൻ യത്നിച്ചോ എന്ന കാര്യത്തിൽ സംശയം തോന്നാം. പക്ഷെ, മഹാപുരുഷന്മാരുടെ സങ്കല്പങ്ങൾപോലും ലോകസംഗ്രഹകാരകങ്ങളാണ്. ആചാര്യന്മാർ ആദർശം കാണിച്ചുകൊടുക്കുന്നു. അതിൽനിന്നും ആവേശംപൂണ്ടു് ശിഷ്യന്മാർ ആദർശങ്ങൾക്ക് പ്രായോഗിക രൂപം നൽകുന്നു.

ഹിന്ദുമതത്തിൻെറ അനൈക്യത്തിനു മൂലകാരണമായ ജാതിവ്യവസ്ഥയുടെ കടയ്ക്കൽ കോടാലിവച്ചു ആ സമദർശി. 'ഭ്രാന്താലയം'എന്നു് വിവേകാനന്ദസ്വാമികൾ വിളിച്ച ആ കേരളത്തെക്കുറിച്ച് ഇന്നത്തെ യുവതലമുറയ്ക്കു് ഭാവനചെയ്യാൻപോലും പ്രയാസമായിരിക്കും. സർവ്വും ജാതിബ്രാഹ്മണൻെറ കുത്തകയായിരുന്നു. അബ്രാഹ്മണർ വേദം കണ്ടുകൂടാ, കേട്ടുകൂടാ. 'വേദാധികാരനിരൂപണ'ത്തിൽക്കൂടി, വിവേകവൈരാഗ്യങ്ങൾ ഉള്ളവക്കെല്ലാം, വർഗ്ഗവർണ്ണവ്യത്യാസമെന്യേ വേദാദ്ധ്യയനത്തിനും ആത്മസാക്ഷാത്കാരത്തിനും അധികാരമുണ്ടു് എന്നു് ആ വേദജ്ഞൻ യുക്തിയുക്തം സ്ഥാപിച്ചു. പുറമേനിന്നു് ഹിന്ദുക്കളെ എതിർത്തുകൊണ്ടിരുന്ന ക്രസ്തുമതപ്രചാരകരുടെ നാവടക്കാൻ 'ക്രസ്തുമതനിരൂപണം' എഴുതി. അങ്ങനെ ആന്തരശത്രുവിനെയും ബാഹ്യശത്രുവിനെയും എതിർക്കാനുള്ള കളം ഒരുക്കി.

അടുത്തതായി ഹിന്ദുമതത്തിൻെറ ആന്തരമായ ഉദ്ധാരണവും പരിഷ്കരണവുമാണ് അവിടുന്നു ലക്ഷ്യമാക്കിയതു്. ആ കൃത്യം നിർവ്വഹിക്കുന്നതിനു് ആ ക്രാന്തദർശി ഉത്തമന്മാരായ മൂന്നു ത്യാഗീശ്വരന്മാർക്ക് രൂപം കൊടുത്തു. വിദ്യാധിരാജഗുരുപാദരുടെ ശിഷ്യരത്നങ്ങളായ ശ്രീനാരായണഗുരുസ്വാമികൾ, ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ, ശ്രീ തീർത്ഥപാദ പരമഹംസ സ്വാമികൾ എന്നീ ത്രിമൂർത്തികളാണ് ആ സത്കൃത്യത്തിനു് ഉപാധിഭൂതരായതു്.

ഈഴവസമുദായം ഉറങ്ങിക്കിടക്കുകയായിരുന്നു അക്കാലത്തു്. അവക്ക് വിദ്യാഭ്യാസത്തിനുപോലും അവസരം ലഭിച്ചിരുന്നില്ല. കേരളത്തിനു പുറത്തു പോയി സ്വപ്രയത്നംകൊണ്ടു് പഠിച്ചു ജയിച്ചു വന്നവക്ക് തിരുവിതാംകൂറിൽ ഉദ്യോഗത്തിനു മാർഗ്ഗമുണ്ടായിരുന്നില്ല. ഇപ്രകാരം അവമാനവും ക്ലേശവും അനുഭവിച്ചു് ഉയൻവന്ന ഒരു മഹാനാണ് ഡോക്ടർ പല്പു. അദ്ദേഹം മൈസൂർ സക്കാരിൽ ഉദ്യോഗത്തിൽ ചേന്നു; സ്വസമുദായത്തിൻെറ ഉത്കർഷത്തിനുവേണ്ടി പലതും ചെയ്തു, ചിന്തിച്ചു. അങ്ങനെയിരിക്കുന്ന കാലത്താണ് വിവേകാനന്ദസ്വാമികൾ പരിവ്രാജകനായി മൈസൂറിൽ എത്തിയതു്. കേരളത്തിലെ തീണ്ടൽ, തൊടീൽ തുടങ്ങിയ അനാചാരങ്ങളെക്കുറിച്ചെല്ലാം സ്വാമിജി ഡോ. പല്പുവിൽനിന്നും കേൾക്കാനിടയായി. ആ പശ്ചാത്തലത്തോടെയാണ് സ്വാമിജി കേരളം സന്ദർശിച്ചതും കേരളത്തിനു ഭ്രാന്താലയമെന്നു പേരിട്ടതും. സമുദായത്തിൻെറ ഉന്നമനം മതത്തിൽക്കൂടിവേണം എന്നു് സ്വാമിജി ഡോ. പല്പുവിനെ ബോദ്ധ്യപ്പെടുത്തി. അതിനു് സ്വസമുദായത്തിൽ ഉത്തമനായ ഏതെങ്കിലും ആദ്ധ്യാത്മികപുരുഷനെ കണ്ടുപി

ടിക്കാനും അദ്ദേഹത്തിൻെറ ഉപദേശങ്ങൾ അനുസരിക്കാനും സ്വാമിജി ഡോക്ടറെ ഉപദേശിച്ചു. അതിനുശേഷമാണ് ഡോ. പല്പുവും ശ്രീനാരായണഗുരുസ്വാമികളും തമ്മിൽ പരിചയമായതും ഇരുവരും ഒത്തുചേന്ന് ഈഴവസമുദായത്തിൻെറ ഉന്നമനത്തിനായി പ്രവത്തനം ആരംഭിച്ചതും. ശ്രീനാരായണഗുരുസ്വാമികളുടെ സ്വാധീനം ഉണ്ടായിരുന്നില്ലെങ്കിൽ ഈഴവർ വളരെപ്പേർ ഇതര മതങ്ങളെ ആശ്രയിക്കുമായിരുന്നില്ലേ എന്നു സംശയിക്കാൻ വഴിയുണ്ട്. ഉറങ്ങിക്കിടന്നിരുന്ന ഒരു സമുദായത്തെ ഉദ്ധരിച്ച് ഇന്നു കേരളത്തിലെ പ്രമുഖ സമുദായമാക്കിയ ശ്രീനാരായണഗുരുസ്വാമികൾക്ക് ആദ്ധ്യാത്മികമായ പ്രചോദനം ലഭിച്ചതു് ശ്രീവിദ്യാധിരാജസ്വാമിപാദങ്ങളിൽനിന്നുമാണ്.

സവണ്ണരെങ്കിലും, വിദ്യാഭ്യാസത്തിന് അവസരമുണ്ടായിട്ടും പ്രമുഖ സമുദായമായിരുന്നിട്ടും കുടിപ്പകയും കുടുംബകലഹവുംമൂലം ഛിന്നഭിന്നമായി കിടന്നിരുന്ന നായർസമുദായത്തെ കോത്തിണക്കാൻ വഴിയെന്തെന്നു് ചില സമുദായസ്നേഹികൾ ആലോചിച്ചുകൊണ്ടിരിക്കുന്ന കാലത്താണ് ശ്രീവിദ്യാധിരാജസ്വാമിതിരുവടികളുടെ ശിഷ്യന്മാരായ ശ്രീതീർത്ഥപാദപരമഹംസ സ്വാമികളും, ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളും രംഗപ്രവേശം ചെയ്യുന്നതു്. ക്രിസ്തുമതവിശ്വാസികളുടെ സംഘടനാബലവും സാഹോദര്യവും മതപരിവത്തനശ്രമങ്ങളും ഹിന്ദുക്കളെ ഉണത്താൻ സഹായിച്ചിട്ടുണ്ട്. ശ്രീ മന്നത്തു പത്മനാഭൻ നായർസമുദായോദ്ധാരണത്തിന് യത്നിക്കുമ്പോൾ അദ്ദേഹത്തിന് സർവ്വാത്മനാ സഹായസഹകരണങ്ങളും പ്രചോദനങ്ങളും ശ്രീതീർത്ഥപാദസ്വാമികൾ നൽകുകയുണ്ടായി. ശ്രീ മന്നം സ്വാമിജിയെ തൻെറ ആചാര്യനായിട്ടാണ് കരുതിയിരുന്നതു്. സ്വാമിജിക്കു വിശ്രമിക്കാൻവേണ്ടിയാണ് മന്നം ചങ്ങനാശ്ശേരിയിൽ "മഠം" പണിയാൻ ആരംഭിച്ചതുതന്നെ. നായന്മാരുടെ ആചാരാനുഷ്ഠാനങ്ങളിൽ കാലോചിതങ്ങളായ പരിഷ്കരണങ്ങൾ വരുത്തുന്നതിന് ശാസ്ത്രാനുസൃതങ്ങളായ ആചാരപദ്ധതിയു. ആശയപ്രചാരണവും ഗ്രന്ഥങ്ങൾ മുഖേന ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ നടത്തി. സ്വഗുരുവിൻെറ ഷഷ്ടിപൂത്തിസ്മാരകമായി ശ്രീതീർത്ഥപാദസ്വാമികൾ ആശ്രമം സ്ഥാപിച്ചു് തീർത്ഥപാദപരമ്പരയ്ക്കു് അടിത്തറ പാകി.

നായന്മാരുടെയും ഈഴവരുടെയും ഉണർവ്വും ഉന്നമനവുമാണ് ക്ഷേത്രപ്രവേശനത്തിനും തദ്വാരാ അധഃകൃതരുടെയെല്ലാം അവശതാപരിഹാരത്തിനും വേണ്ട കളമൊരുക്കിയതു്. ഇപ്രകാരം കേരളത്തിലെ സകല ഹിന്ദുക്കളുടെയും സാമുദായികവും ആദ്ധ്യാത്മികവുമായ നവോത്ഥാനത്തിന് വഴിതെളിച്ച ആചാര്യവര്യന്മാരെല്ലാം ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമിതിരുവടികളുടെ ശിഷ്യന്മാരാണ്. അദ്ദേഹം വിതച്ച അദ്ധ്യാത്മബീജത്തിൻെറ പുഷ്പങ്ങളും ഫലങ്ങളും ഇന്നു് സവ്വജനങ്ങളും അനുഭവിച്ചുപോരുന്നു.

അതിവർണ്ണാശ്രമിയും അവധൂതനുമായ ഒരു ആദ്ധ്യാത്മിക മഹാപുരുഷനിൽനിന്നു ലഭിച്ച പ്രചോദനം അദ്ധ്യാത്മമണ്ഡലത്തിൽമാത്രം ഒതുങ്ങി നില്ക്കാതെ സാമുദായികങ്ങളായ ചാലുകളിലേക്കു കവിഞ്ഞൊഴുകാൻ ഇടയായതെങ്ങനെ? സനാതന ധമ്മത്തിൻെറ പ്രമാണഭൂതങ്ങളായ വേദങ്ങളും ശാസ്ത്രങ്ങളും കാത്തുസൂക്ഷിച്ചുപോന്ന ബ്രാഹ്മണർ അതു് അവരുടെ കുത്തകയാക്കി വെച്ചു. ആദ്ധ്യാത്മികമായി ഉയന്ന ബ്രഹ്മജ്ഞരായ ബ്രാഹ്മണർ സമദർശികളും സർവ്വഭൂതമൈത്രരും ആയിരുന്നെങ്കിലും പൗരോഹിത്യം സ്വീകരിച്ച ജാതിബ്രാഹ്മണർ സങ്കുചിതരും പരോത്കർഷാസഹിഷ്ണുക്കളും ആയിരുന്നു. അവർ അബ്രാഹ്മണക്ക് വേദാദ്ധ്യയനം നിഷേധിച്ചു; സംസ്കൃതഭാഷപോലും അവർ അന്യക്ക് അപ്രാപ്യമാക്കാൻ ശ്രമി

ച്ചു. ശാസ്ത്രത്തിലെ വിധിനിഷേധങ്ങൾ വഴിക്കും രാജാവിന്റെ സഹായത്തോടും കൂടിയാണ് അവർ തങ്ങളുടെ നിക്ഷിപ്ത താത്പര്യങ്ങൾ കാത്തുപുലർത്തിയിരുന്നത്. ഈ ബ്രാഹ്മണാബ്രാഹ്മണസംഘർഷത്തിന്റെ ഒരു പൗരാണികപ്പതിപ്പായിരിക്കാം ഇതിഹാസപുരാണങ്ങളിൽ കാണുന്ന ദേവാസുരസംഘട്ടനവും ദേവന്മാർ വിഷ്ണുവിന്റെ തുണതേടുന്നതും. ദേവാസുരന്മാർ ഇന്നത്തെ രാഷ്ട്രീയപാർട്ടികളുടെ പൂർവ്വരൂപങ്ങളാണ്. ഈ സംഘട്ടനം ഭാരതമാകെ നിലവിലുണ്ടായിരുന്നു. കേരളത്തിലും ഏറെക്കുറെ ഇതുതന്നെയായിരുന്നു സ്ഥിതി എങ്കിലും, നമ്പൂതിരിമാർ നായർസ്ത്രീകളെ വിവാഹം ചെയ്യാറുണ്ടായിരുന്നതുകൊണ്ട് സംസ്കൃതവും അതിൽക്കൂടി കിട്ടുന്ന സംസ്കാരവും നായന്മാരിലേയ്ക്കും ഇതര സമുദായങ്ങളിലേയ്ക്കും പകരാൻ ഇടയായിട്ടുണ്ട്.

അബ്രാഹ്മണരാരെങ്കിലും തപസ്സിലോ ആദ്ധ്യാത്മികാനുഷ്ഠാനങ്ങളിലോ ഏർപ്പെടുന്നതു കണ്ടാൽ ബ്രാഹ്മണർ പരിഹാസം, പ്രതിഷേധം, രാജസഹായത്തോടെ നിരോധനം ഇങ്ങനെ പല തരത്തിൽ അവരെ തടയാനും മടക്കാനും പഠിച്ച പണി പതിനെട്ടും പയററി നോക്കാറുണ്ട്. അതൊന്നും ഫലിക്കുന്നില്ലെന്നു കണ്ടാൽ അനുചരരായ അവസരസേവകരെക്കൊണ്ട് അപവാദശരങ്ങൾ തൊടുത്തു വിടുവിക്കും. ഇതുകൊണ്ടൊന്നും ഇളക്കമില്ലെന്നു കണ്ടാൽ ബ്രാഹ്മണർ അടുത്തുകൂടി ആ മഹാത്മാവിനെ ആദരിച്ച് തങ്ങളുടേതാക്കും. ബ്രാഹ്മണർ 'മേധാവി'കളായതുകൊണ്ട് ലാഭമുള്ളതൊക്കെ അവർ സ്വന്തമാക്കാൻ നോക്കും. താരതമ്യേന മേധയും സംസ്കാരവും കുറഞ്ഞ സമുദായക്കാർ അവരുടെ സമുദായത്തിലെ മഹാത്മാക്കളെ ആദരിക്കാനോ അനുസരിക്കാനോ മെനക്കെടാറുമില്ല. അതിന്റെ ഫലമായി അബ്രാഹ്മണരായ മഹാത്മാക്കൾ അവർ പിറന്നു വളർന്ന സമുദായങ്ങൾക്ക് നഷ്ടപ്പെടുകയാണ് പതിവ്. എന്നാൽ, ശ്രീ വിദ്യാധിരാജസ്വാമിതിരുവടികളെ സംബന്ധിച്ച് അങ്ങനെ ഒരു ദുർഗ്ഗതി വന്നില്ല. നായർസ്ത്രീയിൽ ഒരു ബ്രാഹ്മണന്റെ പുത്രനായിട്ടാണ് ജനിച്ചതെങ്കിലും അദ്ദേഹം പുരോഹിതബ്രാഹ്മണരുടെ കുത്തകാവകാശങ്ങളെയും അഹങ്കാരങ്ങളെയും എതിർത്തു. വിവേകവും വൈരാഗ്യവും ഉള്ള ജിജ്ഞാസുക്കൾക്കൊക്കെ വേദാദ്ധ്യയനത്തിന് അധികാരമുണ്ടെന്നു തെളിയിച്ചു.

മറെറാരു സംഗതികൂടി സ്വാമിതിരുവടികളുടെ—അവിടുത്തെ ശിഷ്യന്മാരുടെയും—ചരിത്രത്തിൽ ശ്രദ്ധേയമായുണ്ട്. അദ്ധ്യാത്മജീവിതം വരിക്കുന്നവർ സാധാരണയായി സന്യാസം സ്വീകരിച്ച് തപസ്സിനായി ഹിമാലയത്തിലേക്കോ മററു തീർത്ഥസ്ഥാനങ്ങളിലേക്കോ പോവുകയാണു പതിവ്. അവരുടെ ജന്മദേശത്തിന് അവരെക്കൊണ്ട് പ്രകടമായ പ്രയോജനം അധികമൊന്നും കിട്ടാറില്ല. ശ്രീ വിദ്യാധിരാജസ്വാമി തിരുവടികൾ നാടുവിട്ടെങ്ങും പോകയുണ്ടായില്ല. ഈ വക കാര്യങ്ങളിൽ അവിടുത്തെ ശിഷ്യന്മാരായ ത്രിമൂർത്തികളുടെയും ജീവിതവും മാതൃകയും സ്വദേശത്തിനും സ്വജനങ്ങൾക്കും പ്രയോജനപ്രദമായിരുന്നു. ഇവക്കെല്ലാം ഈവക സംഗതികളിൽ ആദർശവും പ്രചോദനവും ലഭിച്ചതു് അതിവർണ്ണാശ്രമിയായ വിദ്യാധിരാജപരിവ്രാജകാചാര്യനിൽനിന്നുമാണ് എന്നതു് നാം പ്രത്യേകം സ്മരിക്കേണ്ടതാകുന്നു.

ഉത്തരേന്ത്യയിൽ ധർമ്മശ്രദ്ധയുള്ളവരുടെ ഇടയിൽ ചെന്നാൽ കേരളീയനാണെന്നു പറയുമ്പോൾ, ശ്രീശങ്കരാചാര്യസ്വാമികളുടെ നാട്ടിൽനിന്നാണെന്ന കാരണത്താൽ അവർ നമ്മെ സ്നേഹാദരങ്ങളോടെ നോക്കാറുണ്ട്. പക്ഷേ, കേരളീയക്ക് ശ്രീ ശങ്കരനെക്കുറിച്ച് ആദരവോ അഭിമാനമോ തോന്നാറുണ്ടോ എന്നു സംശയമാണ്. നമ്മുടെ ഭട്ടപാദരുടെയോ തുഞ്ചന്റെയോ കുഞ്ചന്റെയോ

# വിദ്യാധിരാജ സ്മൃതിഃ

*കൊട്ടപ്പുന്ന*

സീമാതീതാർഷശോഭാധവളിതഭുവനോ
യസ്തു വിദ്യാധിരാജഃ
ശ്രീമദ്ഭട്ടാരനാമാ നിഗമനിധിരഹോ
ജീയതാം ചിത്സ്വരൂപഃ
പ്രേമപ്രോദ്ഭാസമാനാകൃതിരമൃതരസാ
സ്വാദദീപ്ത്യാ വിരാജദ്-
ഭൂമാ ഭൂമാവനന്താവനനിപുണകലാ
കോവിദസ് തീർത്ഥപാദഃ 1

വിദ്യാധിരാജബിരുദപ്രഥയാ വിതന്വാ-
നദ്ധ്യാത്മബോധകലിതം ഭുവനാന്തരാളം
സദ്യോഗിനാമപി ഗുരുർവ്വിജിതാഖിലാത്മ-
വിദ്യോ ജയത്യവിരതം വിരതേന്ദ്രിയാർത്ഥഃ. 2

യോഗേഷു തത്ര വിവിധേഷു രമൻ പ്രപഞ്ച-
നാഡീസമേഷു വിഹരൻ വിദിതാത്മഭൂതിഃ
ശ്രീശങ്കരപ്രഭൃതിയോഗിഭിരാത്ത മാഹ്യ-
പീഠം ബഭാജ സ തു കേരളഭാഗധേയാൽ. 3

ജ്ഞാനാഗ്നിദഗ്ദ്ധതമസാം വചസാ മതീത-
ഭാനാവലോകനദൃശാം തരസാ യതീനാം
ഹേ മാതൃകായിതഗുരോ! ശിശുനാമയോഗിൻ!
ശ്രേയസ്തു നോ ദിശ ദിശാഽഘവിമുക്തഹൃദ്യം. 4

---

മഹിമകളെ അന്യദേശീയർക്ക് മനസ്സിലാക്കിക്കൊടുക്കാൻ നാം ഒന്നും ചെയ്യാറില്ല. മലയാളികൾക്ക പ്രായേണ സ്വജനാഭിമാനമോ സ്വദേശാഭിമാനമോ കുറവാണ്. ആകയാൽ നമ്മുടെ മഹാപുരുഷന്മാർ അജ്ഞാതരായി അഗണ്യകോടിയിൽപ്പെട്ടുപോകുന്നു. പൂർവികരോടുള്ള കടം വീട്ടാൻ നാം കടപ്പെട്ടവരാണ്. സ്വന്തം പൈതൃകത്തിൽ അഭിമാനമില്ലാത്തവർക്ക് സാംസ്കാരികമായി ഉയരാൻ വഴിയില്ല. അതിനാൽ, കേരളീയർ അവരുടെ മഹാപുരുഷന്മാരെ അറിഞ്ഞാദരിക്കാൻ വേണ്ട നടപടികൾ സ്വീകരിക്കണം. സാംസ്കാരികമായും ആദ്ധ്യാത്മികമായും കേരളത്തിന് ഇന്നുണ്ടായിട്ടുള്ള ഉണർവ്വിനും ഉത്കർഷത്തിനും സ്വജീവിതമാതൃകകൊണ്ടും ഉപദേശങ്ങൾകൊണ്ടും വഴിതെളിച്ച പാവനചരിതനായ ശ്രീ വിദ്യാധിരാജതീർത്ഥപാദസ്വാമികളുടെ ധന്യസ്മൃതി ഭാവിതലമുറകൾക്കും പ്രചോദനം നൽകുമാറാകട്ടെ!

നാരായണാഭിധഗുരോർഗ്ഗുരുരേവ വേദ–
വേദാന്തപാരഗ! ഭവാൻ പ്രതിവാദിമുഖ്യാഃ
കേചിദ്വദന്തി വിപരീതധിയോ നിരസ്യ
നൂനം ക്ഷമസ്വ ഭഗവൻ! പരമാർത്ഥമേതാൻ. 5

ശിഷ്യപ്രശിഷ്യനിവഹൈർഭവദീയയോഗ–
വിദ്യാനുസാരിഭിരിഹ പ്രണിയുജ്യമാനാ
അദ്ധ്യാത്മദീപകലികാ പരിതോ ഹിനസ്തി
വ്യാപ്തം തമോഽർക്കകരരാജിരിവ പ്രകാമം. 6

ചണ്ഡാലജാതിഷു ദദശ് മഹീസുരേഷു
വർണ്ണാതിഗപ്രഭുതയാ സമജീവരൂപം
പ്രത്യക്ഷഭിന്നവിഷയേഷ്വവിഭിന്നതത്ത്വം
പ്രത്യഗ്രഹീച്ച ഭഗവാൻ പരിപൂർണ്ണവിദ്യഃ. 7

ദേശാന്തരേഷു ഗിരിഗഹ്വരകാനനേഷു
കാലാൻ നിനായ കതിചിദ്വിചരൻ പ്രബുദ്ധഃ
ആത്മാനമാത്മനി സമീക്ഷ്യ മുമുക്ഷുരൂപഃ
പ്രത്യഗ്രശങ്കര! ഭവാൻ വിജഹാര ഭൂമൗ. 8

ഗ്രന്ഥാൻ വിരച്യ ബഹുധാ പരശ്രദ്ധതത്ത്വ–
സ്കന്ധാൻ പ്രമാണവിധയാ നനു സജ്ജനേഭ്യഃ
കൃത്വാ ച ചാര ചരിതവ്യനിദേശമത്ര
സ്മൃത്വാധികേരളമഭംഗുരമാത്മഭൂയം. 9

"രാഷ്ട്രീയ"ഭിന്നമതിഭിർജ്ജനനേതൃഭിശ്ച
കഷ്ടം ഗതാ വയമിഹാദ്യ ജനൈശ്ച ഭൂയഃ
അർത്ഥാഭിമുഖ്യകരണൈരിതി രക്ഷണീയാ
യാചാമഹേ ഭഗവതാ ഭവതാ ഭവന്തം. 10

ദുഃഖധ്വാന്തപരീതജീവിതഗതിം
ജ്ഞാനാർക്കഭാസാ പുന–
സ്തത്തൽകർമ്മവശാം സുഖാമൃതഭരാം
തന്വൻ സദാ ഭൂയസാ
യസ്ത്വല്പേതരതേജസാ പരിണതഃ
ശുദ്ധസ്തപോഭിശ്ചിരം
ഭട്ടാരപ്രഥിതർഷിരദ്യ തനുതാ–
മസ്മാകമൃദ്യധിതം. 11

# ഗുണാതീതനായ ഗുരുവര്യൻ

*സി. പി. നായർ, ഐ. എ. എസ്സ്.*

പരമഭട്ടാരക ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികളുടെ ചൈതന്യധന്യമായ ചരിതം സ്മരിക്കുമ്പോഴൊക്കെ, ശ്രീ ശങ്കരഭഗവത്പാദപ്രണീതമായ "വിവേകചൂഡാമണി"യിലെ ഒരു പ്രസിദ്ധ ശ്ലോകമാണ് സ്മൃതിപഥത്തിലെത്തുന്നത്:-

ശാന്താ മഹാന്തോ നിവസന്തി സന്തോ
വസന്തവല്ലോകഹിതം ചരന്തഃ
തീർണ്ണാഃ സ്വയം ഭീമഭവാർണ്ണവം ജനാ-
ന ഹേതുനാന്യാനപി താരയന്തഃ

വസന്തകാലത്തെപ്പോലെ ലോകത്തിന് നന്മചെയ്യുന്നവരും, ഭയങ്കരമായ സംസാരസാഗരത്തെ സ്വയം തരണം ചെയ്തതിനുശേഷം യാതൊരു പ്രതിഫലേച്ഛയും കൂടാതെ മററുള്ളവരേയും കാരുണ്യപൂർവ്വം തരണം ചെയ്യിക്കുന്നവരുമായ, സർവ്വഭൂതഹിതേരതന്മാരായ മഹാത്മാക്കളെയാണ് ആചാര്യസ്വാമികൾ ആദരപൂർവ്വം ഇവിടെ അനുസ്മരിക്കുന്നത്. മാനവസംസ്കാരചരിത്രത്തിൽ വളരെ വിരളമായിമാത്രം പ്രത്യക്ഷപ്പെട്ടിട്ടുള്ള താദൃശരായ വിശ്വാനുജിഘൃക്ഷുക്കളിലൊരുവനായിരുന്നു, ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികളെന്നു നിസ്സംശയം പറയാം. 'ആദ്ധ്യാത്മിക'മെന്നപദം കേൾക്കുമ്പോൾത്തന്നെ നെററി ചുളിക്കുന്നവർക്കുപോലും അത്ഭുതാദരജനകമായ, അമാനുഷവും ബഹുമുഖവുമായ ഒരു പ്രതിഭയായിരുന്നു അവിടത്തേത്. അക്ഷരാർത്ഥത്തിൽത്തന്നെ അവിടന്ന് "പരിപൂർണ്ണകലാനിധി"യായിരുന്നു. വേദശാസ്ത്രപുരാണേതിഹാസങ്ങളെല്ലാം ചുളുകീകരിച്ച സർവ്വസിദ്ധാന്തവിത്തമനായ ഒരു പണ്ഡിത സാർവ്വഭൗമൻ, അദ്ധ്യാത്മവിദ്യയുടെ പരമോച്ചവളരിയെ അധിരോഹണം ചെയ്ത ഒരു യതിവര്യൻ, അപൗരുഷേയങ്ങളായ അനവധി സിദ്ധികൾ സ്വായത്തീകരിച്ച ഒരു മഹായോഗി, പ്രതിവാദി ഭയങ്കരനും സർവ്വതന്ത്രസ്വതന്ത്രനുമായ ഒരു താക്കികമൂർദ്ധന്യൻ എന്നിങ്ങനെ, അവിടത്തെ വ്യക്തിത്വത്തിൻെറ സ്ഫുരണങ്ങൾ അന്യാദൃശവും ജാജ്ജ്വല്യമാനവും നാനാമുഖവുമായിരുന്നു. ശങ്കരഭഗവത് പാദർക്കുശേഷം അവിടത്തെപ്പോലെ മഹാധിഷണനായ ഒരാദ്ധ്യാത്മികാചാര്യൻ കേരളത്തിലെന്നല്ല, ഭാരതഖണ്ഡത്തിൽത്തന്നെ ജന്മംകൊണ്ടിട്ടുണ്ടോ എന്നു സംശയമാണ്.

പക്ഷേ, അവിടത്തെ മഹനീയമായ വ്യക്തിത്വം കേവലാർത്ഥത്തിലുള്ള ആത്മീയ സാധനകളിലോ വൈദുഷ്യ പ്രകർഷത്തിലോ ഒതുങ്ങിനില്ക്കുന്നതല്ല. സർവ്വോപരി അവിടന്ന് ഗുണാതീതനായ, സാക്ഷാത്കൃത ബ്രഹ്മാവായ ഒരു മഹായോഗിയായിരുന്നു. കരുണാശീതളസ്വാന്തനായ ഒരു മനുഷ്യസ്നേഹിയായിരുന്നു. സ്വന്തം വല്മീകത്തിലിരുന്നു തപസ്സുചെയ്തു പരമപദം പ്രാപിക്കുകയായിരുന്നില്ല അവിടത്തെ ജീവിത ലക്ഷ്യം. മായാമുഗ്ദ്ധവും ശോകഹതവുമായ മനുഷ്യരാശിയെ, അസത്തിൽനിന്നു സത്തിലേക്കും തമസ്സിൽ നിന്നും ജ്യോതിസ്സിലേക്കും മൃത്യുവിൽനിന്നും അമൃതത്തിലേക്കും നയിക്കു

വാനായിരുന്നു, രണ്ടായിരത്തഞ്ഞൂറുവർഷ ങ്ങൾക്കു മുമ്പ് ഭാരതഭൂമിയെ സ്വാവതാരം കൊണ്ടു ധന്യയാക്കിയ മറെറാരു മനുഷ്യസ്നേഹിയെപ്പോലെ അവിടന്നും വെമ്പൽ കൊണ്ടതു്. അഹിംസ, ഭൂതദയ, സമഭാവന, സമസൃഷ്ടസ്നേഹം, അഖണ്ഡമായ നിസ്സംഗത്വം—സ്വാമിതിരുവടികളുടെ ചിത്തസത്വത്തിൻെറ ഈ ദിവ്യഭാവങ്ങളാണ് ഒരു പക്ഷേ മറെറന്തിനേക്കാളുമുപരിയായി അവിടത്തെ പുണ്യസ്മൃതി ആരാധക സഹസ്രങ്ങൾക്കിടയിൽ ഇന്നും നിലനിർത്തുന്നതു്. അഹം ബുദ്ധിയെ പരിപൂർണ്ണമായി ഉത്സാരണംചെയ്തു, ഗുണാതീതനായ ഒരവധൂതവര്യനിൽ മാത്രമാണ് ഈ സ്വഭാവവിശേഷങ്ങൾ കണ്ടെത്താൻ സാധിക്കുക.

എന്താണീ ഗുണാതീതത്വം? സമസ്ത ജീവജാലങ്ങളും സത്വം, രജസ്സ്, തമസ്സ് എന്നീ ഗുണങ്ങൾക്കധീനരാണ്.

> സത്വം രജസ്തമ ഇതി
> ഗുണാഃ പ്രകൃതിസംഭവാഃ
> നിബ്ധനന്തി മഹാബാഹോ!
> ദേഹേ ദേഹിനമവ്യയം

എന്ന് ശ്രീമദ് ഭഗവദ്ഗീത ഈ തത്വത്തെ പ്രതിപാദിക്കുന്നു. മൂലപ്രകൃതിയിൽനിന്നും ഉദ്ഭൂതമായ ഈ ഗുണങ്ങളാണ് ശരീരത്തോടു് അവ്യയനായ ആത്മാവിനെ ബന്ധിച്ചിരിക്കുന്ന ശക്തിവിശേഷങ്ങൾ. അവയുടെ ലക്ഷണങ്ങൾ. ശ്രീ ഭഗവാൻ ഇങ്ങനെ വിശദീകരിക്കുന്നു.

> സത്വം സുഖേ സഞ്ജയന്തി
> രജഃ കർമ്മണി ഭാരത!
> ജ്ഞാനമാവൃത്യ തു തമഃ
> പ്രമാദേ സഞ്ജയത്യുത
> സത്വാത് സഞ്ജായതേജ്ഞാനം,
> രജസോ ലോഭ ഏവ ച.
> പ്രമാദമോഹൗ തമസോ
> ഭവതോഽജ്ഞാനമേവ ച

തമോഗുണപ്രധാനൻ അജ്ഞനും അവിവേകിയുമായിരിക്കും; രജോഗുണപ്രധാനൻ അഹംഭാവിയായും സ്വാർത്ഥമതിയായും ഭവിക്കും; സത്വഗുണപ്രധാനൻ മാത്രമാണ് താൻ പഞ്ചകോശവ്യതിരിക്തനായ പ്രത്യഗാത്മാവാണെന്നറിഞ്ഞു് ലോകസംഗ്രഹാർത്ഥം നിരന്തരം സത്പ്രവൃത്തികളാചരിക്കുന്നതു്. രജോഗുണത്തെയും സത്വഗുണത്തെയും ആശ്രയിച്ച് തമോഗുണത്തെയും, അനന്തരം സത്വഗുണത്തെ അവലംബിച്ചു് രജോഗുണത്തെയും ജയിക്കുന്നതിനുള്ള പദ്ധതികളത്രെ ആദ്ധ്യാത്മിക സരണികളെല്ലാം. ഒടുവിൽ, സത്വഗുണത്തിനുമതീതനായിത്തീന്ന്, ദേഹബുദ്ധിരൂപമായ അജ്ഞാനത്തെ അപൂർണ്ണമായും നശിപ്പിച്ചു് താൻ ശുദ്ധചൈതന്യസ്വരൂപനായ പ്രത്യഗാത്മാ തന്നെ—അഹം ബ്രഹ്മാസ്മി—എന്ന അഭേദബുദ്ധി സമ്പ്രാപ്തമായിക്കഴിഞ്ഞാൽ, ഗുണാതീതത്വം എന്ന പരമവും ചരമവുമായ ഘട്ടമായി. ഈ തത്വം ശ്രീശങ്കരൻ ഇങ്ങനെ വിശദീകരിക്കുന്നു.-

> തമോ ദ്വാഭ്യാം രജഃ സത്വാത്
> സത്വം ശുദ്ധേന നശ്യതി
> തസ്മാത് സത്വമവഷ്ടഭ്യ
> സ്വാദ്ധ്യാസാപനയം കുരു
>
> (വിവേകചൂഡാമണി)

ആദ്ധ്യാത്മിക സോപാനത്തിലെ ഈ പരമോച്ച പദത്തിലെത്തിക്കഴിഞ്ഞാൽ പ്പിന്നെ, സകല ചരാചരങ്ങളിലും സർവ്വാന്തര്യാമിയായ ചൈതന്യസ്വരൂപൻെറ പരിസ്ഫുരണം മാത്രമാണ്—വാസുദേവഃ സർവ്വം—ഒരു സാധകനു ദൃശ്യമാകുന്നതു്. മുണ്ഡകോപനിഷത്തിലെ ആ ആനന്ദവിപ്ലാവനം—

> ബ്രഹ്മൈവേദമമൃതം പുരസ്താത്
> ബ്രഹ്മപശ്ചാദ്, ബ്രഹ്മ ദക്ഷിണത-
> ശ്ചോത്തരേണ,
> ബ്രഹ്മൈവേദം വിശ്വമിദം വരിഷ്ഠം-

ഈ ഉത്കൃഷ്ടതമമായ ഭാവത്തെയത്രെ ഉൾക്കൊള്ളുന്നതു്. വിശ്വം മുഴുവൻ സാന്ദ്രാനന്ദാവബോധാത്മകമായ ബ്രഹ്മതത്വത്തിൻെറ ബഹിഃസ്ഫുരണമായി ക്കാണുന്ന ഗുണാതീതനായ മഹാത്മാവി

ന്, സമസ്ത ജീവജാലങ്ങളെയും സ്നേഹിക്കാതെ സാദ്ധ്യമല്ലല്ലൊ. ഒരു വസ്തുവിനോടും ദ്വേഷ ഭാവമില്ലാതെ, കരുണാർദ്രമനസ്സായി, അഹങ്കാരമോ മമതാബുദ്ധിയോ ഇല്ലാതെയാകുന്ന അയാൾ വർത്തിക്കുക. സുഖദുഃഖാദി ദ്വന്ദ്വഭാവങ്ങൾക്കൊന്നും അയാളുടെ ഹൃദയത്തിൽ സ്ഥാനമില്ല. അശ്മവും കാഞ്ചനവും തമ്മിലോ, അന്തണനും അന്ത്യജനും തമ്മിലോ അയാൾക്കു ഭേദമില്ല.

അഹിംസാ സത്യമക്രോധ-
സ്ത്യാഗഃ ശാന്തിരപൈശുനം

ദയാ ഭൂതേഷ്വലോലുപ്ത്വം
മാർദ്ദവം ഹ്രീരചാപലം ॥
തേജഃ ക്ഷമാ ധൃതിഃ ശൗച-
മദ്രോഹോ നാതി മാനിതാ.

ഇവയാണ് അയാളുടെ വിശ്വാസപ്രമാണങ്ങൾ. പരബ്രഹ്മത്തിൽ ലയിച്ച് അഖണ്ഡാനന്ദ സ്വരൂപന്മാരായിത്തീരാൻ ഇത്തരത്തിലുള്ള ഗുണാതീതന്മാൎക്ക് നിഷ്പ്രയാസം സാധിക്കും. പക്ഷേ, ആദ്യം സൂചിപ്പിച്ചതുപോലെ, കേവലമായ മോക്ഷപ്രാപ്തിയല്ല അവരുടെ ലക്ഷ്യം. അവർ "ഭുവനഭയഭംഗവ്യസനി"കളാണ്. ദുഃഖതപ്തരായ പ്രാണികളുടെ ആർത്തിനാശനമാണ് സ്വർഗ്ഗത്തേക്കാളും അപുനർഭവത്തെക്കാളുമേറെ അവർ കാംക്ഷിക്കുന്നത്. ഏതാദൃശന്മാരായ മഹാത്മാക്കൾതന്നെ അവതാരവരിഷ്ഠന്മാർ: അവർതന്നെ വിശ്വബന്ധുക്കൾ.

മനുഷ്യമനസ്സിന്റെ ആദ്ധ്യാത്മികാദ്ധ്വാവിലൂടെയുള്ള പ്രയാണത്തിലെ ആത്യന്തികമായ പ്രാപ്യസ്ഥാനമാണ് ഉപരി നിർദ്ദേശിച്ച ഗുണാതീതത്വമെന്നു നാം കണ്ടുകഴിഞ്ഞു. മഹത്തമമായ ആ അവസ്ഥാവിശേഷത്തെ പ്രാപിക്കാൻ കഴിഞ്ഞവർ മാനവചരിത്രത്തിൽ വിരളമത്രേ. തഥാവിധനായ ഒരവധൂതാഗ്രണിയായിരുന്നു പരമഭട്ടാരകസ്വാമി തിരുവടികൾ. അംഭസ്സിൽ നില്ക്കുന്ന പദ്മപത്രത്തെപ്പോലെ, അവിടന്നു നിസ്സംഗതയുടെ മൂർത്തിമദ്ഭാവമായിരുന്നു; അകിഞ്ചനത്വത്തിന്റെയും അപരിഗ്രഹത്തിന്റെയും സാക്ഷാത്കാരമായിരുന്നു. ആരാധകവ്യൂഹങ്ങളാലാവീതനായിരുന്നെങ്കിലും ഒരിക്കൽപോലും അവിടത്തെ സമചിത്തതയ്ക്കോ ഉഡിഷ്ടമായ ജീവന്മുക്തഭാവത്തിനോ അണുമാത്രമെങ്കിലും ലോപം ഭവിച്ചില്ല. ശ്രീരാമചന്ദ്രനെപ്പോലെ,

അന്തർമുക്തോ ബഹിഃ സർവ്വ-
മനുകുർവംശ്ചചാര സഃ

എന്ന രീതിയിലാണ് സ്വാമിതിരുവടികൾ ജീവിതയാത്ര നിർവഹിച്ചതു്.

അവിടത്തെപ്പോലെ പ്രസിദ്ധിയിൽ ഇത്രയേറെ ഉദാസീനനായിരുന്ന മറ്റൊരു യതിവര്യനെ കണ്ടെത്തുക സാദ്ധ്യമല്ല. "വാചമർത്ഥോഽനുധാവതി" എന്ന രീതിയിലാണ് സിദ്ധികൾ സ്വയമേവ അവിടത്തെ പ്രാപിച്ചതു്. പക്ഷേ സ്വാമികളുടെ അമാനുഷങ്ങളായ സിദ്ധിവിശേഷങ്ങൾ യഥാർത്ഥത്തിൽ ഘടദീപപ്രഭപോലെ വളരെ അപൂർണ്ണമായി മാത്രമാണ് സന്തതസഹചാരികൾക്കുപോലും അറിയുവാൻ കഴിഞ്ഞിട്ടുള്ളതു്. സിദ്ധിപ്രകടനത്തിലും പ്രചരണത്തിലും യശഃപ്രാപ്തിയിലും അത്രമാത്രം അവിടന്നു പരാങ്മുഖനായിരുന്നു. പ്രശസ്തിയുടെ കണ്ണഞ്ചിക്കുന്ന പ്രഭാപ്രസരത്തിൽനിന്നും, ഒരു ഭ്രൂചലനംമാത്രംകൊണ്ടു ലഭ്യമായിരുന്ന സുഖഭോഗങ്ങളുടെ ശീതളച്ഛായയിൽനിന്നും സ്വാമി തിരുവടികൾ ബോധപൂർവ്വം ഒഴിഞ്ഞുമാറുകയാണുണ്ടായതു്. ഭരണമേധാവികളുൾപ്പെടെ ദക്ഷിണകേരളത്തിലെ എത്രയെത്ര പ്രഭുക്കന്മാരും പ്രശസ്ത വ്യക്തികളുമാണ് അവിടത്തെ ആജ്ഞാനുവർത്തികളായി, "ശശ്വന്മുകുളിതകരോത്തംസമകുട"ന്മാരായി, നിലകൊണ്ടിരുന്നതു്! സർവ്വസംഗപരിത്യാഗിയായ ഒരു പരിവ്രാജകവര്യനുപോലും അതിമാത്രം പ്രലോഭകമായ ആ സാഹചര്യത്തിലും അവിടത്തെ നിസ്സംഗത്വം അല

കളൊഴിഞ്ഞ സാഗരംപോലെ ഗഭീരമായി, അചഞ്ചലമായി സ്ഥിതിചെയ്തു. അവലേപത്തിന്റെയും അഹംബുദ്ധിയുടെയും അഭ്രശകലങ്ങൾ സ്പർശിക്കുകപോലും ചെയ്യാത്ത, ശരച്ചന്ദ്രചന്ദ്രികാധവളിതമായ ശുഭ്രവിഹായസ്സായിരുന്നു സ്വാമിതിരുവടികളുടെ സ്വഭാവം. ലാളിത്യവും ആർജ്ജവവും വിനയവുമായിരുന്നു അതിന്റെ ഊടും പാവും. "രണ്ടു മുണ്ടും അയ്മ്പൊന്നുകൊണ്ടുള്ള ഒരു മോതിരവും ഒരു പഴയ കുടയും"—ഇതായിരുന്നു അവിടുത്തെ ആകെക്കൂടിയുള്ള മുതൽ! താളും തകരയും ചേർത്ത ഒരു പുളിങ്കറിയാണ് അമൃതോപമമായ ഉപദംശം. ഉറങ്ങുന്നതു് ഒരു കയററുകട്ടിലിൽ; വെറും നിലത്തായാലും വിരോധമില്ല. ഉടുപ്പിലും നടപ്പിലും ഒരു ശുദ്ധഗ്രാമീണനായിരുന്ന ആ മഹാത്മാവും, സകലാഡംബരസമന്വിതരായി, ശിഷ്യസഞ്ചയനിഷേവിതരായി, അതീന്ദ്രിയധ്യാനത്തിന്റെയും ഹഠയോഗത്തിന്റെയും 'ടെക്നിക്ക്'കൾ വിററു കാശു മാറുവാൻ ലണ്ടനിലും ന്യൂയോർക്കിലും വിമാനത്തിൽ പറന്നെത്തുന്ന ആധുനിക 'പരമഹംസ'ന്മാരും തമ്മിൽ എന്തൊരന്തരം!

"വസുധൈവ കുടുംബകം" എന്ന ആദർശം സ്വജീവിതത്തിൽ പ്രാവർത്തികമാക്കുവാൻ കഴിഞ്ഞ അപൂർവം ചില ആത്മീയാചാര്യന്മാരിലൊരാളായിരുന്നു അവിടന്നു്. സ്വാമി തിരുവടികളുടെ ലോകം മനുഷ്യരിൽ മാത്രമല്ല, തിര്യക്കുകളിലേക്കും അചേതനങ്ങളായ വൃക്ഷലതാദികളിലേക്കും വ്യാപിച്ചുനിന്നു. പട്ടികളെയും പാമ്പുകളെയും തവളകളെയും എറുമ്പുകളെയുമൊക്കെ അവിടന്നു സഹോദരസ്ഥാനം നൽകി ബഹുമാനിച്ചിട്ടുണ്ടു്. അവിടന്നു നടത്തിയ 'പട്ടിസ്സദ്യ'യുടെ കഥ പ്രസിദ്ധമാണല്ലോ.

> "ലോകമേ തറവാടു്,
> തനിക്കിച്ചെടികളും
> പുൽകളും പുഴുക്കളും
> കൂടിത്തൻ കുടുംബക്കാർ"

എന്നതന്നെയായിരുന്നു ആ പരമകാരുണികന്റെ പ്രമാണവും ആചാരവും. സമസ്ത മതങ്ങളുടെയും ദർശനങ്ങളുടെയും അന്തസ്സത്തയായ സ്നേഹമെന്ന ദിവ്യമായ ആ ചേതോവികാരംതന്നെ യഥാർത്ഥത്തിൽ അവിടത്തെ സന്ദേശത്തിന്റെ സാരസർവസ്വം. അഹിംസയായിരുന്നു അവിടത്തേയ്ക്കു പരമമായ ധർമ്മം. "അഹിംസാ പ്രതിഷ്ഠായാം തത് സന്നിധൌ വൈരത്യാഗഃ" എന്ന പാതഞ്ജലസൂത്രം തന്റെ ജീവിതചര്യയിലൂടെ അവിടന്നു സാക്ഷാത്കരിക്കുകതന്നെ ചെയ്തു. സ്വാമി തിരുവടികളുടെ ജീവചരിത്രകാരനായ ശ്രീ. കെ. ഭാസ്കരപിള്ള പ്രസ്താവിച്ചിരിക്കുന്നതു നോക്കുക:—

"പ്രതിസന്ധിഘട്ടങ്ങളിലെല്ലാം ഹിമാലയപർവതംപോലെ അക്ഷോഭ്യനും ശാന്തനുമായിരുന്ന അവിടന്നു് സമസ്തജീവജാലങ്ങളോടുള്ള സ്നേഹത്തിൽ മാത്രമേ കരുണാശീതളസ്വാന്തനായി കണ്ടിട്ടുള്ളു. ഒരു കൈക്കുഞ്ഞിന്റെ അകല്മഷവും നിസർഗ്ഗസുന്ദരവുമായ സ്വഭാവമാധുര്യം അപ്പോൾ സ്വാമികളിൽ വിടന്നു് അസുലഭസൗന്ദര്യം പരത്തിയിരുന്നു."

അന്തർമ്മുഖരും കടുപ്രകൃതികളും ക്ഷിപ്രകോപികളും നമ്മബോധത്തിന്റെ സ്പർശമേൽക്കാത്തവരുമെന്നാണ് അവധൂതന്മാരെപ്പററി പ്രായേണ നമുക്കുള്ള സങ്കല്പം. ഈ പ്രതിരൂപ (Type) ത്തിൽനിന്നും തുലോം വിഭിന്നനായിരുന്നു സ്വാമി തിരുവടികൾ. അവിടന്നു 'ലുഞ്ചിതകേശനും' 'ജടില'നും 'കാഷായാംബരബദ്ധകൃതവേഷ'നുമൊന്നുമായിരുന്നില്ല എന്നതു മാത്രമല്ല അവിടത്തെ പ്രത്യേകത. യോഗേശ്വരനായ ഭഗവാനെപ്പോലെ, അവിടന്നും ഹ്ളാദൈകമയനായിരുന്നു; മൂർത്തമായ പ്രസാദമായിരുന്നു. അവിടന്നു് ഒരിക്കലെങ്കിലും കോപത്തിനധീനനായതായിക്കേട്ടിട്ടില്ല. വിഷാദമാകട്ടെ,അവിടത്തെ സ്പർശിച്ചിട്ടുപോലുമില്ല. അഥവാ,

> തസ്യ കോ മോഹഃ കഃ ശോകഃ
> ഏകത്വമനുപശ്യതഃ

എന്നാണല്ലോ ശ്രുതിവചനം. ആക്കും പ്രസാദമധുരമായ പെരുമാററമല്ലാതെ സ്വാമിതിരുവടികളിൽനിന്നും ഒരിക്കലും അനുഭവപ്പെട്ടിരുന്നില്ല. കുഞ്ഞുങ്ങളോടൊത്തു കളിക്കുവാനും അവരോടു തമാശ പറഞ്ഞു മനം കുളിക്കെ പൊട്ടിച്ചിരിക്കുവാനും ആ ബ്രഹ്മവിത്തിനു കഴിഞ്ഞിരുന്നു—അവരുടെ പ്രകൃതത്തിൻെറ നൈസർഗ്ഗികമായ നിഷ്കളങ്കതയും ആർജ്ജവവും പ്രസന്നതയുമാണല്ലോ അവിടത്തേയ്ക്കുമുണ്ടായിരുന്നതു്. നമ്മബോധവും ഫലിതവാസനയും അവിടത്തെ കൈമുതലുകളായിരുന്നു. കേവലം ബുദ്ധിപരമായ ഫലിതമല്ല, സാധാരണക്കാരുടെ ഹൃദയങ്ങളിൽപോലും വിനോദരസത്തിൻെറ അലകളുണത്താൻ പര്യാപ്തമായ 'കല്ലവച്ച' നേരമ്പോക്കുകളായിതന്നു അവിടത്തേതു്. അവിടത്തെ നമ്മബോധവും പ്രസിദ്ധമാണു്. ഭഗവദ്വിവേകാനന്ദനും ചിന്മുദ്രാരഹസ്യം വിശദീകരിച്ചുകൊടുത്ത അതേ ഉത്സാഹത്തോടെയാണു് അവിടന്നു് ഗഞ്ചിറ കൊട്ടുന്നതും ഗുസ്തി പിടിക്കുന്നതും !

സ്നേഹം, കാരുണ്യം, സമഭാവന എന്നിവ ജീവിതവ്രതങ്ങളായി സ്വീകരിച്ചിരുന്ന സ്വാമിതിരുവടികളെ ക്ഷുദ്രമായ ജാതിമതചിന്തകൾ വിദൂരമായിപ്പോലും സ്പർശിച്ചിരുന്നില്ല.

യോ മാം പശ്യതി സർവ്വത്ര
സർവ്വം ച മയി പശ്യതി

എന്ന സമദർശനസിദ്ധാന്തം സ്വാംശീകരിച്ച ആ സ്ഥിതപ്രജ്ഞനുണ്ടോ ജാതിയും മതവും? "വേദാധികാരനിരൂപണ"ത്തിലൂടെ, നിലവിലിരുന്ന ജാതിവ്യവസ്ഥയുടെ നിരർത്ഥകതയെ അവിടന്നു യുക്തിയുടെ നിശിതമായ ഖഡ്ഗംകൊണ്ടു വെട്ടിത്തുറന്നു കാണിച്ചു. ശൂദ്രന്റെ ജ്ഞാനസമ്പാദനം നിഷിദ്ധമാണെന്നു് ഒരു ശ്രുതിയും സ്മൃതിയും വിധിക്കുന്നില്ലെന്നു് ആ താർക്കികകണ്ഠീരവൻ അനിഷേധ്യമായി സ്ഥാപിക്കുന്നുണ്ടു്. ജാതിവ്യവസ്ഥയ്ക്കെതിരായുള്ള സന്ധിയില്ലാത്ത ഈ നിലപാടു് അവിടന്നു കേവലം ബുദ്ധിപരമായ മണ്ഡലത്തിൽ ഒതുക്കിനിർത്തിയില്ല. സ്വന്തം ആചാരാനുഷ്ഠാനങ്ങളിലും ജാതിചിന്തയ്ക്കു പൂർണ്ണമായും അതീതനായാണു് അവിടന്നു വർത്തിച്ചതു്. തിരുമധുരപ്പേട്ട രാമൻപിള്ളയാശാൻെറ പള്ളിപ്പുരയിലെ 'ചട്ടമ്പി'യായിരുന്നപ്പോൾ മുതൽ, അധഃകൃതരെന്നു കരുതിപ്പോന്ന ജനവിഭാഗങ്ങളുമായി സംസർഗ്ഗം ചെയ്യുവാനോ, അവരുടെ ഭവനങ്ങളിൽ 'വിഹാരശയ്യാസനഭോജന'ങ്ങൾ നടത്തുവാനോ അവിടത്തേയ്ക്കു തെല്ലും സന്ദേഹമോ സങ്കോചമോ ഉണ്ടായില്ല. ഇതിലെന്താണിത്ര അസാധാരണമായുള്ളതെന്നു് ചോദിക്കുന്നവരോടു്, ബ്രാഹ്മണ്യം അതിൻെറ മേധാവിത്വം വിജ്ഞാനമണ്ഡലത്തിൽപോലും ദുരാധർഷമായി നിലനിർത്തിയിരുന്ന, ചിരപ്രതിഷ്ഠിതങ്ങളായ ആചാരങ്ങളുടെ വിട്ടുമായ ലംഘനംപോലും അചിന്ത്യമായിരുന്നു ഒരു കാലഘട്ടത്തിലാണു് പരമ്പരാഗതമായ ആചാരാനുഷ്ഠാനങ്ങളെ തൃണവദ്ഗണിച്ചുകൊണ്ടു് കാരുണ്യത്തിൻെറ നെയ്ത്തിരിയുമായി അവിടുന്നു 'ദൃഷ്ടിയിൽപ്പെട്ടാലും ദോഷമുള്ളോ'രുടെ ഇടയിലേയ്ക്കിറങ്ങിച്ചെന്നതും ഭ്രാതൃഭാവേന അവരോടൊത്തു ജീവിച്ചതുമെന്നു വിസ്മരിക്കരുതെന്നു മാത്രമേ പറയാനുള്ളൂ. തദാത്മമായ ജാതി വ്യവസ്ഥ സ്വാർത്ഥതയിലും അന്ധവിശ്വാസത്തിലും നിന്നു ജന്മം കൊണ്ടതാണെന്നും, ഗുണകർമ്മവിഭാഗമല്ലാതെ ജനനം മാത്രം മാനദണ്ഡമാക്കിയ ആ സമ്പ്രദായത്തിനു് ധാർമ്മികമോ യുക്തിപരമോ ആയ യാതൊരു നീതീകരണവുമില്ലെന്നും അവിടന്നു വിശ്വസിച്ചു: ആ വിശ്വാസത്തെ പ്രത്യക്ഷരം തൻെറ ജീവിതചര്യയിലൂടെ ദൃഷ്ടാന്തീകരിച്ചു.

ഏകോ ദേവഃ സർവ്വഭൂതേഷു ഗൂഢഃ
സർവ്വവ്യാപീ സർവ്വഭൂതാന്തരാത്മാ
കർമ്മാദ്ധ്യക്ഷഃ സർവ്വഭൂതാധിവാസഃ

എന്ന ഔപനിഷദദർശനം സാക്ഷാത്കരിച്ച ആ അവധൂതചൂഡാമണിയെ സംബന്ധിച്ചിടത്തോളം ഈ ഏകജാതിബോധം ഏററവും സയുക്തികവും സ്വാഭാവികവുമായ ഒന്നായിരുന്നു എന്നു പറയേണ്ടതില്ലല്ലൊ. ജാതിവ്യവസ്ഥയ്ക്കെതിരായി അവിടന്നു് ഒരു സംഘടനയോ ബഹുജനപ്രസ്ഥാനമോ കെട്ടിപ്പടുത്തില്ലെന്നതു ശരിതന്നെ. പക്ഷേ ദൂരവ്യാപിയായ, പ്രചണ്ഡമായ ഒരു ചിന്താവിപ്ലവത്തിനു ബീജാവാപം ചെയ്യുവാൻ ഉല്പതിഷ്ണുവും സ്വതന്ത്രവിചാരപ്രഭവിഷ്ണുവുമായ ആ മനുഷ്യസ്നേഹിക്കു സാധിച്ചു എന്നതു നിർവ്വിവാദമാണു്. മനുഷ്യമസ്തിഷ്ക്കങ്ങളാണല്ലൊ എല്ലാ വിപ്ലവങ്ങളുടെയും പ്രഭവസ്ഥാനം. അദ്വൈതദർശനത്തിന്റെ വെളിച്ചത്തിൽ, ജാതികൾ തമ്മിലുള്ള ഔത്തരാധര്യബുദ്ധിയുടെ അർത്ഥശൂന്യത അവിടന്നു തുറന്നുകാട്ടി; മറിച്ചു്, സ്നേഹശൃംഖലകൊണ്ടു ബദ്ധമായ ഒരു നൂതന വ്യവസ്ഥിതി കെട്ടിപ്പടുക്കുവാനായിരുന്നു അവിടത്തെ ഉദ്യമം. ഇരുപതാം നൂററാണ്ടിന്റെ ആദ്യദശകങ്ങളിൽ കേരളത്തിലൊട്ടാകെ വീശിയടിച്ച സാമൂഹ്യ പരിഷ്കരണവാത്യയുടെ പ്രാദുർഭാവസ്ഥാനവും പ്രചോദകശക്തിയും ഒരു വലിയ അളവിൽ ആ മഹാധിഷണന്റെ ആദർശങ്ങളും ജീവിതവുമായിരുന്നു.

നിസ്തന്ദ്രവും നിരന്തരവുമായ സാധനകൊണ്ടു് നിസർഗ്ഗസിദ്ധമായ മേധാശക്തിയേയും മുമുക്ഷുത്വത്തേയും പുടപാകം ചെയ്തു്, അദ്ധ്യാത്മവിദ്യയുടെ സൗവർണ്ണതേജസ്സു് പൂർണ്ണമായും സ്വാംശീകരിച്ച ഒരു പരിവ്രാജകാഗ്രേസരനായിരുന്നു സ്വാമി തിരുവടികൾ. അവിടന്നു് ഒരു പ്രത്യഗ്രശങ്കരാചാര്യരായിരുന്നു, സർവ്വജ്ഞനായിരുന്നു, സമഗ്രകലാവല്ലഭനായിരുന്നു. പക്ഷേ, ശാന്തിയും സമാധാനവും തേടിയുഴലുന്ന മനുഷ്യരാശി അവിടത്തെ സ്മരിക്കുക മറെറാരുതരത്തിലായിക്കുടെന്നില്ല. സാധാരണക്കാരിൽ സാധാരണനായി ജീവിച്ചു്, ദിവ്യമായ ആത്മീയാനുഭൂതികൾ ജനസമുദായത്തിന്റെ ശ്രേയസ്സിനുവേണ്ടി വിനിയോഗിച്ച പരമകാരുണികനായ, ത്യാഗൈകധനനായ ഒരു മനുഷ്യസ്നേഹിയായിട്ടാവാം ഒരുപക്ഷേ അവിടുന്നു് പ്രകീർത്തിക്കപ്പെടുക—കത്തുന്ന പൊന്മണിവിളക്കെന്നപോലെ സ്വാന്തഃകരണത്തിൽ തെളിഞ്ഞുവിളങ്ങിയ സത്യസ്വരൂപന്റെ അംശം നിഖില ജീവജാലങ്ങളിലും കണ്ടെത്തിയ, സമ്യഗ്ദ്രഷ്ടാവായ, ത്രിഗുണാതീതനായ യോഗീശ്വരനായി, "മിത്രസ്യാഹം ചക്ഷുഷാ സർവ്വാണി ഭൂതാനി സമീക്ഷേ" എന്ന ആദർശമന്ത്രം സ്വ ജീവിതത്തിലൂടെ വ്യാഖ്യാനിച്ച വിശ്വൈകബന്ധുവായി.

# ഒരു ദിവ്യഭിക്ഷ

— ആർ. രാമചന്ദ്രൻനായർ

ആത്മജനാശ്രയനായ
    കീർത്തിതവിദ്യാധിരാജ–
തീർത്ഥപാദമുനിയുടെ
    സന്നിധിപൂകി,
ഗജമുഖ ഭഗവാനെ,
    വൈശ്രവണനെന്നപോലെ,
നിജ ധനഗർവ്വഭൃത
    നിർബ്ബന്ധമോടേ,
അതിഥിയായ് ഗേഹത്തിലേ
    ക്കാമന്ത്രണം ചെയ്തു, വിത്ത–
പതിയൊരാളൊരുദിനം,
    പ്രശ്രയപൂർവ്വം:
“ഭക്തിയോടേ വണങ്ങുന്നേൻ
    ഭട്ടാരക ഗുരുദേവ!
മുക്തിരഥ്യാ പഥികർക്കു
    മാർഗ്ഗദീപമേ!
ദേവകീനന്ദന പാദ
    സംഗമത്താൽധന്യമായ
ശ്രീവിദുരപണ്ഡിതന്റെ
    പത്തനം പോലെ, 10
മഹനീയമായ തവ
    പാദസേവ കൊതിക്കുമെൻ
ഗൃഹമതിപരിപൂത
    മായിടും വണ്ണം,
ഒരുകുറി മാദ്ധ്യന്ദിന
    ഭിക്ഷയേല്ക്കാൻ, കരുണയാ
തിരുവടി യവിടേക്കൊ
    ന്നെഴുന്നള്ളേണം.”
അനുമതി, യനുകമ്പാ
    ധനികനാം തീർത്ഥപാദ
മുനിവര, നതിനുട
    നരുളീടിനാൻ;

പാരിജാത പാദപംപോൽ
പാരിൽ പുകഴാർന്ന ദിവ്യ–
നാരിലുള്ളു ഗുണദോഷ
ഭേദ ഭാവന?
അടുത്തനാൾ തന്നെയുച്ച
ക്കധനാഢ്യഭവനത്തിൽ
മടിക്കാതെ വിരുന്നിനാ
യണയുമെന്നും; 20
അതുമല്ല, മൗനികളാം
ചില സാധുപരിജന-
ത്തിക്കൂടി വരുമെന്നു
മോതിനാൻ ദേവൻ.
"വിഭുവിനോടൊത്തു ശിഷ്യ
രെത്രയേറുവതും തനി–
ക്കഭിമത" മെന്നാനപ്പോൾ
ധനിക ഭക്തൻ.

II

ഭവ്യജന പൂജിതനാം
ഭട്ടാരക ഗുരുവിനെ-
സ്സ്വാധിക മോടിയോടെ
വരവേല്ക്കുവാൻ,
വർഷസമയാ മുഖത്തിൽ
ദർദ്ദുരങ്ങളത്യധിക–
ഹർഷമോട്ടു വാപികളെ
യെന്നപോലവെ,
ആ സമൃദ്ധഭവനത്തെ
യാരവകോലാഹലം കൊ–
ണ്ടാസകലം മുഖരിത
മാക്കിട്ടും ഭൃത്യർ, 30
പഞ്ചവിജ്ഞാനേന്ദ്രിയങ്ങ-
ളഞ്ചിട്ടുമാറുള്ളനാനാ
മഞ്ജുളാനുഭൂതികള
ഞ്ഞൊരുക്കി നിന്നു.
അരിമയായ് നിറപറ,
കേരമലർക്കുല,യഞ്ചു
തിരിവിള,ക്കിവയുതും
പീതളശോഭ;

പരിചോട്ട ദിവ്യാതിഥി
ജനത്തിന്ന ചിത്തമോദം
വിരചിക്കും വാദ്യഘോഷ
മൃദുരണനം;
സുരുചിര നാഗലതാ
ദള, കർപ്പൂര, ചന്ദന-
ത്തിരികൾതൻ നറുമണം
നാസാ രമണം;
വാരിയലും പാകശാലാ
മണ്ഡപത്തിൽ, രസനാഗ്ര
ഹാരിയായ നാനാദിവ്യ
ഭോജ്യസഞ്ചയം; 40
പരിപേലവാഭമായ
ഹംസതൂലികാ പര്യങ്ക-
മരുളുന്ന ശയനീയ
മാർദ്ദവ; മേവം
ആ ജനകതുല്യനായ
ഗുരുവിനെ സല്കരിപ്പാൻ
രാജകീയ ഭോഗങ്ങള
ങ്ങണിനിരന്നു.

III

മധ്യാഹ്നമായ്; ദ്രവീകൃത
കളധൗത ധാരപോലാം
മാർത്താണ്ഡദീപ്തിയിൽവിശ്വം
മുങ്ങിനില്ക്കുമ്പോൾ,
ഇനകിരണങ്ങളെക്കാൾ
ശോഭയേറുമൊരു ദിവ്യ
മുനിരൂപം ഗൃഹദ്വാരം
കടന്നുവന്നു.
അതിഥേയനാ ഗുരുവി
ന്നർഘ്യപാദ്യമർപ്പണം ചെയ്—
താദരവോടംഘ്രിയുഗ്മം
വണങ്ങിനിന്നു; 50
"അൻപിനോടങ്ങോതിയപോൽ
ഗംഭീരാശയൻമാരായൊ-
രമ്പതോളം ശിഷ്യമുഖ്യ
രെങ്ങു, സദ്ഗുരോ?

ഇവിടുത്തെ പ്രൗഢികണ്ടി
    ട്ടവരെല്ലാം പുറത്തെങ്ങോ
സവിനയ, മൊരുപക്ഷേ,
    നില്ക്കുകയാമോ?
മടിക്കേണ്ടാ, യഥേച്ഛമി
    ങ്ങവർക്കെല്ലാ മകത്തേക്ക
കടക്കാ”മെന്നോതി വാതിൽ
    തുറന്നിടുമ്പോൾ,
ഹാ രസ, മിക്കാണ്മതെന്തു?
    മന്ദിരാങ്കണത്തിൽ നില്പൂ
സാരമേയ സൈന്യമൊന്നു
    നിശ്ചലമായി!
“എന്തു മമ ഭവനത്തിൽ
    കാര്യമിവ? ക്കാരുള്ളതി
ജ്ജന്തുക്കളെയിവിടെ നി
    ന്നാട്ടിയോടിപ്പാൻ?” 60
ഗേഹനാഥൻ രോഷപൂർവ്വ
    ഗർജ്ജനമിങ്ങനെ ചെയ്കെ,
മോഹമുക്തൻ മുനിവരൻ
    മൊഴിഞ്ഞാനേവം.
“എൻെറ മൗനികളാം പരി
    ജനങ്ങളെ നിഷ്കരുണം—
മെന്തുബന്ധം ഭവാനിപ്പോൾ
    പുറത്താക്കുവാൻ?
എന്നൊടൊത്തു ശിഷ്യരെത്ര
    യേറുവതു മഭിമത—
മെന്നു ചൊൽകയാലിവരെ
    ക്കൊണ്ടുപോന്നേൻ ഞാൻ;
ക്ഷുത് പിപാസാ പീഡിതരായ്
    നഗരത്തിലലയുന്ന
ക്ഷുദ്രജീവിവർഗ്ഗമിവർ
    സാധുക്കളത്രേ;
ക്ഷണിച്ചു ഞാൻകൊണ്ടുപോന്നോ
    രതിഥികളെന്നു പരി—
ഗണിച്ചുസല്ക്കരിച്ചുൻപോ
    ടയച്ചിടേണം.” 70
തീർത്ഥപാദഗീരം കേട്ടു
    ഗൃഹനാഥൻ, കൃഷ്ണശിലാ
മൂർത്തികണക്കൊട്ടുനേരം
    സ്തബ്ധനായ് നിന്നാൻ.

IV

മുനിശാപഭയം മൂലം
　　വിളംബമെന്നിയേ ഭൃത്യ
ജനംവച്ചുവിളമ്പിയ
　　വിഭവങ്ങളെ,
ശിക്ഷിതരാം മനുജരെ
　　പ്പോലെതന്നെയാശ്ശുനകർ
ഭക്ഷണം ചെയ്തെഴുന്നേററാ
　　രക്ഷമയെന്യേ.
ഭട്ടാരക വചസ്സിനാ
　　ലനുമതി നേടി,പ്പുറ-
പ്പെട്ടാരവർ പിന്നെപ്പുറ
　　ത്തേക്കു ശാന്തരായ്,
ആത്തമോദം, വൃഥാകൃത
　　ശബ്ദകോലാഹലമെന്യേ
യുദ്ധഭാവം വെടി,ഞ്ഞേററ
　　മുത്തമരായി. 80
കൃത്യമൂഢനായി നില്ക്കു
　　മാതിഥേയനോട്ടുമുനി
സത്തമനു മരുൾചെയ്താൻ
　　സസ്മിതമേവം:
"വത്സ, വിസ്മയിച്ചിടേ,ണ്ടി
　　തിന്ദ്രജാലമല്ല, വിചി-
കിത്സവേണ്ട, വിശക്കുന്നോർ-
　　ക്കന്നമേകി നീ.
രണ്ടുകാലിൽ നടക്കിലും
　　നാലുകാലിലാകിലും, ക്ഷു-
ത്തുണ്ടു ജീവിഗണത്തിനെ
　　ന്നോർക്കുക നമ്മൾ.
ഉലകിതിൽ, സമസൃഷ്ടി
　　സ്നേഹശൂന്യമായ ദാനം
ഫലദമല്ലെന്നു ഭവാ
　　നറിഞ്ഞു കൊൾക.
യോഗ്യരായോർക്കരുളേണം
　　ദാനമെന്നു ഭവാൻ, പുരു-
ഭാഗ്യനിധേ! ബുധരോതി
　　യറിഞ്ഞിരിക്കാം; 90
ഹസ്തപാദഗണനയും
　　രൂപവേഷങ്ങളുമല്ല

# സ്വാമി തിരുവടികളുടെ സന്ദേശം

*പ്രൊഫസ്സർ ജി. ബാലകൃഷ്ണൻനായർ*

## അദ്വൈതസന്ദേശം

മഹാത്മാക്കൾ ലോകത്തിനു സന്ദേശം നൽകുന്നതു് അവരുടെ ജീവിതം കൊണ്ടാണു്. മനുഷ്യജീവിതത്തെ ധന്യമാക്കിത്തീർക്കാനുള്ള മാർഗ്ഗലക്ഷ്യങ്ങൾ കാണിച്ചുതരികയാണല്ലോ ഒരു മഹത് സന്ദേശം ചെയ്യുന്നതു്. സ്വന്തം ജീവിതത്തെ ധന്യമാക്കിയ, ഒരു ലക്ഷ്യം സാക്ഷാത്കരിച്ച, ആൾക്കു മാത്രമേ അങ്ങിനെയൊരു സന്ദേശം നൽകാൻ അർഹതയുള്ളൂ. സ്വയം സാക്ഷാത്കരിക്കാത്ത ഏതെങ്കിലും സന്ദേശം ആരെങ്കിലും നൽകിയാൽ ജനം അതൊട്ടു ചെവിക്കൊള്ളാൻ പോകുന്നുമില്ല.

ഭാരതീയരായ ഋഷീശ്വരന്മാർ ലോകജീവിതത്തിൽ ശാശ്വതമായി നിലനിന്നുപോരുന്ന ഒരു സത്യവസ്തുവുണ്ടെന്നു കണ്ടുപിടിച്ചു. അവനവന്റെ ആത്മസ്വരൂപമായി വർത്തിക്കുന്ന അതിന്റെ സാക്ഷാത്കാരം മാത്രമേ ജീവിതത്തെ അന്തിമമായി ധന്യമാക്കുകയുള്ളൂ എന്നും അവർക്കു തെളിഞ്ഞു. അതോടെ ഉപനിഷത്തുകളിൽക്കൂടി അവർ ലോകത്തിനു് ഒരു സന്ദേശമരുളി. 'സ്വന്തം ആത്മാവിനെ കണ്ടെത്തു' ഇതാണവരുടെ സന്ദേശം. തുടന്നു് ധീരന്മാരായ സത്യാന്വേഷികൾ ഓരോ കാലത്തും ആ സന്ദേശമുൾക്കൊണ്ടു് ആത്മാന്വേഷണപഥത്തിൽ സഞ്ചരിക്കുകയും ആത്മാവിനെ കണ്ടെത്തുകയും ചെയ്തു. അവർക്കൊക്കെ ആത്മദർശനം ജീവിതത്തെ സമ്പൂർണ്ണമായ ധന്യതയിലെത്തിക്കുമെന്നു തെളിഞ്ഞു. അതോടെ ഉപനിഷത്തുക്കളിലെ ഋഷിമാരുടെ സന്ദേശം പരമ്പരയാ കൈമാറപ്പെട്ടു. ധീരമായ ആ പരമ്പരയിലെ അത്യാധുനികമായ ഒരു കണ്ണിയാണു് ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികൾ.

---

വൃത്തി ഗുണമൊന്നേ സ്തുതി
യോഗ്യമിപ്പാരിൽ.

* * *

ചരാചരങ്ങളിലെല്ലാ
മേകരൂപമായ് സ്ഫുരിക്കും
പരാപരചൈതന്യത്തിൻ
ബാഹ്യഭാവങ്ങൾ,
അനാദ്യന്ത, മനുപമ,-
മനുമാനാതിഗ, മതിൻ
സനാതന വൈവിധ്യത്തെ
വണങ്ങുക നാം!" 96

സർവ്വജ്ഞനായ ഋഷിയായിരുന്ന ശ്രീ വിദ്യാധിരാജസ്വാമി തിരുവടികൾക്ക് പ്രധാനമായി ഒരൊററ സന്ദേശമേ മനുഷ്യക്കായി നൽകാനുണ്ടായിരുന്നുള്ളു: "അല്ലയോ വത്സ, ഇങ്ങിനെ 'തത്ത്വമസി' മഹാവാക്യത്താൽ ലക്ഷീകരിക്കപ്പെട്ട അവാങ്മനോഗോചരവും അഖണ്ഡപരിപൂർണ്ണ സത്താമാത്ര സ്വരൂപവുമായ ശുദ്ധ ശിവംതന്നെയാണ് നിൻെറ സ്വരൂപമെന്നറിഞ്ഞുണന്ന് ജീവൻമുക്തനായി പ്രശോഭിച്ചാലും. ഇതാകുന്നു ജീവൻെറ പരമലക്ഷ്യം." (അദ്വൈതചിന്താപദ്ധതി) ജഗത്തിനെ സൃഷ്ടിച്ച് നിലനിറുത്തി അഴിക്കുന്ന ശാശ്വതവും ബോധാനന്ദഘനവുമായ ഒരു വസ്തുവുണ്ട്. വ്യക്തി അവനവൻെറയുള്ളിൽ ആത്മസ്വരൂപമായി ആ ഈശ്വരസത്തയെ സാക്ഷാത്കരിക്കേണ്ടതാണ്. അന്നുമാത്രമേ ജീവിതം പൂർണ്ണധന്യതയിലെത്തിച്ചേരൂ. ഇതാണ് മേലുദ്ധരിച്ച സന്ദേശത്തിൻെറ ചുരുക്കം.

## ജീവിതവും സന്ദേശവും

സ്വാമിതിരുവടികളുടെ സന്ദേശം വ്യക്തമായി ധരിച്ചുകഴിഞ്ഞാൽപിന്നെ ആ സന്ദേശം സാക്ഷാത്കരിക്കാൻ അവിടുത്തെ ജീവിതം എങ്ങിനെ മാർഗ്ഗദർശകമായി വർത്തിക്കുന്നുവെന്നേ നോക്കാനുള്ളു. രണ്ടു കാര്യങ്ങളാണിവിടെ നമുക്ക് ശ്രദ്ധിക്കുവാനുള്ളത്. ഒന്നാമത് സ്വാമിതിരുവടികൾ പടിപടിയായി ആത്മസത്യം എങ്ങിനെ കണ്ടെത്തി? രണ്ടാമത് സത്യാന്വേഷണവും സാക്ഷാത്കാരവും വ്യാവഹാരികജീവിതത്തെ എങ്ങിനെ ബാധിക്കും?

വ്യക്തിയുടെ ആത്മാവായി വർത്തിക്കുന്ന ജഗത്സത്യം പൊടുന്നനേ കണ്ടെത്താവുന്നതല്ല. പടിപടിയായി ആ സത്യത്തോടടുക്കുമ്പോൾ വഴിമദ്ധ്യേ ഇതുതന്നെ സത്യമെന്നു കരുതി നിന്നുപോകുന്നതും പിശകാണ്. സ്വാമിതിരുവടികൾ അജ്ഞാതനാമാവായ ഒരു ഗുരുവിൽനിന്നും സുബ്രഹ്മണ്യമന്ത്രോപദേശം സ്വീകരിച്ചാണ് സാധന ആരംഭിക്കുന്നത്. തുടർന്ന് വേദവേദാന്തപഠനത്തിനും യോഗസാധനാഭ്യസനത്തിനുമായി അദ്ദേഹം പലരെയും ഗുരുക്കന്മാരായി വരിക്കുന്നു. കുട്ടിക്കാലംമുതൽതന്നെ ജാതിമതഭേദചിന്തകൾക്കൊന്നും ലേശംപോലും ഇടമരുളാത്ത സ്വാമിതിരുവടികളുടെ ഹൃദയം ഗുരുക്കന്മാരെ സ്വീകരിക്കുന്നതിലും അവ്വക കാര്യങ്ങളൊന്നും പരിഗണിച്ചിരുന്നതേയില്ല. ആത്മാനന്ദസ്വാമി എന്നറിയപ്പെട്ടിരുന്ന ഒരു യോഗീശ്വരനിൽനിന്നാണ് അഗസ്ത്യസമ്പ്രദായത്തിലുള്ള യോഗസാധനകൾ അദ്ദേഹം അഭ്യസിച്ചത്. ഈ ആത്മാനന്ദസ്വാമികൾ, ചാന്നാൻവർഗ്ഗത്തിൽ 'കുമാരവേലു' എന്ന് ആദ്യകാലത്ത് അറിയപ്പെട്ടിരുന്ന ആളായിരുന്നു. ഭേദചിന്തകളെ വിട്ടുവീഴ്ചകൂടാതെ ഒഴിവാക്കുകയാണ് സത്യാന്വേഷണത്തിനുള്ള പ്രധാന സാധനയെന്ന് സ്വാമിതിരുവടികൾ ബാല്യംമുതൽതന്നെ തെളിയിച്ചു. പരമതത്ത്വം ഉപദേശിച്ച് അനുഭവിപ്പിക്കാനുള്ള ഗുരു വന്നെത്തുന്നതുവരെ മറേറതു ഗുരുവിൽനിന്നും യഥോചിതം വസ്തുതകളും സാധനാമാർഗ്ഗങ്ങളും ഗ്രഹിക്കുന്നതിന് തെററില്ലെന്നും അദ്ദേഹം ജീവിതംകൊണ്ടു വ്യക്തമാക്കി. ഈ അന്തരാളഘട്ടത്തിൽ ഒരു ഗുരുവിനെയും അന്ധമായി വിശ്വസിച്ച് അദ്ദേഹത്തിൻെറ ആമരണശിഷ്യനായി വർത്തിക്കുകയെന്ന പ്രശ്നമേയില്ലെന്നും കാണിച്ചുതന്നു.

ഇങ്ങിനെ സുബ്രഹ്മണ്യോപാസനകൊണ്ടും യോഗസാധനകൾ അഭ്യസിച്ചും പൂർണ്ണമായ ഹൃദയശുദ്ധി കൈവന്നതോടെ അതാ പരമതത്ത്വം ഉപദേശിച്ചനുഭവിപ്പിക്കാനുള്ള ഗുരു യാദൃച്ഛികമായി വന്നെത്തുന്നു:—

നഹി ജ്ഞാനേന സദൃശം
പവിത്രമിഹ വിദ്യതേ

തത "സ്വയം യോഗസംസിദ്ധഃ
കാലേനാത്മനി വിന്ദതി.

ഗീ 4-38

വസ്തുതത്ത്വം ഒന്നേയുള്ളു എന്നു വെളി പ്പെടുത്തിത്തരുന്ന ജ്ഞാനം പോലെ പവിത്രമായി ഈ ലോകത്തു മററൊന്നും തന്നെയില്ല. യോഗസാധനകളിൽ പൂർണ്ണസിദ്ധിവന്ന ഒരാൾക്കു് ആ ജ്ഞാനം സ്വയമേവ ലഭ്യമായിത്തീരുന്നു. . മഹത്തായ ഈ ശാസ്ത്രരഹസ്യം സ്വജീവിതംകൊണ്ടു സ്വാമി തിരുവടികൾ തെളിയിച്ചു. പരമജ്ഞാനിയായ ഒരു അവധൂതൻ യോഗ സംസിദ്ധനായ അദ്ദേഹത്തെ അനുഗ്രഹിക്കാനെത്തി. അവധൂതഗുരു ബ്രഹ്മാത്മൈക്യബോധകമായ ജ്ഞാനോപദേശം നൽകി അനുഭവിപ്പിച്ചു് കുഞ്ഞൻപിള്ളച്ചട്ടമ്പിയെ ജീവന്മുക്തി പ്രദാനം ചെയ്തു് വിദ്യാധിരാജ പരമഭട്ടാരകസ്വാമി തിരുവടികളാക്കി മാററുകയും ചെയ്തു.

## സത്യനിഷ്ഠയും ലോകവ്യവഹാരവും

വേദാന്തം മനുഷ്യനെ കർമ്മവിമുഖനാക്കിക്കളയുന്ന വെന്നാണു് വേദാന്തസത്യവുമായി ഒരു തരത്തിലും ബന്ധപ്പെടാൻ കൂട്ടാക്കാത്ത ചില മന്ദബുദ്ധികൾ വാദിക്കുന്നതു്. എന്നാൽ സത്യം തെളിഞ്ഞവർ മാത്രമാണു് ത്യാഗബുദ്ധിയോടെ അന്ത്യനിമിഷംവരെ ഈ ലോകത്തിനുവേണ്ടി കാര്യമായി എന്തെങ്കിലും പ്രവർത്തിച്ചിട്ടുള്ളതു് എന്ന ചരിത്ര വസ്തുത ഇക്കൂട്ടർ മറക്കുന്നു. ജീവന്മുക്തനായാലും സാധാരണ ലൗകികനായാലും തല്ക്കാല ശരീരത്തിന്റെ പ്രാരബ്ധ നിയമത്തിനനുസരിച്ചായിരിക്കും കർമ്മമാർഗ്ഗത്തിൽ ചരിക്കുക. ഒരു വ്യത്യാസമേയുള്ളു. സത്യം അന്വേഷിക്കപ്പെടുകയും അറിയപ്പെടുകയും ചെയ്യുന്നതോടെ ജീവന്മുക്തന്റെ പ്രാരബ്ധവാസനകൾ തികച്ചും പ്രകാശമയമായ മാർഗ്ഗത്തെ അവലംബിച്ചു് അസാധാരണമായ സാമർത്ഥ്യത്തോടെ പ്രകടമാകുന്നു. ജീവന്മുക്തൻ സ്വന്തം ഭാഗം അഭിനയിച്ചു തീർക്കുന്ന നടനെപ്പോലെ പ്രാരബ്ധവാസനകളെ ലീലാ ലാഘവത്തോടെ സമർത്ഥമായി അഭിനയിച്ചു തീർക്കുന്നു. ലൗകികനാകട്ടെ മോഹബദ്ധനായി പ്രാരബ്ധവാസനകളെ ഇരുളടഞ്ഞ മാർഗ്ഗങ്ങളിൽ കൂടി നയിച്ചു് സ്വയം ക്ലേശിച്ചു ക്ഷീണിച്ചു അധന്യനും അഭുഷ്ടനുമായി ജീവിതമവസാനിപ്പിക്കുന്നു. ഒരു ജീവന്മുക്തന്റെ കർമ്മമാർഗ്ഗത്തിനു വന്നുചേരുന്ന അത്ഭുതകരമായ സാമർത്ഥ്യവും ലീലാലഘുത്വവും ജ്ഞാനലബ്ധിക്കുശേഷമുള്ള ശ്രീ വിദ്യാധിരാജ സ്വാമി തിരുവടികളുടെ ജീവിതം ശ്രദ്ധിച്ചു പഠിച്ചുനോക്കിയാൽ കാണാവുന്നതാണു്. അനാചാരങ്ങളിലും അർത്ഥശൂന്യങ്ങളായ ഭേദചിന്തകളിലും കുടുങ്ങി ഭ്രാന്തരെപ്പോലെ കഴിഞ്ഞിരുന്ന ജനസമൂഹത്തെ സമത്വബോധത്തോടെ സത്യപഥത്തിലേയ്ക്കു പിടിച്ചുയർത്താൻ വിപ്ലവകരങ്ങളായ ആശയങ്ങൾ പ്രവൃത്തി പഥത്തിൽ കൊണ്ടുവരാനായിരുന്നു സ്വാമി തിരുവടികൾ അനവരതം യത്നിച്ചിരുന്നതു്. ഇതിനായി അദ്ദേഹം ഗ്രന്ഥങ്ങൾ പലതും നിർമ്മിച്ചു. പല ശിഷ്യോത്തമന്മാരെയും പഠിപ്പിച്ചു പാകപ്പെടുത്തി പ്രചരണത്തിനായി നിയോഗിച്ചു. ജാതിമതഭേദമെന്യേ വേദങ്ങൾ ആർക്കും പഠിക്കാമെന്നും സത്യം ആർക്കും അന്വേഷിക്കാമെന്നും അദ്ദേഹം സ്ഥാപിച്ചു.

സ്വാമിതിരുവടികളുടെ ഗ്രന്ഥങ്ങൾ വായിച്ചാൽ കുട്ടിക്കാലത്തു് വിദ്യാഭ്യാസത്തിനുവേണ്ടത്ര സൗകര്യമൊന്നുമില്ലാതിരുന്ന അദ്ദേഹം പുരാണേതിഹാസവേദാന്തങ്ങളിൽ അവഗാഢമായ ഈ പാണ്ഡിത്യം എങ്ങിനെ നേടിയെന്നു് അത്ഭുതം അതിശയിച്ചുപോകും. അതാണു് ബ്രഹ്മനിഷ്ഠനായ ജീവന്മുക്തന്റെ കർമ്മസാമർത്ഥ്യം. കൂടാതെ സ്വാമിതിരുവടികൾ സർവ്വകലാവല്ലഭനും യോഗസിദ്ധികളുടെയെല്ലാം ഉടമസ്ഥനുമായിരുന്നു വെന്നല്ലേ പ്രസിദ്ധി? അദ്ദേഹത്തിന്റെ കലാപ്രകടനങ്ങൾ കേരളീയർക്കിന്നും

# മാമുനേ, നമസ്കാരം

*പുത്തൻകാവ് മാത്തൻ തരകൻ*

ശ്രീപദ്മനാഭൻ കാത്തു
പോന്നിട്ട "മനന്താ"ഖ്യ-
ശ്രീപുരപ്രാന്തം തന്നിൽ
വിളങ്ങും കൊല്ലൂർദേശം,
യാതൊരു പുണ്യാത്മാവിൻ
ജന്മത്താലവനിയിൽ
ഖ്യാതിനേടിയ രണ്ടാം
കാലടിയായിത്തീർന്നു,
ആ മഹാമതിയാം ശ്രീ
പരമഭട്ടാരക
സ്വാമിതൻ പവിത്രമാം
ചരിത്രം ജയിക്കട്ടെ!

മഹിതസ്നേഹത്തിൻെറ
മഞ്ജുളമണിനാദം
മലയാണ്മ തൻകാതിൽ
ശാന്തമായ് മുഴക്കിയ
മാമുനേ, പുഞ്ജീകൃത
പ്രേമമേ, നമസ്കാരം!
മാമുനേ സാരസ്വത
ധാമമേ, നമസ്കാരം!!

II

ഷണ്മുഖദാസാഖ്യനായ്,
ദേശികന്മാരെത്തേടി,

---

അത്ഭുത കഥകളാണ്. മഹാജ്ഞാനിയായി സദാ ബ്രഹ്മനിഷ്ഠനായി വർത്തിച്ചിരുന്ന അദ്ദേഹം സിദ്ധികളിൽ മോഹിച്ചിരുന്നില്ല എന്ന കാര്യവും പ്രസിദ്ധമാണല്ലോ. സത്യാനുഭവം ജീവിതകർമ്മചലനങ്ങൾക്ക് അതിരററ സാമർത്ഥ്യം ഉണ്ടാക്കിത്തീർക്കുന്നതോടൊപ്പം ജീവിതത്തെ ഒന്നാംതരം ഒരു നാടകാഭിനയം പോലെ സുഖപ്രദമാക്കിത്തീർക്കുകയും ചെയ്യുന്നു എന്ന മഹത്തായ സന്ദേശമാണ് ഇങ്ങിനെ സ്വജീവിതംകൊണ്ടു സ്വാമിജി നമുക്കു സംഭാവന ചെയ്തതു്. അദ്ദേഹത്തിൻെറ സമാധിയെ അസ്പദമാക്കി ശ്രീനാരായണഗുരുദേവൻ രചിച്ച പദ്യത്തിൽ ഈ ജീവിത സന്ദേശമാണ് ഉൾക്കൊള്ളിച്ചിരിക്കുന്നതു്.

ലീലയാകാലമധികം
നീത്വാന്തേ സ മഹാപ്രഭുഃ
നിസ്സ്വംവപുഃ സമുത്സൃജ്യ
സ്വം ബ്രഹ്മവപുരാസ്ഥിതഃ

ഒരു ലീലപോലെ അതിസാമർത്ഥ്യത്തോടെ ശരീരത്തിൻെറ പ്രാരബ്ധകർമ്മചലനങ്ങളെ പൂർത്തിയാക്കിയശേഷം അർത്ഥശൂന്യമായ ജഡോപകരണത്തെ വലിച്ചെറിഞ്ഞു് ആ ജീവന്മുക്തൻതൻെറ യഥാർത്ഥ സ്വരൂപമായ ബ്രഹ്മപദം കൈവരിച്ചു എന്നാണല്ലോ ഈ പദ്യത്തിനർത്ഥം.

അപ്പോൾ സ്വാമി തിരുവടികളുടെ സന്ദേശത്തിൻെറ ചുരുക്കമിതാണ്. ഭേദചിന്തകളെയെല്ലാം വലിച്ചെറിഞ്ഞു് സർവ്വത്ര സമമായി വിലസുന്ന സത്യത്തെ തിരയൂ. പടിപടിയായി ആ സത്യത്തിൻെറ അനുഭൂതിമണ്ഡലങ്ങളിലേയ്ക്കുയരൂ. അതോടൊപ്പം തല്ക്കാലശരീരം ചെയ്യാൻ കടപ്പെട്ട പ്രാരബ്ധകർമ്മചലനങ്ങളെ സന്തോഷത്തോടെ ഭംഗിയായി അഭിനയിച്ചു തീർക്കൂ. ഒടുവിൽ സ്വസ്വരൂപമായ ബ്രഹ്മപദം പ്രാപിച്ചു് നിത്യമുക്തനായും ഭവിക്കൂ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ജന്മഭൂവിനെവിട്ടു
സന്തതസഞ്ചാരിയായ്,
ലോകത്തിൻ സുഖങ്ങളിൽ
വിഗതസ്പൃഹനായി,
ശോകത്തിലനുദ്വിഗ്ന
ചിത്തനായ്, നിർഭീകനായ്,
വീതരാഗനായ്, ക്രോധ
ഹീനനായ്, ശ്രുതിസാര-
വേദിയായ്, സ്ഥിതപ്രജ്ഞ
ശാലിയായ്, സുധീന്ദ്രനായ്,
വിദ്യാധിരാജ തീർത്ഥ
പാദനായ്, പരമാത്മ-
നിത്യാനുസന്ധാതാവായ്,
സംസാരവിമുക്തനായ്,
മാതൃഭൂമിയെ വീണ്ടും
തൃച്ചരണാബ്ജങ്ങളാൽ
പൂതമാക്കിയ ഭവാ-
നോതിയ ദിവ്യങ്ങളാം
തിരുവായ്മൊഴികൾതൻ
കരുണാരസമൂറി-
പ്പെരുതാം ചലനങ്ങ
ളുണർന്നു മലനാട്ടിൽ.

## III

ചിന്തതൻ നഭസ്സിങ്ക
ലുജ്ജ്വലപ്രഭാപൂരം
ചിന്തിയ ശങ്കരാഖ്യ
വിവസ്വാൻ മറഞ്ഞപ്പോൾ,
പാരിനെ വിഴുങ്ങിയ
കൂരിരുട്ടൊഴിക്കുവാൻ
വാരൊളി വിതറിക്കൊ
ണ്ടുദിച്ചു കലാനിധേ!

പാരാതെ, സവ്കലാ
ശാസ്ത്രദർശനാഗമ-
പാഥോധികടഞ്ഞൊരു
നിന്തിരുവടിയുടെ,
മധുരസ്വരമെത്ര
ശിഷ്യസത്തമന്മാർക്ക്
മതിബോധവു മാത്മ-
ശുദ്ധിയും വരുത്തീലാ!
ജീവജാലത്തിൽ സവ്
വ്യാപിയാമൊരാത്മാവാ-
ണാവസിക്കുവതെന്നു
ദിവ്യദൃഷ്ടിയാൽ കണ്ടും,
പുല്ലിലും, പുഴുവിലും
മാനുഷവർഗ്ഗത്തിലും,
കല്ലിലും, മരത്തിലും,
പരമാം ബ്രഹ്മത്തിലും,
നിത്യമായ് സ്ഫുരിപ്പതാം
പ്രേമമാണുലകിൻെറ
സത്യമാം ചൈതന്യമെ-
ന്നണൻെറ മുൾത്തട്ടിനാൽ,
ബുദ്ധിയെ യാത്മാവിങ്ക
ലുറപ്പിച്ചേറ്റും കർമ്മ-
ബദ്ധനാകാതേ, ധർമ്മം
നിഷ്കാമമനുഷ്ഠിച്ച്,
മഹിതസ്നേഹത്തിൻെറ
മഞ്ജുള മണിനാദം
മലയാണ്മതൻ കാതിൽ
ശാന്തമായ് മുഴക്കിയ,
മാമുനേ, പുഞ്ജീകൃത
പ്രേമമേ, നമസ്കാരം!
മാമുനേ, സാരസ്വത
ധാമമേ നമസ്കാരം!!

# ഒരു അത്ഭുതപുരുഷൻ

കെ. ജി. സേതുനാഥ്

പേനയ്ക്കൊന്തൊരാഹ്ളാദം:

ശ്രീ വിദ്യാധിരാജന്റെ ജീവിതസ്സർശിയായ കഥ പറയാൻ, വിദ്യാവിഹീനനായ എനിക്ക് ശക്തിപകരുന്നതു് എന്റെ പേനയാണ്. മനസ്സശൂന്യം. ചിന്തയുടെ ചിറകുകൾ ദുർബ്ബലം. പണ്ടെന്നോ പറഞ്ഞുകേട്ടതും, വായിച്ചു പഠിച്ചതുമായ ആ ചിത്പുരുഷനെ ആണ്ടോടാണ്ടു സമാധിദിനത്തിൽ ഞാൻ സ്മരിച്ചിരുന്നു. ഒരക്ഷരം എഴുതിയിരുന്നില്ല. ആ അത്ഭുതാത്മാവിനെക്കുറിച്ച് കുറച്ചു ഗാനങ്ങൾ എഴുതണമെന്ന് ഒരിക്കൽ ഒരാവേശമുണ്ടായതാണ്. എങ്ങിനെയോ അതും നടന്നില്ല. എന്നാൽ ഇന്നിതാ, ഗുരുപ്രണാമപ്രകാശകർ ഒരു ലേഖനം ആവശ്യപ്പെട്ടിരിക്കുന്നു. ഓർത്തപ്പോൾ ഹൃദയത്തിനു കുളിരുള്ള പ്രകമ്പനം. ആത്മാവിലെവിടെയോ ഒരു വൈദ്യുതിപ്രസരം. എന്റെ തൂലികേ ആഹ്ളാദിക്കൂ! ഒരഭൗതിക ചൈതന്യത്തെക്കുറിച്ചെഴുതി, ഇന്നോളം നീ ആർജ്ജിച്ച കളങ്കം നിർമ്മുക്തമാകട്ടെ!!

ഞാൻ ജനിക്കുന്നതിനും ഒന്നോരണ്ടോ വർഷത്തിനുമുൻപു് ആ മഹർഷി പരിനിർവ്വാണം പ്രാപിച്ചിരുന്നു. എങ്കിലും പുരാണപാരായണംകൊണ്ടു പുഷ്കലമായിരുന്ന എന്റെ മാനസ മലർക്കാവിൽ ഒരു കല്പപാദപംപോലെ അതു പൂത്തുലഞ്ഞാടിക്കൊണ്ടിരുന്നു. എന്താണതു്? ഒരുപക്ഷേ തിരുവടികളുടെ നിത്യഭാസുരമായ ചൈതന്യ പ്രഭാവമായിരിക്കാം. ആ പരമപാദങ്ങളോട്ട് എനിക്കുള്ള ഭക്തിയുടെ ഭാവസാന്ദ്രതയാകാം. കുട്ടിക്കാലം മുതൽ എന്റെ അന്തരാത്മാവിൽ ഇരമ്പിക്കയറിയ ആദ്ധ്യാത്മിക പ്രചോദനമായിരിക്കാം. വേദാന്ത വനസഞ്ചാരികളുടെ ജീവചരിത്രങ്ങൾ വായിച്ചുകിട്ടിയ മാനസോല്ലാസവുമായിരിക്കാം. എന്തായാലും ദുരുപദിഷ്ടങ്ങളായ കഥകളും, നോവലും, നാടകവും, കവിതയുമെഴുതി മുപ്പത്തഞ്ചുവർഷം പഴകിയ എന്റെ പേനയ്ക്കു് ഇന്നാണ് ശാപമോക്ഷംകിട്ടിയതെന്നു് ഞാൻ വിശ്വസിക്കുന്നു.

ശ്രീ വിദ്യാധിരാജസ്വാമി തിരുവടികൾ ഒരു മഹാനായിരുന്നു. ജനിച്ചപ്പോഴല്ല—വളർന്നപ്പോൾ. മഹാന്മാരായി ആരും ജനിക്കാറില്ലല്ലോ. ജനിക്കുന്നതു ശിശുക്കളാണ്. ജനനശേഷം അവരവരാർജ്ജിക്കുന്നതാണ് മഹത്വം. തകർച്ചയിലേക്ക് അതിവേഗം താണുകൊണ്ടിരുന്ന ഒരു തറവാട്ടിൽ അധികമാരും ശ്രദ്ധിക്കാതെ വളർന്ന ഒരു ബാലൻ —അഥവാ കുഞ്ഞൻ, ഇന്നു് വിദ്യാധിരാജനായി, പരമഭട്ടാരകനായി, പരമഹംസനായി നമ്മുടെ മനോമുകുരത്തിൽ പതിഞ്ഞുനില്ക്കുന്നു. എന്തെന്തു് അത്യത്ഭുതങ്ങളാണ് തിരുവടികൾ സമൂഹമദ്ധ്യത്തു് കാണിച്ചിട്ടുള്ളതു്?

വീട്ടിലിരുന്നു് അക്ഷരം പഠിച്ചു. സ്കൂളിൽ പോയിട്ടുവരുന്ന വിദ്യാർത്ഥികളെ ചെറുത്തു നിറുത്തി അവരുടെ പാഠങ്ങൾ എഴുതി എടുത്തു പഠിച്ചു. ഒരു കള്ള നെട്ടോലെ വേദപാഠശാലയിൽ പതുങ്ങിനിന്നു്, സംസ്കൃതവും, കാവ്യവും, അലങ്കാരവും പഠിച്ചു. പാഠശാലയിലെ

ബ്രാഹ്മണഗുരു ഒടുവിൽ കുഞ്ഞനെക്കൂടെ മററു ബ്രാഹ്മണശിഷ്യന്മാരുടെകൂടെ ഇരുന്നപഠിക്കുവാൻ അനുവദിക്കുംവിധം പ്രശംസനീയമായ ബുദ്ധിസാമർത്ഥ്യം ആ ബാലൻ കാണിച്ചു. പുസ്തകങ്ങളോടു അമിതമായ ആർത്തി. അറിയുവാൻ, വീണ്ടും വീണ്ടുമറിയുവാൻ, ആ ബാലഹൃദയം ദാഹിച്ചുകൊണ്ടിരുന്നു. സംഗീതം കേട്ടാൽ കുഞ്ഞൻ സ്വയം മറന്നു് നിന്നുപോകും. ഹൃദയം നിറയെ താളമായിരുന്നു. പ്രകൃതിയുടെ താളം. ആകാശത്തിൻെറ നിസ്തന്ദ്രമായ താളം. മേഘങ്ങളുടെ പ്രശാന്തവും, പ്രചണ്ഡവുമായ താളം—നക്ഷത്രങ്ങളുടെ ചലനതാളം; കിളികളുടെയും കാട്ടാറുകളുടേയും നാദം കാററിൻെറ സുഖദായകതചം—പ്രഭാതത്തിൻെറ ലാവണ്യം, സന്ധ്യയുടെ രാഗവൈചിത്ര്യം. എല്ലാമെല്ലാം കുഞ്ഞൻെറ ശ്രുതിയിൽ, കണ്ണിൽ, മനസ്സിൽ വേദാന്ത മുദ്രകൾ പതിപ്പിക്കുകയായിരുന്നു. ശ്രീനാരായണൻ'ഗുരു' എന്നു് പിൽക്കാലത്തു് സംബോധന ചെയ്യുവാൻ തക്ക ആത്മചൈതന്യം വിദ്യാധിരാജൻ ഉണ്ടാക്കി. സംഗീതം പഠിക്കുവാനാണു് പേട്ടയിലെ ഒരു കുടിപ്പള്ളിക്കൂടത്തിൽ പോയതു്. അവിടെ അദ്ദേഹം "മാണിട്ടറായി". (അന്നു് മാണിട്ടർക്കുള്ള പേരു "ചട്ടമ്പി" എന്നായിരുന്നു.) പത്തുപതിന്നാലുവയസ്സുള്ളപ്പോൾ കുഞ്ഞൻപിള്ളച്ചട്ടമ്പി എന്നു് ആളുകൾ വിളിച്ചുതുടങ്ങി. ആശാനില്ലാത്തപ്പോൾ കുട്ടികളെ പഠിപ്പിക്കേണ്ട ചുമതലയും കുഞ്ഞൻപിള്ളച്ചട്ടമ്പിക്കുണ്ടായിരുന്നു.

ഏതു വലിയ കണക്കും മനസ്സുകൊണ്ടു ചെയ്യുവാനുള്ള കഴിവു് അദ്ദേഹത്തിനുണ്ടായിരുന്നു. അതൊരത്ഭുതമല്ലെങ്കിൽ പിന്നെ എന്താണു്? ഇന്നു് ഒരു കംപ്യൂട്ടർ ചെയ്യുന്ന കണക്കുകൾ കുഞ്ഞൻ മനസ്സുകൊണ്ടു് പെൻസിലും, കടലാസും തൊടാതെ ചെയ്യുമായിരുന്നു. അക്കാലത്തെ ഒരത്ഭുതസംഭവം പറഞ്ഞുകേട്ടിട്ടുണ്ടു്. സെക്രട്ടറിയേററിൽ കുറെ കണക്കപ്പിള്ളമാരെ വേണമായിരുന്നു. മുപ്പത്തിരണ്ടുപേർ അപേക്ഷിച്ചു. സർ. ടി. മാധവറാവു ആയിരുന്നു അന്നു് ദിവാൻ. അദ്ദേഹം ഉദ്യോഗാർത്ഥികൾക്കു് ഓരോരുത്തക്കു് ഇംഗ്ലീഷു് മാതൃകയിലുള്ള കുറെ കണക്കിട്ടുകൊടുത്തു. പിറേറന്നു് മുപ്പത്തിരണ്ടുപേരും, ഒരു തെററും കൂടാതെ കണക്കു് ചെയ്തുകൊണ്ടുചെന്നു. ദിവാൻ അത്ഭുതപരതന്ത്രനായി. ഒരു കണക്കുപോലും ആരും തെററിച്ചിരുന്നില്ല. ദിവാൻജി അവരെ ചോദ്യം ചെയ്തപ്പോൾ എല്ലാ കണക്കും കുഞ്ഞൻപിള്ളച്ചട്ടമ്പി പറഞ്ഞുതന്നതാണെന്നവർ സമ്മതിച്ചു. ദിവാൻ ഉടനെ ചട്ടമ്പിയെ വരുത്തി.

"നീ വലിയ കണക്കു് വിദഗ്ദ്ധനാണോ?" ദിവാൻജി ചോദിച്ചു.

"അതേ" ചട്ടമ്പി കൂസാതെ മറുപടി പറഞ്ഞു.

"ഞാൻ ഒരു കണക്കിട്ടാൽ ചെയ്യാമോ?"

"കണക്കിടണ്ട. മനസ്സിൽ സംഖ്യകൾ വിചാരിച്ചാൽ മതി ഉത്തരം ഞാൻ പറയാം."

ചട്ടമ്പി പറഞ്ഞു. വിസ്മയസമന്വിതം ദിവാൻ ഒരു കണക്കു മനസ്സിൽ സങ്കല്പിച്ചു. "ശരി, ഞാൻ കണക്കു് മനസ്സിൽ കണ്ടിരിക്കുന്നു. ഉത്തരം പറയൂ."

ഒട്ടും താമസിച്ചില്ല. 'ആറുലക്ഷത്തി എൺപതിനായിരത്തി നാനൂററി ഇരുപത്തിനാലു്' കുഞ്ഞൻ ഉത്തരം പറഞ്ഞു. [സംഖ്യ ഇതാണോ എന്നറിഞ്ഞില്ല. ഏതാണ്ടു് ഒരുദാഹരണം. ഇതുപോലൊരു സംഖ്യ. കുട്ടിക്കാലത്തു കേട്ടിട്ടുള്ളതാണു്.]

ദിവാൻ പരിസരം മറന്നു് കുഞ്ഞനെ കെട്ടിപ്പിടിച്ചിട്ടു് "നീ ഒരത്ഭുതമാണു്. ഞാൻ കൊല്ലം, കോട്ടയം, ആലപ്പുഴ എന്നീ ജില്ലകളിലെ കരക്കുടിശ്ശികയാണു് മനസ്സിൽ കണ്ടതു്. നീ ഒരു പൂജ്യം

പോലും തെററാതെ പറഞ്ഞു. നിനക്കു് ഇന്നുമുതൽ പുത്തൻകച്ചേരിയിൽ നാലുരൂപാ ശമ്പളത്തിൽ ജോലി തന്നിരിക്കുന്നു

കുറച്ചുകാലം ചട്ടമ്പി ആ ജോലിനോക്കി. അതുകഴിഞ്ഞിട്ടു് ജ്യേഷ്ഠസഹോദരൻെറകൂടെ ആധാരമെഴുതാൻ പോയി. ഒന്നാം തരം കൈപ്പടയായിരുന്നു ചട്ടമ്പിയുടേതു്. ആധാരമെഴുത്തിലും മനസ്സുറച്ചില്ല. കാടും, മലയും, നദീതീരവും, കടലോരവും, പാറക്കെട്ടുകളും, ഗുഹകളും കണ്ടുനടക്കുവാൻ, ചട്ടമ്പി ഏകനായി സഞ്ചരിച്ചുകൊണ്ടിരുന്നു. ഏകാന്തതയ്ക്കുവേണ്ടി ആ യുവാവു് ദാഹിച്ചിരുന്നു. തരം കിട്ടിയാൽ പ്രാർത്ഥനയിൽ മുഴുകും. ഇല്ലെങ്കിൽ പാടും, അതുമല്ലെങ്കിൽ താളംപിടിക്കും. കയ്യിൽ കിട്ടുന്ന കടലാസുകളിൽ കവിതയും, ശ്ലോകവും കുറിക്കാനും മറന്നിരുന്നില്ല. ഫലിതമായിരുന്നു ശൈലി. ഒരവധൂതനായി മാറിയതെപ്പോഴാണെന്നും, വർഷങ്ങളോളം എവിടെ സഞ്ചരിച്ചിരുന്നുവെന്നും ആരും അറിഞ്ഞിരുന്നില്ല. (അദ്ദേഹം കാശിയിലും, ഹരിദ്വാരിലും മററുംപോയിട്ടുണ്ടെന്നു് പറഞ്ഞുകേട്ടിട്ടുണ്ടു്.) എന്തായാലും യൗവ്വനയുക്തനായശേഷം വളരെക്കാലം അദ്ദേഹത്തെ നാട്ടുകാരോ ബന്ധുക്കളോ കണ്ടിരുന്നില്ലെന്നുള്ളതാണു് സത്യം. കാണുമ്പോൾ വിളിക്കാൻ തോന്നിയതു് "ചട്ടമ്പിസ്വാമികൾ" എന്നായിരുന്നു. സ്വാമിയുടെ ഭാഷയ്ക്കും സ്വരത്തിനും ശീലത്തിനും ഒക്കെ മാററം സംഭവിച്ചിരുന്നു. മഹാപണ്ഡിതനായ ശ്രീ നീലകണ്ഠനാണു് പിന്നീടു് അദ്ദേഹത്തെ ശ്രീ വിദ്യാധിരാജസ്വാമികൾ എന്ന പേർ വിളിച്ചതു്.

പ്രവൃത്തിവിതച്ചു ശീലവും, ശീലംവിതച്ചു് സ്വഭാവവും, സ്വഭാവം വിതച്ചു് ഭാവിയും കൊയ്തെടുക്കുക എന്നൊരു ചൊല്ലുണ്ടു്. സ്വാമിയും അതാണു് കൊയ്തെടുത്തതു്. തൻെറ ഭാവി തപോവൃത്തിയാണെന്നു് അദ്ദേഹം കാണുകയും അതായിത്തീരുകയും ചെയ്തു. ഒരു സർവ്വസംഗപരിത്യാഗിയായിക്കഴിഞ്ഞശേഷം സ്വാമി ആയിരമായിരം അത്ഭുതങ്ങൾ കാണിച്ചിരുന്നു. ഒന്നും ആരേയും ബോദ്ധ്യപ്പെടുത്താനായിരുന്നില്ല. ഭക്തന്മാർ ഊണിനു് യത്നിച്ചാൽ അൻപതുപേക്കു് ഊണു് ഒരുക്കിക്കൊള്ളൂ എന്നായിരിക്കും കല്പിക്കുന്നതു്. കൃത്യസമയത്തു നാല്പത്തിഒൻപതു ശ്വാനകന്മാരും സ്വാമികളുമായി അവിടെ എത്തുകയും ചെയ്യും. ഈ പട്ടികളെ മുഴുവൻ വല്ല വീടുകളിലും റോഡുകളിലും നിന്നു് "വാടാ" എന്നു പറഞ്ഞു വിളിച്ചുകൊണ്ടുപോകുന്നവയുമായിരിക്കും. ഉണ്ണാനുള്ള ചോറു് ഒന്നിച്ചുവിളമ്പുകയും, സ്വാമിയും ശ്വാക്കളുമായിരുന്നു് ഉണ്ണുകയും ചെയ്യും. അതിനിടയിൽ ഓരോ പട്ടികളെയും ചൂണ്ടി "ഇവൻ ആരെന്നറിയാമോ? ഇവനാണു് പാർവ്വത്യാർ പപ്പുപിള്ള, ഇവൻ കള്ളൻ ശങ്കു, അപ്പുറത്തിരിക്കുന്നതു് ഹെഡ്കാൺസ്റ്റബിൾ പരമുപിള്ള." പട്ടികളോടു സ്വാമി പറഞ്ഞതു ശരിയാണെന്നു് സമ്മതിപ്പിക്കുകയും ചെയ്യും.

ഒരിക്കൽ സ്വാമിതിരുവടികൾ മദ്രാസ്സിൽ ഒരു വിവാഹത്തിൽ പങ്കുകൊള്ളാൻ പോയ കഥ കേട്ടിട്ടുണ്ടു്. സ്വാമികൾ മദ്രാസ്സിലെ വിവാഹവീട്ടിൽ ചെന്നപ്പോൾ അവിടെ ഒരു ശ്മശാനമൂകതയായിരുന്നു. പിറേറന്നു രാവിലെയാണു് മുഹൂർത്തം. പക്ഷേ ഒരുപിടി പൂവു് മദ്രാസ് സിററി മുഴുക്കെ അന്വേഷിച്ചിട്ടും കിട്ടിയിരുന്നില്ല. വിവാഹപ്പന്തൽ അലങ്കരിക്കാനോ, വധുവിനു ചൂടാനോ കാട്ടുപൂപോലും കിട്ടാതെ വീട്ടുകാർ ഓടുകയായിരുന്നു. കാര്യം സ്വാമിജിയോടും പറഞ്ഞു. സ്വാമിതിരുവടികൾ പറഞ്ഞു: "തിരുവനന്തപുരത്തേക്കു് ഒരു ട്രയിൻടിക്കററു ബുക്കുചെയ്യു് ഞാൻപോയി പൂവുകൊണ്ടുവരാം."

"അയ്യോ സ്വാമി! ഇന്നു വൈകിട്ടു് ഇവിടുന്നു തിരിച്ചാൽ നാളെ വൈകിട്ട

ല്ലേ വണ്ടി തിരുവനന്തപുരത്തു് എത്തുക? പൂവും വാങ്ങി വന്നാലും അതിനും അടുത്ത ദിവസമേ ഇവിടെ എത്തൂ. വിവാഹം നാളെ രാവിലെയാണു്''

തിരുവടികൾ ചിരിച്ചിട്ടു പറഞ്ഞു: ''നിന്നോടു് ട്രയിനിന്റെ സമയവിവരപ്പട്ടിക ചോദിച്ചില്ല. പൂ വേണോ?''

''വേണം''

''എന്നാൽ തിരുവനന്തപുരത്തേക്കു് ഒരു ടിക്കററു ബുക്കചെയ്യു്''

വീട്ടുകാർ പരസ്പരം നോക്കി. സ്വാമിയുടെ കല്പനയല്ലേ? ടിക്കററു ബുക്കചെയ്തു് സ്വാമിയെ ട്രയിനിൽ കയററി യാത്രയാക്കി. പിറേറന്നു രാവിലെ മദ്രാസിൽ എത്തിയ മറെറാരു ട്രയിനിൽ അഞ്ചെട്ടുകൂട പൂക്കളുമായി സ്വാമി മടങ്ങിയെത്തി. പൂക്കൾ തിരുവനന്തപുരം ചാലക്കമ്പോളത്തിൽനിന്നു വാങ്ങിയതിന്റെ രസീതും കാണിക്കയുണ്ടായി. ഇതൊരു മഹാ അത്ഭുതമല്ലെ?

പിന്നെ ഒരിക്കൽ സ്വാമിജി തന്റെ ഒരു ഭക്തന്റെ വീട്ടിൽ ചെന്നു. വളരെ ദിവസങ്ങൾക്കു ശേഷമാണു് അദ്ദേഹം അവിടെ ചെല്ലുന്നതു്. ഭക്തനും ഭാര്യയും സ്വാമിയെ യഥോചിതം സ്വീകരിച്ചു. പലതും സംസാരിച്ചു കൂട്ടത്തിൽ ഭക്തൻ ഒരു പരാതി പറഞ്ഞു. താൻ കുളിച്ചിട്ടു് ഉണക്കാനിടുന്ന വസ്ത്രങ്ങൾ പിറേറന്നാൾ കാണാതെപോകുന്നുവെന്നു്. സ്വാമിതിരുവടികൾ അതുകേട്ടു ചിരിച്ചു. "നിന്റെ കൗപീനം, നിന്റെ ഭാര്യയുടേതല്ലാതെ മററാർക്കു വേണമെടാ? അവൾ എടുത്തിരിക്കും.''

ഭാര്യ ആണയിട്ടു പറഞ്ഞു: അവർ വസ്ത്രം എടുത്തു മാററിയിട്ടില്ലെന്നു്. ഉടനെ സ്വാമി ഒരു ചരുവത്തിൽ നിറയെ വെള്ളം കൊണ്ടുവരാൻ കല്പിച്ചു. മുററത്തെ തൈത്തെങ്ങിൽനിന്നു് ഒരു പച്ചീക്കിലുമെടുത്തു് ചരുവത്തിനടുത്തു വന്നിരുന്നു് സ്വാമി ഈർക്കിൽകൊണ്ടു് ആ വെള്ളത്തിൽ അല്പനേരം ഇളക്കി. എന്നിട്ടു് ആരോടെന്നില്ലാതെ വിളിച്ചു പറഞ്ഞു:

"തുണി മോഷ്ടിച്ചുകൊണ്ടുപോയ വംശക്കാരെല്ലാം ഇവിടെ വരണം.''മൂന്നാവർത്തി സ്വാമി ആ വാചകം ആവർത്തിച്ചപ്പോൾ ''കീ-കീ-'' ശബ്ദത്തോടുകൂടി കുറെ എലികൾ അവിടെ വരാൻ തുടങ്ങി. സ്വാമി വീണ്ടും കല്പിച്ചു: ''വസ്ത്രം എടുക്കാത്തവർ ഈ ചരുവത്തിലെ വെള്ളത്തിൽ ചാടി സത്യംചെയ്തു മാറിയിരിക്കണം."

ഓരോരോ എലിയും വെള്ളത്തിൽ ചാടി നീന്തി ഒരു മൂലയ്ക്കുചെന്നു് ഇരിപ്പായി. ഒരു എലിമാത്രം ചരുവത്തിനു ചുററും കിടന്നു് ഓടിയതല്ലാതെ വെള്ളത്തിൽ ചാടിയില്ല. സ്വാമി ആജ്ഞാപിച്ചു: ''വസ്ത്രം നീ എടുത്തിട്ടുണ്ടെങ്കിൽ പോയി തിരികെ എടുത്തുകൊണ്ടു വാ."

ആ എലി ഉടനെ ഓടിച്ചെന്നു് ഗോളാകൃതിയിലുള്ള ഒരു തുണിക്കെട്ടു് ഉരുട്ടിയുരുട്ടി കൊണ്ടുവന്നു. അത്രയും ഭക്തന്റെ കൗപീനങ്ങളായിരുന്നു. ''ങാ, ഇനി വെള്ളത്തിൽ ചാടി സത്യം ചെയ്യു്'' ആ എലി വെള്ളത്തിൽ ചാടി. ''മേലാൽ ഈ വീട്ടിലെ വസ്ത്രം തൊട്ടുപോകരുതു്'' എന്നു സ്വാമി കല്പിക്കയും ഇരുന്നാഴി അരി ഒരു പാത്രത്തിലിട്ടു് അവയ്ക്കു തിന്നാൻ കൊടുക്കുകയും ചെയ്തു.

ഇതൊക്കെ അത്ഭുതങ്ങളല്ലെങ്കിൽ മറെറന്താണു്? നടന്നുപോകുമ്പോൾ കൂടെയുണ്ടായിരുന്നയാളോടു്: "ദാഹിക്കുന്നു. ഒരു കരിക്കുകിട്ടിയാൽ കുടിക്കാം" എന്നു് ഒരു തെങ്ങിൻതോപ്പിലൂടെ നടക്കുമ്പോൾ സ്വാമിതിരുവടികൾ പറഞ്ഞു. ''ആരെയെങ്കിലും കണ്ടെങ്കിൽ അടപ്പിക്കാമായിരുന്നു.'' കൂടെയുള്ളയാൾ പറഞ്ഞു. അപ്പോൾ സ്വാമിജി ''തെങ്ങിൽ കയറാതെ കരിക്കു കുടിക്കാൻ പററില്ലേ?'' എന്നു പറഞ്ഞു. ചിരിച്ചുകൊണ്ടു് ഒരു തെങ്ങിന്റെ മുകളിൽ നോക്കി കൈ ഉയർത്തി. അതാ ഒരു കരിക്കു് സ്വയം

അടന്ന് സ്വാമിയുടെ മുന്നിൽ വീണുകൊട്ടുത്തു. കൂടെയുണ്ടായിരുന്നയാൾ കൈകൂപ്പി നില്ക്കുമ്പോൾ സ്വാമി ആ കരിക്ക പൊട്ടിച്ചു കുടിച്ചുവത്രെ! അത്ഭുതമല്ലേ?

മലഞ്ചരിവിലെ പാറക്കെട്ടുകൾക്കിടയിൽ അധിവസിച്ചുകൊണ്ടു് നാട്ടിലെ ആട്ടുമാട്ടുകളെ കൊന്നുതിന്നുന്ന ഒരു പുലിയോട്ട് "നിനക്കു തിന്നാൻ ഈ സാധുക്കളുടെ ആട്ടുമാട്ടുകളേയുള്ളോ? നാളെ മുതൽ ഈ പ്രദേശത്തിറങ്ങി ശല്യം ചെയ്യരുതു്. ദൂരെ എവിടെയെങ്കിലും പൊയ്ക്കോ" എന്നു സ്വാമിതിരുവടികൾ കല്പിച്ചു. ആ പുലി ആ നിമിഷം അവിടെ നിന്നിറങ്ങി കുന്നുകയറി നടന്നു മറയുന്നതു് നാട്ടുകാർ നോക്കിനിന്നുവത്രെ. പിന്നെ ആ ശല്യം അവിടെയുണ്ടായിട്ടില്ല. ഈ അത്ഭുതസിദ്ധിക്കു് എന്തു പേരിടും?

ചിലപ്പോൾ സ്വാമികൾക്കു് ഒരു വിനോദമുള്ളതു് എവിടെയെങ്കിലും ഇരുന്നു കാലുനീട്ടിയിട്ടു് ഒരുതരം ചെറിയ ശബ്ദമുണ്ടാക്കും. അപ്പോഴേക്കും പലതരം എറുമ്പുകൾ അതിശീഘ്രം വരിവച്ചുവന്നു് കാൽമുട്ടുവരെയുള്ള ഭാഗത്തു് പൊതിഞ്ഞുകൂട്ടും. കുറേ കഴിയുമ്പോൾ "മതി—ഇനി പൊയ്ക്കൊള്ളിൻ" എന്നു പറയുമ്പോൾ എല്ലാ എറുമ്പുകളും തിരിച്ചിറങ്ങി പോവുകയും ചെയ്യും.

ആദ്ധ്യാത്മികമണ്ഡലത്തിലും ഇതുപോലുള്ള അത്ഭുതങ്ങൾ സ്വാമിജി കാണിച്ചിട്ടുണ്ടു്. കപടഭക്തന്മാർക്കും, കള്ളസ്സന്യാസിമാർക്കും സ്വാമിയെ വലിയ ഭയമായിരുന്നു. സാഹിത്യത്തിലും സ്വാമിതിരുവടികൾക്കുള്ള സ്വാധീനത ഒട്ടും കുറവായിരുന്നില്ല. കീർത്തനങ്ങളും, ഒററ ശ്ലോകങ്ങളും അതിനു പ്രത്യക്ഷോദാഹരണങ്ങളാണു്.

അത്ഭുതകൃത്യങ്ങൾ ആരെയും വിശ്വസിപ്പിക്കാനോ ആകർഷിക്കാനോ അല്ല സ്വാമിതിരുവടികൾ ചെയ്തിരുന്നതു്. താനിങ്ങനെ ഒന്നു ചെയ്യുന്നു എന്നു് അദ്ദേഹം അറിഞ്ഞിരുന്നതുമില്ല. ഉറങ്ങണം എന്നു തോന്നിയാൽ ആ നിമിഷം ഉറങ്ങാനും പറയുന്ന സമയത്തു് ഉണരാനും സ്വാമിജിക്കു് കഴിഞ്ഞിരുന്നു. മറെറാരു രസകരമായ കഥ ഗാഢ ഉറക്കത്തിലും സ്വാമിയുടെ തല തലയണയിൽ അങ്ങോട്ടുമിങ്ങോട്ടും ഉരുണ്ടുകൊണ്ടിരിക്കും എന്നുള്ളതാണു്. ശിശുക്കളുടെ ചലനങ്ങളും, താപസൻെറ ഹൃദയശുദ്ധിയുമായിരുന്നു ആ അത്ഭുതപുരുഷനുണ്ടായിരുന്നതു്.

സ്വാമി വിവേകാനന്ദൻ കേരളത്തിൽ വന്നപ്പോൾ സ്വാമിതിരുവടികളെ കണ്ടു. അപ്പോൾ വിവേകാനന്ദൻ പറഞ്ഞതു് "എനിക്കു് ചിന്മുദ്ര എന്താണെന്നറിഞ്ഞുകൂടാ. പറഞ്ഞുതരാൻ അങ്ങേയ്ക്കു കഴിയുമോ? ഞാൻ ഒട്ടേറെ സന്യാസിമാരോടു് ചോദിച്ചു. അവർക്കും കഴിഞ്ഞില്ല" എന്നാണു്.

ഉടനെ ഒരു മന്ദഹാസത്തോടെ കൈവിരലുകൾ ചേർത്തു് "ചിന്മുദ്ര" കാണിക്കുകയും, അതു് ശരീരത്തിലെ സപ്തധമനികളേയും ബന്ധിക്കുന്നതെങ്ങിനെയെന്നു വിവരിച്ചു കൊടുക്കുകയും ചെയ്തപ്പോൾ—"മതി - മതി മനസ്സിലായി" എന്നു വിവേകാനന്ദൻ ഉച്ചത്തിൽ ആർത്തുവിളിച്ചതായി കേട്ടിട്ടുണ്ടു്.

ശ്രീവിദ്യാധിരാജതിരുവടികൾ ജ്യോതിഷം, ഗണിതം, ആയുർവ്വേദം, സംഗീതം, സാഹിത്യം, വേദാന്തം എന്നീ വിഷയങ്ങളിൽ കേരളം കണ്ടിട്ടുള്ള അത്ഭുതപുരുഷന്മാരിൽ അദ്വിതീയനായിരുന്നു എന്നു നിസ്സംശയം പറയാം.

# ഭട്ടാരകഭുജംഗം

*പാണ്ടനാട്ടിൽ ഗോപാലവാര്യർ*

നിശാനാഥഗൗരം നിചോളേന മുക്തം
ഭൃശം കാന്തിമന്തം മുഖശ്മശ്രുകമ്രം
വിശാലാബ്ജസൂരാക്ഷി യുക്തം വിരക്തം
പ്രശാന്തം മുനീന്ദ്രം ഭജേ തീർത്ഥപാദം. 1

ദുരാചാരദൂരീകൃതം ദുർമ്മനോഭിർ-
ദ്ദുരാധർഷമാത്മേത്യഹം ബോധമാപ്തം
വിരാജജ്ജരാചാരുരൂപം സമാധൗ
സ്ഥിരാന്തസ്സ്വഭാവം നമോസ്ത്വദ്യ തുഭ്യം. 2

അനാദൃത്യ ദുഷ്കർമ്മദുര്യ്യോഗദുഃഖാ-
ന്യനാദ്യന്തമാത്മസ്ഥിതിം ഭാവിതാന്തം
വിനാ വിപ്രജന്മാത്ര വിപ്രപ്രഭാവം
ഗുണൈർദ്ധാരയന്തം നമാമോ നിതാന്തം. 3

സഹാസം സദാ സാഹസാഢ്യം സമസ്തൈ-
ർമ്മഹായോഗയുക്തൈശ്ച തീർത്ഥൈസ്സമാനം
ഇഹാമുത്രഭോഗൈർവ്വിഹീനം നവീന-
ന്ത്വിഹാഹം ഭജേ ഭാഗധേയം ജനാനാം. 4

സദാ സംസൃതേർബ്ബന്ധമുക്തഞ്ച യൂനാം
തഥാ മുക്തിമാർഗ്ഗപ്രദാതാരമാർത്ത്യം
വൃഥാ രാഗമോഹാദി ബദ്ധോദ്ധതാൻ താൻ
മുദോദ്ധാരയന്തം മുനിം നൗമി മുക്തം. 5

വിഭും വീക്ഷണീയം വിശാലപ്രഭാവം
വിഭാതാക്ഷവീഥ്യൈർവ്വിരാജന്തമേനം
വിഭാരോഽപി വിദ്യാധരം വീതശോകം
വിഭാവ്യം ഭജേ വിശ്രുതാന്തം യതിം തം. 6

പ്രഭും പ്രേമയുക്തം പ്രകൃത്യൈവ ശക്തം
പ്രഭാതാരുണൗപമ്യ കാന്തിം വഹന്തം
അഭേദ്യം സമം സർവ്വഭൂതേഷു ദൈവാ-
ദഭേദം നമോ നമ്രഭാവം ദധാനം. 7

വിധേസ്തുല്യസൃഷ്ടിപ്രഭാവശ്ച, വിഷ്ണോർ-
വിധാനന്തു രക്ഷാസു, ശർവോപമത്വം
ദധാനോഽസി സർവാണി സംഹർത്തുകാമേ
സുധാസാരവാണ്യാത്തു വാണീത്വമാസീഃ. 8

മഹാത്മൻ! മനസ്വിൻ! ഭവന്തം ഭജന്തോ
മഹാപാപതാപാദിഹീനാഃ യുവാനഃ
അഹോരാത്രമാത്മാനമാശ്ലിഷ്യ സർവം-
സഹായാം രമന്തേ വഹന്തോഽത്മശാന്തിം. 9

ഹൃദാകാശസംസ്ഥം ചിദർക്കസ്വരൂപം
മുദാഭവ്യഭാവോദയാസ്താദിഹീനം
സദാധ്യായമാനസ്ത്വമാർഷത്വമുദ്രാ-
നിദാനോഽസി നിർവാണനിശ്ചഞ്ചലാത്മൻ! 10

നിരാകാരരൂപം നിജം ധ്യായമാനോ
നിരാധാരനിത്യൈക്യനീതാത്മബോധഃ
നിരാലംബിനാമത്രമോക്ഷൈഷിണാം ത്വം
നിരാക്ഷേപവർത്മോപദേഷ്ടാസിമുക്തഃ. 11

അനിഷ്ടപ്രദേ പഞ്ചഭൂതൈക്യവാസാ-
ദനർത്ഥപ്രദേഽസ്മിൻ ശരീരേപി ശശ്വൽ
അനിച്ഛാകരസ്ത്വത്വബോധോദയാത്തേ-
ത്വനാന്താധിവാസാദമർത്ത്യോഽഭവസ്ത്വം. 12

സമസ്തേഷുസർവം സഹാവസ്തുഷ്വദ്യ-
ത്സമർത്ഥസ്സമാനാത്മഭാവം നിദർശൻ
അമർത്ത്യോപമ“സ്തത്വമസ്യേ”വ ബുദ്ധ്വാ.
നിമഗ്നാത്മഭാവേഽഗമസ്ത്വം മഹാത്മൻ! 13

നമസ്തേസ്തു വിദ്യാധിരാജൻ മഹാത്മൻ!
നമസ്തേഽതി വിദ്യാപ്രകാശാന്തരാത്മൻ!
നമസ്തേസ്തു “ഭട്ടാരചട്ടമ്പി” നാമ്നാ
നമസ്തേ ജനൈഃ കീർത്തിതാത്മൻ പരാത്മൻ! 14

ജനാഃ യേ ഭുജംഗപ്രയാതം പഠന്തോ
മനശ്ശുദ്ധിയുക്താഃ ഭവാംഭോധിമഗ്നാഃ
വിനാ വിഘ്നമാത്മാനമർച്യാത്മഭാവേ
മുനേർമ്മുക്തിമായാന്തിസന്തസ്സമസ്താഃ. 15

ഉപസംഹാരം.

യഃ കാഷായ പടസ്ത്യക്ത്വാ ശുക്ലാംബരധരസ്തതഃ
ജീവന്മുക്തോഽവസല്ലോകേ സഃ പുനാ തു വസുന്ധരാം.

# സ്വാമിതിരുവടികൾ ഒരവതാരംതന്നെ

*പി. ദാമോദരൻപിള്ള*

ശ്രീകൃഷ്ണൻ ഒരു പൂർണ്ണാവതാരമായിരുന്നു എന്നു് അദ്ദേഹത്തിൻെറ ലീലകൾ തെളിയിക്കുന്നു. പക്ഷേ, അദ്ദേഹം ഒരു അംശാവതാരമായിരുന്നു എന്നു് അന്യത്ര കാണുന്നുണ്ടു്. ആനകദുന്ദുഭിയിൽ അംശഭാഗംകൊണ്ടു് പ്രവേശിച്ചു ഭഗവാനാണത്രേ ശ്രീകൃഷ്ണനായി അവതരിച്ചതു്. അതെന്തായാലും, അംശവും പൂർണ്ണവും തമ്മിൽ വ്യാവഹാരിക ഭേദംമാത്രമേയുള്ളു എന്നു കാണാം. അഥവാ അവ രണ്ടും ഒന്നുതന്നെ; കാഴ്ചയിൽ വ്യത്യാസം തോന്നുന്നു എന്നുമാത്രം. ഉദാഹരണമായി ഒരു ഊക്കിൽ ഒരു കുട്ടിയെ കാണിച്ചിട്ടു് "ഇതെത്ര?" എന്നു് ചോദിച്ചാൽ "ഒന്നു്" എന്നു് അവൻ ഉത്തരം തരും. ആ ഊക്കിൽ ഒരു പൂർണ്ണവസ്തുവാണെന്നർത്ഥം. ഇനി അതേ ഊക്കിൽ ഒടിച്ചു് ഒരു കഷണം മററൊരു കുട്ടിയെ കാണിച്ചിട്ടു് "ഇതെത്ര?" എന്നു് അവനോടു ചോദിക്കുക. ഒന്നു് എന്നുതന്നെയായിരിക്കും വീണ്ടും ഉത്തരം. അപ്പോൾ അംശാവതാരമെന്നും പൂർണ്ണാവതാരമെന്നും ഏതൊരു അവതാരത്തെയും വിശേഷിപ്പിക്കാവുന്നതേയുള്ളു എന്നു സ്പഷ്ടം. അതെന്തായാലും, ശ്രീവിദ്യാധിരാജചട്ടമ്പിസ്വാമിതിരുവടികൾ ഒരു അംശാവതാരമെങ്കിലുമായിരിക്കണമെന്നാണു് പലപ്പോഴും തെളിഞ്ഞിട്ടുള്ളതു് എന്നു പറയേണ്ടിയിരിക്കുന്നു.

ശ്രീനീലകണ്ഠതീർത്ഥപാദർ, സ്വാമിതിരുവടികളുടെ ഒരു ശിഷ്യനായിരുന്നു. തക്ക മന്ത്രം ഉപദേശിക്കുന്നയാൾ ഗുരുവും, അതു സ്വീകരിക്കുന്ന ആൾ ശിഷ്യനുമാണല്ലൊ. ശ്രീനാരായണഗുരുവിനും ശ്രീനീലകണ്ഠതീർത്ഥപാദർക്കും സ്വാമിതിരുവടികൾ ഉപദേശിച്ചതു് ബാലാസുബ്രഹ്മണ്യമന്ത്രമായിരുന്നു. ഒരിക്കൽ, സ്വാമിതിരുവടികളുടെ ഒരു ഭക്തൻ അദ്ദേഹത്തിൻെറ ജീവചരിത്രം എഴുതണമെന്നു് ശ്രീനീലകണ്ഠതീർത്ഥപാദരോടു് അപേക്ഷിച്ചു. അങ്ങനെയൊന്നു് എഴുതാൻ ഏററവും പററിയ ആൾ നീലകണ്ഠതീർത്ഥപാദർതന്നെയായിരുന്നുതാനും. അനേകം സിദ്ധികൾ നേടിയ ആളാണദ്ദേഹം. ഒരിക്കൽ അദ്ദേഹത്തിൻെറ നേരേ തോക്കുചൂണ്ടി കാഞ്ചി വലിച്ചയാൾ വെടിപൊട്ടാത്തതുകണ്ടു് സ്തബ്ധനായി നിന്നുപോയി. അത്ര സിദ്ധി സമ്പാദിച്ചിരുന്ന ശ്രീ നീലകണ്ഠതീർത്ഥപാദർപോലും സ്വാമിതിരുവടികളുടെ ജീവചരിത്രം എഴുതണമെന്നു കേട്ടപ്പോൾ അമ്പരക്കുകയാണു ചെയ്തതു്. ഒടുവിൽ അദ്ദേഹം പറയുകയാണു്: "അഹോ! പരബ്രഹ്മത്തിൻെറ ജീവചരിത്രമെഴുതുകയോ?" അവിടെത്തീർന്നു കഥ.

ഇനി അടുത്തതു്. ശ്രീനീലകണ്ഠതീർത്ഥപാദരെപ്പോലെ സ്വാമിതിരുവടികളുടെ മററൊരു ശിഷ്യനായിരുന്നു ശ്രീനാരായണഗുരുസ്വാമികൾ. സ്വാമിതിരുവടികൾ സമാധിയടഞ്ഞു എന്നു കേട്ടപ്പോൾ, ഗുരുസ്വാമികൾ ശിവഗിരിയിൽ എല്ലാവരും നിരാഹാരവ്രതം അനുഷ്ഠിക്കാൻ ആജ്ഞാപിച്ചു. അതിനുശേഷം, അടുത്തുണ്ടായിരുന്ന സുഗുണാനന്ദഗിരി എന്ന ശിഷ്യനു് രണ്ടു സംസ്കൃത

ശ്ലോകങ്ങൾ പറഞ്ഞുകൊടുത്തു് എഴുതിച്ചു. ആ ശ്ലോകങ്ങൾ ഇങ്ങനെയായിരുന്നു.

സർവ്വജ്ഞ ഋഷിരുൽക്രാന്തഃ
സദ്ഗുരുഃ ശുകവർത്മനാ
ആഭാതിപരമവ്യോമ്നി
പരിപൂർണ്ണകലാനിധിഃ

ലീലയാകാലമധികം
നീത്വാന്തേ സ മഹാപ്രഭുഃ
നിസ്സ്വം വപുഃ സമുൽസൃജ്യ
സ്വം ബ്രഹ്മവപുരാസ്ഥിതഃ.

ശ്രീവിദ്യാധിരാജസ്വാമി തിരുവടികളെ തികച്ചും അറിഞ്ഞു് ആരാധിച്ചിരുന്ന ഒരു അസാധാരണ സിദ്ധന്റെ വാക്കുകളാണിവ. അവയെ വ്യാഖ്യാനിക്കുമ്പോൾ പല അത്ഭുതങ്ങളും വെളിപ്പെട്ടുകതന്നെ ചെയ്യും. ഇവിടെ ചില കാര്യങ്ങൾ ചുരുക്കി പറയാൻ മാത്രമേ സാധിക്കുന്നുള്ളു.

സ്വാമിതിരുവടികൾ പരമാകാശത്തെ പ്രാപിച്ചു. അതായതു്, അദ്ദേഹം പരബ്രഹ്മത്തിൽ ലയിക്കുകതന്നെ ചെയ്തു. അതെങ്ങനെയാണു സാധിച്ചതു്? ശുകമാർഗ്ഗത്തിലൂടെത്തന്നെ. എന്താണീ ശുകമാർഗ്ഗം? ഒരു ശുകം താഴെനിന്നു നേരേ മേലോട്ടു പറന്നു് ഒററയടിക്കു് ഒരു വൃക്ഷത്തിന്റെ മേലററത്തു് എത്തും. നേരേ മറിച്ചു്, എറുമ്പുകൾ താഴെനിന്നു് പതുക്കെപ്പതുക്കെ അരിച്ചരിച്ചു് വളരെനേരംകൊണ്ടാണു് അവിടെ ചെന്നെത്തുന്നതു്. സാധാരണ യോഗികളും മററു മുമുക്ഷുക്കളുംഇങ്ങനെ പിപീലികാമാർഗ്ഗേണ വളരെക്കാലംകൊണ്ടാണു് പരമപദത്തിലെത്തുന്നതെങ്കിൽ, സ്വാമിതിരുവടികളാകട്ടെ, ഒററച്ചാട്ടത്തിനു്, ശുകമാർഗ്ഗേണ, ആ പദം പ്രാപിച്ചിരിക്കുന്നു എന്നാണു് ശ്രീനാരായണൻ പറയുന്നതു്. അത്രതന്നെയുമല്ല, ശ്രീകൃഷ്ണനെപ്പോലെ വെറും ലീലയായിട്ടുമാത്രമേ സ്വാമിതിരുവടികൾ ഈ ലോകത്തിൽ ജീവിച്ചുള്ളു. ഒടുവിൽ അദ്ദേഹം തന്റേതല്ലാത്ത ശരീരം വിട്ടുകളഞ്ഞിട്ടു് തന്റേതായ ബ്രഹ്മശരീരത്തിൽ ആസ്ഥിതനായിക്കഴിഞ്ഞിരിക്കുന്നു. അങ്ങനെയുള്ള സ്വാമിതിരുവടികൾ ആരായിരുന്നു?

ഒന്നാലോചിക്കുക: പരബ്രഹ്മത്തിന്റെ ജീവചരിത്രമെഴുതുകയോ എന്നു് ശ്രീനീലകണ്ഠതീർത്ഥപാദർ അമ്പരന്നു ചോദിച്ചതിനു് അർത്ഥമെന്തു്? സ്വാമിതിരുവടികൾ ലീലയ്ക്കുവേണ്ടി ഇവിടെ ഏറെക്കാലം നയിച്ചതിനുശേഷം തന്റേതല്ലാത്ത ശരീരം ഉപേക്ഷിച്ചിട്ടു് ഒടുവിൽ സ്വന്തമായ ബ്രഹ്മശരീരത്തിൽ ഇരിക്കുന്നു എന്നു് ശ്രീനാരായണഗുരു പറഞ്ഞതിനു് അർത്ഥമെന്തു്? ഇവിടെ ശ്രീകൃഷ്ണനെ "ലീലാമാനുഷവിഗ്രഹം" എന്നു വിശേഷിപ്പിക്കാറുള്ളതാണു് ഓർത്തുപോവുക. അപ്പോൾ കാര്യം വ്യക്തമല്ലേ; ശ്രീവിദ്യാധിരാജസ്വാമിതിരുവടികൾ ഒരു അവതാരപുരുഷനായിരുന്നു എന്നു്?

ഇനി അതിരിക്കട്ടെ. സ്വാമി വിവേകാനന്ദൻ സ്വാമിതിരുവടികളെപ്പററി എന്തുപറഞ്ഞു എന്നു് ആലോചിക്കുക. ചിന്മുദ്രയെപ്പററി ഉത്തരേന്ത്യയിലെ പല പല യോഗികളോടും ചോദിച്ചിട്ടും സ്വാമി വിവേകാനന്ദനു് ഒരു സമാധാനവും കിട്ടിയില്ല. ഒടുവിൽ എറണാകുളത്തുവച്ചു് അദ്ദേഹം ശ്രീവിദ്യാധിരാജസ്വാമികളോടു് അതിനെപ്പററി ചോദിച്ചു. ദേഹത്തിലെ പ്രാണശക്തിയുടെ ഒഴുക്കുകളെ ആസ്പദമാക്കി അത്യന്തം ശാസ്ത്രീയമായ ഒരു വിശദീകരണമാണു് അതിനു മറുപടിയായി വിവേകാനന്ദനു ലഭിച്ചതു്. പ്രാണൻ വായുവല്ല energy ആണു്. ദേഹത്തിലെ കാന്തശക്തിപോലും അതിൽ ഉൾപ്പെടും. ആധുനികശാസ്ത്രത്തിന്റെ രീതിയിലാണു് സ്വാമിതിരുവടികൾ ചിന്മുദ്രയെ വിവരിച്ചതെന്നു് അത്രയുംകൊണ്ടു വ്യക്തമാകും. അതുകേട്ടപ്പോഴാണു വിവേകാനന്ദൻ അമ്പരന്നുപോയതു്. സ്വാമിതിരുവടികൾ

ഒരു അവതാരപുരുഷനായിരുന്നു എന്നു് ഭംഗ്യന്തരേണ വിവേകാനന്ദൻ എന്ന ജഗദ്ഗുരുവും സമ്മതിച്ചിട്ടുണ്ടു്.

പോരെങ്കിൽ, ഇതാ, ഇനിയും കേട്ടോളൂ; ഞാൻ തിരുവനന്തപുരത്തു് താമസമായതിനുശേഷം ദൈവജ്ഞചൂഡാമണി കൃഷ്ണപിള്ളയുമായി പരിചയപ്പെട്ടു. അന്നു് അദ്ദേഹത്തിന്റെ വീട്ടുപേരു് "നരസിംഹവിലാസം" എന്നായിരുന്നു. അതത്ര സാധാരണയല്ല. (ഇന്നു് ആ പേരുമാറി "ലക്ഷ്മീനിവാസ്" ആയിരിക്കുന്നു എന്നുകൂടി പറയാം.) കൃഷ്ണപിള്ള എന്തുകൊണ്ടു് തന്റെ വീടിനു് അത്ര അസാധാരണമായ പേരുകൊടുത്തു എന്നായി എന്റെ സംശയം. ഞങ്ങൾതമ്മിലുള്ള പരിചയം വർദ്ധിച്ചതിനുശേഷം മാത്രമേ എന്റെ സംശയത്തെപ്പററി ചോദിക്കാൻ എനിക്കു തോന്നിയുള്ളൂ. അപ്പോൾ അദ്ദേഹം ഒരു കഥ പറഞ്ഞു് എന്റെ സംശയം മാററി. ഞാൻ ആനന്ദനിമഗ്നനാവുകയും ചെയ്തു. കഥ ഇതാണു്:—

ശ്രീവിദ്യാധിരാജസ്വാമി തിരുവടികൾ തിരുവനന്തപുരത്തു വരുമ്പോൾ നന്ത്യാരുവീട്ടിൽ പരമേശ്വരൻപിള്ള എന്ന പ്രസിദ്ധ പണ്ഡിതന്റെ വീട്ടിൽ ചില ദിവസങ്ങൾ താമസിക്കുമായിരുന്നു. അപ്പോൾ അവിടെ കുറെ ആരാധകരും ചെന്നുകൂടും. ഒരിക്കൽ അവരിൽ ചിലർ അവതാരങ്ങൾ എന്നൊന്നുണ്ടോ എന്നിങ്ങനെ സ്വാമികളോടു് ഒരു സംശയം ചോദിച്ചു. "അവതാരങ്ങളെല്ലാം നമ്മുടെ ഉള്ളിലാണു്" എന്നായിരുന്നു അതിനു സ്വാമിതിരുവടികളുടെ ഉത്തരം. ശ്രോതാക്കൾക്കു് അതു മനസ്സിലാകുന്ന ലക്ഷണമൊന്നും കണ്ടില്ല. സ്വാമികളുടെ മറുപടി അവരെ കൂടുതൽ സംശയാലുക്കളാക്കിയതേയുള്ളൂ. അവർക്കു് അവതാര രഹസ്യം കൂടുതൽ പ്രത്യക്ഷമായി അറിയണമെന്നായി. അപ്പോൾ അദ്ദേഹം അടുത്ത മുറിയിൽ കയറിയിട്ടു പറഞ്ഞു, "ഒരു നാദം കേൾക്കുമ്പോൾ വാതിൽ തുറന്നു നോക്കാം." അനന്തരം വാതിലടച്ചിട്ടു് സ്വാമിതിരുവടികൾ മുറിയിൽ ഇരിപ്പായി. ആരാധകർ മിണ്ടാതെ നാദം കേൾക്കാൻ കാത്തിരിക്കുകയാണു്. കുറെനേരം കഴിഞ്ഞപ്പോൾ ഒരു ഓംകാര ധ്വനി ആ മുറിയിൽനിന്നും മുഴങ്ങുന്നു. അവർ വാതിൽ തുറന്നു അകത്തുകയറി നോക്കി. പക്ഷേ എന്തു സംഭവിച്ചു? "സ്വാമീ, അടങ്ങണേ! അടങ്ങണേ!" എന്ന വിലപനവുമായി അവരെല്ലാം ബോധംകെട്ടുവീഴുകയാണു് ചെയ്തതു്.

ഇതിനു കാരണമെന്തു്? അവർ അകത്തുകടന്നപ്പോൾ കണ്ടതു സ്വാമിതിരുവടികളെയല്ല. പ്രത്യുത, മണിമകുടം, ജടകൾ വിറച്ചുതുള്ളുന്ന സിംഹമുഖം, ദംഷ്ട്രകൾ, വായിൽനിന്നു നീണ്ടുകിടക്കുന്ന ചുവന്ന നാക്കു്, നാലു കൈകളിൽ ശംഖചക്രഗദാപത്മങ്ങൾ, മഞ്ഞപ്പട്ടുടയാട, മുതലായവയോടുകൂടി നിൽക്കുന്ന സാക്ഷാൽ നരസിംഹ മൂർത്തിയെയാണു് ആ പാവങ്ങൾ കണ്ടതു്. അതോടെ അവർ ബോധം കെട്ടുവീണു. ഒടുവിൽ സ്വാമികൾ അവരെയെല്ലാം വിളിച്ചുണർത്തി. അപ്പോൾ അതു നരസിംഹമല്ല, പഴയ സുപരിചിതനായ സ്വാമിതിരുവടികൾ തന്നെ. "ഇപ്പോൾ മനസ്സിലായോ?" എന്നു് അദ്ദേഹം പതുക്കെ ഒന്നുചോദിച്ചു. "സ്വാമീ, മനസ്സിലായി, മനസ്സിലായി!" എന്ന മറുപടി. ഈ സംഭവത്തിനുശേഷം ദൈവജ്ഞ ചൂഡാമണി നരസിംഹമന്ത്രം സാധന ചെയ്തുതുടങ്ങി. വീടിനു് "നരസിംഹവിലാസം" എന്നു പേരിടുകയും ചെയ്തു. ഇതെല്ലാം അറിയുമ്പോൾ ആരാണു് ആനന്ദാത്ഭുതപരവശരാകാത്തതു്? അക്കഥയോർക്കുമ്പോൾ ചിലപ്പോൾ എന്റെ ശരീരത്തിന്റെ വലതുവശം കോൾമയിർക്കൊള്ളാറുണ്ടു്. ശ്രീ വിദ്യാധിരാജൻ ഒരു അവതാര പുരുഷൻ തന്നെയായിരുന്നു എന്നുള്ളതിനു വേണ്ട തെളിവുകളെല്ലാമായിക്കഴിഞ്ഞു.

ഇന്നു കേരളീയർ അറിഞ്ഞിരിക്കേണ്ട ആ വസ്തുത അറിയുന്നില്ല. ഒന്നാമതു്, മേൽപ്പറഞ്ഞ നിസ്സംശയമായ തെളിവുകൾ ഓരോന്നും ശ്രദ്ധിച്ചിരിക്കണം. അതിനുശേഷം ആ തെളിവുകൾ ഓരോന്നും കൂട്ടിച്ചേർത്തു് ഒരു നിഗമനത്തിലെത്തണം. വല വസ്തുതകൾ തമ്മിലുള്ള പൊരുത്തം മനസ്സിലാക്കി അവ ഇണക്കിച്ചേർത്തു് മതിയായ നിഗമനത്തിലെത്താനുള്ള കഴിവാണു് intellect എന്നു ചില പാശ്ചാത്യർ നിർവചിച്ചു കണ്ടിട്ടുണ്ടു്. അതു വെറും intelligence അല്ലത്രേ. സ്വാമിതിരുവടികൾ ഒരു അവതാരമായിരുന്നു എന്നു കാണാൻ കേരളീയർ ഇനിയും ശ്രദ്ധിക്കേണ്ടതായിട്ടാണിരിക്കുന്നതു്. അദ്ദേഹത്തിന്റെ അത്ഭുത സിദ്ധികൾ അതിനു കൂടുതൽ തെളിവാകുമെങ്കിലും അവയിലേയ്ക്കു കടക്കാൻ തൽക്കാലം സാധിക്കുന്നില്ല.

ഒരു സംഭവംകൂടി മാത്രം തൽക്കാലം വിവരിച്ചിട്ടു് ഈ ലേഖനം അവസാനിപ്പിക്കാമെന്നു വിചാരിക്കുന്നു. കൊല്ലത്തു് പ്രസിദ്ധ വൈദ്യനായിരുന്ന ഒ. എൻ. കൃഷ്ണക്കുറുപ്പും ഒരു മതപ്രസംഗകൻ കൂടിയായിരുന്ന പി. കെ. നാരായണൻ ഉണ്ണിത്താനും വലിയ കൂട്ടുകാരായിരുന്നു. "ചിററൂർ" എന്ന പറമ്പിൽ രണ്ടു കെട്ടിടത്തിലാണു് അവർ താമസിച്ചിരുന്നതു്. അവർ സ്വാമി തിരുവടികളുടെ ഭക്തന്മാരുമായിരുന്നു.

ഒരിക്കൽ സ്വാമിതിരുവടികൾ അവിടെ ചെന്നപ്പോൾ അവിടെ കൂടിയ ചിലർ അദ്ദേഹത്തിന്റെ ചില സിദ്ധികൾ കാണണമെന്നു് അറിയിച്ചു. ആദ്യം മടിച്ചെങ്കിലും നിർബന്ധിച്ചപ്പോൾ അദ്ദേഹം ഒരു മുറിയിൽ കയറി വാതലടച്ചിട്ടു് എന്തെങ്കിലും നാദം കേൾക്കുമ്പോൾ വാതിൽ തുറന്നുനോക്കിക്കൊള്ളാൻ പറഞ്ഞു. അവർ കുറേനേരം ശ്രദ്ധിച്ചിരുന്നപ്പോൾ മന്ത്രമധുരമായ ഓംകാര ധ്വനി മുറിയിൽ മുഴങ്ങുന്നതുകേട്ടു. എല്ലാവരും വാതിൽ തുറന്നു നോക്കിയപ്പോൾ മുറിയിൽ ആരുമില്ല. ഒരു മഹാപ്രകാശം മാത്രമേ അവിടെയുള്ളു. എല്ലാവരും അത്ഭുതപ്പെട്ടു നോക്കിനിൽക്കെ ക്രമേണ പ്രകാശം മങ്ങി അതിന്റെ നടുവിൽ സ്വാമിതിരുവടികൾ ഇരിക്കുന്നതായി കാണപ്പെട്ടു. ഇവിടെ ഒരു കാര്യം ഓർക്കുന്നു. ശബരിമല ശാസ്താവിനെ പ്രതിഷ്ഠിച്ചു അയ്യപ്പൻ, പ്രതിഷ്ഠാവേളയിൽ ശുദ്ധപ്രകാശസ്വരൂപനായി മറയുകയാണുണ്ടായതു്. നോക്കിനിന്ന ഭക്തജനങ്ങൾ അപ്പോൾ "അയ്യപ്പാശരണം" എന്ന വിളികൾ മുഴക്കിത്തുടങ്ങി. ശ്രീവിദ്യാധിരാജസ്വാമി തിരുവടികൾ അങ്ങനെ തൽക്കാലം ശാസ്താവിലോ, പരബ്രഹ്മത്തിലോ വിലയം പ്രാപിച്ചില്ലെന്നേയുള്ളു. അദ്ദേഹം അതു പിന്നീടാകാമെന്നു കരുതിയിരിക്കും. അത്രതന്നെ.

# പന്മനഗ്രാമഃ

*പുത്തൂർ, ദിവാകരൻ*

കേരാമ്രപൂഗപനസൈ-
സ്തരുഭിഃ ഫലപുഷ്കലൈഃ
ശാലിക്ഷേത്രൈശ്ച പരിതോ
വിസ്തൃതൈഃ പരിപോഷിതഃ.

സീമാന്തനിഹിതാനേക
കേതകീ ഗണശോഭിതഃ
പശ്ചിമോദധി ജാതേന
മരുതാപരിലാളിതഃ.

കുമുദോല്പല സങ്കീർണ്ണൈഃ
ശൈവാലൈ നീലനിർമ്മലൈഃ
ചരാദിതാഭി സ്തനങ്ങതോ
വാപികാഭിശ്ച ശോഭിതഃ.

ചകാസ്തി പന്മനഗ്രാമോ
യത്രഷാണ്മാതുരപ്രിയഃ
സത്വസാരേണമഹസാ
ദീപ്യമാനോജ്ജ്വലാനനഃ.

വിവിധാസുചവിദ്യാസു
സകലാസു കലാസുച
സമസ്തേഷു ച ശാസ്ത്രേഷു
പാരദൃശ്വാ മുനീശ്വരഃ.

ബാലഭട്ടാരകോനാമ
ചിരായോഷിതവാൻ വിഭുഃ
സുമനോഭിഃ പരിവൃതോ
യോഗനിദ്രാം ച പ്രാപ്തവാൻ

പൂർവ്വം കേരളരാഷ്ട്രീയ-
കേന്ദ്രകീലാലചാലനം
കൃതം യേനാങ്ഗ്ലിസ്സശേ-
നാതിമാനുഷശക്തിനാ,

കുമ്പളാഖ്യ പ്രസിദ്ധോസൗ
ശങ്കുനാമ മഹാശയഃ
അകരോദാശ്രമം കഞ്ചി
ദസ്യവിശ്വഗുരോഃ കൃതേ.

തിര്യഗ്ഭിസ്സഹമണ്ഡൂക-
ശ്വാനമൂഷിക പന്നഗൈഃ
വിശ്വഃ പ്രമവശാത്തത്ര
വിശ്വാസോഷ്മളമാനസൈഃ.

ക്രീഡന്തം തം മഹാപ്രാജ്ഞം
സർവ്വജ്ഞമൃഷിപുംഗവം
ദദൃശുർവിസ്മയോത്ഫുല്ല -
ലോചനാഃ പരിതോജനാഃ.

ദ്വാവേവ തസ്യ മാഹാത്മ്യം
യഥാവദവജഗ്മതുഃ
നാരായണ വിവേകാന-
ന്ദാഹ്വയൗ യോഗിനാംവരൗ.

തസ്മിൻ പ്രാപ്തസമാധൗ തത്
പദപാത പവിത്രിതേ
ആശ്രമാങ്കണഭാഗേഽസ്മിൻ
കാപിതന്നാമമുദ്രിതാ,

പാഠശാലാസ്ഥാപിതാത്ര
കുമ്പളാഖ്യേന ധീമതാ
സംസ്കൃതാഭ്യസനം ചക്രു-
ർബഹവോഽത്രസമുത്സുകാഃ.

നാതിദൂരേ തതസ്തത്ര
തേനൈവകൃതിനാമഹത്
സമാധിമണ്ഡപം തസ്യ
യോഗിനോ നിരമായി ച.

ബാലഭട്ടാര യോഗീന്ദ്ര-
ചരണസ്പർശപാവനഃ
പന്മനാഖ്യഃ പ്രദേശോയം
കസ്യവാന പ്രിയംകരഃ?

# എൻെറ
# വിദ്യാധിരാജ സ്മരണകൾ

*എൻ. എസ്. കൃഷ്ണപിള്ള Ex - M. L. A.*

സർവ്വകലാവല്ലഭനും, സർവ്വസംഗപരിത്യാഗിയുമായിരുന്ന പരമഭട്ടാരക ശ്രീവിദ്യാധിരാജസ്വാമി തിരുവടികളെപ്പററി സ്മരിക്കുമ്പോൾ എൻെറ മനോമുകുരത്തിൽ പ്രതിബിംബിക്കുന്നതു് വേദകർത്താക്കളായിരുന്ന സനാതനധർമ്മസ്ഥാപകരായ ഭാരതത്തിലെ ഋഷിശ്രേഷ്ഠന്മാരുടെ ലളിത തേജോവിഗ്രഹങ്ങളാണു്. സ്വാമിതിരുവടികളെ ഒരിക്കൽ കണ്ടാൽ പിന്നെ മറക്കാൻ സാദ്ധ്യമല്ല. എൻെറ നേരിട്ടുള്ള അനുഭവവും വിശ്വസനീയമായ മാർഗ്ഗങ്ങളിൽനിന്നും ലഭിച്ചിട്ടുള്ള അറിവുമാണു് താഴെക്കുറിക്കുന്നതു്.

ഞാൻ ഒരിക്കൽ മാത്രമേ ആ പാവന വിഗ്രഹം കണ്ടിട്ടുള്ളു. സ്വാമികൾ തിരുവനന്തപുരത്തു വന്നാൽ തമ്പാനുരുള്ള കല്ലുവീട്ടിൽ ആണു് താമസം. കല്ലുവീട്ടിൽ പരേതനായ Dr. വേലപ്പൻപിള്ള എൻെറ സ്നേഹിതനായിരുന്നു. അദ്ദേഹം അല്പം ബഹളക്കാരനും അതിശയോക്തിക്കാരനും ആയിരുന്നു. സ്വാമികൾ വീട്ടിൽ വരുമെന്നും, വരുന്ന ചില അവസരങ്ങളിൽ ഒരു പടയ്ക്കുള്ള പട്ടികളും, ചിലപ്പോൾ പൂച്ചകളും ഒക്കെ കൂടെ കാണുമെന്നും, അദ്ദേഹത്തിൻെറ സഹോദരി അവയ്ക്കെല്ലാം ചോറുകൊടുക്കുമെന്നുമൊക്കെ പറയുക പതിവായിരുന്നു. സ്വാമികൾ ഇവററയോടു് വർത്തമാനം പറയും; കാണാൻ ബഹുരസമാണു്; എന്നൊക്കെ തട്ടിവിടും. ഇതൊക്കെ ആരു വിശ്വസിക്കും? അങ്ങനെയാണെങ്കിൽ, സ്വാമികൾ പട്ടികളെയുംകൊണ്ടു വരുമ്പോൾ ഈ അത്ഭുതം ഞങ്ങളെയും ഒന്നു വിളിച്ചു കാണിക്കണമെന്നു് പറഞ്ഞിരുന്നു.

ഒരു ദിവസം ഏതാണ്ടു് അർദ്ധരാത്രിയോടടുത്ത സമയത്തു് വേലപ്പൻ ഓടിക്കിതച്ചു വന്നു് ഞങ്ങളെ വിളിച്ചുണർത്തി പറഞ്ഞു: "എളുപ്പം വാ. പട്ടികളും സ്വാമിയും വന്നിട്ടുണ്ടു്." പെട്ടെന്നു് ഞങ്ങൾ ഓടി കല്ലുവീട്ടിൻെറ ഗേററിൽ ചെന്നപ്പോൾ പത്തമ്പതു് പട്ടികൾ— പല ജാതിയിൽപെട്ടവർ, ആണും പെണ്ണുമുണ്ടു്—യാതൊരു ശബ്ദവും ഉണ്ടാക്കാതെ നിൽക്കുന്നു! കാഴ്ചകണ്ടു് അന്തം വിട്ടുപോയി! അകത്തു കയറിച്ചെന്നു് സ്വാമിതിരുവടികളെ കണ്ടു് വന്ദിച്ചു. "ക്ഷീരസാഗരവാരിപോലെ വെളുത്തു നീണ്ടൊരു താടിയും, ചാരുവായ കാഷായവസ്ത്രവുമുത്തരീയവും" ധരിച്ച അതിഗംഭീരനായ ഒരു സന്യാസിയായിരിക്കും സ്വാമിയെന്നാണു് സങ്കല്പിച്ചിരുന്നതു്. എന്നാൽ കണ്ടതോ, ഒററ വെള്ളവസ്ത്രം മാത്രം ധരിച്ചു്, ചെറിയ മണികളുള്ള ഒരു തുളസിമാല കഴുത്തിൽ അണിഞ്ഞു്, സുന്ദരമായ താടിയോടുകൂടിയ, മുഖശ്രീയുള്ള ഒരു തറവാട്ടുകാരണവരെ.

ഞങ്ങളെ കണ്ടു് അടുത്തു വിളിച്ചിരുത്തി ഒരു നാട്ടുംപുറത്തുകാരൻെറ ഭാഷയിൽ അദ്ദേഹം കുശലങ്ങൾ ചോദിച്ചു. ഞാൻ വളരെ മടിച്ചാണെങ്കിലും ചോദിച്ചു: "സ്വാമി! വെളിയിൽ കുറെ പട്ടികൾ...." മുഴുവൻ പറയുന്നതിനുമുമ്പു് സ്വാമികൾ മറുപടി പറഞ്ഞു: "പാവ

ങ്ങൾ! ഞാൻ വരുന്നവഴി വിശന്നു് അങ്ങിങ്ങായി നില്ക്കുന്നു. 'വരിനെടാ, ചോറുതരാം' എന്നു പറഞ്ഞു. അവരെന്റെ പുറകേ വന്നു. അവക്കുള്ള അരി വെന്തുകാണും."

ഗൃഹനായികയായ വേലപ്പന്റെ സഹോദരി അമ്മിണിയമ്മ വെളിയിൽവന്നു പറഞ്ഞു; ചോറു കാലമായി എന്നു്. നാലഞ്ചു് ഇല മുറിച്ചുകൊണ്ടുവന്നു് കൂട്ടിയിട്ടു് അതിൽ ചോറുവിളമ്പി കുറെ ഉപ്പും തളിച്ചു. അവിടെ ഇരുന്നു ചൂടു കുറെ മാറിയപ്പോൾ സ്വാമികൾ "വരിനെടാ; തിന്നോണ്ടു പൊയ്ക്കോ" എന്നരുളിച്ചെയ്തു. എല്ലാം അകത്തു കയറി വട്ടത്തിൽനിന്നു തിന്നുതുടങ്ങി. അതിനിടയിൽ, പട്ടിയല്ലെ? ഒന്നുരണ്ടെണ്ണം മുറുമുറുത്തുതുടങ്ങി. ഉടൻതന്നെ സ്വാമികൾ: "കണ്ടോ; വിളിച്ചു വല്ലതും തരാമെന്നു വച്ചാൽ വഴക്കു്! മിണ്ടാതെ തിന്നോണ്ടു പൊയ്ക്കോ!" അത്ഭുതമെന്നു പറയട്ടെ, പിന്നെ അനക്കമില്ല. അതിലും അത്ഭുതമായിട്ടു തോന്നിയതു് നക്കി തോർത്തി തീർന്നിട്ടും ഒന്നും പോകുന്നില്ല. സ്വാമിയുടെ മുഖത്തുനോക്കി നില്ക്കുന്നതേയുള്ളു, അനുജ്ഞയ്ക്കുവേണ്ടി. സ്വാമിതിരുവടികൾ പറഞ്ഞു: "ഇനിയും പൊയ്ക്കോ. വഴക്കൊന്നും ഉണ്ടാക്കരുതു്." എല്ലാ പട്ടികളും കൃതജ്ഞതാനിർഭരമായി വാലും താഴ്ത്തി, നിശ്ശബ്ദരായി ഇറങ്ങിപ്പോയി.

കാണാതെങ്ങനെ ഇതൊക്കെ വിശ്വസിക്കും? അത്യത്ഭുത മനുഷ്യൻ!! ഞങ്ങൾ താണുവണങ്ങി പിരിഞ്ഞു. ഒരിക്കലും മറക്കാൻ സാധിക്കാത്ത കാഴ്ച! ശാന്തഗംഭീരമായ ആ മുഖത്തിന്റെ ആകർഷണീയത ആരെയാണു് അങ്ങോട്ടാകർഷിക്കാത്തതു്?

പരേതനായ എന്റെ സഹോദരിയുടെ ഭർത്താവു് വെണ്മണി എം. കെ. നാരായണപിള്ള, സ്വാമിതിരുവടികളുടെ ശിഷ്യനും അന്തേവാസിയുമായിരുന്നു. അദ്ദേഹം കൊല്ലത്തു് ജോലിയായിരുന്നപ്പോൾ കണ്ട ഒരനുഭവം ഞങ്ങളോടു പറഞ്ഞു: ഒരു നിലാവുള്ള രാത്രിയിൽ സ്വാമിയും ശിഷ്യന്മാരുംകൂടി പടിഞ്ഞാറേക്കൊല്ലത്തുണ്ടായിരുന്ന ആശ്രമത്തിലേക്കു പോവുകയായിരുന്നു. വഴിയിൽവച്ചു് മുമ്പിൽ നടന്നിരുന്ന സ്വാമിജിയെ ഗംഭീരനായ ഒരു മൂക്കൻപാമ്പു് കടിച്ചു. ശിഷ്യന്മാർ അമ്പരന്നു. അടുത്തുണ്ടായിരുന്ന കൈതക്കാട്ടിൽ കയറിയ അതിനെ കൊല്ലണമെന്നുറച്ചു. പക്ഷെ, അക്ഷോഭ്യനായി സ്വാമിതിരുവടികൾ പറഞ്ഞു: "അവൻ പൊയ്ക്കൊള്ളട്ടെ; ഒന്നും ചെയ്യേണ്ട." ഒന്നും സംഭവിക്കാത്ത മട്ടിൽ സ്വാമികൾ പഴയതുപോലെ പല കാര്യങ്ങളെപ്പററി സംസാരിച്ചു നടന്നു് ആശ്രമത്തിൽ ചെന്നുകയറി. ശിഷ്യന്മാർ അന്നു് പടിഞ്ഞാറേക്കൊല്ലത്തുണ്ടായിരുന്ന അതിപ്രശസ്തനായ ഒരു വിഷവൈദ്യനെ വിളിക്കാൻ പോയതിനെ തടുത്തിട്ടു് "എനിക്കു് ഉറക്കം വരുന്നു; ഭക്ഷണം വേണ്ടാ; നാളെ ഈ സമയത്തു് എന്നെ വിളിച്ചാൽ മതി" എന്നു പറഞ്ഞു് മുറിയിൽ കയറി വാതിലടച്ചു. ശിഷ്യന്മാർ എന്തു സംഭവിക്കുമെന്നറിയാതെ വെളിയിൽ കാത്തിരുന്നു. വാർത്ത കേട്ടറിഞ്ഞു് ആളുകൾ ഓടിക്കൂടി. സ്വാമി സമാധിയായി എന്നു് എല്ലാവരും നിശ്ചയിച്ചു. കൊല്ലത്തെ മൂക്കൻ കടിച്ചാൽ ജീവിക്കുക സാധാരണമല്ല. പിറേറദിവസം പറഞ്ഞ സമയത്തു് കതകു തുറന്നപ്പോൾ സ്വാമിതിരുവടികൾ ഗാഢനിദ്രയിൽനിന്നു് ഉണർന്നെഴുനേററു് വെളിയിൽ വന്നു. "വിശക്കുന്നു. നമുക്കു വല്ലതും കഴിക്കാം" എന്നു് അരുളിച്ചെയ്തു. തപസ്സിദ്ധി വരുത്തിയ ഒരു മഹായോഗിക്കല്ലാതെ മററാരെക്കൊണ്ടിതു സാധിക്കും?

ശ്രീ. കമ്പളത്തു ശങ്കുപ്പിള്ളയുടെ മാതുലനായി പ്രാക്കുളം പത്മനാഭപിള്ള എന്നൊരു ഗംഭീരപുരുഷൻ ഉണ്ടായിരുന്നു. അദ്ദേഹത്തിനു്, കൊട്ടാരക്കര സദാനന്ദാശ്രമസ്ഥാപകനായ സദാനന്ദസ്വാമിയെ മാത്രമേ ബഹുമാനമുണ്ടായിരുന്നു

ള്ള. ശ്രീ വിദ്യാധിരാജസ്വാമികളെപ്പറ്റി കേട്ടിട്ടുണ്ട്; ഏതു് ഹിംസ്രജന്തുവും സ്വാമിയെ കണ്ടാൽ "നടമടക്ക"മെന്നു്. ശ്രീ. പത്മനാഭപിള്ള ഒന്നു പരീക്ഷിക്കാൻ ഉറച്ചു. സ്വാമികളെ അദ്ദേഹത്തിൻെറ തോട്ടുവേലി കുടുംബത്തിലേക്കു് അത്താഴഭിക്ഷയ്ക്കു ക്ഷണിച്ചു. സ്വാമിതിരുവടികൾ ക്ഷണം സ്വീകരിച്ചു് അവിടെ എത്തുന്നതിനുമുമ്പു്, പടിപ്പുര അടച്ചു്, അദ്ദേഹത്തിനുണ്ടായിരുന്ന രണ്ടു് "ബുൾടെറിയർ"വർഗ്ഗത്തിൽപ്പെട്ട പട്ടികളെ അഴിച്ചുവിട്ടിരുന്നു. പട്ടികളിൽവച്ചു് ഏററവും ക്രൂരനും ധൈര്യവാനും ഉടമസ്ഥനോടുപോലും അത്ര ഇണങ്ങാത്തവനുമാണു് ഒന്നു്. സ്വാമികൾ വെളിയിൽ പടിപ്പുരയ്ക്കു മുട്ടി. പെട്ടെന്നു് വാതിൽ തുറന്നു. പട്ടികൾ സിംഹങ്ങളെപ്പോലെ ചാടിവീണു. സ്വാമിതിരുവടികൾ കൂട്ടാക്കാതെ അകത്തു പ്രവേശിച്ചു. പട്ടികൾ രണ്ടും അദ്ദേഹത്തിൻെറ കാലിൽ നക്കിത്തുടങ്ങി. പട്ടികൾ സ്വാമികളെ വിട്ടുമാറുകയില്ല. സ്വാമിയുടെ രണ്ടുവശത്തുമായിട്ടു് അവരും ഇരിപ്പുറപ്പിച്ചു. സ്വാമികൾ പോകുന്നതുവരെ അവർ അദ്ദേഹത്തെ അകമ്പടി സേവിച്ചു.

അവിടെവച്ചു് മറെറാരു സംഭവംകൂടി നടന്നു. കടവൂർ കുട്ടപ്പണിക്കർ എന്നൊരു പ്രസിദ്ധനായ നാഗസ്വരക്കാരനും അദ്ദേഹത്തിനു് ഒരു തമിഴൻ തകില്ക്കാരനും ഉണ്ടായിരുന്നു. ശ്രീ. പത്മനാഭപിള്ള ഇവരെ വരുത്തിയിരുന്നു, സ്വാമിയുടെ സംഗീതജ്ഞാനം ഒന്നു് അളക്കാൻ. സ്വാമികളെ അറിയാമായിരുന്ന കുട്ടപ്പണിക്കർ കുഴൽ സഞ്ചിയിൽനിന്നും എടുത്തില്ല, എത്ര നിർബ്ബന്ധിച്ചിട്ടും. എന്നാൽ "തകിലൊന്നു വായിക്ക" എന്നു് തിരുവടികൾ പറഞ്ഞു. തമിഴന്നു് ഒരഹങ്കാരമുണ്ടു്; വാദ്യസംഗീതമായാലും, ഏതു സംഗീതമായാലും അവരുടെ കുത്തകയാണെന്നു്. തകിൽ വായിച്ചുതുടങ്ങി; സ്വാമികൾ താളമിട്ടും തുടങ്ങി. അല്പം കഴിഞ്ഞു് തകിൽക്കാരൻ കുഴയുന്നതുകണ്ടു് സ്വാമിതിരുവടികൾ അയാളെ അപമാനിതനാക്കാതിരിക്കാൻ പറഞ്ഞു: "തകിൽ ഒന്നു തരാമോ, ഞാൻ ഒന്നു കൊട്ടിനോക്കട്ടെ." സ്വാമികൾ വായിച്ചു നിർത്തിയ ഉടൻ തമിഴൻ: "കടവുളേ! നീതാൻ മുരുകൻ; മന്നിപ്പികോ" എന്നു പറഞ്ഞുകൊണ്ടു് സ്വാമിജിയുടെ പാദങ്ങളിൽവീണു നമസ്കരിച്ചു. അയാളെ പിടിച്ചെഴുന്നേല്പിച്ചു് സ്വാമികൾ അനുഗ്രഹിച്ചു.

മററു പലരും ഇതൊക്കെ അനുസ്മരിച്ചിരിക്കാം. എന്നിരുന്നാലും ഒന്നുരണ്ടു കഥകൾകൂടി പറഞ്ഞിതവസാനിപ്പിച്ചുകളയാം. ചിത്രമെഴുത്തുകലയ്ക്കു് സംഭവിച്ച ഒരു മഹാനഷ്ടമാണു് ഒന്നു്. കുമ്പളത്തു ശങ്കുപ്പിള്ള എൻെറ ഒരു ആത്മാർത്ഥസ്നേഹിതനായിരുന്നു. അദ്ദേഹത്തിൻെറ അനന്തിരവൻ റിട്ടയർ ചെയ്ത ഡി: ജഡ്ജി പി. ശങ്കരപ്പിള്ളയും ഞാനും വിദ്യാർത്ഥികളായിരുന്ന കാലത്തു് ഏതാനും ദിവസം കുമ്പളത്തു് താമസിച്ചിരുന്നു. ഒരുദിവസം കുമ്പളത്തു ചേട്ടൻ ഒരു ചെറിയ പടം ഞങ്ങളെ കാണിച്ചു് അതിൻെറ കഥ പറഞ്ഞു. സ്വാമികൾ രോഗശയ്യയിൽ കിടക്കുന്ന കാലത്തു് പല ആളുകളുടെയും കൂട്ടത്തിൽ മാവേലിക്കര "രവിവർമ്മ പെയിൻറിംഗ്" സ്കൂളിൽ പഠിച്ചിരുന്ന ഏതാനും വിദ്യാർത്ഥികൾ അദ്ദേഹത്തെ കാണാൻ വന്നു. ചിത്രമെഴുത്തിനെപ്പററി പല കാര്യങ്ങളും സംസാരിച്ചു. അവർ യാത്ര ചോദിച്ചപ്പോൾ സ്വാമിതിരുവടികൾ പറഞ്ഞു: "നിങ്ങൾ അടുത്ത പ്രാവശ്യം വരുമ്പോൾ ഒരു സായിപ്പുചെറുക്കൻ പുളിച്ചിമാങ്ങാ കടിച്ചു തിന്നുന്ന ഒരു പടം എഴുതി കൊണ്ടുവരണം. പോരുമ്പോൾ ചായവും മററും കയ്യിൽ ഇരുന്നോട്ടെ." ഏതാനും ദിവസം കഴിഞ്ഞു് അവർ പടവുമായി വന്നു. സ്വാമിതിരുവടികൾ അതു വാങ്ങി നോക്കി. മാങ്ങാപ്പുളിയുടെ രസം മുഖത്തു് ഒത്തോ എന്നു് സംശയം പ്രകടിപ്പി

ച്ചുകൊണ്ടു് "ചായം കൊണ്ടുവന്നിട്ടുണ്ടോ?" എന്നു ചോദിച്ചു. അവർ ചായവും ബ്രഷും എടുത്തുവച്ചു. അവരുടെ കയ്യിൽ പേപ്പർ ഉണ്ടായിരുന്നില്ല. ആരോ കൊടുത്ത ഒരു പോസ്റ്റ്കാർഡിൻെറ അകവശത്തു് സ്വാമിതിരുവടികൾ പച്ചമാങ്ങ തിന്നുന്ന ഒരു യൂറോപ്യൻബാലൻെറ പടം വാട്ടർപെയിൻറിൽ വരച്ചു. അത്യന്തം മനോഹരമായ ആ ചിത്രമാണു് ശങ്കുപ്പിള്ളച്ചേട്ടൻ എന്നെ കാണിച്ചതു്. ആ പടം അമൂല്യസമ്പത്തായി കുമ്പളത്തു സൂക്ഷിച്ചിരുന്നു. പിന്നീടറിയാൻ കഴിഞ്ഞതു്, ആ പടം എങ്ങനെയോ നഷ്ടപ്പെട്ടുപോയി എന്നാണു്. ചിത്രമെഴുത്തുകലയുടെ ഭാഗ്യദോഷം എന്നല്ലാതെന്തു പറയട്ടെ!

സ്വാമികൾ അന്ത്യകാലത്തു് പന്മനയിൽ ആയിരുന്നു താമസിച്ചിരുന്നതു്. ഇന്നു് ക്ഷേത്രം നിൽക്കുന്ന അന്നത്തെ, ആരെയും പേടിപ്പെടുത്തുന്ന ഗംഭീരമായ, സർപ്പക്കാവിൽ പർണ്ണശാല കെട്ടി അതിൽ ആയിരുന്നു കിടന്നിരുന്നതു്. സ്വാമികൾക്കു് ഒരു ദീനവും ഉണ്ടായിരുന്നില്ല. ജഡം ക്രമേണ ക്ഷയിച്ചുകൊണ്ടിരുന്നു. ഒരു മരുന്നും കഴിച്ചിരുന്നില്ല. മഹാവൈദ്യനായിരുന്ന സ്വാമിതിരുവടികൾക്കറിയാമായിരുന്നു അന്ത്യം അടുത്തിരുന്നെന്നു്. വെറുതേ കിടന്നു് സ്വാമിതിരുവടികൾ അങ്ങോട്ടും ഇങ്ങോട്ടും തലയിട്ടുരുട്ടമായിരുന്നു. അദ്ദേഹത്തെ ശുശ്രൂഷിച്ചുകൊണ്ടിരുന്ന ആരോ ചോദിച്ചു: "സ്വാമി പ്രപഞ്ചം മുഴവൻ കീഴടക്കിയ ദിവ്യനാണല്ലൊ; പിന്നെന്താണു് പ്രാകൃതന്മാരെപ്പോലെ ഒരു രോഗിയായി പെരുമാറുന്നതു്?" സ്വാമിതിരുവടികൾ ചോദിച്ചു: "എന്തു രോഗം? എനിക്കൊന്നുമില്ല." അല്പം കഴിഞ്ഞു് എഴുന്നേററിരുന്നു്, 'അല്പം എണ്ണതേച്ചൊന്നു മുങ്ങിക്കുളിക്കണം' എന്നു പറഞ്ഞു. മനസ്സില്ലാമനസ്സോടെ കൊണ്ടുകൊടുത്ത എണ്ണതേച്ചു് അടുത്തുള്ള കുളത്തിൽ പോയി മുങ്ങിക്കുളിച്ചുവന്നു് സുഖമായി ഭക്ഷണവും കഴിച്ചു് നാട്ടുകാര്യങ്ങളും മററും പറഞ്ഞു് വൈകുന്നേരംവരെ ഒരു രോഗലക്ഷണവും കാണിക്കാതെ കഴിച്ചുകൂട്ടി. ഒടുവിൽ കിടന്നുകൊണ്ടു പറഞ്ഞു: "ഈ ജഡം ചിലതൊക്കെ അനുഭവിക്കണം. അതു കഴിഞ്ഞേ പോകാൻ പററൂ. അല്ല; അതിനെ ചെറുത്തു് യാത്രയായാൽ വീണ്ടും അനുഭവിക്കാൻ തിരിച്ചു വരേണ്ടിവരും. അതു വേണൊ?"

# ഒരു ബാലലീല

*സനൽകുമാരൻ*

"കേൾക്കുവിൻ കിടാങ്ങളേ!
നാളത്തെപ്പുലരിയി-
ലോർക്കുവി, നെനിക്കൊരു
പൂജചെയ്യണം കാലേ;

അർച്ചന ചെയ്യാനായി
പ്പൂക്കൾ ശേഖരിപ്പതു
നിശ്ചയം, നിങ്ങൾക്കുള്ള
കൊച്ചുകൈകളാൽവേണം

മലർക്കൊമ്പുകൾ തന്നിൽ
നിന്നുപൂവിറുക്കേണം;
നിലത്തുവീണുള്ളവ
പെറുക്കീടരുതാരും"

ഏവമീപ്സിതശിഷ്യ
നോടൊത്തു തദ്ഗേഹത്തിൽ
മേവിടും നാളിൽച്ചൊന്നാൻ
തൽപുത്രരോടായ്, മുന്നം,

വശ്യശോഭമാം നിജ
വിശ്രുതസ്മിതം തൂകി,
വിശ്വവന്ദിതനായ
വിദ്യാധിരാജാചാര്യർ.

സ്മേരാസ്യ ഗുരുദേവ
നോതിയോരീവാക്കുക-
ളാരാവിൽ പൈതങ്ങൾക്കു,
സുഖനിദ്രയിൽ പോലും,

അരുമക്കിനാവിലെ
സ്മൃതിയി,ലമൃതംപോ-
ലരുളീ മധുരാനു-
ഭൂതിക,ളവർണ്ണ്യങ്ങൾ!!

II

അരുണോദയമായി;
തരുശാഖകൾ തോറും
കുരരീവൃന്ദം തൂകും
കളനിസ്വനം കേൾക്കായ്

അലയിട്ടണയുന്ന
കുളിർതെന്നലിൽ വീശി
മലരിൻ മധുരമാം
മൃദുസൗരഭമെങ്ങും.

കൃത്യമായ് ഗുരുദേവൻ
പ്രത്യുഷഃകാലം ചെയ്യും
നിത്യപൂജതൻ വട്ടം
തുടങ്ങീ, സംശുദ്ധനായ്

വത്സലശിഷ്യോത്തമ
പുത്രരോ, മനസ്സിലൊ-
രുത്സവമേളം കൂട്ടി,
മത്സരഭാവത്തോടേ,

ചോടിയായ് ഗൃഹാങ്കണം
തന്നിൽനിന്നിടുന്നപൂ-
ച്ചെടികൾതൻചോടുകൾ
തേടിയോടുകയായി.

കഷ്ടമേ, കാണാകുന്ന
തെന്തിതു? ഗുല്മങ്ങൾ തൻ
പുഷ്ടശാഖകളെല്ലാം
രിക്തശോഭമായ് നിൽപ്പൂ!

ഒന്നൊഴിയാതെ പുഷ്പ
സഞ്ചയമെല്ലാം പൂഴി-
മണ്ണിലുണ്ടിതാ നീളെ-
ക്കൊഴിഞ്ഞു കിടക്കുന്നു!

വീണുപോയൊരു പുഷ്പ
മൊന്നുമേ പൂജിക്കുവാൻ

താനെടുക്കുകയില്ലേ
നല്ലയോ ഗുരുവാക്യം?
വിഗതോത്സാഹന്മാരായ്
ശ്ശൈത്യങ്ങൾ മന്ദംമന്ദം
ഭഗവത്സവിധത്തി
ലണഞ്ഞു സവിഷാദം.

### III

"കളവോതരുതെന്നോ-
ടീവിധം; കുസുമങ്ങ-
ളുളവേ കൊഴിഞ്ഞെല്ലാ
മൊന്നിച്ചു പോവില്ലല്ലോ;
സൂനങ്ങളിറുക്കവാൻ
മടിപൂണ്ടത്രേ വ്യാജം
നൂനമിങ്ങനെ കഥി
ക്കുന്നതു വൃഥാനിങ്ങൾ"
ഇത്തരം ഗുരുവരൻ
ചൊൽകയാലാശ്ശൈത്യങ്ങ-
ളുത്തരമോതീ വീണ്ടും
"സത്യവാക്കുകൾ ഞങ്ങൾ;
മടിയില്ലേങ്ങൾക്കാർഷ
ചരണസംസേവയിൽ;
ചെടികളെല്ലാം പൂക്ക-
ളൊഴിഞ്ഞേ നിന്നീടുന്നു"
മോഹനമദ്ദസ്മേരം
പിന്നെയും തൂകി, വിശ്വ-
സ്നേഹമൂർത്തിയാം ശിഷ്യ
വത്സലൻ, ഭട്ടാരകൻ;
"എങ്കിലോവരുവിൻ, നാം
ഒന്നിച്ചു പോയ്നോക്കീടാം;
ശങ്കവേണ്ടല്ലോ സത്യ
വാദികൾക്കൊരുനാളും."

വായ്ക്കുമുത്സാഹം പൂണ്ടു
കുട്ടികൾ വീണ്ടും മുററ-
ത്തേയ്ക്കു സദ്ഗുരുദേവ
സഹിതം കുതികൊണ്ടു.

### IV

എന്തൊരു മറിമായം!
പൂക്കളൊക്കെയും ദ്യുതി
ബന്ധുരം, ചെടികൾതൻ
ചില്ലകൾതോറും, ചേലായ്,
ചാരുശോഭമാം ശുദ്ധ
ശ്യാമളാകാശത്തിങ്കൽ
താരകൾപോലേ, ചിരി
ചൊരിഞ്ഞു നിന്നീടുന്നു!!
ബാലരോ, ലജ്ജാഭാര
വ്യഥിതന്മാരായ് നിന്നു
ശ്രീലകോമള മുഖ
പങ്കജവ്രാതം താഴ്ത്തി.
ചിരിച്ചുചൊല്ലീ, തീർത്ഥ
പാദരും: "പുത്രന്മാരേ!
ശരിക്കുമുന്നേ നിങ്ങൾ
കണ്ടസത്യം താനോതീ;
നിങ്ങളിന്നലെക്കളി
യാടുവാൻ വിളിക്കയാ-
ലിങ്ങനെയൊരു വിദ്യ
കാട്ടിനേൻ വിനോദാർത്ഥം.
അറിയാമെന്നാ ലിതിൽ
നിന്നുമിന്നൊരു തത്ത്വം:
പുറമേ കണ്ടീടുന്ന
തൊക്കെ വാസ്തവമാകാ."

* * * *

ക്രാന്തദർശിയാമൊരു
ഗുരുവിൻ കൃപയെന്യേ
താൻതനിച്ചുണ്ടോനരൻ
സത്യദർശനം ചെയ്വൂ!!

# ആരാണു് വലിയ സ്വാമി?

എ. പി. ഉദയഭാനു

കുട്ടിക്കാലത്തു്, ദുർഗ്ഗേശനന്ദിനി വായിച്ചപ്പോഴൊക്കെ മനസ്സിൽ സംശയം ഉദിച്ചിരുന്നു—ആരുടെ ദൈവമാണു് വലുതെന്നു്. പത്താൻകാർ "അല്ലാഹു അക്ബർ" എന്നും, രജപുത്രർ "ജയജയ മഹാദേവ" എന്നും വിളിച്ചു് പരസ്പരം യുദ്ധം ചെയ്തു. ജയിച്ചവരുടെ മുദ്ര ഏതു ദൈവത്തിന്റെ നെറ്റിയിൽ പതിഞ്ഞോ, ആ ദൈവം ആവണമല്ലോ വലുതു്. അവർ യുദ്ധം ചെയ്തതു് അല്ലാഹുവാണു് അക്ബർ എന്നും, മഹാദേവൻ ആണു് ജയിക്കുന്നതെന്നു തെളിയിക്കാനും ആയിരുന്നില്ലേ? അപ്പോൾ, താന്താങ്ങളുടെ വലിപ്പം ജയത്തിൽക്കൂടെ തെളിയിക്കേണ്ടതും സ്ഥാപിക്കേണ്ടതും അവരുടെ ദൈവങ്ങളുടെ ഭാരമായിരുന്നു. എന്നാലൊ, തോൽവി വന്നിട്ടും അവർ പരാജയപ്പെട്ട സ്വന്തം ദൈവങ്ങളെ കൈവിട്ടിരുന്നില്ല! ദൈവം ഭാഗ്യവാൻതന്നെയാണു്. അല്ലെങ്കിൽ, ജയിക്കാത്ത ദൈവത്തിനെ പിന്നെയും പൂജിക്കാൻ ആളുകൾ പോകുമോ?

'ഞങ്ങളുടെ ദൈവവും' 'നിങ്ങളുടെ ദൈവവും' ഉള്ള ഈ ലോകത്തു്, ദൈവത്തെച്ചൊല്ലി 'കുരിശുയുദ്ധം' നടത്തുന്ന മനുഷ്യരുടെ ഇടയിൽ 'ഞങ്ങളുടെ സ്വാമി'യും 'നിങ്ങളുടെ സ്വാമി'യും ഉണ്ടാകുന്നതു് അത്ഭുതമല്ല. ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമിയും ശ്രീനാരായണഗുരുസ്വാമിയും അങ്ങിനെ "ഞങ്ങളുടെ സ്വാമി"യും "നിങ്ങളുടെ സ്വാമി"യുമായി മത്സരിക്കുന്ന (?) കാഴ്ച അതിൽപ്പെട്ടും. മത്സരം ദൈവങ്ങൾ തമ്മിലല്ല—അനുയായികൾ തമ്മിലാണു്. എന്നും എവിടെയും അതാണു കഥ. ഇവിടെയും അതുതന്നെ. തയ്ക്കാട്ടു് അയ്യാ എന്ന റസിഡൻസി ജീവനക്കാരൻ നാരായണഗുരുസ്വാമിയുടെ 'ഗുരു' ആണെന്നു്–ഹഠയോഗവിദ്യയിലാണെന്നു തോന്നുന്നു–പറയുന്നവർക്കു് ശ്രീ ചട്ടമ്പിസ്വാമികൾ, ഗുരുവാണു് എന്നു പറയുന്നതു കുറവാണു്! ശ്രീ ചട്ടമ്പിസ്വാമികൾ ഗുരുവാണെന്നു പറഞ്ഞാൽ വരുന്ന കുറവെങ്കിലും, പുതുപ്പള്ളിലെ കുമ്മമ്പിള്ളി വീട്ടിലെ രാമൻപിള്ള ആശാന്റെ ശിഷ്യനാണു് നാരായണഗുരു എന്നു പറയുന്നതിലും ഉണ്ടാവണം.

'ശിഷ്യത്വം'കൊണ്ടു് ആർക്കും ഒരു കുറവും വരാനില്ല. അതുപോലെതന്നെ 'ഗുരുത്വം'കൊണ്ടു് മേന്മയും വരാനില്ല. എന്തെന്നാൽ, ആത്മീയകാര്യങ്ങളിൽ ഗുരുവിനെക്കാൾ ഉയർന്നുപോകുന്ന ശിഷ്യന്മാരും, ഗുരുവിനു് പേരുദോഷം വരുത്തുന്ന ശിഷ്യന്മാരും ഉണ്ടാകാറുണ്ടു്. ആകയാൽ ഗുരുശിഷ്യത്വം, ജീവചരിത്രകാരന്മാർക്കു് വസ്തുനിഷ്ഠമായി പരിഗണിക്കാനുള്ള "വസ്തുത" മാത്രമാണു്. ആത്മീയ ഔന്നത്യം അളക്കുന്നവർക്കു് അതു പ്രശ്നമല്ല. എന്നാൽ ചരിത്രത്തിലും നമ്മൾ വസ്തുനിഷ്ഠന്മാരല്ല — സ്വന്തം മേന്മ സ്ഥാപിക്കാൻ ചെമ്പുപട്ടയമുണ്ടാക്കി കഴിച്ചിട്ടുന്നവരാണു്.

ആത്മീയമണ്ഡലത്തിൽ മഹാൻ ആരാണു്, 'വലിയ സ്വാമി' ആരാണു്; എന്നുള്ളതിനെപ്പറ്റി തർക്കിക്കുന്നവർ 'ആത്മാവു്' എന്ന വാക്കിനെപ്പറ്റി അറിയാത്തവരാണെന്നുള്ളതാണു് വിനോദകരം!

രത്നവും കപ്പിച്ചില്ലും തിരിച്ചറിയാൻ വയ്യാത്തവർ, പ്രക്ഷോഭണവും പ്രകടനവുംകൊണ്ടു് മൂല്യനിർണ്ണയം ചെയ്യിച്ചു് വിലകൂട്ടി വാങ്ങാൻ മത്സരിക്കുന്നതുപോലെയാണു് ആത്മീയരംഗത്തു് വ്യാപരിച്ചവരെപ്പററി കേവലലൗകികന്മാർ കലശൽ കൂട്ടുന്നതു്. സൂര്യനാണോ ചന്ദ്രനാണോ പ്രകാശമെന്നു തർക്കിച്ചു് തീരുമാനിക്കാൻ അന്ധന്മാർ ശ്രമിക്കുന്നതു കൂടുതൽ യുക്തിയുക്തമായിരിക്കും. മാത്രവുമല്ല, 'അന്ധത' യോഗ്യതയാണെന്നു കരുതുന്നവരാണു് ഇവരിൽ പലരും! നിരീശ്വരവാദികൾ നടത്തുന്ന ആത്മീയ ഔന്നത്യ നിർണ്ണയം!

ഒരു തപസ്വിയുടെയോ, മുനിയുടെയോ, യോഗിയുടെയോ ഔന്നത്യം അദ്ദേഹത്തിൻെറ അനുയായികളുടെ എണ്ണത്തെയോ, ശബ്ദം ഉണ്ടാക്കാനുള്ള തൊണ്ടയുടെ ശക്തിയേയോ ആശ്രയിച്ചല്ല ഇരിക്കുന്നതു്. ഏഴാംകൂലികളായ രാഷ്ട്രീയക്കാരോടും, ഏററവും താണ സിനിമാ താരങ്ങളോടും,'ജനസമ്മതിയിൽ തോററു തുല്ലിട്ടുപോകേണ്ടവരാകും ഏററവും മികച്ച യോഗികൾ. യോഗികൾ എന്ന നിലയിൽ വർത്തിക്കുന്നവർ നൽകുന്ന ലോകാനുഗ്രഹം വാക്കിലോ പ്രകടനങ്ങളിലോകൂടെ ആയി എന്നുപോലും വരികയില്ല. അവർ പ്രസരിപ്പിക്കുന്ന ശുഭതരംഗങ്ങൾ ആവും അവരുടെ മാദ്ധ്യമം. ഇങ്ങിനെയിരിക്കെ, ആത്മീയ ജീവിതം നയിച്ചവരുടെയും നയിക്കുന്നവരുടെയും ഔന്നത്യത്തെപ്പററി താരതമ്യപ്പെടുത്തുന്നതു് മൂഢത എന്നല്ലാതെ മറെറാന്നുമല്ല.

ശ്രീവിദ്യാധിരാജചട്ടമ്പിസ്വാമികളെ ശ്രീനാരായണഗുരുസ്വാമികൾ അത്യന്തം ബഹുമാനിച്ചിരുന്നു എന്നുള്ളതു് ശ്രീചട്ടമ്പിസ്വാമികളുടെ സമാധിയെതുടർന്നു് നാരായണഗുരുസ്വാമികൾ എഴുതിയ വരികൾ തെളിയിക്കുന്നു. അയിത്തം കൊടികുത്തി വാണിരുന്ന കാലത്തു്, അതിനെ അംഗീകരിക്കാതെ നാരായണഗുരുസ്വാമികളെയും കൊണ്ടു് സവർണ്ണഗൃഹങ്ങളിൽ കടന്നുചെന്നിരുന്ന ശ്രീ ചട്ടമ്പിസ്വാമികൾ ജാതിക്കും അയിത്തത്തിനും അതീതമായി ജീവിക്കുന്നതെങ്ങിനെ എന്നു് കാണിച്ചുകൊടുത്തു. ജാതി വിചാരിക്കരുതു്, ചോദിക്കരുതു്, പറയരുതു് എന്നു് നാരായണഗുരു ഉപദേശിച്ചു. അങ്ങിനെ അദ്ദേഹം ഉപദേശിക്കുന്നതിനു മുൻപുതന്നെ ശ്രീ ചട്ടമ്പിസ്വാമികൾ അങ്ങിനെ ജീവിച്ചു കാണിച്ചു.

ശ്രീ ചട്ടമ്പിസ്വാമികൾ ജീവിതത്തെ ലീലയായിത്തന്നെ എടുത്തു എന്നാണു് നാരായണഗുരുസ്വാമികൾ സമാധിയെപ്പററി എഴുതിയ വരികളിൽനിന്നു കാണുന്നതു്. അദ്ദേഹത്തിൻെറ കഥകൾ പറയുന്നവരും അതുതന്നെ പറയുന്നു. ജീവിതത്തെ, ജ്ഞാനംകൊണ്ടു് ലീലയായി എടുക്കാൻ കഴിയുമെങ്കിൽ അതു് വലിയ ഒരു സിദ്ധിതന്നെയാണു്. ശ്രീ ചട്ടമ്പിസ്വാമികൾ ശുകമാർഗ്ഗത്തിൽ സഞ്ചരിച്ചു് അവിടെ എത്തി എന്നാണു് ശ്രീനാരായണഗുരുസ്വാമികൾ പറയുന്നതു്. അതേപ്പററി പറയാനും അറിയാനും എനിക്കധികാരമില്ല — എന്തെന്നാൽ, അതു മനസ്സിലാക്കാനുള്ള അതു പദവിയിൽ ഞാൻ എത്തിയിട്ടില്ല. ആദ്ധ്യാത്മികഗുരുക്കന്മാരുടെ വലിപ്പം സ്ഥാപിക്കാൻ ആത്മവിദ്യയും അദ്ധ്യാത്മവിദ്യയും എന്തെന്നറിയാത്തവരും, അതിൽ ശ്രമിക്കപോലും ചെയ്യാത്തവരും, അതിൽനിന്നു പിൻതിരിഞ്ഞു നടക്കുന്നവരും നടത്തുന്ന "കലഹങ്ങൾ" ദയനീയങ്ങൾ എന്നേ പറയേണ്ടു.

# കൃപാസവ പ്രാർത്ഥന

*നെടുമങ്ങാട്ട് കൃഷ്ണൻനായർ*

ശങ്കരഗുരുദേവ
ജന്മത്താൽധരിത്രിയിൽ
മംഗളം വിളയിച്ച
കേരള രാജ്യത്തിനെ,
നിന്ദ്യമാമനാചാര
ക്കടലിൽ നിന്നും നവ്യ–
മന്ദരാചലംപോലെ
വീണ്ടൊരു പുണ്യാത്മാവേ!
ശരണാഗതർക്കെല്ലാം
ഹരിചന്ദനമാകും
പരമഭട്ടാരക
വിദ്യാധിരാജ സ്വാമിൻ!
താവക മഹച്ചരി–
താമൃതാബ്ധിയിൽ നിന്നു
കേവലമൊരുതുള്ളി
നുകന്നു പാടീട്ടന്നേൻ:

"അന്യദേശികന്മാരെ–
യറിയാൻ കഴിഞ്ഞെന്നാം;
ധന്യ! ദുർഗ്ഗമൻ ഭവാൻ
മനസാ, വാചാ, ധിയാ;
മർത്ത്യരാം ഞങ്ങൾക്കെന്നു
മപ്രാപ്യം ഭവദീയ
നിത്യചിന്മയ ലീലാ
ലോകമെന്നിരുന്നാലും,
മുഗ്ദ്ധചിത്തരാംതവ
ഭക്തരിൽ കൃപാസവം
മുക്തിദായക! കനി–
ഞ്ഞെന്നാളും ചൊരിഞ്ഞാലും!"

# സ്വാമി തിരുവടികളുടെ ചരാചര രഞ്ജനം

(സ്വാമിതിരുവടികളും പക്ഷിമൃഗാദികളും)

*എം. പി. രാമൻ നായർ*

"സർവ്വാന്തര്യാമിയായ ആത്മാവ് ഏകമാണ്. ആ പരമജ്യോതിസ്സിന്റെ പരിസ്ഫുരണം മാത്രമാണ് സർവ്വചരാചരങ്ങളിലും കാണപ്പെടുന്നതു്" എന്ന പരമാർത്ഥം സാധാരണന്മാർക്കുപോലും മനസ്സിലാകത്തക്കവിധം പരീക്ഷണവിധേയമാക്കിയ പരമഹംസനായിരുന്നു വിദ്യാധിരാജ പരമഭട്ടാര ശ്രീ ചട്ടമ്പി സ്വാമിതിരുവടികൾ. അദ്ദേഹത്തിന് മനുഷ്യനെന്നോ തിര്യക്കെന്നോ ഉള്ള ഭേദബുദ്ധി ഇല്ലായിരുന്നു. പശുവും പട്ടിയും ആ ദൃഷ്ടിയിൽ തുല്യം. ആ ദിവ്യൻ എല്ലാ ജീവികളെയും ഒരുപോലെ സ്നേഹിച്ചു. എല്ലാ ജന്തുക്കളും അദ്ദേഹത്തിൽ സ്നേഹവും വിശ്വാസവും അർപ്പിക്കുകയും ചെയ്തു. ആ പുണ്യാത്മാവിന്റെ ജീവിതം ഉടനീളം പരിശോധിച്ചാൽ ഈ വസ്തുത വ്യക്തമാകുന്നതാണ്.

അദ്ദേഹത്തിന്റെ ഒരു കൃതിയായ 'ജീവകാരുണ്യനിരൂപണം' "എം. എൻ. നായർ മാസിക"യിൽ ഖണ്ഡശഃ പ്രസിദ്ധീകരിച്ചിരുന്നു. ജന്തുഹിംസയെ അപലപിച്ചുകൊണ്ടു് ഹിംസാവാദികളുടെ എല്ലാ വാദമുഖങ്ങളെയും യുക്തിയുക്തം അതിൽ ഖണ്ഡിച്ചിരിക്കുന്നു. ഹിംസാവാദി ഉൾപ്പെടെ എല്ലാ ജീവികളും സ്വന്തം ജീവന്റെ കാര്യം വരുമ്പോഴെങ്കിലും ഹിംസയെ വെറുക്കുന്നതായും അഹിംസയെത്തേടി ഓടുന്നതായും വളരെ സരസമായി അതിൽ പ്രതിപാദിച്ചിരിക്കുന്നു. ജീവന്റെ വിലയും, ജീവികളോടു് കാരുണ്യം കാട്ടേണ്ടതിന്റെ ആവശ്യകതയും അതിൽ ഊന്നിപ്പറഞ്ഞിരിക്കുന്നു; പറയുക മാത്രമല്ല, ആ തത്വം സ്വന്തം ജീവിതത്തിൽ പകർത്തിക്കാട്ടുകയും ചെയ്തിട്ടുള്ള മഹാനാണ് സ്വാമിതിരുവടികൾ. "പണ്ഡിതാസ്സമദർശിനഃ" എന്ന മഹദ്വചനം അനുപദം അന്വർത്ഥമാക്കുകയാണ് അദ്ദേഹം ചെയ്തിട്ടുള്ളതു്.

സർവ്വചരാചരങ്ങളെയും രഞ്ജിപ്പിക്കുന്ന പ്രകൃതം സ്വാമിതൃപ്പാദങ്ങളിൽ ജന്മസിദ്ധമായിരുന്നു. ഭയമെന്തെന്ന് അദ്ദേഹം അറിഞ്ഞിട്ടില്ല. ആരുടെ കൂട്ടത്തിൽ ചെന്നാലും പരിസരത്തിനൊത്തു പരിലസിക്കുന്ന ഒരു മഹാനായിരുന്നു അദ്ദേഹം. വേദാന്തികളുടെ മുമ്പിൽ മഹാവേദാന്തി, സാധാരണക്കാരിൽ വെറും സാധാരണക്കാരൻ, കുട്ടികളുടെ നടുവിൽ കളിക്കുട്ടി എന്നിങ്ങനെ ആ മഹാനുഭാവൻ പല ഭാവവും കൈക്കൊണ്ടിരുന്നു. അദ്ദേഹത്തോടൊത്തു കളിക്കുകയോ അവിടത്തെ പരിചരണമേല്ക്കുകയോ ചെയ്തിട്ടുള്ള കുഞ്ഞുങ്ങൾ വീണ്ടും സ്വാമിദർശനത്തിനു കൗതുകപൂർവ്വം കാത്തിരിക്കുമായിരുന്നു. ഒരിക്കൽ പരിചയപ്പെടാൻ ഭാഗ്യം ലഭിച്ച ഏതൊരാളുടെയും സ്ഥിതി ഇതുതന്നെയായിരുന്നു. "സ്നേഹമാണഖിലസാരമൂഴിയിൽ" എന്ന തത്വം പ്രായോഗികമാക്കിക്കൊണ്ടു് ആ ലീലാലോലുപൻ കാലം കഴിച്ചു. കൊല്ലാൻ വരുന്ന ദുഷ്ടമൃഗമോ, തല്ലാൻ വരുന്ന മദ്യ

പനോ അടുത്തുവരുമ്പോൾ, അവിടുത്തെ മുമ്പിൽ വെറും പൂച്ച! അനേകം സംഭവങ്ങൾ ഇതിനു ദൃഷ്ടാന്തങ്ങളായുണ്ടു്.

ഒരു പൊട്ടിയ കുടമോ, തകന്ന വാദ്യോപകരണമോ എന്തുതന്നെയായാലും അതു സ്വാമികളുടെ കയ്യിൽ കിട്ടുമ്പോൾ അതിനു പുതിയ ഒരു ജീവൻ വീഴുന്നതായി കാണാമായിരുന്നു. ഏതു താളവും മേളക്കൊഴുപ്പോടെ അദ്ദേഹം വായിക്കുന്നതു കേട്ടു ലയിക്കാൻ ഭാഗ്യം സിദ്ധിച്ചവർ വളരെയേറെയുണ്ടു്. ഒരു പലകക്കഷണമായാലും അതവിടുത്തെ കയ്യിൽ വരുമ്പോൾ മൃദംഗത്തിൻെറ ഫലം ചെയ്യുന്നതു കാണാമായിരുന്നു. ഇവയെല്ലാം സ്വാമികളുടെ ഇച്ഛാനുവത്തികളായി വത്തിച്ചിരുന്നു എന്നതു് ചിന്തിക്കുംതോറും ആശ്ചര്യസന്ദായകമത്രെ.

പക്ഷിമൃഗാദികളെ സ്നേഹംകൊണ്ടു വശീകരിക്കുന്നതിനു് അദ്ദേഹത്തിനുണ്ടായിരുന്ന കഴിവു് അത്ഭുതാവഹമായിരുന്നു. ജന്തുക്കളെ ഉപദ്രവിക്കരുതെന്നും അവയെ സ്നേഹംകൊണ്ടു മെരുക്കാവുന്നതേ ഉള്ളു എന്നും അദ്ദേഹം തെളിയിച്ചു. പല അനുഭവകഥകളും തത്സംബന്ധമായി വെളിച്ചത്തു വന്നിട്ടുണ്ടു്. ചിലതു മാത്രം ചുവടെ ചേക്കുന്നു.

ഒരിക്കൽ സ്വാമിതിരുവടികൾ തിരുവനന്തപുരത്തുള്ള ചെങ്കള്ളൂർ ക്ഷേത്രത്തിനു സമീപം ഒരു ഭവനത്തിൽ കുമാരപിള്ള എന്ന പുണ്യാത്മാവിൻെറ അതിഥിയായി താമസിച്ചിരുന്നു. സായന്തനസവാരി കഴിഞ്ഞു് അദ്ദേഹം മടങ്ങുമ്പോഴേക്കും രാത്രി വളരെ വൈകുമായിരുന്നു. ഒരുദിവസം പതിവിലും താമസിച്ചു വന്ന സ്വാമികളെ ആഹാരം കഴിക്കാൻ ക്ഷണിച്ചപ്പോൾ കൂടെ ഒന്നുരണ്ടു പേരുകൂടി ഉണ്ടെന്നു പറഞ്ഞു. അവരെക്കൂടി ക്ഷണിക്കാൻ പറഞ്ഞപ്പോൾ കൈഞൊടിച്ചു് അതിഥികളെ അകത്തു വരുത്തി. രണ്ടു കൂററൻ നായ്ക്കൾ! ഒററപ്പനമൂട്ടിൽനിന്നു കിട്ടിയ സഖാക്കളായിരുന്നു അവർ. ശ്മശാനത്തിൽനിന്നു ശവം ചികഞ്ഞെടുത്തു് ഭക്ഷിച്ചു ജീവിച്ചുപോന്ന, ആകൃതിയിലും പ്രകൃതിയിലും ഭീകരന്മാരായ ആ ശ്വാനവീരന്മാർ മനുഷ്യരെ ജീവനോടെ കിട്ടിയാലും വിടില്ലായിരുന്നു. സ്വാമിതിരുവടികളെ വകവരുത്താൻ പുറപ്പെട്ട അവക്കു് അദ്ദേഹത്തിൻെറ പിന്നാലെ വാലുംതാഴ്ത്തി പുറപ്പെടേണ്ടിവന്നു. ആ വീട്ടിൽവച്ചു് സ്വാമികൾ കൊടുത്ത ഉരുളയും കഴിച്ചു്, പോകാനുള്ള അനുവാദവും വാങ്ങി, അവർ തിരിയെ പോവുകയും ചെയ്തു.

ഒരിക്കൽ തിരുവനന്തപുരത്തു് കല്ലുവീട്ടിൽ ഭവനത്തിൽ ഒരു പുറന്നാളുസദ്യയ്ക്കു ക്ഷണിക്കപ്പെട്ടിരുന്ന തിരുവടികൾ അവിടെയെത്തിയതു് ഒരുപററം പട്ടികളുമായിട്ടാണു്. അദ്ദേഹത്തിൻെറ ആജ്ഞാനുവത്തികളായ ആ നായ്ക്കൾ വരിയായിരുന്നു് പന്തിഭോജനം നടത്തിയതും അവിടെനിന്നു പിരിഞ്ഞുപോയതും കാണികളെ അത്ഭുതപരതന്ത്രരാക്കിയ ഒരു സംഭവമാണു്.

അദ്ദേഹം കോടനാട്ടു വിശ്രമിക്കുന്ന കാലത്തു്, വനംവകുപ്പുദ്യോഗസ്ഥനായിരുന്ന നാണുപിള്ള അവർകൾ സ്വാമികളെ സന്ദർശിക്കാൻ അവിടെ ചെന്നു. അന്നു് അവിടെ കണ്ട കാഴ്ച വളരെ വിചിത്രമായിരുന്നു. സ്വാമികൾ ഒരു പായിൽ മലന്നു കിടന്നു് എന്തോ എഴുതുകയായിരുന്നു. പലതരം തവളകൾ ആ മുറിയിൽ ചാടിനടക്കുന്നതും പായിലും ചാരുകസാലയുടെ കീഴിലും കൂടിയിരിക്കുന്നതും കണ്ടിട്ടു് നാണുപിള്ള അതു് സ്വാമിജിയുടെ ശ്രദ്ധയിൽ കൊണ്ടുവരാൻ ശ്രമിച്ചു. "ഇവരൊക്കെ എൻെറ കൂട്ടുകാരാണു്. ഇവയെ കണ്ടാൽ പിടിച്ചുതിന്നുന്ന അനവധി നിർദ്ദയന്മാർ പുറത്തുള്ള മാളങ്ങളിൽ പാർപ്പുള്ളതിനാൽ എന്നെ അഭയം പ്രാപിച്ചിരിക്കയാണു്" എന്നായിരുന്നു സ്വാമികളുടെ അരുളപ്പാടു്. തവളകളെപ്പോലും കൂട്ടുകാരെന്നു

സങ്കല്പിച്ച അദ്ദേഹത്തിൻെറ സമദർശിത്വം മററാരിൽ കാണാൻ കഴിയും?

സ്വാമികൾ ആഹാരം കഴിഞ്ഞ് ഒരുരുളച്ചോറുമായി മുററത്തിറങ്ങിയാൽ അടുത്തുള്ള കുററിക്കാട്ടിൽനിന്നു് വരിവച്ചു വരുന്ന കാട്ടുറുമ്പുകൾ അദ്ദേഹത്തിൻെറ കാലിൻമുട്ടുവരെ പൊതിയുക പതിവായിരുന്നു. ആ ചോറു തറയിൽ വിതറുമ്പോൾ അവ കാലിൽനിന്നു താഴെയിറങ്ങി ഓരോ ചോറുമെടുത്തുകൊണ്ടു് അണിയണിയായി കാട്ടിലേക്കു മടങ്ങുകയും ചെയ്യുമായിരുന്നു.

കോടനാട്ടുവനങ്ങളിൽ വച്ചു നടന്ന മറെറാരു സംഭവം ആരെയും ഞെട്ടിപ്പിക്കുന്നതാണ്. ഒരുനാൾ, പുറത്തുപോയ സ്വാമിയെ കാണാഞ്ഞു് അന്വേഷിച്ചിറങ്ങിയ പത്മനാഭപ്പണിക്കരും മററും കണ്ടതു് ഒരു പശുവിൻെറനേക്കു ചാടിയ വ്യാഘ്രത്തിന്നഭിമുഖമായി നില്ക്കുന്ന ആ അപ്രതിമപ്രഭാവശാലിയെയാണ്. കടുവയോടെന്തോ പറഞ്ഞപ്പോൾ ആ ഹിംസ്രജന്തു അനുസരണകാട്ടി മടങ്ങിപ്പോയതും അവർ കണ്ടു.

മാവേലിക്കര കണ്ടിയൂർ ക്ഷേത്രത്തിനു സമീപമുള്ള ഒറെറപ്പുരയ്ക്കൽ ഭവനത്തിൽ ആണ്ടിപ്പിള്ള മജിസ്ട്രേട്ടിൻെറ അതിഥിയായി താമസിച്ചിരുന്ന കാലത്തു് ഒരു ഞായറാഴ്ച വൈകുന്നേരം സ്വാമികൾ ആണ്ടിപ്പിള്ളയും കൂട്ടരുമൊത്തു് ക്ഷേത്രദർശനത്തിനു പോവുകയായിരുന്നു. വഴിയരികിൽ ചില കുസൃതിക്കുട്ടികൾ ഒരു ചേരയെ എറിയുന്നതുകണ്ടു് ആ സ്നേഹനിധി ഓടിയെത്തി, കുട്ടികളെ വിലക്കി. ചേരയുടെ അടുത്തു ചെന്നിരുന്നു് "വാ മക്കളെ! ഭയപ്പെടേണ്ട" എന്നു പറഞ്ഞപ്പോൾ ചേര തലതാഴ്ത്തി അവിടുത്തെ സമീപം വന്നു് ഇടതുകയ്യിൽ നക്കുകയും ആ കയ്യിൽ ചുററി അല്പസമയം ഇരിക്കുകയും ചെയ്തു. അദ്ദേഹം ചേരയെ എടുത്തു് സുരക്ഷിതമായ ഒരു സ്ഥാനത്തേക്കു വിട്ടിട്ടു്, "ജീവികളെ ഒരിക്കലും ഉപദ്രവിക്കരുതു്; നിങ്ങൾ അതിനെ യഥാർത്ഥമായി സ്നേഹിച്ചാൽ അതു നിങ്ങളെയും സ്നേഹിക്കും" എന്നു് ആ കുട്ടികളോടു പറഞ്ഞശേഷം അമ്പലത്തിലേക്കു പോയി.

ശ്രീ. ആണ്ടിപ്പിള്ളയുടെ ഭവനത്തിൽ വച്ചുതന്നെ ഒരിക്കൽ മറെറാരു സംഭവമുണ്ടായി. മഴയുള്ള ഒരുദിവസം ആ വീടിൻെറ തിണ്ണയിൽ ഒരു തൂണിൻെറ ചുവട്ടിലായി കുറെ ഏറെ ഉറുമ്പുകൾ കൂടിയിരുന്നു. തൂപ്പുകാരൻ അവയെ തൂത്തു മുററത്തു വീഴ്ത്തി. അതുകണ്ട സ്വാമികൾ തൂപ്പുകാരനെ ശാസിച്ചിട്ടു് കുറെ അരിപ്പൊടി കൊണ്ടുവരാൻ ആജ്ഞാപിച്ചു. ആ അരിപ്പൊടി ചെറുതിണ്ണയിൽ വിതറിയിട്ടു് ഉറുമ്പുകളോടു കയറിവരാൻ പറഞ്ഞു. അതനുസരിച്ചു് ആ ചെറുജീവികൾ വരിവച്ചു വരവായി. അവയെ അദ്ദേഹത്തിൻെറ കാലിലേക്കു ക്ഷണിച്ചപ്പോൾ എല്ലാംകൂടി ആ കാൽ പൊതിഞ്ഞിരിപ്പായി. പിന്നെ അല്പം ദൂരെ കുറെ അരിപ്പൊടികൂടി വിതറിയിട്ടു്, "ഇറങ്ങി അതെടുത്തുകൊണ്ടു പോകാൻ" പറഞ്ഞതും ഉറുമ്പുകൾ അനുസരിച്ചതും കണ്ടുനിന്നവർ അത്ഭുതസ്തബ്ധരായിപ്പോയി. ആണ്ടിപ്പിള്ള അവർകളുടെ ഒരു കോടിനേര്യതു് എലി കരണ്ട കഥ അറിഞ്ഞിട്ടു് സ്വാമിതിരുവടികൾ അന്നുരാത്രിതന്നെ അമ്പലത്തിൽനിന്നു കൊണ്ടുവന്ന കുറെ ഉണ്ണിയപ്പം പല കഷണങ്ങളാക്കി മുറിയിൽ വിതറുകയും, മേല്പോട്ടു നോക്കി എലികളെ വിളിക്കുകയും ചെയ്തപ്പോൾ, എലികൾ നിസ്സങ്കോചം തട്ടിൻപുറത്തുനിന്നു താഴെ ഇറങ്ങിവന്നു് ആ അപ്പക്കഷണങ്ങൾ പെറുക്കിത്തിന്നു കാഴ്ച കാണികളെ രോമാഞ്ചമണിയിച്ചു. ഇനി ആണ്ടിപ്പിള്ളയെ ഉപദ്രവിക്കരുതെന്നു പറഞ്ഞിട്ടു് എലികളെ അദ്ദേഹം യാത്രയാക്കി. പിന്നീടു് ആ വീട്ടിൽ എലികൾ അക്രമം ചെയ്യാതെയായി.

മലയാററൂർവച്ചു് സ്വാമികളുമൊത്തു് ആററുവക്കത്തു നിന്നിരുന്ന ശ്രീ. കരിമ്പു

വിളാകം ഗോവിന്ദപ്പിള്ള കണ്ട ഒരു കാഴ്ച അദ്ദേഹം വിവരിച്ചിരിക്കുന്നതു നോക്കുക: "ഒരു വലിയ ഇരപ്പുകേട്ട് ഞങ്ങൾ അവിടത്തേക്കു നോക്കിയപ്പോൾ ഒരു വലിയ തവള വെള്ളത്തിലേക്കു ചാടി. പിന്നാലെ ഒരു ക്രൂരസർപ്പം പത്തി വിടർത്തി നില്ക്കുന്നു. മററുള്ളവർ ഭയന്നു നിൽക്കെ സ്വാമികൾ സർപ്പത്തോടിങ്ങനെ പറഞ്ഞു. 'ഛീ! അതിനെ തൊടരുത്, പോ'. സ്വാമിയിൽനിന്നു രണ്ടുമൂന്നു ചുവട്ടടി അകലെ നിന്നിരുന്ന ആ സർപ്പം ആ ആജ്ഞ അക്ഷരംപ്രതി അനുസരിച്ച് ഫണം താഴ്ത്തി സാവധാനം വന്നവഴിക്കു പോയി."

കൊല്ലത്ത് കോട്ടൂർ ഭവനത്തിൽ പാർത്തിരുന്ന കാലത്ത് സ്വാമികൾ കിടന്നിരുന്ന കയററുകട്ടിലിൽ എറുമ്പുകൾ സ്വച്ഛന്ദം വിഹരിച്ചിരുന്നതായും അദ്ദേഹം വിശ്രമിച്ചിരുന്ന മരത്തണലിൽ തവള, ചേര മുതലായവ നിർഭയം ആർത്തുകളിച്ചിരുന്നതായും കോട്ടൂർ വീട്ടിലെ കാരണവർ പറഞ്ഞു കേട്ടിട്ടുള്ളവർ ഇന്നും ജീവിച്ചിരിപ്പുണ്ട്.

ശാന്തിയെപ്പുരത്തുമാ-
സ്വാമിതൻമുന്നിൽചെന്നാൽ
ശാർദ്ദൂല ഭുജംഗാദി
ഹിംസ്രജാതികൾപോലും
ചിക്കെന്നു ഭാവംഭാറി
ശിഷ്യർപോലൊതുക്കത്തിൽ
നിൽക്കയേ പതിവുള്ളൂ
ഹാ! തൊഴാം തപോരാശേ!

എന്നു് മഹാകവി വള്ളത്തോൾ സ്വാമിതിരുവടികളെപ്പററി പാടിയതു് വെറുതെയല്ല. ഹിംസ്രജന്തുക്കളെപ്പോലും സ്നേഹംകൊണ്ടു് അനുനയിച്ചു് അനുസരിപ്പിച്ചിട്ടുള്ള സ്വാമിതിരുവടികളുടെ അന്യാദൃശമായ അമാനുഷശക്തി മററാരിൽ കാണാൻ കഴിയും!

ഉറുമ്പീച്ചയും പാററ പാമ്പും ഭവാനിൽ
കുറുമ്പെന്നിയേചെന്നു കൂടെക്കിടന്നു
ചെറുപ്രാണികൾക്കങ്ങു ചേതോവിനോദം
വെറും നല്ലചങ്ങാതിയായിട്ടിരുന്നു.
ഒളിച്ചോടിടും മൂഷികന്മാർ ഭവാനാൽ
വിളിക്കപ്പെട്ടപ്പോൾ വിളക്കിൻെറമുമ്പിൽ
കളിച്ചോടിയെത്തുന്ന കാണുന്നവർക്കീ-
യൊളിക്കാഴ്ചയാശ്ചര്യമാശ്ചര്യമത്രെ.

എന്നിങ്ങനെ സരസകവി എം. ആർ. കൃഷ്ണവാര്യർ സ്വാമിതിരുവടികളെ പ്രകീർത്തിച്ചിട്ടുള്ളതു് ഒട്ടും അതിശയോക്തിയല്ല.

സ്വാമിതൃപ്പാദങ്ങളെ കാണുന്നതിനും പരിചയപ്പെടുന്നതിനും പരിചരിക്കുന്നതിനും സൗകര്യം ലഭിച്ച ജനത നിശ്ചയമായും ഭാഗ്യചരിലാളിതരാണു്. ശ്രീമദ് ശങ്കരാചാര്യർക്കു് ജന്മം നൽകിയ കേരളം ശ്രീവിദ്യാധിരാജസ്വാമിതിരുവടികളുടെ അവതാരത്തോടുകൂടി കൂടുതൽ സുകൃതിയായിത്തീർന്നു എന്നേ പറയേണ്ടു.

# "ഗുരുപ്രണാമം"

*ഏറ്റുമാനൂർ, എം. എസ്സ്. കുമാരൻനായർ*

ശ്രീമദ് "വിദ്യാധിരാജാ"ഖ്യ
സാത്വിക ശ്രീലരൂപമേ!
കേരളപ്രാക്തനാദ്ധ്യാത്മ-
ചൈതന്യോജ്ജ്വല ദീപമേ! 1

ഗുരുശ്രേഷ്ഠക്കു മാരാദ്ധ്യ-
ഗുരുവാം ജ്ഞാനസത്തമേ!
ദിവ്യസിദ്ധിസഹസ്രങ്ങൾ
കായ്ച്ചകല്പക വൃക്ഷമേ! 2

പ്രണമിപ്പൂ മഹാപുണ്യ-
പ്രദമാം പാദപങ്കജം,
പ്രാരബ്ധമുക്തിസമ്പ്രാപ്തി
പ്രാർത്ഥിപ്പൂ സതതം പ്രഭോ! 3

അദ്ധ്യാത്മാമൂല്യരത്നൗഘ-
കണ്ണികാദ്രിസമോന്നതൻ,
വിദ്യാപുഷ്പകയാനോല്ക്കൻ,
വിജ്ഞാനാളകയാളുവോൻ! 4

മാലിന്യാപേതസംപൂതം
മാലേയാധിക ശീതളം
മലനാടിൻ തത്വചിന്താ-
മലക്കാവിൻ സമീരണൻ! 5

ജാതിബ്രാഹ്മണ ദൗഷ്ട്യത്തിൻ
പത്തിമേൽ നൃത്തമാടിയോൻ
വേദാന്ത വേണുവാൽ ഭക്ത-
വൃന്ദാവനമണത്തിയോൻ! 6

അഹന്തലോഭമജ്ഞാനം
ഐഹികാശാതമസ്സുകൾ
സംഹരിക്കും മഹസ്സാണീ-
മഹാത്മാ സർവമംഗളൻ! 7

കേരളാനർഘ പൗരാണി-
കാദ്ധ്യാത്മാരാമസൗരഭം
തുംഗാദ്രി ശൃംഗവുംലംഘി-
ച്ചെങ്ങുമെത്തിച്ചോരാശുഗൻ. 8

വീശി, യാനന്ദകല്ലോല-
രാശിതിങ്ങും പയോദധി
നൽകിയന്നീ സുധാകുംഭം,
താനേ നിർജ്ജരരായി നാം! 9
(യുഗ്മകം)

അഖണ്ഡാനന്ദനഝുപ്പൻ,
ആദിശങ്കരസദ്ഗുരു,
വിദ്യാധിരാജരാജർഷി,
ഭാർഗ്ഗവക്ഷേത്ര മൂർത്തികൾ! 10

ഭാരതാദ്ധ്യാത്മികവ്യോമ-
ഭാസുരോജ്ജ്വല ഭാസ്കരർ!
അന്യമൃൺമയ ഗോളങ്ങൾ
ക്കാ,ഭയേകും മഹസ്സുകൾ! 11

"ഗുരുപ്രണാമ" മനിശം
ഗുരുവാം ഭക്തിപൂർവകം
നിർവഹിപ്പൂ, മഹർഷീന്ദ്ര-
നിഷ്പങ്കാംഘ്രിയുഗേ, വയം! 12

# ശക്തിസ്വരൂപനായ മഹദ്ഗുരു

എം. എൻ. ഗോവിന്ദൻനായർ, കോട്ടയം

അതീന്ദ്രിയ ധ്യാനത്തിൻെറ പ്രണേതാവെന്ന നിലയിൽ ലോകപ്രസിദ്ധനായ ശ്രീമദ് ബാലബ്രഹ്മചാരി മഹേശ്യോഗിതിരുവടികൾ 1953 ൽ കുറച്ചുദിവസം കോട്ടയത്തു താമസിക്കുകയും പ്രഭാഷണങ്ങൾ നടത്തുകയും ചിലക്ക് മന്ത്രോപദേശം നൽകുകയും ചെയ്തിരുന്നു. ആ അവസരത്തിൽ ഞാൻ ഉൾപ്പെടെയുള്ള ശിഷ്യന്മാർ അദ്ദേഹത്തിന് ഒരു മംഗളപത്രം സമപ്പിക്കുകയുണ്ടായി. ശുഭ്രവസ്ത്രധാരിയും, അന്ന് യുവാവും ആയിരുന്ന അദ്ദേഹത്തിനു ഭാവിയിൽ കൂടുതൽ ആദ്ധ്യാത്മിക പദവികൾ സിദ്ധിക്കുമാറാകട്ടെ എന്ന് ആ മംഗളപത്രത്തിൽ ആശംസിച്ചിരുന്നു. കൂടുതൽ ആദ്ധ്യാത്മികപദവി എന്നതുകൊണ്ട് എന്താണുദ്ദേശിച്ചതെന്ന് ആ മംഗളപത്രത്തിലെ വാചകങ്ങൾക്ക് ഉത്തരവാദിയായ എന്നോട് അദ്ദേഹം ചോദിച്ചപ്പോൾ, ബ്രഹ്മചാരിപദത്തിൽ നിന്ന് സന്ന്യാസപദവിയിലേയ്ക്കുള്ള ഉയർച്ചയെയാണ് ഉദ്ദേശിച്ചതെന്ന് ഞാൻ വ്യക്തമാക്കി. അദ്ദേഹം അപ്പോൾ പറഞ്ഞു:—"I am a Naishtik Brahmachari, like your Chattampi Swami. A Naishtik Brahmachari is greater than a Sanyasi. Chattampi Swami was also wearing only white clothes; but he had ordained many Sanyasis."

കേരളത്തിൻെറ അഭിമാനഭാജനവും ആദ്ധ്യാത്മിക തേജസ്സുമായ ശ്രീ ചട്ടമ്പിസ്വാമി തിരുവടികളെപ്പററി കേരളീയനായ എന്നെക്കാൾ എത്രയോ കൂടുതലായി ഉത്തരപ്രദേശിൽ ജനിച്ചുവളന്ന മഹേശ്യോഗി തിരുവടികൾ മനസ്സിലാക്കിയിരിക്കുന്നു എന്നുകണ്ടു ഞാൻ അമ്പരന്നു. കൂടാതെ ആദ്ധ്യാത്മികമായ ഉൽക്കർഷത്തിന് കാഷായവസ്ത്രം ധരിക്കേണ്ടതില്ലെന്നും ഒരു നൈഷ്ഠിക ബ്രഹ്മചാരി സന്ന്യാസിയേക്കാൾ ശ്രേഷ്ഠനാണെന്നും ഉള്ളവാസ്തവം എനിക്ക് അന്ന് ബോദ്ധ്യമാകുകയും ചെയ്തു.

ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികളെപ്പററി കേട്ടറിയുന്നതിനല്ലാതെ ആ തിരുവുടൽ കാണുവാൻ ഭാഗ്യമുണ്ടാകാത്ത ഒരാളാണു ഞാൻ. എന്നാൽ അവിടുത്തെ ഛായാചിത്രങ്ങൾകണ്ടും നേരിട്ടു കണ്ടിട്ടുള്ളവർ പറഞ്ഞും ആ മഹനീയ കളേബരത്തിൻെറ ഗാംഭീര്യത്തെപ്പററി എൻെറ മനസ്സിൽ ദൃഢമൂലമായ ഒരു ബോധം ഉളവായിട്ടുണ്ട്. മെലിഞ്ഞ ശരീരവും, ശുഷ്കിച്ച താടിയും ജീർണ്ണിച്ച വസനങ്ങളുമായി, ദേഹത്തെ അഗണ്യമാക്കി ദേഹിയെമാത്രം ഉദ്ദീപിച്ചിരുന്ന ഒരു താപസനെയല്ല സ്വാമിതിരുവടികളിൽ ദർശിക്കാൻ കഴിയുന്നത്. നേരെമറിച്ച് നീണ്ടുചുരുണ്ട നിബിഡമായ കേശവും, ഇടതിങ്ങിവളന്ന്, വിരിഞ്ഞ മാറിനെ മുഴുവൻ മറച്ച് അരവരെ നീണ്ടുകിടക്കുന്ന ശ്മശ്രുക്കളും വൃഷോരസ്കന്ധവും, കടഞ്ഞെടുത്ത തൂണുകൾപോലുള്ള ദീർഘബാഹുക്കളും പ്രകാശപൂർണ്ണമായ നീണ്ട നേത്രങ്ങളും വിശാലമായ നെററിത്തടവും കൂടിചേന്ന ആ ദിവ്യവിഗ്രഹം, കായികശക്തിയും ആത്മീയ തേജസ്സും ഒത്തിണങ്ങി വിരാജിക്കുന്ന ഒരു ശക്തി

സ്വരൂപന്റേതാണ്. ഈ ലക്ഷണങ്ങൾ തികഞ്ഞ പുരുഷസിംഹങ്ങൾ പുരാണങ്ങളിലല്ലാതെ ചരിത്രത്തിൽപോലും അപൂർവ്വമാണ്.

ശ്രീ. കുറിച്ചിത്താനം ശങ്കരൻനായർ എന്ന ഭക്തൻ, എഴുതിയ ശ്രീബാലഭട്ടാരകദശകത്തിലെ ആദ്യ ശ്ലോകം ആ ദിവ്യസ്വരൂപത്തെ വർണ്ണിക്കുന്നതിൽ ഒട്ടൊക്കെ വിജയം വരിച്ചിട്ടുണ്ട്.

ഉരസംഗോപരിലംബമാന നിബിഡ-
ശ്മശ്രും, പ്രസന്നോജ്വല-
നേത്രം, ജാനുനിബദ്ധബാഹുയുഗളം,
രുദ്രാക്ഷ മാലാധരം,
പ്രസ്നിഗ്ദ്ധാമലകേശഭാരരുചിരം,
ശ്വേതാംബരാവേഷ്ടിതം,
വന്ദേ! സർവ്വകലാവിലാസനിലയം
ശ്രീബാലഭട്ടാരകം.

കാഴ്ചയിൽ പ്രസന്നനരസിംഹാകാരം, ജ്ഞാനവിജ്ഞാനങ്ങളുടെ ഭണ്ഡാഗാരം, ആദ്ധ്യാത്മിക ചൈതന്യത്തിന്റെ നിറകുടം, ലളിതകലകളുടെ കളിത്തൊട്ടിൽ, കാരുണ്യപാരാവാരം; ഇങ്ങനെ സകലതും തികഞ്ഞ ഒരു മഹാപുരുഷൻ ഈ കേരളക്കരയിൽ ജീവിച്ചിരുന്നു എന്നുള്ളത് ഈ നാടിന്റെ പുണ്യപരിപാകമാണ്. അവിടുന്ന് അധഃപതനത്തിലേയ്ക്ക് ത്താണുകൊണ്ടിരുന്ന മലയക്ഷത്രിയക്ക് ആത്മാഭിമാനം പകർന്നു തന്നു; ജാതിപ്പിശാചിനെ വെല്ലുവിളിച്ചു; അഹങ്കാരികളെ വിനീത വിധേയരാക്കി. അവിടത്തെ പാദപാംസുക്കളാൽ പവിത്രമാകാത്ത പ്രദേശങ്ങൾ കേരളത്തിൽ വിരളമാണ്. അവിടത്തെ ആത്മീയ പ്രസരം ഈ നാട്ടിന്റെ അന്തരീക്ഷത്തെ പരിപാവനമാക്കി.

എന്നാൽ കേരളീയന്റെ, പ്രത്യേകിച്ചു ഹിന്ദുവിന്റെ അലസതയും അലംഭാവവും സ്വന്തം സ്വത്തിനെ കണ്ടറിയാനുള്ള അപ്രാപ്തിയും മൂലം അവിടത്തെ സ്മരണയെ പരിപോഷിപ്പിക്കുന്നതിനും നിലനിർത്തുന്നതിനും വേണ്ടി, ഏതാനും സന്യാസി ശിഷ്യന്മാരൊഴികെ, മററാരും കാര്യമായി യാതൊന്നും ചെയ്തതായി കാണുന്നില്ല. പരിതഃസ്ഥിതികളുടെ മായാജാലത്തിൽപെട്ട് പൊട്ടുന്നവരേ പ്രസിദ്ധരാകുകയും നാടൊട്ടുക്ക് സ്ഥാപിക്കപ്പെടുന്ന ശിലാഫലകങ്ങളിൽ നാമമുദ്ര പതിപ്പിക്കുകയും ഉത്തരക്ഷണത്തിൽ വിസ്മൃതരാകുകയും ചെയ്യുന്ന രാഷ്ട്രീയ, സാമുദായിക നേതാക്കന്മാരുടെ വിളനിലമായ കേരളത്തിൽ സ്വാമി തിരുവടികളുടെ സ്മാരകത്തിനു കാലതാമസം വന്നതിൽ അപാകത അശേഷമില്ല. യഥാർത്ഥഭക്തന്മാർ സാവധാനം, സനിഷ്കർഷം പടുത്തുയർത്തുന്ന സ്മാരകങ്ങൾ ചിരസ്ഥായിയും മഹദ്ഗുരുവിന്റെ സ്മരണയ്ക്കു അനുയോജ്യവും ആയിരിക്കും.

ദുർബ്ബലനായ കേരളീയന്റെ മനോമുകുരത്തിൽ ശക്തിസ്വരൂപനായ അവിടത്തെ ദിവ്യരൂപം എന്നും പ്രതിഫലിക്കുമാറാകട്ടെ. വിദ്യാധിരാജനായ അവിടത്തെ നാമസ്മരണയ്ക്കുമുൻപിൽ സകലരും നമ്രശിരസ്കരാകത്തക്കവിധം അവിടത്തെ അപദാനങ്ങൾ ലോകപ്രസിദ്ധമായി തീരട്ടെ. കേരളത്തിന്റെയെന്നല്ല ഭാരതത്തിന്റെതന്നെ സാംസ്കാരിക ചരിത്രത്തിൽ വിദ്യാധിരാജയുഗം ആവിർഭവിക്കുമാറാകട്ടെ.

# ദാഡിമോപാഖ്യാനം

(ഒരു മാതളച്ചെടിയും
പരമഭട്ടാരക സ്വാമികളും)

*ഇലന്തൂർ പി. രാഘവൻ*

പുകൾപെരുകിന തീർത്ഥപാദ ഭട്ടാ-
രകമുനി, കേരളഭൂവിലാത്മദീപ്ത്യാ,
മികവൊടു വിമലാംബരാന്തരത്തിൽ
പകലവനെന്നതുപോൽ, വിളങ്ങിനീണാൾ. 1

തിരുവടികളൊരിക്കലെത്തി, വിത്തേ-
ശ്വരനൊരു ശിഷ്യവരന്റെ പത്തനത്തിൽ;
തരുനിരതണലും തണുപ്പുമേകും
ഗിരിതടമാന്ന ഹരീന്ദ്രനെന്നപോലെ. 2

തളിരടി കഴുകിത്തുടച്ചകത്തെ-
ത്തളമതിലേക്കു ഗൃഹേശ്വരൻ നയിച്ചു;
തെളിവൊടു ചരണം വണങ്ങി, ദീപ
ത്തളികയുഴിഞ്ഞു വിശിഷ്ട ഗേഹനാഥ. 3

പരിചരണവിധേയനെങ്കിലും സദ്-
ഗുരുവഭിമാന മനസ്കനായതില്ല;
പരശരണപരൻ, പരാർത്ഥമായി
ക്കരുതി, യിതൊക്കെവരിച്ചുവെന്നുമാത്രം. 4

പലവിധകുശലങ്ങളും പറഞ്ഞാ-
ക്കുലപതിയൊത്തു ഭുജിച്ചു വിശ്രമിച്ചു;
വിലസിനവിധുവാൽ തരംഗലോലം
ജലധികണക്കു വിളങ്ങി മന്ദിരാന്തം. 5

സുദതി ഗൃഹിണിയാളണഞ്ഞുടൻ തൃ-
പ്പദകമലങ്ങൾ പണിഞ്ഞിദം മൊഴിഞ്ഞു:
"സദനമിതിലിവൾക്കു വന്നിരിപ്പൂ
കദനകരം വിഷയം നവം മുനീന്ദ്ര! 6

"അതുലവിഭവേ! നല്ല മാതളത്തെ
കുതുകമൊടൊന്നിവർ കൊണ്ടുവന്നു നട്ടു;
മതികുളിരെ വളർന്നു പന്തലിച്ചു;
കൊതിവളരുംപടി പൂത്തുകായ്‌ പിടിച്ചു. 7

"കനകരുചിരമാം ഫലം നിറഞ്ഞാ
വനിശിഖരങ്ങളശേഷവും കുനിഞ്ഞു;
കനി നിറയെ യിറുത്തു തിന്നുവാനെൻ
തനയകളാഗ്രഹമൂറി നാൾകഴിച്ചു. 8

"ഫലമവിടവിടെ പ്പുഴുക്കെ, യണ്ണാൻ-
കുല മവയൊന്നൊഴിയാതെ തിന്നിടുന്നു;
പലതുമതിനു ചെയ്യുവെങ്കിലും നി-
ഷ്ഫലമഖിലം; പഴമൊക്കെ നഷ്ടമത്രേ." 9

പ്രണയിനിയുടെ യാ നിവേദനത്തെ-
ക്കണവനുമേററുപറഞ്ഞു ശക്തികൂട്ടി;
അണുവില്ല മലിവാർന്ന ദിവ്യനാ,മ-
പ്രണവമയൻ മൊഴിയീവിധം കഥിച്ചു: 10

"അരുതരുതരിശം; നരന്നുദോഷം
കരുതുവതില്ലിഹ സാധു ജന്തുവർഗ്ഗം;
പരിമിതമുദരം നിറയ്ക്കലെന്യേ
പരധന തൃഷ്ണയുമില്ല മർത്ത്യനെപ്പോൽ. 11

"വയറിനു വകകാണുവാൻ വിതയ്ക്കാം
വയലുക;ളുണ്ടു നമുക്കുയന്ത്രബുദ്ധി;
സ്വയമതു കഴിയാത്തിവററയിൽ നാം
ദയപകരേണ്ടതു ജീവധർമ്മമല്ലേ? 12

"അനഘരിവ, രതാതിടം കടന്നും,
പുനരിഹ തിന്നു, മലഞ്ഞിടട്ടെ മന്നിൽ;
പിനയതിനു വരുത്തിടൊല്ല; പാർത്താൽ
തനയകൾ, താനിവരും നിനക്കു, തമ്പി! 13

"നരരുമഖില ജന്തുവർഗ്ഗവും കേൾ-
ക്കൊരുപൊരുളിൻ വ്യതിരിക്തരൂപജാലം,
പരമഖിലവുമൊന്നുതന്നെ, മായാ-
പരിണതികൊണ്ടു വിഭിന്നമെന്നുതോന്നും." 14

ഇതുവിധമുപദേശമേകി, ജന്മ-
സ്ഥിതിലയകാരണവേദിയാം യതീന്ദ്രൻ;
മതിയിലതു പതിഞ്ഞതില്ലവർ;ക്കി-
ക്ഷിതിയിൽ വിമോഹ വരാടബദ്ധർ മർത്ത്യർ! 15

കുരുടനു മുകുരം കണക്കു; കേൾക്കാൻ
തരമിയലാത്ത ചെവിക്കു പാട്ടുപോലെ;
പൊരികലമതിനംബുവിൻ കണംപോൽ;
ഗുരുമൊഴി തീന്നിതവക്കു കേട്ടനേരം. 16

"കഴികഴിവു പറഞ്ഞിടാതെ, യീമാ-
ലൊഴിവതിനങ്ങൊരു വിദ്യചെയ്തിടേണം;
മുഴുകൊതിയെഴുമെൻ കിടാങ്ങൾകാക്കം
പഴമിനിയണ്ണികൾ തീന്നതീന്നിടൊല്ലാ." 17

അവരുടെ യഭിലാഷരീതി പാത്താ-
ലവിഹിതമെങ്കിലു മുത്തപ്പെടാതെ,
ഭഗവതിയെനിനച്ചു, മാതളത്തിൻ
സവിധമണഞ്ഞു സമസ്തസത്വബന്ധു. 18

നിരംഘചരിതനങ്ങടുക്കെ, യണ്ണാൻ-
നിര തലതാഴ്ത്തി, യൊതുങ്ങി, വാലുയത്തി,
കരളുമരിയ മാതളപ്പഴം പി-
ന്നൊരുലവമുള്ളിലിറക്കിടാതിരുന്നു. 19

"മതിമതി, യിതുതിന്നിടൊല്ല; നൽകാൻ
ഹിതമിയലുന്നവരല്ല വീട്ടിലാരും;
ഇതര തരുഫലങ്ങൾ തൃപ്തിയാകു-
ന്നതുവരെ നിങ്ങളശിച്ചുകൊൾക; പോവിൻ." 20

അകലുഷ മിതുകേട്ട ജീവിവർഗ്ഗം,
പകുതി ചവച്ചതുമിട്ടിറങ്ങി നേരേ,
സകല ഭജിതമായ ദിവ്യഭട്ടാ-
രക ചരണങ്ങൾ വണങ്ങി, നിർഗ്ഗമിച്ചാർ. 21

മറയുടെ യറവാതിലായ മായാ-
മറയതു മാററിയകം സ്വകീയമാക്കി,
പിറവി മറികടന്നൊരാ മഹസ്സിൻ
തിറമെഴുമൈന്ദ്രിക ജാലമാരറിഞ്ഞു? 22

# സ്വാമി തിരുവടികളുടെ ദർശനം

പ്രൊഫസ്സർ ജി. സുകുമാരൻനായർ

പരമഭട്ടാര ശ്രീവിദ്യാധിരാജസ്വാമി തിരുവടികളുടെ (1853—1924 A.D.) ദർശനം ശ്രീശങ്കരാചാര്യസ്വാമികളുടെ ദർശനത്തെ അതിശയിക്കുന്ന ഗാംഭീര്യം ഉൾക്കൊള്ളുന്നതാകുന്നു. എന്താണ് ദർശനം?

ദർശനം എന്ന വാക്കിനു സമാനമായ ഇംഗ്ലീഷ്പദം "ഫിലോസഫി"യാണ്. അതു് തത്വപ്രജ്ഞയെന്നു തർജ്ജമ ചെയ്യാം. തത്വപ്രജ്ഞാപ്രേമം ഗ്രീസിൽ ഒരു പ്രത്യേക ശൈലിയിൽ ഉടലെടുത്തപ്പോൾ ഇന്ത്യയിൽ വേറൊരുതരം ശൈലിയിലാണ് കരുപ്പിടിച്ചതു്. ഇന്ത്യൻ ദർശന ശൈലിയനുസരിച്ചാണ് ശ്രീ വിദ്യാധിരാജസ്വാമിതിരുവടികൾ തന്റെ അദ്വൈതചിന്താപദ്ധതി ആവിഷ്കരിച്ചതു്.

### ദർശനത്തിന്റെ അർത്ഥവ്യാപ്തി

ദൈവസത്ത മനുഷ്യനിൽ നിഗൂഢമായിരിക്കുന്നു. ആ സത്തയെ ആവിഷ്കരിക്കാൻ "ഭൗതികാതീതസത്താപ്രജ്ഞ"യും (മെററഫിസിക്സ്) "മതസത്താതത്വപ്രജ്ഞ"യും (തിയോളജി) ഗ്രീസിൽ രൂപംകൊണ്ടു. ഈ കാഴ്ചപ്പാടിൽ നിർദ്ധാരണം ചെയ്യേണ്ട ശാശ്വതപ്രശ്നങ്ങൾ നോക്കുക. 1. പ്രപഞ്ചം അന്ധമായ ജഡവസ്തുവാണോ? 2. മനുഷ്യന്റെ വിധിയെ മാനിക്കാതെ പ്രപഞ്ചപരിണാമം ചുററിക്കറങ്ങുന്നുണ്ടോ? 3. പ്രപഞ്ചപ്രവാഹത്തിനു പുറകിൽ ഒരു ഉദ്ദേശം കണ്ടുപിടിക്കാൻ കഴിയുമോ? 4. വസ്തുതകൾ മനുഷ്യമനസ്സിലാണോ സ്ഥിതിചെയ്യുന്നതു്? അതോ മനസ്സുകൾക്കു ബാഹ്യമായി വസ്തുതകൾ നിലനില്ക്കുന്നുണ്ടോ? 5. പ്രപഞ്ചത്തിനു് ആരംഭമുണ്ടോ? അതോ അതു് ശാശ്വതമായി നിലനില്ക്കുയാണോ? 6. ഈശ്വരസ്വഭാവം എന്താണ്? 7. ഈശ്വരാസ്തിത്വം തെളിയിക്കാവുന്നതാണോ?

ദർശനപരിധിയിൽ നീതിതത്വപ്രജ്ഞയുൾപ്പെടുന്നു. അവിടെ ചോദ്യം ചെയ്യേണ്ട പ്രശ്നങ്ങൾ ഇവയാണ്: 1. മനുഷ്യന്റെ പരമമായ ധാർമ്മിക കർത്തവ്യം എന്താണ്? 2. ഒരു സമൂഹത്തിൽ ധാർമ്മികമായി തെററായതു് വേറൊരു സമൂഹത്തിൽ ധാർമ്മികമായി ശരിയാകുമോ? 3. ഹിംസ തെററാണെന്നു് ഒരു ധാർമ്മികനിയമം പറയുമെങ്കിൽ എപ്പോഴെങ്കിലും ആ നിയമത്തിനു് ഒരു അപവാദം സാധൂകരിക്കപ്പെടുമോ?

രാഷ്ട്രീയതത്ത്വങ്ങളും ആദർശങ്ങളും ദർശനമണ്ഡലത്തിൽ ഉൾപ്പെടുത്താൻ പാശ്ചാത്യദാർശനികർ തയ്യാറാവുന്നു. 1. രാഷ്ട്രനിയമങ്ങൾ വിലമതിക്കാൻ ഒരു സമുന്നതമാനദണ്ഡം കണ്ടുപിടിക്കാമോ? 2. മനുഷ്യനു് പ്രാകൃതികാവകാശങ്ങൾ ഉണ്ടോ? അവയുടെ ഉല്പത്തി എന്താണ്? 3. ഏകാധിപത്യസമൂഹത്തെക്കാൾ ജനാധിപത്യസമൂഹത്തിനു് നന്മ സ്ഥാപിക്കാമോ? 4. ഏകാധിപത്യസമൂഹത്തിൽ സംതൃപ്തിയുണ്ടെങ്കിൽ അസംതൃപ്തി നിലനില്ക്കുന്ന

ജനാധിപത്യസമൂഹം നീതീകരിക്കപ്പെടാമോ?

ചരിത്രവ്യാഖ്യാനപ്രശ്നങ്ങളും ദർശനവ്യാപ്തിയിൽ പാശ്ചാത്യർ ഉൾപ്പെടുത്തുന്നു. 1. നാഗരികതകളുടെ ഉയർച്ചയിലും താഴ്ചയിലും ഒരു മാതൃക കണ്ടുപിടിക്കാമോ? 2. ഭാവിയെ പ്രവചിക്കാൻ നമുക്കു കഴിയുമോ? 3. വർഗ്ഗരഹിതസമൂഹം സാദ്ധ്യമാണോ? 4. മനുഷ്യപുരോഗതി തിട്ടപ്പെടുത്താനുള്ള മാനദണ്ഡങ്ങൾ ഏവ?

ഭൗതികാതീതസത്തയും മതസത്തയും നീതിതത്ത്വവും രാഷ്ട്രീയ സാമൂഹിക തത്ത്വങ്ങളും ചരിത്രതത്ത്വവും നിർദ്ധാരണം ചെയ്യാൻ ശാസ്ത്രീയമാർഗ്ഗങ്ങൾ ഇല്ലാത്തതിനാൽ ദർശനരംഗത്തു് ഈ അനുശാസനങ്ങളെ പാശ്ചാത്യർ പഠിച്ചുവരുന്നു. ശാസ്ത്രീയവാക്യങ്ങളുടെ അടിസ്ഥാനശിലകൾ കണ്ടുപിടിക്കുന്നതിനും എല്ലാ വാക്യങ്ങളുടേയും അടിത്തറ നിർണ്ണയിക്കുന്നതിനും ദർശനത്തെയാണു് പാശ്ചാത്യർ പ്രയോജനപ്പെടുത്തുന്നതു്. ശാസ്ത്രതത്ത്വപ്രജ്ഞയും കലാതത്ത്വപ്രജ്ഞയും ദർശനമെന്ന പ്രക്രിയയിലുൾപ്പെടുത്താൻ പാശ്ചാത്യർ താല്പര്യം പ്രകടിപ്പിക്കയാണു്.

നിലനിൽപും മൂല്യവും തിട്ടപ്പെടുത്താൻ ദർശനമെന്ന വ്യാപാരസമുച്ചയത്തിനേ സാധിക്കു. അതിനാൽ ലോകസ്വഭാവം നിശ്ചയിക്കുന്നതിനും കർത്തവ്യങ്ങളും ആദർശങ്ങളും ചൂണ്ടിക്കാണിക്കുന്നതിനും സമൂഹവും ചരിത്രവും ചിത്രീകരിക്കുന്നതിനും ദർശനം പ്രയോജകീഭവിക്കുന്നു. ഒരു സമഗ്രലോകവീക്ഷണം നിർമ്മിക്കാനും, ഒരു ജീവിതഭാവി വീക്ഷണം നെയ്തെടുക്കാനും പാശ്ചാത്യർ ഫിലോസഫിയെ ഉപയോഗിക്കുന്നു. ആ ലോകവീക്ഷണത്തിൽ നിലനില്പിൻെറ സംപൂർണ്ണതയെക്കുറിച്ചുള്ള വിശ്വാസ സംഹിതയും ജീവിതദർശനവും അടങ്ങിയിരിക്കും. യാഥാർത്ഥ്യത്തിൻെറ പരമസ്വഭാവം എന്താണെന്നു് അന്വേഷിക്കാനുള്ള പരിപാടി ഇവിടെ കാണും. മനുഷ്യസങ്കല്പവും ഇതിൽ ഉൾച്ചേർന്നിരിക്കും. പ്രപഞ്ചത്തിൽ മനുഷ്യൻെറ നിലനില്പു് ഭൗതികാതീതസത്തയിലാണോ ധാർമ്മിക നിലവാരത്തിലാണോ എന്ന പ്രശ്നം ഇതിൽ പ്രസക്തമായിരിക്കുന്നു. സ്വനിയന്ത്രണത്തിനതീതമായി സാഹചര്യത്തിൽപെട്ടൊഴുകുന്ന നിസ്സഹായനായ മനുഷ്യനാണോ നമുക്കഭിമുഖീകരിക്കേണ്ടതെന്ന ചോദ്യത്തിനു് ഇവിടെ ഉത്തരം കാണേണ്ടതുണ്ടു്. മനുഷ്യനു് സ്വന്തവിധി തെരഞ്ഞെടുക്കാനുള്ള സ്വാതന്ത്ര്യവും ഉത്തരവാദിത്വവുമുണ്ടോ? മനുഷ്യൻ ദൈവത്തിൻെറ പ്രതിരൂപത്തിൽ നിർമ്മിക്കപ്പെട്ടതല്ലേ? എന്ന പ്രശ്നത്തിനും ഇവിടെ അർത്ഥപുഷ്ടിയുണ്ടു്. മനുഷ്യാസ്തിത്വത്തിനു് ധാർമ്മിക പ്രാധാന്യം ഇല്ലെന്നും മൃഗീയ നിലവാരത്തിൽ കവിഞ്ഞൊരിക്കലും അവനു് അവകാശപ്പെടാനൊക്കുകയില്ലെന്നും പറയുന്നതു് ശരിയാണോ? ഈശ്വരൻ ശ്രദ്ധിച്ചും സ്നേഹിച്ചും വളർത്തുന്ന ജീവിയല്ലേ മനുഷ്യൻ? പ്രപഞ്ചത്തിലെ അലഞ്ഞുതിരിയുന്ന ഭ്രുതത്തിൻെറ വേഷമാണോ മനുഷ്യൻ ധരിക്കേണ്ടതു്? മനുഷ്യജീവിതത്തിലും പരമമൂല്യങ്ങളുടെസംഹിത പ്രായോഗികമാണോ? സത്യവും സൗന്ദര്യവും വിശുദ്ധിയും നന്മയും മനുഷ്യജീവിതത്തെ കടിഞ്ഞാണിടുന്നആശയങ്ങളാണോ? ഈ പരമ മൂല്യങ്ങളുടെ സാക്ഷാത്കാരത്തിനുവേണ്ടി മനുഷ്യൻ എല്ലാമെല്ലാം ബലികഴിക്കേണ്ടതുണ്ടോ? ഈ പരമമൂല്യങ്ങൾ സ്വയം ലക്ഷ്യങ്ങളായി പ്രത്യക്ഷപ്പെടുന്നുണ്ടോ? ശ്രീ വിദ്യാധിരാജസ്വാമി തിരുവടികളുടെ ദർശനം ഈ പാശ്ചാത്യശൈലിയോടു സമാനമായി പോകുന്നു എന്നതു് വളരെ ശ്രദ്ധേയമാണു്.

### ശ്രീ ശങ്കരാചാര്യ ദർശനത്തെ അതിശയിക്കുന്നു.

ശ്രീ ശങ്കരാചാര്യസ്വാമികൾ ബ്രഹ്മസൂത്രഭാഷ്യം ഒന്നാം അദ്ധ്യായത്തിൽ സെക്ഷൻ ഒന്നിൽ ഒൻപതാം വിഷയ

മായി വേദപഠനത്തിന് ശൂദ്രന്മാരുടെ അവകാശത്തെക്കുറിച്ചു് ചർച്ചചെയ്യുന്നു. ദ്വിജന്മമുള്ള ബ്രാഹ്മണർക്ക് വിശുദ്ധാചാരങ്ങൾ നിർദ്ദേശിച്ചിരിക്കുന്നു. ശൂദ്രർക്ക് അപ്രകാരം ആചാരവിധിയില്ല. ഉപനയനം തുടങ്ങിയ കർമ്മങ്ങൾ അനുഷ്ഠിക്കാത്തവർക്ക് വേദപഠനമോ മററു പരാവിദ്യകളോ വിധിച്ചിട്ടില്ലെന്നു് ശ്രുതി ഉൽഘോഷിക്കുന്നു. ഉയന്ന ജാതിക്കാർക്കുമാത്രം പരാവിദ്യ നിഷ്കർഷിച്ചിട്ടുണ്ടു്.

ശൂദ്രർ വേദം കേൾക്കുന്നതും പഠിക്കുന്നതും ശ്രുതി നിരോധിച്ചിരിക്കുന്നു. കൂടാതെ വേദാർത്ഥം അറിയുന്നതിനോ വൈദിക വിധികൾ അനുഷ്ഠിക്കുന്നതിനോ ശൂദ്രർക്ക് അധികാരം നല്കിയിട്ടില്ല. ബ്രഹ്മജ്ഞാനവും ശൂദ്രർക്ക് പാടില്ല എന്നു് അനുശാസിച്ചിരിക്കുന്നു. ജാബാലസത്യകാമൻ ശൂദ്രനല്ലെന്നറിഞ്ഞിട്ടേ ഗൗതമൻ അയാൾക്കു് ബ്രഹ്മവിദ്യ ഉപദേശിച്ചുള്ളൂ. അപ്പോൾ വേദാദ്ധ്യയനത്തിന് ശൂദ്രർ അയോഗ്യരാകുന്നു. പുരാണങ്ങളും ഇതിഹാസങ്ങളും പഠിച്ചു് ശൂദ്രർ വേണമെങ്കിൽ ബ്രഹ്മജ്ഞാനം നേടിക്കൊള്ളട്ടേ എന്നു് അനുവാദവും ഉണ്ടു്.

ഇങ്ങനെ സമഗ്രദർശനത്തിന് ലോപം വന്നുപോയ ശ്രീ ശങ്കരാചാര്യ സ്വാമികളെ കടത്തിവെട്ടാൻ ശങ്കരനെ പ്രസവിച്ച കേരളം തന്നെ (8–ാം നൂററാണ്ടു്) പത്തൊൻപതാം നൂററാണ്ടിൽ ശ്രീ ശങ്കരാചാര്യസ്വാമികൾക്കു് അതീതനായ ശ്രീവിദ്യാധിരാജസ്വാമി തിരുവടികളെ സൃഷ്ടിച്ചു.

ശ്രീവിദ്യാധിരാജസ്വാമി തിരുവടികൾ ബ്രാഹ്മണേതരമായ നായർ സമുദായത്തിൽ ജനിച്ചു; അഖണ്ഡ ബ്രഹ്മാനുഭൂതി സാക്ഷാത്ക്കരിച്ചു; ആയതിൻെറ വെളിച്ചത്തിൽ അദ്വൈത ചിന്താപദ്ധതി എഴുതി. അബ്രാഹ്മണർ കേരളത്തിലെ നായകന്മാരായിരുന്നെന്നും ആത്മീയവും ഭൗതികവുമായ മണ്ഡലങ്ങളിൽ അവരുടെ പൂർവ്വകാലിക ആധിപത്യം തേച്ചുമാച്ചുകളയാൻ സാദ്ധ്യമല്ലെന്നും പ്രാചീനമലയാളം എന്ന ഗ്രന്ഥത്തിൽ അദ്ദേഹമെഴുതി. കൂടാതെ വേദാധികാരനിരൂപണം എന്ന വിപ്ലവഗ്രന്ഥവും രചിച്ചു. ശൂദ്രർക്ക് വേദം പഠിക്കാം—പഠിപ്പിക്കാം എന്ന സ്ഥിതിവിശേഷം സ്വാമികളുടെ സംഭാവനയാകുന്നു. അന്ധമായ ബ്രാഹ്മണാധിപത്യത്തിന് എതിരായിരുന്നു സ്വാമിജിയുടെ പ്രസംഗവും പ്രവൃത്തിയും. വേദാധികാരനിരൂപണത്തിലൂടെ സ്വാമിതിരുവടികൾ അബ്രാഹ്മണരെ ആത്മീയജീവിതത്തിൽ അധിനായകന്മാരായി വാഴിച്ചു.

### അദ്വൈതചിന്താപദ്ധതി പഞ്ചദശിയെ അതിശയിക്കുന്നു

പഞ്ചദശി പതിനേഴ തത്വങ്ങൾ സൂക്ഷ്മശരീരത്തെ നിർമ്മിക്കുന്നതായി ചൂണ്ടിക്കാണിച്ചു. (1) പഞ്ചജ്ഞാനേന്ദ്രിയങ്ങൾ (2) പഞ്ചകർമ്മേന്ദ്രിയങ്ങൾ (3) പഞ്ചപ്രാണന്മാർ (4)മനസ്സ് (5)ബുദ്ധി. സ്വാമിതിരുവടികളാകട്ടെ, നിദിദ്ധ്യാസനംമൂലം പഞ്ചദശിവ്യാഖ്യാനം അപൂർണ്ണമാണെന്നു കണ്ടുപിടിച്ചു. എന്നിട്ട് മൂന്നു തത്വങ്ങൾകൂടി ചേർത്തു. (1) അഹങ്കാരം (2) ജ്ഞാനം (3) ചിത്തം.

### അദ്ധ്യാരോപവും അപവാദവും

സ്വാമിതിരുവടികളുടെ അദ്വൈതചിന്താപദ്ധതിയുടെ ആരംഭം അദ്ധ്യാരോപാപവാദങ്ങളുടെ ചർച്ചയാകുന്നു. അദ്ധ്യാരോപം അദ്ധ്യാസം എന്ന പദത്തിൻെറ പര്യായമാണ്. ശ്രീശങ്കരാചാര്യർ അദ്ധ്യാസത്തെ ഇങ്ങനെ നിർവ്വചിച്ചു. "സ്മൃതിരൂപഃ പരത്രപൂർവ്വദൃഷ്ടാവഭാസഃ" നേരത്തെ വേറൊരു വസ്തുവിൽ നിരീക്ഷിച്ചതു് ഇപ്പോൾ ഒരു വസ്തുവിൽ തിരിച്ചറിയുന്ന എന്ന ഭാവന. മരീചികയിൽ ജലം; ചിപ്പിയിൽ വെള്ളി; കയറിൽ പാമ്പു്, യാഥാർത്ഥ്യ

ത്തിൽ അയഥാർത്ഥ്യം, ആരോപിക്കുന്നതു് അദ്ധ്യാരോപം. യാഥാർത്ഥ്യം ബ്രഹ്മമാണെന്നു മനസ്സിലാക്കുക. അതു് അദ്വൈതവും ശുദ്ധസത്തയും ശുദ്ധചൈതന്യവും ശുദ്ധാനന്ദവും ആകുന്നു. അയഥാർത്ഥ്യമായി അജ്ഞാനവും എല്ലാ ഭൗതികവസ്തുക്കളും പരിഗണിക്കുക.

വസ്തു—സച്ചിദാനന്ദമദ്വയം ബ്രഹ്മ; അജ്ഞാനാദി സകലജഡസമൂഹോവസ്തു. ബ്രഹ്മയാഥാർത്ഥ്യം മനുഷ്യസത്തയിൽ ആത്മാവായി പരിലസിക്കുന്നു. ഈ ആത്മാവു് നിത്യവും പരിവർത്തനരഹിതസ്വഭാവിയും അത്രേ. ബ്രഹ്മാവും ആത്മാവും ഒന്നുതന്നെ എന്ന സമവാക്യമാണു് നമുക്കു ബോദ്ധ്യപ്പെടേണ്ടതു്. ഏകമേവാ ദ്വിതീയം എന്ന ശ്രുതിയനുസരിച്ചു് നാനാവസ്തുകളായി ദൃശ്യമാകുന്ന പ്രപഞ്ചം കാലം, ദേശം, കാര്യകാരണബന്ധം എന്നീ പരിമിതികൾകൊണ്ടാണെന്നുകൂടി മനസ്സിലാക്കേണ്ടതുണ്ടു്. ഒരേ സൂര്യൻ വിവിധ ജലാശയങ്ങളിൽ പല സൂര്യന്മാരായി പ്രത്യക്ഷപ്പെടുന്ന അനുഭവം ഉദാഹരണമാണല്ലൊ. ശുദ്ധസത്ത ഒരിക്കലും കാലദേശപരിമിതികൾക്കു വഴങ്ങുന്നതല്ല. ഛാന്ദോഗ്യോപനിഷത് ഇപ്രകാരം രേഖപ്പെടുത്തി. "സദേവസോഭ്യ ഇദമഗ്ര ആസീദ്" (ഈ വിശ്വം, ആരംഭത്തിലേ ശുദ്ധസത്തയുടെ രൂപത്തിലുണ്ടായിരുന്നു) സത്യം ജ്ഞാനമനന്തം ബ്രഹ്മ എന്നാണു് തൈത്തിരിയോപനിഷത്തു് പ്രസ്താവിക്കുന്നതു്. അപ്പോൾ മനുഷ്യമനസ്സ് ക്തി വളന്നു പുഷ്ടമായി വിജ്ഞാനശക്തിയായി രൂപാന്തരപ്പെടണമെന്നും പിന്നെയും വളർച്ചയുടെ പടവുകൾ കടന്നു് ആനന്ദമയബ്രഹ്മമായിത്തീരണമെന്നും നിർദ്ദേശം കാണുന്നു. തൈത്തരിയോപനിഷത്തിൽ ഉപദേശിച്ചിട്ടുള്ളതുപോലെ വിശ്വം കടക്കുന്ന പഞ്ചപടവുകളുണ്ടു്. (1) അന്നമയകോശം (മാററർ) (2) പ്രാണമയകോശം (ജീവൻ) (3) മനോമയകോശം (മനസ്സു്) (4) വിജ്ഞാനമയകോശം (ആത്മബുദ്ധി) (5) ആനന്ദമയകോശം. മനുഷ്യസത്തയും ഈ പഞ്ചപടവുകൾ കടന്നാലേ സ്വസ്ഥിതിപ്രജ്ഞ നേടുകയുള്ളൂ.

അപവാദം അദ്ധ്യാരോപാവസാനമാകുന്നു. മിഥ്യയായി കയറു് പാമ്പായി തോന്നുകയും, കയറു് പാമ്പായി മാറുന്നില്ലെന്നു് വിവേകം വരികയും ചെയ്താൽ ഈ മിഥ്യയെ നശിപ്പിക്കുന്ന സത്യദർശിമാർഗ്ഗമാണു് അപവാദമെന്നു പറയാം. ബ്രഹ്മം മിഥ്യനിമിത്തം പ്രത്യക്ഷപ്രപഞ്ചമായി തോന്നുന്നുണ്ടല്ലൊ. നാമരൂപ യാഥാർത്ഥ്യമുണ്ടെന്ന മിഥ്യ അവസാനിക്കവേ ബ്രഹ്മസാക്ഷാത്കാരം കരതലാമലകമാവുന്നു. കയറിന്റെ വിവർത്തമായി പാമ്പു് അനുഭവപ്പെടുന്നതുപോലെ നാമരൂപനിഷ്ഠലോകം ബ്രഹ്മവിവർത്തമാണെന്നറിയണം. യഥാർത്ഥജ്ഞാനം ലഭിച്ചാലേ ലോകമെന്ന മിഥ്യ മാറി സ്വാത്മസത്ത സമഗ്രാനുഭവത്തിൽ തെളിയുകയുള്ളൂ.

ശരീരമെന്ന ക്ഷേത്രം.

സ്വാമി തിരുവടികളുടെ ദർശനത്തിൽ അരോഗദൃഢഗാത്രരായ മനുഷ്യവ്യക്തികളുടെ രൂപവൽക്കരണം ശ്രദ്ധേയമായ ഒരു ഘടകമായി വർത്തിക്കുന്നു. ശ്ലേഷ്മപിത്തവാതങ്ങളിൽനിന്നു് മനുഷ്യശരീരത്തെ രക്ഷിക്കാൻ സ്വാമികൾ ഉപദേശിക്കയാണു്. ശരീരക്ഷേത്രത്തിലെ ക്ഷേത്രജ്ഞനെ കരുതുന്ന സംസ്കാരനിഷ്ഠമായ ജീവിതചര്യപരിശീലിക്കാൻ അദ്ദേഹം ആഹ്വാനം നൽകുന്നു.

ജഗന്മിഥ്യാത്വം

ബ്രഹ്മസത്യം—ജഗന്മിഥ്യാ എന്ന അദ്വൈതപ്രമാണത്തെ ഒരു സംഭാഷണശൈലിയിലൂടെ സ്വാമി തിരുവടികൾ വ്യക്തമാക്കിയിട്ടുണ്ടു്. ഉപനിഷന്മന്ത്രങ്ങളുടെ വാച്യാർത്ഥം മാത്രം ഗ്രഹിച്ചു് പ്രസ്താവങ്ങളുടെ ശരിയായ മാററു് അറിയാത്തവക്കു് മന്ത്രങ്ങളുടെ ലക്ഷ്യാർത്ഥം പഠിക്കാനുള്ള ആദേശമാകുന്നു സ്വാമി

കൾ നൽകുന്നതു്. പരിച്ഛിന്ന പരമാണു വായ അന്തഃകരണത്തിനു് അണുരൂപമായും മഹദ്രൂപ(ബ്രഹ്മരൂപ)മായും പരിണമിക്കാൻ കഴിയുമെന്നു് സ്വാമിജി ജീവിച്ചു തെളിയിച്ചു. അപ്പോൾ ജഗന്മിഥ്യ എന്ന പദത്തിനു് അർത്ഥശൂന്യലോകമെന്ന അർത്ഥം നല്ലതതെന്നും, ഡോക്ടർ എസ്. രാധാകൃഷ്ണൻ വ്യാഖ്യാനിച്ചതുപോലെ, ജഗത്തിനുള്ള ആപേക്ഷികയാഥാർത്ഥ്യം അംഗീകരിക്കയാണു് വേണ്ടതെന്നും സ്വാമിതിരുവടികൾ പറയുന്നു. കേവലവും സംപൂർണ്ണവുമായ യാഥാർത്ഥ്യം ബ്രഹ്മത്തിനേയുള്ളൂ. അതനുഭവിക്കാൻ ജാഗ്രദവസ്ഥയോ സ്വപ്നാവസ്ഥയോ സുഷുപ്ത്യവസ്ഥയോ പര്യാപ്തമാവുന്നില്ല. അതു് അറിഞ്ഞു് സാക്ഷാത്ക്കരിക്കാൻ തുര്യാവസ്ഥ നേടിയേ പററൂ. അവസ്ഥാത്രയരൂപേണ (ഉണർവ്-ഉറക്കം-കിനാവ്) പ്രതിഭാസിക്കുന്ന ജഗത്തിനധിഷ്ഠാനമായും സാക്ഷിയായും വർത്തിക്കുന്ന കൂടസ്ഥബ്രഹ്മചൈതന്യത്തെ സാക്ഷാത്കരിക്കുന്ന അവസ്ഥയെ ഉപനിഷത്തുക്കൾ തുരീയമെന്നു വിളിക്കുന്നു.

## തത്ത്വമസിവാക്യവിശകലനം

ബ്രിട്ടീഷ് ദാർശനികരായ ജി. ഈ. മൂർ, ബർട്രാണ്ടു് റസ്സൽ, എ. ജെ. അയ്യർ തുടങ്ങിയവരുടെ വിശകലനാത്മക ദർശനരീതി ഇരുപതാം നൂററാണ്ടിൻെറ ആരംഭത്തിൽ ലോകമെമ്പാടും പടർന്നുപിടിച്ചു. ആ അവസരത്തിൽ ശ്രീവിദ്യാധിരാജസ്വാമിതിരുവടികൾ കേരളത്തിൽ നിന്നു് മലയാളഭാഷയിൽ ആ വിശകലനമാർഗ്ഗത്തിൻെറ മൂല്യം വിളംബരം ചെയ്യുകയുണ്ടായി. തത്-ത്വം-അസി എന്നു മൂന്നു പദങ്ങൾ കൂടിച്ചേർന്ന തത്ത്വമസി വാക്യം—പക്ഷേ വാച്യാർത്ഥം നോക്കിയാൽ വേണ്ടതു അദ്വൈതജ്ഞാനം കിട്ടുകയില്ലെന്നും ലക്ഷ്യാർത്ഥം പഠിച്ചു് അദ്വൈതജ്ഞാനം സാക്ഷാത്കരിക്കണമെന്നും സ്വാമിജി ഉപദേശിക്കുന്നു. ജഹല്ലക്ഷണ-അജഹല്ലക്ഷണ – ജഹദജഹല്ലക്ഷണ എന്നിവ നോക്കാൻ സ്വാമിജി നിർദ്ദേശിക്കുന്നു. തത്പദശ്രവണക്രമം-തത്പദമനനക്രമം– തത്പദനിദിദ്ധ്യാസനം പരീക്ഷിക്കുക; ത്വം പദശ്രവണക്രമം-ത്വം പദമനനക്രമം-ത്വം പദനിദിദ്ധ്യാസനക്രമം പരിശീലിക്കുക; എന്നിട്ടു് അസിപദശ്രവണം, അസിപദമനനം, അസിപദനിദിദ്ധ്യാസനം നിർവ്വഹിക്കുക. തത്ത്വമസിമഹാവാക്യത്താൽ ലക്ഷീകരിക്കപ്പെട്ട അവാങ്മനോഗോചരവും അഖണ്ഡപരിപൂർണ്ണ സത്താമാത്രസ്വരൂപവുമായ ശുദ്ധശിവംതന്നെ ആത്മസ്വരൂപമെന്നു ബോധിച്ചു് ജീവന്മുക്തനായി പ്രശോഭിക്കുക.

അങ്ങനെ ഇരുപതാംനൂററാണ്ടിൻെറ ആദ്യപാദത്തിൽ ലോകതത്ത്വശാസ്ത്രവിപ്ലവമെന്നു് യൂറോപ്യൻ ദാർശനികരും അമേരിക്കൻ ദാർശനികരും കൊട്ടിഘോഷിക്കുന്ന അപഗ്രഥനാത്മകദർശനം ശ്രീവിദ്യാധിരാജസ്വാമിതിരുവടികളുടെ കാൽനഖേന്ദുമരീചികൾ പിൻതുടർന്നു് പൂർണ്ണശോഭ ധരിക്കേണ്ടിയിരിക്കുന്നു. അപഗ്രഥനാത്മക മാർഗ്ഗമനുസരിച്ചു് സമകാലീനദാർശനികർ വാക്യങ്ങളുടെ വാച്യാർത്ഥം മാത്രമേ നോക്കുന്നുള്ളൂ. അപ്രകാരം നൈതികപ്രസ്താവനകളും മതവാക്യങ്ങളും "നോൺസെൻസാ"യി അവർക്കു് അനുഭവപ്പെടുന്നു. എന്നാൽ ഉൽഗ്രഥനമാർഗ്ഗംകൂടി അവലംബിച്ചു് നീതിശാസ്ത്രവും മതവും ആഴത്തിൽ പരിശോധിക്കയാണെങ്കിൽ ലക്ഷ്യാർത്ഥമുള്ള നന്മയും ശരിയും പവിത്രതയും ദൈവതത്ത്വവും കണ്ടുപിടിക്കാനൊക്കുമെന്നു തോന്നുന്നു. ഉദാഹരണമായി ലണ്ടൻ യൂണിവേഴ്സിററി ഫിലോസഫി പ്രൊഫസർ എ. ജെ. അയ്യർ "ഭാഷ, സത്യം, തർക്കശാസ്ത്രം" എന്ന പുസ്തകത്തിലൂടെ നൈതികഭാഷ വെറും വൈകാരിക ഭാഷയായി തരം താഴ്ത്തിയിരിക്കുന്നു. യശശ്ശരീരനായ ജി. ഈ. മൂർ നന്മയെ അപഗ്രഥിക്കാനാവാത്ത ഗുണമായി അവരോധിച്ചു. പക്ഷേ നന്മയുടെ ലക്ഷ്യാർത്ഥം ഇവരാരും സാക്ഷാത്ക്കരിക്കാൻ

മെനക്കെടുന്നില്ല. ദൈവത്തിൻെറ ലക്ഷ്യാർത്ഥവും പവിത്രാനുഭവത്തിൽ തെളിയുന്നുണ്ട്.

പ്രജ്ഞാനം ബ്രഹ്മ — അയമാത്മാബ്രഹ്മ—അഹംബ്രഹ്മാസ്മി എന്ന വാക്യങ്ങളുടെ ചർച്ചയും ശ്രീവിദ്യാധിരാജ സ്വാമിതിരുവടികൾ ശ്രീശങ്കരാചാര്യരെ അതിശയിക്കുന്ന തരത്തിൽ നിർവ്വഹിച്ചിരിക്കുന്നു. ജീവൻെറ സാമൂഹിക നിലനില്പ് കുറേക്കൂടി ചരിത്രപരമായി ദർശിക്കത്തക്ക ചരിത്രദർശനവും സാമൂഹിക ദർശനവും സ്വാമി തിരുവടികൾക്കു ലഭിച്ചിരുന്നു. അതിനാൽ അഹംസാമൂഹികാത്മാ ഭവതി—അഹംബ്രഹ്മഭവതി എന്നീ നിർദ്ദേശങ്ങളിലൂടെ അന്വേഷകനെ ബ്രഹ്മാത്മൈക്യജ്ഞാനമോക്ഷത്തിലെത്തിക്കാൻ സ്വാമി തിരുവടികൾക്കു കഴിഞ്ഞു.

## സ്വാനുഭവാതീതം ബ്രഹ്മ എന്ന മൗലിക ദർശനം.

ലോകം മുഴുവൻ തന്നിൽ അടങ്ങിയും താൻ സർവ്വദാ പ്രപഞ്ചവ്യാപ്തനായുമിരിക്കുന്ന അവസ്ഥ സ്വാമി തിരുവടികൾ സാക്ഷാത്കരിച്ചിരുന്നു. അപ്പോൾ തുരീയാവസ്ഥ പ്രാപിക്കുന്നവർ സ്വശബ്ദവാചിയായി അനുഭവത്തിനപ്പുറത്തെത്തുകയാണ്. "കരിഷ്യേവചനം തവ" എന്ന അവസ്ഥയിലെത്താൻ സ്ഥിതപ്രജ്ഞനാകണം. മോഹങ്ങൾ നഷ്ടപ്പെടുന്ന അവസ്ഥ, ഓർമ്മ തിരിച്ചു കിട്ടുന്ന അവസ്ഥ, സംശയങ്ങളെല്ലാം പമ്പകടക്കുന്ന അവസ്ഥ-അതത്രേ ഗീതാശ്ലോകം പ്രകടമാക്കിയിരിക്കുന്നതു്.

നഷ്ടോമോഹഃ സ്മൃതിർലബ്ധാ
ത്വത്പ്രസാദാന്മയാച്യുതാ
സ്ഥിതോസ്മി ഗത സന്ദേഹഃ
കരിഷ്യേ വചനം തവ

താൻ മാത്രമായിരിക്കുന്നു എന്ന നിശ്ചയവും നശിച്ച് ദോഷരഹിതമായും അനിർവ്വചനീയമായുമിരിക്കുന്ന സത്താസാമാന്യാവസ്ഥയാകുന്നു സ്വാനുഭവാതീതം. ഏകമേവാദ്വിതീയം ബ്രഹ്മ—ഭാവഭാവാതീതം ബ്രഹ്മ—എന്ന ഘട്ടങ്ങളും കടന്നു ചെല്ലുന്ന അവസ്ഥയും കഴിയേണ്ടതുണ്ടെന്ന സ്വാമിതിരുവടികളുടെ അനുസ്മരണ പൂർണ്ണമായും ബ്രഹ്മസാക്ഷാത്ക്കാരം കിട്ടിയ ഈശ്വരപുത്രൻെറ ജീവിതശൈലി ഉദാഹരിക്കുന്നു.

## ദൃക്ദൃശ്യവിവേകം

മനോനാശം വേണം ശുദ്ധാദ്വൈതഭാവനയ്ക്കെന്നുള്ള സ്വാമിതിരുവടികളുടെ സിദ്ധാന്തം 1200 കൊല്ലങ്ങളായി തായ്വേരുറപ്പിച്ച അദ്വൈത പദ്ധതിക്ക് ഉറച്ച അടിസ്ഥാന ശിലനൽകുന്നു. അന്നമയകോശത്തെ കടന്ന് പ്രാണമയകോശത്തിൽ ചെല്ലണം, പ്രാണമയകോശം തരണം ചെയ്ത് മനോമയകോശം. എന്നാൽ മനസ്സിൻെറ നാശം കൊണ്ടേ വിജ്ഞാനമയകോശം ആവിർഭവിക്കു. ആനന്ദമയകോശമാകട്ടേ ഒടുവിലത്തെ അവസ്ഥാപ്രാപ്തിയും. സ്വയം മൂല്യമായ ബ്രഹ്മത്തെ അനുഭവിക്കാൻ കഴിയുന്ന അവസ്ഥ പാരമാർത്ഥികം തന്നെയെന്ന് ശ്രീ ശങ്കരാചാര്യ സ്വാമികളോടൊപ്പം സ്വാമിതിരുവടികളും തീരുമാനിക്കുന്നുണ്ട്. എന്നാൽ വ്യാവഹാരിക ദശയിൽ നിന്നുള്ള പാരമാർത്ഥിക ദശാപ്രാപ്തിയാണ് കഠിനം. മനസ്സ് ആത്മാവിൻെറ വിസ്തൃമായ വ്യാപകവൃത്തിയിൽ നിന്ന് (അധിക ദേശവൃത്തി) ജനിച്ചതാണ്. മനസ്സ്, സംസാരമാകുന്ന ഒരു ചന്ദനവൃക്ഷത്തെ തൻെറ സങ്കല്പംകൊണ്ട് സ്വായത്തമാക്കിയിരിക്കുന്നു. ഈ വ്യാഖ്യാനം സ്വാമി തിരുവടികളുടെ പ്രതിഭാപ്രകാശന ഫലമാണ്. ശരീരത്രയത്തിൽ അഹന്ത, മമത എന്ന അഭിമാനങ്ങളാകുന്ന തലകളുള്ളതും വിഷയങ്ങളാകുന്ന കഠിന വഷങ്ങളെ ഉദ്വമിക്കുന്നതുമായ അഹങ്കാരമെന്ന സർപ്പത്തെ സ്വസങ്കല്പംകൊണ്ട് ജനിപ്പിച്ച് അതി

നെക്കൊണ്ടു് ആ വൃക്ഷത്തെ ചുററിക്കുന്നു എന്ന കല്പനയും സ്വാമി തിരുവടികളുടെ അനുഭവ മഹത്വത്തെ പ്രഖ്യാപിക്കുന്നു. എല്ലാവരേയും, ദ്വൈതപ്രപഞ്ചം, സത്യമായിട്ടുള്ളതെന്നു് വിശ്വസിച്ചുകൊണ്ടിരിക്കുമെന്ന കണ്ടുപിടിത്തവും സാധാരണ ലോകത്തിനു നിമിഷങ്ങളിലൂടെ അറിയാവുന്ന കാര്യമത്രേ. മനസ്സിനെ ജയിക്കാൻ വിവേകാനുഭൂതി തിരുവടികൾ സൂചിപ്പിക്കുന്നു. സ്ഥൂല ശരീരാദ്ധ്യാസ നിവൃത്തി—സൂക്ഷ്മ ശരീരാദ്ധ്യാസനിവൃത്തി—കാരണ ശരീരാദ്ധ്യാസനിവൃത്തി—വിക്ഷേപ നിവൃത്തി—ആവരണ നിവൃത്തി ഇവയാണു് അവലംബം. അവസ്ഥാത്രയ പരിശോധനയിൽ ആത്മാവിന്റെ അസംഗത്വം അനുഭവിക്കാമെന്നും സ്വാമി തിരുവടികൾ എഴുതുന്നു.

## അദ്വൈത രീതി

അദ്വൈത ദർശനം ശ്രീശങ്കരാചാര്യർ ആവിഷ്കരിച്ചു. അതിലുള്ള കുറവുകൾ നികത്താൻ ശ്രീ രാമാനുജാചാര്യർ വിശിഷ്ടാദ്വൈതദർശനം രൂപവൽക്കരിച്ചു. ശങ്കരദർശനത്തെ തലകീഴായ് മറിച്ചു് മതത്തിനു സ്ഥാനം നല്കി ഭക്തിമാർഗ്ഗത്തെ പ്രകീർത്തിക്കാൻ ശ്രീ രാമാനുജൻ 'ശ്രീഭാഷ്യം' എഴുതി. അതുപോലെ മധ്വാചാര്യരും ദ്വൈതദർശനംവഴിമാത്രമേ ശ്രീശങ്കരാചാര്യരുടെ കുറവുകളെ പരിഹരിക്കാനാവൂ എന്നു കരുതി. ശ്രീശങ്കരഭഗവൽപാദരുടെ ദർശനം തന്നെ സ്വാംശീകരിച്ചു് കുററമററ അദ്വൈത ചിന്താപദ്ധതി രചിച്ചതിലാണു് ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമിതിരുവടികളുടെ അത്ഭുതകരമായ മഹത്വം സ്ഥിതിചെയ്യുന്നതു്. അദ്വൈതാനുഭൂതി വെറും മിസ്റ്റിക്കിന്റെ സമ്പാദ്യഫലമല്ലെന്നും വ്യാവഹാരിക ജീവിതത്തിനു് ഉഴലുന്നവർക്കും പ്രാതിഭാസിക സത്തയിൽ ശരി കാണുന്നവർക്കും തപശ്ചര്യകൊണ്ടു് പാരമാർത്ഥികാനുഭവം സാദ്ധ്യമാകാമെന്ന മാണു് സ്വാമിതിരുവടികൾ തെളിയിച്ചതു്. പക്ഷേ ജീവകാരുണ്യപദ്ധതികൂടി നാം ഉൾക്കൊള്ളാനും സാമൂഹിക ജീവിതത്തിൽ ക്രിയാത്മകതയോടെ ഭാഗഭാക്കാകാനും അദ്ദേഹം ഉപദേശിക്കുന്നു. "ലീലയാകാലം" കഴിച്ചുകൂട്ടിയപ്പോൾ ലോകസംഗ്രഹത്തിനുകൂടി മുതിരേണ്ട കർത്തവ്യം അദ്ദേഹം മറന്നില്ല.

## പാശ്ചാത്യ പൗരസ്ത്യ ദർശന ശൈലികളുടെ സമന്വയം

ഇരുപതാം നൂററാണ്ടിൽവച്ചു് തത്വപ്രജ്ഞ ശീലിച്ചതുകൊണ്ടാണോ എന്തോ—പാശ്ചാത്യദർശനശൈലി മനസ്സിലാക്കിയിട്ടാണോ എന്തോ—ശ്രീ ശങ്കരാചാര്യർക്കു ഗ്രഹിക്കാൻ കഴിയാത്ത പാശ്ചാത്യദർശന ശൈലികൂടി ഉൾക്കൊള്ളാൻ ശ്രീ വിദ്യാധിരാജസ്വാമികൾക്കു കഴിഞ്ഞിരുന്നു. ദർശനത്തിൽ ആത്മദർശനം മാത്രം പോരെന്നും ഭൗതികാതീതസത്തയും ദിവ്യസത്തയും സാക്ഷാത്ക്കരിക്കുന്നതോടൊപ്പം കലാതത്വപ്രജ്ഞയും സാമൂഹികതത്വ പ്രജ്ഞയും വളർത്തണം എന്നും ശ്രദ്ധിച്ചതാണു് അദ്ദേഹത്തിന്റെ സംഭാവന. ഉപനിഷത്തുക്കളും ഭഗവദ് ഗീതയും ബ്രഹ്മസൂത്രവും ബ്രാഹ്മണജാതി പക്ഷപാതിത്വത്തോടെ ശ്രീശങ്കരാചാര്യർ വ്യാഖ്യാനിച്ചുഎന്നു് രേഖപ്പെടുത്താൻ നാം ഇന്നു മടിക്കേണ്ടതില്ല. അബ്രാഹ്മണരും മനുഷ്യരാണു്, അവർക്കും വേദാന്തതത്വപ്രജ്ഞ വശമാക്കാം, ഈശ്വരപ്രസാദം അവരിലും ചൊരിയാം—ചൊരിയും എന്നു് തെളിയിച്ച സ്വാമിതിരുവടികൾ ഈ നൂററാണ്ടിൽ ഇന്ത്യയിൽ നടക്കേണ്ട നവോത്ഥാനത്തിനു് കൈത്തിരി കത്തിച്ചിരിക്കുന്നു. ചരിത്രാസ്തിത്വത്തിലുള്ള മനുഷ്യനു് മെല്ലെമെല്ലെ പാരമാർത്ഥികാസ്തിത്വം നേടിക്കൊടുക്കുന്ന ജാലവിദ്യ സ്വാമിതിരുവടികളുടെ ദർശനത്തിലുണ്ടെന്നു് സമ്യഗ് ദൃഷ്ടിയുള്ളവർക്കു് കാണുവാൻ കഴിയും.

# കൂപ്പുകൈ!

*സി. ജി. രാജഗോപാൽ*

വാണില്ലാ തപസ്വിയായ് ഗിരികന്ദരങ്ങളിൽ,
കാനനാന്തരങ്ങളിൽ, ദേവമന്ദിരങ്ങളിൽ;

കാവിമുണ്ടുടുത്തില്ല, യോഗദണ്ഡെടുത്തില്ല,
മേവിയില്ലാചാര്യനായാശ്രമ മഠങ്ങളിൽ;

പേരിനായ് വിരഞ്ഞീല, തൻ യശസ്സിൻപല്ലക്ക
പേറുവാൻ ശിഷ്യന്മാരെത്തിരഞ്ഞീലൊരേടത്തും!

സിദ്ധനോ സന്ന്യാസിയോ യോഗിവര്യനോ ജ്ഞാന-
വൃദ്ധനോ—ഭവാനാരെന്നറിയുന്നീലാ ഞങ്ങൾ!

എന്നാലും, ഗുരോ, തവപാദപൂജനാനുജ്ഞ
തന്നാലും, ഭവാൻ ഞങ്ങൾക്കിഷ്ടദേവനാണെന്നും!

പുണ്യദർശന, നേരിലങ്ങയെക്കാണാൻ ഭാഗ്യം
കണ്ണുകൾക്കുണ്ടായീ,ലെന്നാകിലും ഭവദ്രൂപം

ത്വൽകൃപാമൃതരസസ്നിഗ്ദ്ധമാം മമ ചേതോ-
ദർപ്പണം തന്നിൽപ്പാർത്തെന്നുൾക്കണ്ണു കുളിരുന്നു:

ശുഭ്രമാമൊരുതേജോവിഗ്രഹം കാണ്മേൻ, ശര-
ദഭ്രവീഥിയിൽ മിന്നുമാദിത്യബിംബംപോലെ,

വെള്ളത്താമരപ്പൊയ്ക പൂത്തപോൽ, വെയിലാർന്ന
വെള്ളിമാമലപോലെ, പാലാഴിപ്പരപ്പുപോൽ!

തോളുകൾ മുകരുന്ന കേശവും മൃദുഹസ്ത-
ലാളനസുഖമാർന്ന മയങ്ങും ശ്മശ്രുക്കളും

---

ഉദ്ധരേദാത്മനാത്മാനം
മഗ്നം സംസാര വാരിധൌ
യോഗാരൂഢത്വമാസാദ്യ
സമ്യഗ്ദർശന നിഷ്ഠയാ.

എന്ന് വിവേക ചൂഡാമണിയിൽ ശ്രീ ശങ്കരാചാര്യർ പാടി. ശ്രീ വിദ്യാധിരാജസ്വാമി തിരുവടികളിൽ, ഈ സമ്യഗ് ദർശനം കണ്ടുപിടിക്കുന്നവർക്ക് ലോകതത്ത്വപ്രജ്ഞയുടെ അവസാനിക്കാത്ത ഗ്രന്ഥത്തിൽ ഒരു അദ്ധ്യായംകൂടി എഴുതിച്ചേർക്കാൻ സാധിക്കൂ. ശ്രീ ശങ്കരന്റെ തോളിൽ കയറിനിന്ന്, അധിക ദൂരം ദർശനം ചെയ്ത അവതാര പുരുഷനായി സ്വാമി തിരുവടികളെ നമുക്ക് കൺകുളിർക്കെ കാണാൻ കഴിയും.

ലാലസിക്കുന്ന ലോകഗതിതൻ പൊരുളോർത്തു
ലീലയാ ഭവാൻതൂകും തൂവെള്ളിച്ചിരിപോലെ!

സച്ചിദാനന്ദജ്യോതിസ്സുള്ളിലുജ്ജ്വലിപ്പതു
സ്വച്ഛമായ്ക്കാട്ടും വാതായനങ്ങൾ നയനങ്ങൾ!

കേഴമാൻകിടാവിന്റെ മുഗ്ദ്ധഭാവമാണല്ലോ
കേളിയാടീടുന്നതിക്കേസരീരൂപം തന്നിൽ!

* * *

വേദോപനിഷച്ഛാസ്ത്രകോവിദൻ ഭവാൻ, ഗാന
വാദനവിശാരദൻ സൽക്കലാനിധിയല്ലോ;

'കേവലം ഭ്രാന്താലയം കേരള'മെന്നോതിയ
ശ്രീ വിവേകാനന്ദനു, മാത്മവിദ്യയിലോരോ

ശങ്കകൾമാററി, പ്പെററനാടിനു പുകളേററി
ശങ്കരാചാര്യരുടെ പിന്മുറക്കാരൻ ഭവാൻ!

മാനസം സ്വയം വഴിഞ്ഞൊഴുകീ ഭവദ്ഭക്തി-
ഗാനപീയൂഷസ്വരമാധുരീ മന്ദാകിനി;

രാഗലോലമാം താളതരംഗലയങ്ങളിൽ
ലോകചേതന തീർത്ഥസ്നാനമാം പുണ്യം നേടി!

ഉത്സവബലിക്കണ്ടു 'പാണി'കൊട്ടവെ, വാദ്യ-
മുത്സാഹമാർന്നബ്ഭൂതഗണങ്ങൾ നൃത്തംവച്ചു!

ചെണ്ടമേലിളകും കൈത്തണ്ടുകൾ മേളത്തിൽ പൂ-
ച്ചെണ്ടുകൾ വിടർത്തുന്ന വിരുതുംഭവാൻ കാട്ടീ!

* * *

അദ്വൈതമാചാര്യന്മാർക്കദ്ധ്യാത്മപ്രദീപക-
സിദ്ധാന്തം; മർത്ത്യർ,ക്കെന്നാൽ ശുദ്ധമേ പ്രാണിസ്നേഹം!

അന്യമാം ജീവാത്മാവാണങ്ങേയ്ക്കു പരമാത്മാ;-
വന്യൂന ജഗൽസഖ്യമങ്ങേയ്ക്കു സായൂജ്യവും!

സാരമേയത്തോടൊത്തു സദ്യയുണ്ണുമങ്ങേപ്പോ-
ലാരുള്ളൂ പരമാത്മജ്ഞാനിയാം സമദർശി?

ശാർദ്ദൂലവരൻ ഭവദ്വാത്സല്യമയ ഹസ്ത-
മാർദ്ദവസുഖമേല്ക്കെ, ശ്വാനനായ് വാലാട്ടുന്നു!

മന്ത്രോച്ചാരണമമ്മം പഠിപ്പിച്ചീടും നാവാൽ
മണ്ഡൂകങ്ങളോടൊത്തു വായ്ത്താരികൂട്ടീടുന്നു!

സാരമാം വേദാർത്ഥങ്ങൾക്കുറിക്കും കയ്യാൽ, പൂഴി
വാരുന്നു, പൈതങ്ങളെ ഹാ, വാരിപ്പുണരുന്നു!

ധ്യാനവേളതൻ സാന്ദ്രമൗനവു,മൊരു മന്ദ്ര–
ഗാനമേളയുമങ്ങേ,യ്ക്കൊപ്പമോങ്കാരബ്രഹ്മം!

*            *            *

ദർപ്പമോടൊരു കൊച്ചു ദർദ്ദുരത്തിന്മേലാഞ്ഞ
സർപ്പത്തെത്തട്ടുത്തതൻ ഭുജദണ്ഡത്തിൽ, ഭവാൻ

ഏറ്റ ഭുജംഗത്തി, നൊരുനാ,ളിരിപ്പിട–
മേകി, നല്ലൊരു നാഗഭൂഷണചന്തം ചാർത്തി!

'ഉണ്ണികളെൻ നേര്യതുമുണ്ണുന്നു'—ഗൃഹസ്ഥന്റെ
'അന്യായ'ത്തിന്മേൽ ഭവാൻ 'കേസ്സുവിസ്തരിക്ക'വെ,

മൂഷികവൃന്ദം മുന്നിൽഹാജരായ്; തലതാഴ്ത്തി
മൂകഭാഷയിലേകൻ ചെയ്തുപോൽ ക്ഷമാപണം!

കായലിൻ തിരക്കോളി, ലാഴിയിലേക്കാ വഞ്ചി
പായവെ, തുഴക്കാരൻ വീതബോധനായ് വീഴ്കെ,

അന്ത്യമാഗതമെന്നു യാത്രികർ വിമൂർച്ഛിക്കെ,
സന്ധ്യയും മിഴിപൂട്ടിനില്ക്കവെ, ദൂരത്താ,

പൊങ്ങുന്നു മാന,ത്തേതോ ദേവത കൊളുത്തിയ
മംഗളമണിദീപംപോലൊരു തേജോനാളം!

ചിക്കെന്നു താനേ പാഞ്ഞുതോണി, ചെന്നെത്തേണ്ടുന്ന
ദിക്കെത്തി; തവ തപോവൈഭവം വെൽവൂതാക!

ഐതിഹ്യകഥകളാ, യവിശ്വാസ്യമായ്, കഷ്ടം,
ഐഹികബുദ്ധി,ക്കാത്മചൈതന്യപ്രഭാവങ്ങൾ!

*            *            *

പന്മനക്കാവിൽ, കൊച്ചുകല്ലറയ്ക്കുള്ളിൽ, തന്റെ
മൃണ്മയദേഹം പഞ്ചഭൂതങ്ങൾ പകുക്കവെ,

സർവ്വഭൂതേശപാദാനുധ്യാതാവായ് ഗുരോ, ഭവാൻ
സഞ്ചരിക്കുന്നു വിണ്ണിൽ, സഞ്ചിതസുകൃതാത്മൻ!

പരിചോടപരാക്ജ്യോതിസ്സായ് വിദ്യോതിക്കും
പരമഭട്ടാരക വിദ്യാധിരാജസ്വാമിൻ,

മംഗലാത്മാവേ, ദേവ, കൈക്കൊൾക, ഭക്ത്യാ ഞങ്ങൾ
മന്നിൽനിന്നർപ്പിക്കുമിക്കൂപ്പുകൈപ്പൂമൊട്ടുകൾ!

# സ്വാമിതിരുവടികളുടെ ഗുരുക്കന്മാർ

*എൻ. പീതാംബരക്കുറുപ്പ്*

സച്ചിദാനന്ദസർവ്വസ്വമായ സാക്ഷാൽ പരംജ്യോതിസ്സായി പരിലസിക്കുന്ന പരമഭട്ടാരക ശ്രീ വിദ്യാധിരാജ ചട്ടമ്പി സ്വാമി തിരുവടികളുടെ ബാല്യകാല ജീവിതം പലതുകൊണ്ടും പഠനാർഹമാണ്. മഹാപുരുഷന്മാരുടെ ജീവിതത്തെ നിഴലുപോലെ പിന്തുടർന്നുകൊണ്ടിരിക്കുന്ന പ്രതിബന്ധങ്ങൾ ആ രാജർഷിസത്തമനേയും ബാല്യത്തിൽ വെറുതേ വിട്ടില്ല. ഭഗവാൻ കൃഷ്ണനും, ഭഗവാൻ ശ്രീരാമചന്ദ്രനും ഓരോ നിലയിൽ ദുർന്നിമിത്തങ്ങളിൽപെട്ട് നട്ടം തിരിഞ്ഞിട്ടുണ്ട്. ക്രിസ്തുദേവനും, മുഹമ്മദും അനുഭവിച്ച കഷ്ടതകൾ വിസ്മരിക്കാവതല്ല. യുഗാചാര്യന്മാരായി പിന്നീടറിയപ്പെട്ടവരെല്ലാംതന്നെ ഇങ്ങനെ കഷ്ടപ്പാടുകളുടെ തീച്ചൂളയിൽ ഉരുകി ഉരുത്തിരിഞ്ഞവരാണ്. ബ്രഹ്മതത്ത്വസമാഹാരമായ ഭഗവാൻ വിദ്യാധിരാജനും എണ്ണമററ പ്രതിബന്ധങ്ങളിലൂടെയാണ് സ്വകീയമാഹാത്മ്യം സുചാർത്ഥമാക്കിയതു്.

ചുററുപാടും കണ്ട പ്രകാരാന്തരങ്ങളും വൈവിദ്ധ്യങ്ങളും പ്രദാനംചെയ്ത സാഹചര്യങ്ങളുടെ ദുർഗ്ഗന്ധമലീമസമായ അന്തരീക്ഷംതന്നെയാണ് സ്വാമിതിരുവടികളെയും സ്വാഗതം ചെയ്തതു്. ദാരിദ്ര്യവും, അസ്വാസ്ഥ്യതയും വളർന്നു നിന്നിരുന്ന കുടുംബപശ്ചാത്തലത്തിൻെറ വൈഷമ്യങ്ങൾ സ്വാമിജിയെ ബാല്യത്തിൽ വല്ലാതെ വലച്ചിരുന്നു. സമൃദ്ധിയുടെ മടിത്തട്ടിൽ ലാളനയേററു വളർന്ന അയല്ക്കാരായ സതീർത്ഥ്യന്മാരെപ്പോലെ ഉല്ലസിക്കുവാനോ ഉന്മേഷം അനുഭവിക്കുവാനോ ബാല്യത്തിൽ അദ്ദേഹത്തിനു് സാധിച്ചിരുന്നില്ല. അയൽപക്കത്തെ കുട്ടികൾ പഠിച്ച് മിടുക്കന്മാരായി വരുന്നതു കണ്ടു് നെടുവീർപ്പിടുവാൻ മാത്രമേ വിദ്യാധിരാജനായി വില്ലാലത്തു് പുകൾപെററ ആ മഹാത്മാവിനു് ബാല്യത്തിൽ സാധിച്ചുള്ളൂ. വിദ്യാഭ്യാസം ചെയ്യുവാനുള്ള അടങ്ങാത്ത അഭിനിവേശം നിമിത്തം സ്കൂളിൽനിന്നും മടങ്ങിവരുന്ന കുട്ടികളെ വഴിയിൽവച്ചുതന്നെ കണ്ടു് അവർ പഠിച്ച പാഠങ്ങൾ കേട്ടു പഠിക്കുവാൻ അദ്ദേഹം അതിയായി താല്പര്യം പ്രദർശിപ്പിച്ചിരുന്നു. സ്കൂളിൽ ചേർന്നു പഠിക്കുവാൻ ഭാഗ്യം ലഭിച്ചവരെക്കുറിച്ച് അതിയായ മതിപ്പായിരുന്നു അദ്ദേഹത്തിനു് ബാല്യത്തിലുണ്ടായിരുന്നതു്. കാര്യങ്ങളറിയുവാനും, അതിനുവേണ്ടി നിരന്തരമായി ക്ലേശപൂർവ്വം അന്വേഷിക്കുവാനും സ്വാമിതിരുവടികൾക്കു് ബാല്യംമുതല്ക്കേ ജാഗ്രതയുണ്ടായിരുന്നു.

കൂട്ടുകാരുടെ സ്ലേററും പുസ്തകവും നോക്കി പഠിച്ചു തുടങ്ങിയ വിദ്യാധിരാജനു് ലഭിച്ച ആദ്യത്തെ ഗുരു, സമ്പന്ന തറവാടായ 'കൊല്ലൂർമഠ'ത്തിലെ ബ്രാഹ്മണകുമാരന്മാരെ സംസ്കൃതം പഠിപ്പിക്കുവാനെത്തിയ, പണ്ഡിതനായ ഒരു ശാസ്ത്രികളായിരുന്നു. കൊല്ലൂർമഠത്തിലെ കുട്ടികളെ ശാസ്ത്രികൾ പഠിപ്പിക്കുന്ന അവസരത്തിൽ മറഞ്ഞുനിന്നു കേട്ടാണ് സ്വാമികൾ ആദ്യമൊക്കെ പഠിച്ചതു്. ശാസ്ത്രികൾക്കുണ്ടായ അനുകമ്പ

യുടെ ഫലമായി പ്രത്യക്ഷ ശിഷ്യനാകുവാനുള്ള അനുമതി സ്വാമികൾക്ക് പിന്നീടു ലഭിച്ചു. അങ്ങിനെ സ്വാമിതിരുവടികളുടെ ഗുരുക്കന്മാരുടെ നിരയിൽ സ്ഥാനമലങ്കരിക്കുവാനുള്ള മഹാഭാഗ്യം കൊല്ലൂർ മഠത്തിലെ കുട്ടികളെ സംസ്കൃതം പഠിപ്പിക്കുവാനെത്തിയ ശാസ്ത്രികൾ ലഭിച്ചു എന്നു പറയുന്നതിൽ തെററില്ല.

ആർഷമാർഗ്ഗത്തിലേയ്ക്കുള്ള കുഞ്ഞൻപിള്ളയുടെ സഞ്ചാരത്തിന് ആക്കം വർദ്ധിപ്പിച്ചു യാദൃച്ഛിക സംഭവം അദ്ദേഹത്തിന് പതിമൂന്നോ പതിനാലോ വയസ്സു പ്രായമുള്ളപ്പോഴാണ് നടന്നതു്. വീട്ടിനടുത്തുള്ള ഒരു ദേവീക്ഷേത്രത്തിൽ മാലകെട്ടിക്കൊടുക്കുന്ന ചുമതലയുണ്ടായിരുന്നു. ആ ദേവാലയത്തിൽ ദർശനത്തിനെത്തിയ ഒരു സന്ന്യാസിയെ യാദൃച്ഛികമായി ബാലനായ കുഞ്ഞൻപിള്ള കണ്ടുമുട്ടി. അദ്ദേഹം പകർന്നുകൊടുത്ത "ബാലാസുബ്രഹ്മണ്യ" മന്ത്രോപദേശം സ്വീകരിക്കുവാൻ ആ ബാലന് ഭാഗ്യം സിദ്ധിച്ചു. ഈ മന്ത്രം അക്ഷരലക്ഷം ജപിച്ചു് സിദ്ധി വരുത്തിയതോടുകൂടി ബാലനായ കുഞ്ഞൻപിള്ളയ്ക്കു് സമഗ്രമായ മാററംതന്നെ സംഭവിച്ചു. ഈ മന്ത്രസിദ്ധി ലഭ്യമായതോടെ 'ഷണ്മുഖദാസൻ' എന്ന സ്ഥാനം ലഭിക്കുവാനും അദ്ദേഹത്തിനു സാധിച്ചു. അജ്ഞാതനായ ആ സന്ന്യാസഗുരു അരുളിച്ചെയ്ത മന്ത്രോപദേശവും അതിനെ തുടർന്നുണ്ടായ അനുഭൂതിവിശേഷങ്ങളും വിസ്മരിക്കാവതല്ല. സന്ന്യാസജീവിതത്തിന്റെ തുടക്കം കുറിച്ചു സംഭവം ഇതാണെന്നു പറയാവുന്നതല്ലെങ്കിലും ഈ സംഭവം അഗണ്യമല്ല.

സംഗീതത്തിലും, വാദ്യഘോഷങ്ങളിലും എന്തെന്നില്ലാത്ത പ്രതിപത്തി ജന്മനാ ഉണ്ടായിരുന്ന കുഞ്ഞൻപിള്ള ബാല്യത്തിൽതന്നെ സാമാന്യമായി പാടുകയും, വാദ്യങ്ങൾ അലപിക്കുന്നതിൽ താല്പര്യവും വൈദഗ്ദ്ധ്യവും പ്രകടിപ്പിക്കുകയും ചെയ്തിരുന്നു. അത്യദ്ധ്വാനത്തിലൂടെ സമ്പാദിച്ചു പരിമിതമായ തുക ഉപയോഗിച്ചു് പതിനഞ്ചു വയസ്സുള്ളപ്പോൾ സംഗീതം പഠിക്കുവാൻതന്നെ അദ്ദേഹം തീരുമാനിച്ചതു്... 

അ ധന്യാത്മാവ് നിശ്ചയിച്ചു. അതിന്റെ ഫലമായിട്ടാണ് പേട്ടയിൽ രാമൻപിള്ളആശാൻ എന്ന പ്രശസ്തനായ അദ്ധ്യാപകന്റെ പാഠശാലയിൽ ചേർന്നു പഠിക്കുവാൻ അദ്ദേഹം തീരുമാനിച്ചതു്. ആറുമാസക്കാലം ഈ നിലയിൽ സംഗീതാഭ്യസനത്തിനായി കുഞ്ഞൻപിള്ള, രാമൻപിള്ളആശാന്റെ ശിഷ്യനായിരുന്നിട്ടുണ്ട്. പണ്ഡിതനും, ആദർശസമ്പന്നനുമായ പേട്ടയിൽ രാമൻപിള്ളആശാൻ സ്വാമിതിരുവടികളുടെ ബാല്യകാലത്തെ പ്രധാനിയായ ഒരു ലൗകിക ഗുരുവാണെന്നു പറയാവുന്നതാണ്. സ്വരരാഗ സൗന്ദര്യലഹരിയിൽ മുഴുകി സത്യസനാതന നിത്യബ്രഹ്മത്തിൽ വിലയം പ്രാപിക്കുവാൻ ജീവിതത്തിന്റെ ബാഹ്യാഭ്യന്തര സംസ്കാരങ്ങളിലൂടെ അഭ്യസിക്കുകയായിരുന്നു ഭഗവാൻ ശ്രീ വിദ്യാധിരാജൻ സ്വതഃസിദ്ധമായ സംഗീതധാരാവർഷത്തിലൂടെ ശ്രമിച്ചുകൊണ്ടിരുന്നതു്.

തിരുവനന്തപുരം നഗരത്തിലെ ഒരു പ്രശസ്ത യോഗിയായിരുന്ന തൈക്കാട്ട് അയ്യാസ്വാമികളുടെ അടുത്തു് യോഗവിദ്യ അഭ്യസിച്ചിട്ടുണ്ട്. ഹഠയോഗ മുറകളിൽ പ്രവീണനായിരുന്ന അയ്യാസ്വാമികൾ പരമഭക്തനും സിദ്ധനും യോഗസിദ്ധി കൈവന്നയാളുമായിരുന്നു. ശ്രീ വിദ്യാധിരാജസ്വാമികളുടെ ഹഠയോഗ വിദ്യാഗുരു അനുഗ്രഹീതനായ അയ്യാസ്വാമികളായിരുന്നു. പിൽക്കാലത്തു് കല്ലിടൈക്കുറിച്ചിയിൽ നിന്നു മടങ്ങുമ്പോൾ ക്ഷേത്രസന്ദർശനവും ഊരുചുററുമായിക്കഴിഞ്ഞ ഭഗവാൻ വിദ്യാധിരാജൻ മരുത്വാമലയിൽവച്ചു് ആത്മാനന്ദസ്വാമി എന്നറിയപ്പെടുന്ന 'കുമാരവേലു' എന്ന യതീന്ദ്രനെ കണ്ടുമുട്ടുകയുണ്ടായി. യോഗാഭ്യാസത്തിൽ ഉപരി

പഠനം നടത്തുവാൻ അദ്ദേഹത്തിനു് സാധിച്ചതു് ഈ യോഗിവര്യനിൽനിന്നാണു്.

വേദവേദാന്താദി വിദ്യകളുടെ വിളനിലമായി പ്രശോഭിച്ചിരുന്ന വിദ്യാധിരാജൻെറ പാണ്ഡിത്യം അനുപമമായിരുന്നു. അത്രവേഗം ആർക്കും കടന്നുചെല്ലാൻ കഴിയാത്ത വേദാന്ത രഹസ്യങ്ങളെക്കുറിച്ചുപോലും ആധികാരികമായിപ്പറയുവാൻ സ്വാമിജിക്കു് അനായാസം സാധിക്കുമായിരുന്നു. 'വേദാധികാര നിരൂപണം', 'പ്രാചീന മലയാളം' തുടങ്ങിയ കൃതികൾക്കു് ജന്മം നല്കിയ മഹാപ്രതിഭയെക്കുറിച്ചു് മറെറാരു വിശദീകരണം ആവശ്യമില്ല. ഒരു സഞ്ചരിക്കുന്ന വിജ്ഞാനകോശമായിരുന്നു സ്വാമിതിരുവടികൾ എന്നു പറയുന്നതാവും ശരി. സ്വാമികളെ വേദാന്ത വിജ്ഞനാക്കി മാററുവാൻ സഹായിച്ചതും വിശിഷ്ടോപദേശങ്ങൾ നല്കി ഉണർത്തിയതും തമിഴ്നാട്ടിലെ 'കല്ലിടൈക്കുറിച്ചി' എന്ന ഗ്രാമത്തിൽ ജീവിച്ചിരുന്ന ഒരു മഹാഗുരുവായിരുന്നു. സുബ്ബാജടാപാഠികൾ എന്നപേരിൽ ഖ്യാതിനേടിയ ഒരു മഹാത്മാവായിരുന്നു അദ്ദേഹം.

സർവ്വവേദസാരങ്ങളും ഉള്ളിലൊതുക്കിയിരുന്ന ആ മഹാഗുരു, സമർഹനായ പിന്തുടർച്ചക്കാരനെ ഏല്പിക്കുവാൻ കാത്തിരുന്നതുപോലെയാണു് വിദ്യാധിരാജസ്വാമികളെ സ്വീകരിച്ചു് ഉപദേശം നല്കി അനുഗ്രഹിച്ചതു്. അർഹതയുള്ള പാത്രത്തിൽ വേണ്ടവണ്ണം വിളമ്പിയ ആത്മനിർവൃതി വേണ്ടവണ്ണം അനുഭവിക്കുവാൻ സുബ്ബാജടാപാഠികൾക്കു് സാധിച്ചുവെന്നൂഹിക്കാം. വിദ്യാധിരാജസ്വാമികളുടെ ഗുരുക്കന്മാരിൽ പ്രമുഖമായ സ്ഥാനം കല്ലിടൈക്കുറിച്ചിയിലെ സുബ്ബാജടാപാഠികൾക്കു തന്നെയാണു്. അത്ഭുതങ്ങളും അതീവ രഹസ്യങ്ങളുമടങ്ങുന്ന വേദാന്തതത്വങ്ങളെ ഉള്ളുണർത്തുമാറു സ്വാമിജിയിലേയ്ക്കു പകന്നു കൊടുത്ത മഹാപുരുഷനായിരുന്ന സുബ്ബാജടാപാഠികൾ. ശാശ്വത സത്യങ്ങളേതെന്നു് വിദ്യാധിരാജസ്വാമികളെ ബോദ്ധ്യപ്പെടുത്തിക്കൊടുത്ത ആ മഹാഗുരുവിനെക്കുറിച്ചു് ഭക്തിപരവശതയോടുകൂടി മാത്രമേ അദ്ദേഹം അനുസ്മരിച്ചിട്ടുള്ളു.

മററു ചില ശ്രേഷ്ഠഗുരുക്കന്മാരിൽനിന്നും മഹത്തായ ഉപദേശങ്ങൾ സ്വീകരിക്കുവാൻ വിദ്യാധിരാജസ്വാമികൾക്കു സാധിച്ചിട്ടുണ്ടു്. യാദൃശ്ചിക സംഭവങ്ങളും, അവിചാരിത സന്ദർഭങ്ങളുമാണു് സ്വാമി തിരുവടികളുടെ വിദ്യാധാന രംഗത്തെ നയിച്ചിരുന്നതു്.

സ്വാമിതിരുവടികൾ ശരിക്കും ജ്ഞാനോപദേശം നേടിയതു് നാഗർകോവിലിനടുത്തുള്ള "വടിവീശ്വരം" എന്ന സ്ഥലത്തു വച്ചായിരുന്നു. അജ്ഞാതനാമാവായ ഒരവധൂതൻ ഭ്രാന്തനെപ്പോലെ ചുററിത്തിരിഞ്ഞു നടക്കുകയായിരുന്നു. ഭ്രാന്തനാണെന്നു് സകലയാളുകളും ഗണിച്ചു് തള്ളിക്കളഞ്ഞിരുന്ന ആ അവധൂതൻ യാദൃശ്ചികമായിട്ടാണു് ശ്രീവിദ്യാധിരാജസ്വാമികളെ കാണുന്നതു്. സ്വാമിജിയെ കണ്ടമാത്രയിൽതന്നെ ആ അവധൂതൻ അദ്ദേഹത്തെ അരികിലണച്ചു് ആശീർവദിക്കുകയും ദിവ്യോപദേശം നൽകുകയുമാണുണ്ടായതു്. അത്ഭുതകരവും അവിചാരിതവുമായ ഈ സംഭവം സ്വാമിതിരുവടികളിലൂണർത്തിവിട്ട നിത്യാനുഭൂതി ലോകത്തിനെന്നും നല്കിക്കൊണ്ടിരിക്കുന്ന ശാന്തിമന്ത്രമായി നിലകൊള്ളുന്നു. സ്വാമിതിരുവടികളുടെ ഈ സന്യാസ ഗുരു ഒരവധൂതനാണെന്നു മാത്രമേ മനസ്സിലാക്കാൻ സാധിച്ചിട്ടുള്ളു. അദ്ദേഹത്തെക്കുറിച്ചു് കൂടുതൽ വിവരങ്ങൾ ലഭിക്കാൻ യാതൊരു മാർഗ്ഗവും ഇല്ലാത്തതിൽ ദുഃഖിക്കേണ്ടിയിരിക്കുന്നു.

വിവിധ വിഷയങ്ങളിൽ അഗാധമായ പാണ്ഡിത്യം കരസ്ഥമാക്കിയിരുന്ന സ്വാമിതിരുവടികൾ ഒരു സ്വാമിനാഥദേശികൻെറ ശിഷ്യനായിട്ടാണു് തമിഴ് പഠി

# കണ്ണൻമൂല

*എം. പി. അപ്പൻ*

കോൾമയിർക്കൊള്ളുന്നു ഞാൻ
  നിൻമണ്ണിൽ ചവിട്ടുമ്പോൾ
കോമളശ്രീപൂണ്ടെഴു
  മംബികേ, പ്രേമാത്മികേ!
നിന്നിൽ വീണുരുളുന്ന
  തെന്തൊരുസുഖ മോർത്താൽ
നിന്നിൽ നിന്നെമ്പാടുമി
  ന്നെത്തുന്നു ചിദാനന്ദം;
നിൻെറയിപ്പൂഴിത്തരി
  യോരോന്നും പൂജാർഹ,മാ
നിസ്തുലഗുരുവിൻെറ
  ദിവ്യമാം പ്രഭാവത്താൽ!
ഭംഗിയിലൊഴുകീടും
  തെളിനീർത്തോടും, സദാ
കൺകുളിർ വിതറീടും
  പരന്ന പാടങ്ങളും,
കേൾവിപൊങ്ങിന കൊല്ലൂർ
  മഠവും, മട്ടത്തെഴും
കോവിലു മിണക്കിനീ
  ശോഭിപ്പൂ മഹാഭാഗേ!      10

സർവദാ സമാധാന
  പ്രിയരാം നിൻമക്കൾക്കു
നിർവൃതി യരുളി നീ
  നിതരാം ജയിക്കുന്നു.

ആ മുഖ്യമുനീന്ദ്രൻെറ
  യവതാരത്താൽ പേർത്തും
ശ്രീമത്തായ് വിളങ്ങും നി-
  ന്നന്തരീക്ഷത്തിൽ ശുഭേ,
സാരമാ മാദ്ധ്യാത്മിക
  സൗരഭം വീശീടുന്നു
സാത്ത്വിക പ്രശാന്തത
  തഴച്ചു പുഷ്ടിക്കയാൽ.
അനിർവാച്യമാമേതോ
  വൈഭവമില്ലെങ്കിൽ നീ
അനഘപ്രഭേ! വീര
  മാതാവായ് ഭവിക്കുമോ?
അന്നോളം മയങ്ങിയും
  മങ്ങിയും കിടന്ന നീ
അന്യൂന തേജോമയി
  യായിത്തു പൊടുന്നനെ.      20

നിൻെറയീമണ്ണും നിൻെറ
  ജലവും നിൻവായുവും
നിൻെറതേജസ്സും നിൻെറ
  നഭസ്സും കലർത്തി നീ,
അൻപാർന്നു നടത്തിയ
  സൃഷ്ടിതൻ മഹത്ത്വത്താൽ
അമ്പരക്കുന്നു ലോകം
  നിർമ്മലേ, കണ്ണൻമൂലേ!

---

ച്ചതു്. അതുപോലെ തമിഴ് നാട്ടിലെ ഒരു പ്രശസ്തനായ മുസ്ലീം തങ്ങളുടെ ശിഷ്യത്വമാണ് "ഖുർ-ആൻ" പഠിക്കുന്നതിനായി അദ്ദേഹം സ്വീകരിച്ചതു്. നിരവധി വിഷയങ്ങളിൽ അസൂയാർഹമാംവിധം അവഗാഹം നേടിയ സ്വാമികൾ അനവധി ഗുരുക്കന്മാരെ സ്വീകരിച്ചിട്ടുണ്ടു്. വിശ്വവിജ്ഞാനകോശവും ബ്രഹ്മവിജ്ഞാനകോശവുമായ സ്വാമികളുടെ പൂർണ്ണമായ അറിവ് അദ്ദേഹം അതതിൻെറ ആസ്ഥാനങ്ങളിൽ നിന്നു തന്നെ നേടുകയും ജീവിതസന്ദേശത്തിലൂടെ ലോകത്തിനു പകർന്നുകൊടുക്കുകയുമാണ് ചെയ്തതു്.

മരുഭൂവിലും പാറ
പ്പുറത്തു മെറിയുന്ന
പരമേശ്വരൻ, ഹാഹാ,
പ്രതിഭാങ്കുരങ്ങളെ.
അവയെ വളർത്തുവാൻ
വികസിപ്പിച്ചിട്ടുവാൻ
അറിയാമവിടേക്കു;
സർവ്വജ്ഞനല്ലോ ദേവൻ.
എന്തൊരാശ്ചര്യം! പര
സഹായം തേടീടാതെ
തന്തിരുവടി മീശ
മുളയ്ക്കുന്നതിൻ മുമ്പേ, 30

വിദ്യയാം പെരുങ്കടൽ
കുടിച്ചു വററിച്ചപോൽ
വിശ്രുത സുധീശ്വരർ
സ്തബ്ധരായ് നിലകൊൾകെ.
നൃത്തവും സംഗീതവും
കാവ്യവും ചരിത്രവും
അത്യന്ത ഗഹനമാം
ശാസ്ത്രവും വേദാന്തവും,
ആ മഹാപ്രതിഭനെ
സ്സേവിക്കാൻ ദിനംതോറും
ഞാൻമുമ്പിൽ ഞാൻമുമ്പിലെ
ന്നോടിയെത്തുകയായി.
നിർമ്മമനവിടുന്നോ
ഘോരമാം തപസ്യയാൽ
ബ്രഹ്മത്തെസ്സാക്ഷാൽക്കരി
ച്ചീടിനാൻ വഴിപോലെ.
ഉത്തുംഗപ്രതിഭരാം
ശിഷ്യവർഗ്ഗന്മാർ മാത്രം
ഉത്തമോത്തമനാമ
ഗ്ഗുരുവിൻ സമ്പാദ്യമായ്. 40

ഹാ! വിനീതനായ്നിന്നു
ചിന്മുദ്ര പഠിക്കുവാൻ
ശ്രീ വിവേകാനന്ദനും
ആ മഹർഷിതൻ മുമ്പിൽ.
വെള്ളിയും പൊന്നും വന്നു
തൻമുമ്പിൽക്കുമിഞ്ഞിട്ടും,
പള്ളിമേടയിൽച്ചെല്ലാ
നർത്ഥന ലഭിച്ചിട്ടും,

പുഞ്ചിരിച്ചതുകളെ
ത്തൃണമായല്ലോ തള്ളീ
പുണ്യപുഞ്ജമേ, നിൻെറ
പൊൻമകൻ ത്യാഗോത്സുകൻ.
നീയല്ലോ പഠിപ്പിച്ചു
തവീരസന്താനത്തെ
മായയിൽ ഭ്രമിക്കായ്വാൻ
ജ്ഞാനിയായ് ജ്ജീവിക്കുവാൻ.
കട്ടുറുമ്പിനും കരി
മ്പാമ്പിനുമൊരേ മട്ടിൽ
കൂട്ടുകാരനായ് സ്സമ
ദർശിയായൊരായോഗി, 50

നിന്നിൽനിന്നല്ലോ പരി
ശീലിച്ചതെല്ലാരെയും
ഒന്നുപോൽ സ്നേഹിക്കുവാ
നൊന്നുപോൽ ത്തൃണയ്ക്കുവാൻ.
അൻപിൽ നീ വളർത്തിയോ
രരുമക്കിളികൾ തൻ
ഇമ്പമേകീട്ടും കള
നിസ്വനം നുകർന്നല്ലോ,
പ്രപഞ്ചം മുഴുവനും
അലിയും വിധത്തിലാ
വിപഞ്ചീഗാനങ്ങളാ
ഗന്ധർവ്വനതിർത്തതും.
രത്നഗർഭയാം നിന്നിൽ
ത്തങ്ങിയ നാനാതത്ത്വ—
രത്നസഞ്ചയമാവാ
മായതീശ്വരനുള്ളിൽ,
പരിപക്വമായ് പൂർണ്ണ
ജ്ഞാനമായ് പ്രകാശിച്ചു
പരിധിയെഴാതെങ്ങും
വ്യാപിച്ചുവളർന്നതും. 60

നിന്നെ ഞാൻദർശിക്കയാ
ലെൻജന്മം സഫലമായ്;
നിന്നെഞാൻ സ്പർശിക്കയാ
ലെൻദേഹം വിശുദ്ധമായ്.
ബ്രഹ്മർഷി തിലകനാം
വിദ്യാധിരാജസ്വാമി—
യ്ക്കമ്മയാം നിനക്കെൻെറ
സാഷ്ടാംഗ നമസ്കാരം!! 64

# ദക്ഷിണഭാരതവും മഹാത്മാക്കളും

*(സ്വാമി ജ്ഞാനാനന്ദസരസ്വതി)*

ഈശ്വരൻെറ അസ്തിത്വത്തിൻെറയും മഹത്വത്തിൻെറയും പരമപ്രമാണങ്ങളാണു് വേദങ്ങളും പുരാണങ്ങളും. എന്നാൽ അവയെക്കാളും അനിഷേദ്ധ്യങ്ങളായ പ്രമാണങ്ങളാണു് മഹാത്മാക്കൾ. വേദങ്ങളും വൈദികഗ്രന്ഥങ്ങളും ഈശ്വരമഹിമകളെ ശബ്ദങ്ങളിൽക്കൂടെ വാഴ്ത്തുകയും പ്രകാശിപ്പിക്കുകയും ചെയ്യുന്നതേയുള്ളൂ. എന്നാൽ മഹാത്മാക്കളാകട്ടെ, സ്വയം ഈശ്വരസ്വരൂപികളായി വിളങ്ങുകയാണു്. സ്വയം ഈശ്വരസ്വരൂപികളായ അവരുടെ ജീവിതം ഈശ്വരലീലയും, വാക്കുകൾ വേദവാക്യങ്ങളുമാണെന്നു പറഞ്ഞാൽ തെററില്ല. അനാദികാലം മുതല്ക്കുതന്നെ അങ്ങിനെയുള്ള എണ്ണമററ മഹാത്മാക്കൾക്കു് ജന്മംകൊടുത്ത പുണ്യഭൂമിയാണു് ഭാരതം. ഇന്നും ആ സമ്പ്രദായം കേവലം ഇല്ലാതായെന്നു പറഞ്ഞുകൂടാ. ഋഷികളുടെയും വേദങ്ങളുടെയും കാലത്തിനുശേഷം അനേകം ആചാര്യന്മാർ അപ്പോഴപ്പോൾ പല ദേശങ്ങളിലായി പിറവിയെടുത്തിട്ടുണ്ടു്. അവരാണു് പല കാലങ്ങളിലായി ആഷ്സിദ്ധാന്തങ്ങളേയും വൈദിക ധർമ്മങ്ങളേയും ഭാരതഭൂമിയുടെ എല്ലാ മൂലകളിലും എത്തിച്ചു് ജനങ്ങളെ തട്ടിയുണർത്തി ധർമ്മശ്രദ്ധയുള്ളവരും, കർമ്മനിരതരും എന്നാൽ ഈശ്വരോന്മുഖരുമാക്കിത്തീർത്തതു്. ആചാര്യശാസനങ്ങളെഭക്തിശ്രദ്ധകളോടെ ആദരിക്കുകയും ആചരിക്കുകയും ചെയ്തുവന്ന അസംഖ്യം തപസ്വികളും ഭക്തന്മാരും സന്ന്യാസിമാരും യോഗികളും പിൽക്കാലത്തു് ദേശംതോറും ജനിക്കാൻ ഇടയായിട്ടുണ്ടു്. അവരിൽ അനേകമനേകം സുകൃതികൾ സിദ്ധന്മാരും മുക്തന്മാരുമായിട്ടുണ്ടു്. ഇന്നും ആ സമ്പ്രദായം തുടർന്നുകൊണ്ടേ ഇരിക്കുന്നുണ്ടെന്നും പറയണം. അങ്ങനെ ഏതുകാലത്തും മഹാത്മാക്കളുടെയും, പലപ്പോഴും ഈശ്വരാവതാരങ്ങളുടെയും ജന്മഭൂമിയായ ഈ ഭാരതാവനി പരിശുദ്ധികൊണ്ടും പുണ്യാതിരേകംകൊണ്ടും ബ്രഹ്മാണ്ഡത്തെ മുഴുവൻ വിജയിച്ചരുളുന്നുവെന്നാണു് പുരാണസിദ്ധാന്തം. ആ കാരണത്താൽ തന്നെ പുണ്യം വളന്ന ജീവനു മാത്രമേ ഭാരതഭൂമിയിൽ മനുഷ്യനായി പിറക്കാൻ കഴിയൂ എന്നും പറയപ്പെട്ടുവരുന്നു. ദേവന്മാർപോലും ഭാരതത്തിൽ മനുഷ്യനായി ജനിക്കാൻ കൊതിക്കാറുണ്ടുപോലും. ആ സ്ഥിതിക്കു് ഭാരതഭൂമിയിൽ ജനിച്ച മനുഷ്യരെല്ലാം ഭാഗ്യവാന്മാർതന്നെ. ഏതു കാലത്തും എത്രയൊക്കെ പാപികളായ ജീവന്മാക്കുംകൂടി ഈശ്വരങ്കലേക്കു വഴികാട്ടുന്ന ആചാര്യന്മാരുടെ സാന്നിദ്ധ്യമുള്ള പുണ്യഭൂമിയാണു് ഭാരതം. അതിനാൽ ഏതൊരു ജീവനും ഒരിക്കൽ ഇവിടെ മനുഷ്യനായി ജനിക്കാൻ ഇടവന്നാൽ ശ്രദ്ധയുണ്ടെങ്കിൽ തന്നെ സംസാരപരിഭ്രമണത്തെ അവസാനിപ്പിച്ചു് ജന്മസാഫല്യത്തെ പ്രാപിച്ചു് ചരിതാർത്ഥനാവാം. അങ്ങിനെ സാധിച്ചില്ലെങ്കിൽക്കൂടി, ദിവ്യങ്ങളായ തീർത്ഥങ്ങളുടേയും ക്ഷേത്രങ്ങളുടേയും യജ്ഞങ്ങളുടേയും മററും സാമീപ്യസ്ഥിതികൊണ്ടു് അശ്രദ്ധാലുക്കൾക്കും പാപി

കർമ്മക്കുംകൂടി അധഃപതനം സംഭവിക്കാതിരിക്കുകയെങ്കിലും ചെയ്യാം.

എന്നാൽ ഈ പരിശുദ്ധിയും മേന്മയുമെല്ലാം ഭാരതഭൂമിയുടെ ഉത്തരഭാഗത്തിനു മാത്രമേയുള്ളൂ. ദക്ഷിണഭാഗത്തിനില്ല എന്ന അഭിപ്രായമുള്ളവർ ഹിന്ദുസമുദായത്തിൽതന്നെ കുറേപ്പേരുണ്ടെന്നുള്ളതു് ഒരു നിർഭാഗ്യമാണു്. ഈശ്വരാവതാരങ്ങളും മഹർഷിമാരും പ്രസിദ്ധന്മാരായ സിദ്ധന്മാരും തപസ്വികളും ജ്ഞാനികളുമെല്ലാം ഉത്തരദേശത്തെയാണു് പവിത്രമാക്കിത്തീർത്തതു്; ദക്ഷിണദേശത്തെയല്ല; വേദങ്ങളും വൈദികസാഹിത്യവും ഉത്തരഭാരതത്തിലാണു് രൂപം കൊണ്ടതു്; ദിവ്യങ്ങളായ തീർത്ഥങ്ങളും മഹാക്ഷേത്രങ്ങളും തപോഭൂമികളുമെല്ലാം ഉത്തരദേശത്താണു്; പഴയ കാലത്തു് അത്യന്ത സുകൃതികളായ ഗൃഹസ്ഥന്മാർ മഹാപ്രസ്ഥാനം ചെയ്യുന്നതും വടക്കുള്ള ഹിമാലയത്തിലേക്കാണു്; ഈ വക കാരണങ്ങളാൽ ഭാരതഭൂമിയുടെ പവിത്രതയും ദിവ്യത്വവുമെല്ലാം ഉത്തരഭാരതത്തിനുമാത്രം ഉള്ളതാണു്, ദക്ഷിണഭാരതത്തിനില്ലാത്തതാണു് എന്നൊക്കെയാണു് അവരുടെ വാദം. കൂടാതെ ഉത്തരഭാരതം സ്വഭാവേന തന്നെ ജ്ഞാനഭൂമിയും, ദക്ഷിണദേശം കർമ്മഭൂമിയുമാണു്; അതിനാൽ ദക്ഷിണദേശത്തിൽവച്ചു് അന്തരിക്കുന്നവർ ജ്ഞാനികളായാൽപോലും കർമ്മബന്ധം വിട്ടുമാറുന്നില്ലെന്നും, ഉത്തരദേശത്തിൽവച്ചു് അന്തരിക്കുന്നവർ അജ്ഞരായാൽപോലും മുക്തന്മാരായിത്തീരുമെന്നും കൂടി അവരിൽ ചിലർ വാദിക്കുന്നുണ്ടു്. എന്തെല്ലാമോ തെററിദ്ധാരണകളുടേയും, പക്ഷപാതത്തിന്റേയും ഫലമാണു്, ഈ വാദങ്ങളെല്ലാം. ഗംഗയുടെ പരിശുദ്ധി എപ്രകാരം ഉൽപ്പത്തിസ്ഥാനം മുതൽ സമുദ്രസംഗമംവരെ ഒരുപോലെ നിലനില്ക്കുന്നുവോ, അതുപോലെ ഭാരതഭൂമിയുടെ മഹത്വവും ഹിമവാൻ മുതൽ സേതുപര്യന്തം ഒരുപോലെ നിലനില്ക്കുന്നുണ്ടു്. തീർത്ഥങ്ങളും ക്ഷേത്രങ്ങളും തപോഭൂമികളും എല്ലായിടത്തുമുണ്ടു് ദക്ഷിണദേശത്തുള്ളവർ വടക്കോട്ടു തീർത്ഥയാത്ര ചെയ്യുമ്പോൾ ഔത്തരാഹന്മാർ ദക്ഷിണദേശത്തേക്കു തീർത്ഥയാത്ര യ്ക്കിറങ്ങുന്നു. അതുപോലെ, വൈദികസാഹിത്യത്തിലെ പല എണ്ണപ്പെട്ട ഗ്രന്ഥങ്ങളും ദക്ഷിണദേശത്തുണ്ടായവയാണു്. മഹാത്മാക്കളും ജ്ഞാനികളും ആചാര്യന്മാരും പലരും ദക്ഷിണഭാരതത്തിൽ ജനിച്ചവരാണു്. മഹർഷിമാരിൽ പലരും ദക്ഷിണദേശവാസികളായിരുന്നുവെന്നുള്ളതിനും മതിയായ തെളിവുകളുണ്ടു്. ആ സ്ഥിതിക്കു് സ്വതഃസിദ്ധമായ ദിവ്യത്വത്തിന്റെയും പരിശുദ്ധിയുടെയും പേരിൽ ഭാരതഭൂമിയെ രണ്ടായി തരംതിരിക്കേണ്ടതില്ല.

ഇടക്കാലത്തുണ്ടായ ആചാര്യന്മാരിൽ എല്ലാ പ്രകാരത്തിലും ലോകപ്രസിദ്ധിയാർജ്ജിച്ച പ്രഭാവശാലികളും മഹാത്മാക്കളുമായ ശ്രീശങ്കരഭഗവൽപാദർ, മദ്ധ്വാചാര്യർ, ശ്രീ രാമാനുജാചാര്യർ, നിംബകാചാര്യർ എന്നീ നാലുപേരും ദക്ഷിണഭാരതത്തിൽ പിറവിയെടുത്തവരാണു്. ശങ്കരഭഗവൽപാദർ കേരളത്തേയും, ശ്രീ മദ്ധ്വാചാര്യർ കർണ്ണാടകക്ഷോണിയേയും, ശ്രീ രാമാനുജൻ ദ്രാവിഡഭൂമിയേയും, നിംബകാചാര്യർ ആന്ധ്രപ്രദേശത്തേയും തങ്ങളുടെ ജനനം കൊണ്ടു് പവിത്രങ്ങളാക്കിത്തീർത്തിട്ടുണ്ടു്. പ്രസിദ്ധന്മാരായ ആഴ്‌വാർമാർ, നായനാർമാർ തുടങ്ങിയവരും, അതുപോലെ മററു പലരും ദക്ഷിണേന്ത്യാക്കാരാണു്. ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം, ശുദ്ധാദ്വൈതം എന്നീ നാലു പ്രക്രിയകളും വേദാന്തശാസ്ത്രത്തിന്റെ പ്രസിദ്ധങ്ങളായ നാലു ശാഖകളാണു്. പ്രസ്തുത നാലു ശാഖകളുടെയും സ്ഥാപകാചാര്യന്മാർ ദക്ഷിണഭാരതത്തിൽ ജനിച്ചവരാണെന്നതു് ആർക്കും നിഷേധിക്കാൻ കഴിയാത്ത ഒരു സത്യമാണു്. മദ്ധ്വൻ ദ്വൈതത്തിന്റെയും, രാമാനുജൻ വിശിഷ്ടാദ്വൈതത്തിന്റെയും, ശ്രീ ശങ്കരൻ അദ്വൈതത്തിന്റെയും, നിംബകൻ

ശുദ്ധാദ്വൈതത്തിന്റെയും സ്ഥാപകാചാര്യന്മാരാണ്. വിന്ധ്യപർവ്വതത്തിനു തെക്കുള്ള ആന്ധ്ര, കർണ്ണാടകം, തമിഴ്നാട്, കേരളം എന്നീ നാലു നാടുകളെ ചേർത്തിട്ടാണ് ദക്ഷിണഭാരതം എന്നു പറഞ്ഞുവരുന്നത്. പ്രസ്തുത നാലു പ്രദേശങ്ങളിലും എത്രയോ മഹാത്മാക്കളും സിദ്ധന്മാരും മുക്തന്മാരും ജനിക്കുകയും ജീവിക്കുകയും ചെയ്തുവന്നിട്ടുണ്ട്. അങ്ങനെയുള്ള പലരുടേയും ശിഷ്യപ്രശിഷ്യ പരമ്പരകളും സ്ഥാപനങ്ങളും ഇന്നും പലേടത്തും നിലനിന്നുവരുന്നുമുണ്ട്. ഇന്ത്യയുടെ സ്വതഃസിദ്ധമായ പരിശുദ്ധിയുടേയും മഹത്വത്തിന്റേയും നല്ലൊരു പങ്ക് ദക്ഷിണഭാരതത്തിനു കിട്ടിയിട്ടുണ്ടെന്ന് ഈ വീക്ഷണത്തിൽക്കൂടെ നോക്കിയാൽ ആർക്കും ബോധിക്കാൻകഴിയും.

ഭാരതഭൂമിയുടെ ഏതു ഭാഗത്തെ അപേക്ഷിച്ചു നോക്കിയാലും അനാദികാലംമുതല്ക്കുതന്നെ അദ്ധ്യാത്മശാസ്ത്രത്തിന് കൂടുതൽ പ്രചാരം കിട്ടിയതു് കേരളത്തിലാണെന്നു പറഞ്ഞാൽ അതിൽ അല്പംപോലും അതിശയോക്തിയില്ല. ശ്രീശങ്കരഭഗവൽപാദരുടെ ജനനവും സൂത്രഭാഷ്യം മുതലായ സംഹിതകളുടെ ഉല്പത്തിയുംതന്നെ അതു വെളിച്ചപ്പെടുത്തുന്നുണ്ട്. ഭാഷ്യങ്ങളും പ്രകരണങ്ങളുമെല്ലാം കേരളത്തിനു വെളിയിൽവച്ചാണ് രൂപം കൊണ്ടതു് എന്നു പറയുമെങ്കിലും കേരളീയാചാര്യനാണ് അവയെ എല്ലാം ആവിഷ്കരിച്ചതെന്ന സത്യം ആർക്കും നിഷേധിക്കാൻ വയ്യല്ലോ. ആചാര്യസ്വാമികൾക്കു മുമ്പും പിമ്പും അനേകം മഹാത്മാക്കൾ തങ്ങളുടെ ജനനംകൊണ്ടും ജീവിതംകൊണ്ടും കേരളാംബയെ അനുഗ്രഹിച്ചിട്ടുണ്ട്. ശ്രീ വില്വമംഗലത്തു സ്വാമിയാർ, മഹാഭക്തയായ കുറൂരമ്മ, കാക്കശ്ശേരി ഭട്ടതിരി, തുഞ്ചത്തെഴുത്തച്ഛൻ, മേല്പത്തൂർ നാരായണഭട്ടതിരി തുടങ്ങിയവർ ശ്രീ ശങ്കരഭഗവൽപാദർക്കുശേഷം കേരളത്തെ അനുഗ്രഹിച്ച മഹാത്മാക്കളാണ്. അങ്ങനെ ഓരോ നൂററാണ്ടിലും ഭാരതത്തിന്റെ ഇതര ഭാഗങ്ങളെ അപേക്ഷിച്ച് കേരളത്തിൽ കൂടുതൽ മഹാത്മാക്കളുടെ സാന്നിദ്ധ്യമുണ്ടാകാറുണ്ടെന്നതു് ഒരു സത്യമാണ്.

അടുത്തു കഴിഞ്ഞ നൂററാണ്ടിൽ കേരളത്തിൽ ജനിച്ച മഹാത്മാക്കളുടെ കൂട്ടത്തിൽ എല്ലാ പ്രകാരത്തിലും പ്രഗത്ഭന്മാരായിത്തീൎന്ന രണ്ടാചാര്യന്മാരായിരുന്നു, പരമഭട്ടാരക ശ്രീ ചട്ടമ്പിസ്വാമിതിരുവടികളും, ശ്രീനാരായണഗുരുസ്വാമികളും. രണ്ടുപേരും ലോകത്തെ പൊതുവേയും കേരളത്തെ പ്രത്യേകമായും അനുഗ്രഹിച്ചു മറഞ്ഞവരാണ്. അവരുടെ ശിഷ്യപ്രശിഷ്യ പരമ്പരയും ധർമ്മസ്ഥാപനങ്ങളും ഇന്നും പലേടത്തും നല്ലനിലയിൽ വർത്തിക്കുന്നുമുണ്ട്. കേരളീയജനതയെ പൊതുവേയും, എന്നാൽ തങ്ങൾ ജനിച്ചു വളൎന്നു ജീവിച്ച സമുദായത്തെ പ്രത്യേകമായും, ഉദ്ധരിക്കാനും ആത്മീയമായി അഭിവൃദ്ധിപ്പെടുത്തുവാനും രണ്ടാചാര്യന്മാരും അങ്ങേയററം പരിശ്രമിച്ചിട്ടുമുണ്ട്. എങ്കിലും സ്വസമുദായ സമുദ്ധരണത്തിൽ ശ്രീനാരായണഗുരുവിനു സാധിച്ച വിജയം ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾക്ക് കൈവരിക്കാൻ സാധിച്ചിട്ടില്ലെന്നതു് ഒരു പരമാർത്ഥമാണ്. സ്വസമുദായാംഗങ്ങളുടെ അശ്രദ്ധയും, അനാദരവും മാത്രമാണ് അതിനു കാരണമെന്ന് ആർക്കും ബോധിക്കാനും കഴിയും. സകലകലാവല്ലഭനും, അഷ്ടൈശ്വര്യങ്ങളെ കൈയിലിട്ടു പന്താടിക്കളിച്ചിരുന്ന പരമസിദ്ധനും, യോഗാചാര്യനും, പരമജ്ഞാനിയും, മഹാതപസ്വിയുമായിരുന്ന, ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമിതിരുവടികൾക്ക് എണ്ണത്തക്ക ഒരു സ്മാരകംപോലും അടുത്ത കാലത്താണ് ഉണ്ടായതെന്നു പറഞ്ഞാൽ എത്രമാത്രം അശ്രദ്ധയും അനാദരവും സമുദായാംഗങ്ങൾക്കുണ്ടെന്നതിന് വേറെ തെളിവുകളാവശ്യമില്ല. അക്ഷന്തവ്യമായ ഈ അപരാധം സ്വാമിതിരുവടികളോടു മാത്രമല്ല, ശ്രീ ശങ്കരഭഗവൽപാദർ മുതൽക്ക് ഇങ്ങോട്ടുള്ള

എല്ലാ മഹാത്മാക്കളോടും മിക്കവാറും കാണിച്ചിട്ടുണ്ടെന്നതാണ് പരമാർത്ഥം. ശ്രീനാരായണഗുരുസ്വാമികൾ മാത്രമാണ് ആ വകുപ്പിൽപ്പെടാതിരുന്ന ഒരേ മഹാത്മാവ്. അതിന്റെ ശ്രേയസ്സ് ആ സമുദായത്തിൽ കാണാനും കഴിയും.

മഹാത്മാക്കൾക്ക് സ്മാരകങ്ങൾ നിർമ്മിക്കുകയും അവരുടെ ജയന്തികൾ കൊണ്ടാടുകയും ചെയ്യുന്നത്, അവക്കു വേണ്ടിയല്ല; അവരെ ആദരിക്കുന്ന ഭക്തന്മാരുടെ ശ്രേയസ്സിനു വേണ്ടിയുള്ളതാണ്. മഹാത്മാക്കൾ അവരുടെ ജീവിതംകൊണ്ടും, പ്രവൃത്തികൾകൊണ്ടും തന്നെ എന്നും സ്മര്യപുരുഷന്മാരായിത്തീർന്നിട്ടുള്ളവരാണ്. സൂത്രഭാഷ്യവും പ്രകരണങ്ങളും ഉള്ളെടത്തോളംകാലം ശ്രീശങ്കരഭഗവൽപാദക്ക് മറെറാരു സ്മാരകമാവശ്യമില്ല; ലോകം മുഴുവൻ അദ്ദേഹത്തെ സ്മരിക്കുകതന്നെ ചെയ്യും. അതുപോലെ അദ്വൈതചിന്താപദ്ധതി, വേദാധികാരനിരൂപണം, പ്രാചീന മലയാളം തുടങ്ങിയ ഗ്രന്ഥങ്ങളുള്ളേടത്തോളംകാലം പരമഭട്ടാരകസ്വാമിതിരുവടികൾക്കും മറെറാരു സ്മാരകം അവശ്യമില്ലെന്നു പറയാം. പക്ഷെ, ജനങ്ങൾക്ക് അവരുടെ ആശീർവാദത്തിൽക്കൂടെ ഉണ്ടാകേണ്ട ശ്രേയസ്സിന് സ്മാരകങ്ങൾ ഉണ്ടാവുകയും ജയന്തികൾ കൊണ്ടാടുകയും ചെയ്യേണ്ടതാവശ്യമാണുതാനും. ഈ വൈകിയ വേളയിലെങ്കിലും സ്വാമിതിരുവടികളെ ആദരിക്കാനും ആരാധിക്കാനും കുറേപ്പേരുണ്ടായിട്ടുണ്ടെന്നു കാണുന്നതു് ശുഭോദർക്കമാണ്. അവരുടെ സൽപ്രയത്നം കേരളത്തെ ഉണർത്താനിടയാവട്ടെ എന്നും പ്രാർത്ഥിക്കുന്നു.

അതുപോലെ ഈ നൂററാണ്ടിൽ കേരളത്തിൽ ജനിച്ച് രണ്ടു മഹാത്മാക്കളായിരുന്നു ശ്രീ തപോവനം സ്വാമികളും, ശ്രീ പുരുഷോത്തമാനന്ദ സ്വാമികളും. രണ്ടുപേരും ഹിമാലയങ്ങളിൽ വളരെക്കാലം താമസിച്ച് തപഃസ്വാദ്ധ്യായങ്ങളെ ചെയ്ത് സിദ്ധപുരുഷന്മാരായി അവിടെത്തന്നെ സമാധിയടഞ്ഞവരാണ്. എങ്കിലും അവർ രണ്ടുപേരും ജനനംകൊണ്ടും ജീവിതംകൊണ്ടും കേരളീയരും ആ കാരണത്താൽതന്നെ കേരളത്തിന്റെ അഭിമാന ഭാജനങ്ങളുമാണ്. അവർക്ക് സ്മാരകങ്ങളും ജയന്തികളും ഉണ്ടാകേണ്ടതാവശ്യമാണ്. പ്രായേണ മഹാത്മാക്കളെ ആദരിക്കുന്നതിൽ ദക്ഷിണഭാരതം പൊതുവേയും കേരളം പ്രത്യേകിച്ചും പിന്നിലാണെന്നു പറയാറുണ്ട്. ആ പഴഞ്ചൊല്ല് ഇന്നു മിക്കവാറും കാമ്പില്ലാത്തതായിത്തീർന്നിട്ടുണ്ടെങ്കിലും, മറിച്ച് കേരളം മുൻപന്തിയിലാണെന്നുതന്നെ നാം നമ്മുടെ പ്രവൃത്തികൊണ്ടു് വരുത്തിത്തീർക്കണം.

# ഓം നമോ വിദ്യാധിരാജായ

*കെ. പ്രഭാകരൻനായർ, പാങ്ങപ്പാറ*

ഓംകാരസുലഭം, ബുദ്ധം,
സർവ്വജ്ഞം, ജ്ഞാനഭാസ്കരം,
വിദ്യാധിരാജയോഗീന്ദ്രം,
ധ്യായേദമൃതഹേതവേ. 1

നശ്യത്സുനാശരഹിതം, പ്രണിധാനഗമ്യം,
വേദാന്തവേദ്യ, മരവിന്ദതുഷാരശുഭ്രം,
അസ്മദ്ധിതായ ഭുവി ഹന്ത! ശരീരഭാജം,
വിദ്യാധിരാജമനിശം ഹൃദി ഭാവയാമി. 2

മോഹാവിലം ഹൃദയമാത്മരസേനപൂർണ്ണം
കർത്തും വ്യവസ്യതി ഗുരുഃ കൃപയാമഹത്യാ
യസ്തഞ്ചവാദപടു പണ്ഡിതഹസ്തിസിംഹോ
വിദ്യാധിരാജമനിശം ഹൃദി ഭാവയാമി. 3

വിശ്വംഭരോദ്ധൃതിതരാത്രി ശശാങ്കദീപ,–
മദ്ധ്യാത്മദീപ പരിപോഷക ദിവ്യതൈലം,
പ്രാച്യാം ധ്രുവപ്രതിമദീപ്ത, മതിപ്രസന്നം,
വിദ്യാധിരാജമനിശം ഹൃദി ഭാവയാമി. 4

ദ്യാവശ്ച വാക്‌സുരനദീജലസംക്രമേണ
ധ്യാനപ്രഭാകൃത തരംഗജവേനയസ്യ
നിഷ്ഠന്മഷാഽമൃത പഥാഭുവനപ്രഭോസ്തം
വിദ്യാധിരാജമനിശം ഹൃദി ഭാവയാമി 5

ധിങ്ങ്! നാകസൗഖ്യമിതി മുക്തിപഥം വ്രജന്ത,–
മുത്കൃഷ്ടലക്ഷ്യമകളങ്ക ഹൃദന്തഭാജാം,
സച്ചിത്പരം ഗുരുമപാകൃതജന്മ ചക്രം,
വിദ്യാധിരാജമനിശം ഹൃദി ഭാവയാമി. 6

രാരാജതേ ഭുവനമണ്ഡലചക്രവർത്തീ
നാരായണാദി യതി മണ്ഡലസേവ്യമാനഃ
യസ്തം നിവൃത്തിപഥ സംശ്രിതപാരിജാതം
വിദ്യാധിരാജമനിശം ഹൃദി ഭാവയാമി. 7

# വിദ്യാധിരാജപൂജ

ശൂരനാട്ടു കുഞ്ഞൻപിള്ള *M. A.*

ലോകചരിത്രത്തിൽ കണ്ണോടിച്ചാൽ തലമുറ തലമുറയായി കടന്നുപോയ മനുഷ്യപരമ്പരയുടെ ചിത്രം പ്രത്യക്ഷമാകും. അനേകായിരം സംവത്സരമായി ലോകജീവിതം സാധിച്ചു മറഞ്ഞുപോയ പൂർവ്വന്മാരുടെ കഥ അപ്പോൾ സ്മൃതിയിൽ തെളിയും. കടലിൽ ഉയർന്നുയർന്നു വരുന്ന തിരമാലകൾ ഒന്നൊന്നായി വന്നു കരയിലടിച്ചു മറഞ്ഞു പോകുന്നില്ലേ? അതിൽനിന്നു് എന്താണു് വ്യത്യാസം മനുഷ്യപരമ്പരയ്ക്കു്? വളരെ കോലാഹലത്തോടെ ഉരുണ്ടുരുണ്ടു ഭൂമിയെ വിഴുങ്ങാൻ വരുന്ന തിര, സ്ഥിരമായ യാതൊരു പ്രയോജനവും നേടാതെ, പിന്നീടു് ഓർമ്മയ്ക്കു യാതൊരു രേഖയും അവശേഷിപ്പിക്കാതെ, കരയ്ക്കു് അടിഞ്ഞു് വിസ്മൃതമാകുന്നു. ഓരോ തലമുറയിൽ ജീവിക്കുന്ന മനുഷ്യരാശിയും അതതുകാലത്തു് ഈ പാഴ്ത്തിരപോലെ പരിഭ്രമിച്ചു് അസ്ഥിര കാര്യങ്ങൾ കൊണ്ടു് സ്വയം സംതൃപ്തിനേടി മറവിയിൽ ആണ്ടുപോകുന്നു. കഷ്ടം! മനുഷ്യജീവിതത്തിന്റെ നിസ്സാരത! ജീവിതാഭിമാനങ്ങളുടെ മിഥ്യാത്വം! ഇത്രയേ ഉള്ള സാമാന്യ ജീവിതം.

കരയ്ക്കു വന്നടിയുന്ന ഓരോ തിരയിലും എത്രയോ കോടി ജലകണങ്ങൾ ഉണ്ടു്. അവ ലോകത്തിന്റെ പരിഗണന അർഹിക്കുന്നില്ല. എന്നാൽ അപൂർവ്വം ചില അവസരങ്ങളിൽ തിരയിൽപ്പെട്ട വിശിഷ്ടമായ ഒരു രത്നംകൂടി കരയ്ക്കുവന്നു് അടിഞ്ഞെന്നിരിക്കാം. ആ രത്നം തിരയിൽപ്പെട്ട ജലകണങ്ങളെപ്പോലെയല്ല. അതു് കടൽ കരയ്ക്കു സമ്മാനിച്ച മഹാ സമ്പത്താണു്. അതു് ചക്രവർത്തിയുടെ കിരീടത്തിനു് ആഭരണമാകും. അതു് ലോകത്തിന്റെ ഷോ്ടിക്കു കൗതുകം നല്കിക്കൊണ്ടു് ആരാധന സമ്പാദിക്കും. ഇതുപോലെയാണു് മഹാന്മാരായ വ്യക്തികൾ. ഓരോ തലമുറയിലും ജീവിക്കുന്ന മനുഷ്യരാശിയോടൊത്തു് അവരും ലോകയാത്ര സാധിക്കുന്നു. അവരുടെ സമകാലികന്മാർ വിസ്മൃതരാകുന്നു; ലോകത്തിൽ ഒരിക്കലും വന്നിട്ടില്ലാത്തതു പോലെ മാത്രമേ അത്തരം ജീവിതങ്ങളെ

---

ജാജ്വല്യമാന നയനം പുരുദീപ്തിധാമം
ശ്മശ്രോർമനോജ്ഞതുഹിനപ്രഭയോ യതീന്ദ്രം,
സ്ഥാണുപ്രമാണമിഹ മാനസരാജഹംസം,
വിദ്യാധിരാജമനിശം ഹൃദി ഭാവയാമി. 8

യസ്തം ദിവാകരതുഷാരകരാവശേഷാൻ
ദിവ്യപ്രകാശനിലയാൻ വിബുധാനതീത്യ
സംസേവ്യതേഽവിരതമൂർദ്ധ്വമുഖൈരമീഭിഃ
വിദ്യാധിരാജമനിശം ഹൃദി ഭാവയാമി. 9

പ്പററി കരുതാനുള്ളു. പാവങ്ങൾ! അവരോടൊത്തു് ജീവിച്ച മഹാന്മാരായ വ്യക്തികളോ? ജീവിതം കഴിഞ്ഞാലും അവരുടെ മഹത്വം പ്രകാശിക്കുന്നു. അത്രമാത്രം പറഞ്ഞാൽപ്പോരാ; ജീവിതയാത്ര കഴിഞ്ഞതിനുശേഷമാണു് അവരുടെ മഹിമ കൂടുതൽ പ്രകാശിക്കുന്നതെന്നു പറയണം. അവരോടൊത്തു ജീവിച്ച സാധാരണക്കാർക്കു് അവരിൽ കാണാൻ കഴിയാത്ത മാഹാത്മ്യം അനന്തരകാലത്തു ലോകത്തിനു് സ്ഫുടമായി കാണാൻ കഴിയും. അന്നു് ലോകം ആ മാഹാത്മ്യത്തെ ആദരവോടെ വാഴ്ത്തും; കൃതജ്ഞതയോടെ കൊണ്ടാടും.

കേരളീയ ജനത ഏതുകാലത്തും ഈ വിധത്തിൽ ബഹുമാനത്തോടെ സ്മരിക്കുന്ന ഒരു മഹാനാണു്, ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമിതിരുവടികൾ. സാമാന്യന്മാരോടൊപ്പം വെറും സാമാന്യമെന്നുതോന്നുന്ന ജീവിതം നയിച്ച അസാമാന്യനായിരുന്നു അവിടുന്നു്. കാഷായം ധരിക്കാത്ത ഒരു സന്യാസി; കാടുകയറാതെ തപസ്സു ചെയ്ത ഒരു മഹർഷി; ഒന്നിനോടും മമതാബന്ധം ഇല്ലാതെ സമസ്ത ജീവരാശികളെയും ഒന്നുപോലെ സ്നേഹിച്ച ലോകബന്ധു; സമുദായ ജീവിതത്തോടു കെട്ടുപെടാതെ സമുദായ ബന്ധുങ്ങൾക്കു മാർഗ്ഗദർശനം ചെയ്ത മഹാ ചിന്തകൻ; ദീർഘമായ ഗുരുമുഖാഭ്യാസം കൂടാതെ പരിണതപ്രജ്ഞനായി ത്തീന്ന മഹാ പണ്ഡിതൻ; സകലകലാവല്ലഭൻ; അനുഭവജ്ഞാനംകൊണ്ടു നാസ്തികന്മാരുടെ ഡംഭ ശമിപ്പിക്കാൻ പ്രഗത്ഭനായിത്തീന്ന യുക്തിവാദ പടു; വിലക്ഷണാചാരങ്ങളിൽ ആസക്തമായിരുന്ന ആ കാലത്തു് സ്വന്തം ജീവിതചയ്യകൊണ്ടു് ഭിന്ന സമുദായങ്ങൾക്കു തമ്മിൽ സൌഹാർദ്ദബന്ധം സ്ഥാപിക്കാൻ കഴിഞ്ഞ സമുദായ പരിഷ്കത്താവു്; അവഹേളിക്കാൻ സമീപിച്ചവരെയും ബഹുമാന പരതന്ത്രരാക്കാൻ കഴിഞ്ഞിരുന്ന ബുദ്ധിസമ്പന്നൻ—ഇങ്ങനെ ഏതേതെല്ലാം മണ്ഡലങ്ങളിലാണു് ശ്രീ വിദ്യാധിരാജ സ്വാമി തിരുവടികളുടെ യശസ്സിനു പ്രതിഷ്ഠ ലഭിച്ചിട്ടുള്ളതെന്നു പറയാൻ എളുപ്പമല്ല.

അവിടന്നു് കേരളീയരുടെ ആധ്യാത്മിക ഗുരുവായി ശോഭിച്ചു. എഴുത്തച്ഛന്റെ കാലത്തിനുശേഷം കേരളത്തിൽ ഇത്രത്തോളം ആധ്യാത്മിക ചിന്ത പ്രചരിപ്പിച്ച ഒരു മഹാൻ ഉണ്ടായിട്ടില്ല. എന്നാൽ സ്വതന്ത്ര ചിന്തയിൽ എഴുത്തച്ഛനെയെന്നല്ല മററു് ഏതൊരു ആചാര്യനെയും അതിശയിക്കുന്ന യുക്തിവിലാസമാണു് സ്വാമികൾ പ്രദശിപ്പിച്ചിട്ടുള്ളതു്. എഴുത്തച്ഛൻ ധാമ്മിക മൂല്യങ്ങളെ ഉദ്ദീപിപ്പിക്കാനും ഭക്തിമാർഗ്ഗത്തെ പ്രകാശിപ്പിക്കാനും സാഹിത്യ ദീപസ്തംഭങ്ങൾ പ്രതിഷ്ഠിച്ചു. ആ വിധത്തിലുള്ള സാഹിത്യസൃഷ്ടികൾ സ്വാമികൾ നമുക്കു സംഭാവന ചെയ്തിട്ടില്ല. എന്നാൽ അവിടത്തെ കൃതികൾ, അദ്വൈത ചിന്താപദ്ധതി, പ്രാചീന മലയാളം, വേദാധികാരനിരൂപണം മുതലായവ, ഒരു ദൃഷ്ടിയിൽ നിസ്തുലങ്ങളാണു്. അത്രയുമല്ല കൃതികളിലൂടെ സാധിച്ചതിൽ നൂറു മടങ്ങു കൂടുതലാണു് ജീവിതവും സംഭാഷണവും ശിഷ്യോപദേശവുംകൊണ്ടു് അവിടുന്നു് പ്രദാനം ചെയ്തതു്. പാശ്ചാത്യനായ ഒരു മഹാനെപ്പററി ഒരു പണ്ഡിതൻ പറഞ്ഞിട്ടുള്ളതു് ഈ അവസരത്തിൽ ഓർമ്മിക്കാം—"പറയാനുള്ളതെല്ലാം പറഞ്ഞുതീത്തുകൊണ്ടു് എഴുതാൻ അധികം അവശേഷിച്ചില്ല." സ്വാമികളെ സംബന്ധിച്ചും ഈ അഭിപ്രായം ശരിയാണു്. ആ മഹാനോടു് അടുത്തു പരിചയമുണ്ടായിരുന്ന പലരും അവിടത്തെപ്പററി അജ്ഞേയററത്തെ ആദരവോടെ രേഖപ്പെടുത്തിയിട്ടുണ്ടു്. അദ്ദേഹത്തിന്റെ വ്യക്തിപ്രഭാവത്തിൽ അവർക്കുതോന്നിയ ബഹുമാനം ലോകത്തിലെ ഏതു യുഗ പ്രഭാവനെപ്പററിയുള്ള സ്മരണയോടും സാദൃശ്യം വഹിക്കുന്നു.

അവിടുത്തെ സംശുദ്ധ ജീവിതമാതൃക, കേരളീയ ജനതയ്ക്ക് ആത്മോത്തേജനം നല്കിയ, മഹത്തായ ഒരു സന്ദേശമായിരുന്നു. നിസ്സ്വനായി, നിസ്സ്വാർത്ഥനായി, ലോകാരാമനായി, ലോഷ്ഠാശ്മകാഞ്ചന തുല്യമതിയായി, ലോകമാതൃകുടുംബനായി, ജീവിച്ച ആ മഹാൻ സ്വാർത്ഥതാ തിമിരം നിറഞ്ഞ ഒരു കാലത്ത് ധാർമ്മിക തേജസ്സു പ്രസരിപ്പിച്ച ഒരു മാർഗ്ഗദീപമായി ശോഭിച്ചു. അവിടത്തെ ജീവിതകാലം ഇൻഡ്യയ്ക്കു പൊതുവേ സ്മരണീയമായ ഒരു ഘട്ടമായിരുന്നു. പാശ്ചാത്യ പരിഷ്കാര ചണ്ഡമാരുതൻ, പൗരസ്ത്യ സംസ്കാര ശൈലത്തെ ഉന്മൂലനം ചെയ്യാൻ വൃഥാ സാഹസം ചെയ്ത ഒരു കാലമായിരുന്നു അത്. അന്നു ഭാരതത്തിൻെറ പൂർവ്വാഭിമാനം ഈ പുണ്യഭൂമിയുടെ നാനാ ഭാഗങ്ങളിലും പല യോഗീശ്വരന്മാരുടെയും താപസശ്രേഷ്ഠന്മാരുടെയും പരിപാവനജീവിതത്തിലും ധർമ്മോപദേശങ്ങളിലും രക്ഷ നേടി. ശ്രീരാമകൃഷ്ണപരമഹംസൻെറ ദിവ്യ ജീവിതത്തിൻെറ പ്രഭാപ്രസരം ലോകത്തെ അത്ഭുതാനന്ദങ്ങളിൽ പ്രബുദ്ധമാക്കി. പരമഹംസൻെറ ശിഷ്യപ്രധാനനായ വിവേകാനന്ദൻ ഭാരതസന്ദേശം ലോകത്തെ ഗ്രഹിപ്പിച്ചു അദ്ദേഹത്തിൻെറ പ്രഭാഷണങ്ങൾ ലോകത്തിനു ധർമ്മബോധവും, ഭാരതത്തിന് അഭിമാനവീര്യവും പ്രദാനം ചെയ്തു. ഉത്തരഭാരതത്തിൽ പരമഹംസൻെറയും അദ്ദേഹത്തിൻെറ ശിഷ്യന്മാരുടെയും ആദ്ധ്യാത്മികതേജസ്സ് ഉച്ചാവസ്ഥ പ്രാപിച്ച കാലത്താണ് ഇവിടെ വിദ്യാധിരാജൻെറയും അവിടത്തെ അന്തേവാസിപ്രവരരുടെയും ധാർമ്മിക പ്രേരണകൊണ്ട് സാംസ്കാരികോത്ഥാനം ഉണ്ടായത്. ബംഗാളിലെന്നപോലെ ഇവിടെയും പാശ്ചാത്യപരിഷ്കാരത്തിൻെറ തിമിർപ്പിൽ ദേശീയ സംസ്കാരം വീർപ്പുമുട്ടിക്കഴിയുകയായിരുന്നു. ഉടുപ്പും കെട്ടും ആഹാര രീതിയും ആചാരങ്ങളുമെല്ലാം ഇംഗ്ലീഷ് രീതിയിലായാലേ മാന്യമാകൂ എന്ന നില വന്നിരുന്നു. അന്നാണ് സ്വാമിതിരുവടികൾ വെറും ഒരു നാട്ടുകാരനെപ്പോലെ മുണ്ടും തോർത്തും മാത്രം ധരിച്ച് വിജ്ഞാനമഹിമയും, ആത്മോത്കർഷവുംകൊണ്ട്, സകല ജനങ്ങളുടെയും ആരാധന നേടിയതെന്നുള്ളതു് വിശേഷിച്ച് ഓർമ്മിക്കാനുള്ള വസ്തുതയാണ്. അദ്ദേഹം ആംഗലവേഷപ്രൗഢി ആദരിച്ചില്ലെന്നല്ല, കാഷായവേഷത്തിലും ഭ്രമിച്ചില്ല. മലയാളത്തിലും, തമിഴിലും, സംസ്കൃതത്തിലും എതിരില്ലാത്ത പാണ്ഡിത്യം നേടി ദേശീയ സംസ്കാരത്തിന് പാശ്ചാത്യ സംസ്കാരത്തെ വെല്ലുവിളിക്കാൻ ശക്തിയുണ്ടെന്നു തെളിയിച്ചു. ഭാരതത്തിൻെറ അഭിമാനവും കേരളീയ ജീവിതരീതിയുടെ മഹത്ത്വവും സ്ഥാപിച്ചു. ആംഗലഭാഷാപ്രാവീണ്യം നേടിയില്ലെങ്കിലും ആ വഴിക്ക് സമ്പാദിക്കേണ്ട അറിവും ഗവേഷണ സമ്പ്രദായവുംകൂടി അദ്ദേഹം സ്വായത്തമാക്കിയിരുന്നുവെന്നുള്ളതു് വിശേഷസ്മരണ അർഹിക്കുന്നു.

ദേശീയതയെ പ്രബുദ്ധമാക്കാനും സംശുദ്ധമാക്കാനും അദ്ദേഹത്തിൻെറ ജീവിതവും സന്ദേശവും അതുപോലെ തന്നെ പ്രയോജനപ്പെട്ടു. നൂററാണ്ടുകളിലെ അനാചാരങ്ങളുടെ അഴുക്കുപററി ഭാരതീയ ജീവിതാദർശംതന്നെ വളരെ മങ്ങി വിലക്ഷണമായിത്തീർന്നിരുന്നു. ആ അഴുക്കുകൾ തുടച്ചുകളഞ്ഞു മിനുക്കിയാലേ ഭാരതീയരുടെ അഭിമാനം തെളിഞ്ഞുകാണൂ എന്ന നിലവന്നു. കേരളത്തിലെ സ്ഥിതി ഈ വിഷയത്തിൽ ഏററവും പരിതാപകരമായിരുന്നു. ജാതികളും ജാതികൾക്കുള്ളിൽ ജാതികളും ഓരോ ജാതിക്കും അനേകം അനാചാരങ്ങളും അസൂയകളും മത്സരങ്ങളും കേരളീയ ജീവിതത്തെ കളങ്കപ്പെടുത്തിയിരുന്നു. ഭ്രാന്താലയമെന്നു് സ്വാമി വിവേകാനന്ദനെക്കൊണ്ടു പറയിക്കത്തക്കവണ്ണം വികലമായിരുന്നു ആ സ്ഥിതി. ആ ദുസ്ഥിതി കണ്ടു് ഉള്ളലിഞ്ഞ വിവേകാനന്ദനെത്തന്നെ അത്ഭുതപരതന്ത്രനാക്കാൻ കഴി

ഞ്ഞ മഹാത്മാവായിരുന്നു ശ്രീ വിദ്യാധിരാജസ്വാമികൾ. എറണാകുളത്തുവച്ചുണ്ടായ അവരുടെ സന്ദർശനത്തെപ്പററി സ്വാമികളുടെ ജീവചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. ജാതികളെയും ഉപജാതികളെയും അതിലംഘിച്ചു സർവ്വ സൗഭ്രാത്രം സ്ഥാപിച്ച് ഇവിടുത്തെ ജീവിതരീതിയെ സംശുദ്ധമാക്കിത്തീക്കലായിരുന്നു അതിവർണ്ണാശ്രമിയായിരുന്ന സ്വാമികളുടെ ജീവിതലക്ഷ്യങ്ങളിൽ ഒന്നു്. സ്വാമികളുടെ ആ വിഷയത്തിലുള്ള പ്രേരണ സഫലമായതു് ശ്രീ നാരായണഗുരുസ്വാമികൾ, ശ്രീനീലകണ്ഠതീർത്ഥപാദർ, ശ്രീതീർത്ഥപാദപരമഹംസർ മുതലായ യോഗീശ്വരന്മാരുടെയും, സമുദായ പരിഷ്കാരരംഗത്ത സേവനമനുഷ്ഠിച്ച നേതാക്കന്മാരുടെയും, തുടന്നുള്ള പ്രവത്തനങ്ങൾമൂലമാണെന്നും സ്മരിക്കണം. ഇങ്ങനെ നോക്കുമ്പോൾ കേരളീയസമുദായങ്ങൾക്കു പിന്നീടുവന്ന ഉയച്ചയ്ക്കും ശുദ്ധിക്കും മാർഗ്ഗദർശനം ചെയ്ത മഹാൻ എന്ന നിലയിലും സ്വാമിതിരുവടികൾ ശാശ്വതബഹുമാനം അവകാശപ്പെടുന്നു.

മഹായോഗിയെങ്കിലും സമുദായപരിഷ്കത്താവായും മഹാസന്യാസിയെങ്കിലും സാമാന്യജീവിതത്തിൻെറ മഹത്ത്വത്തെ പ്രദർശിപ്പിച്ച മഹാനായും മാത്രമല്ല അവിടന്നു് ആദരവു സമാജ്ജിച്ചതു്. മുകളിൽ സൂചിപ്പിച്ചതുപോലെ വലിയ ഒരു പണ്ഡിതനും ചിന്തകനും സംഭാഷണരസികനും യുക്തിവാദകുശലനും എന്ന നിലകളിലും അദ്ദേഹം നേടിയിരുന്ന സ്ഥാനം സാധാരണന്മാക്കു് അപ്രാപ്യമായിരുന്നു. പല ശാസ്ത്രങ്ങളിലും കലകളിലും വിവിധ വിദ്യകളിലും അദ്ദേഹം സമ്പാദിച്ചിരുന്ന ജ്ഞാനം അവിടത്തെ സർവ്വജ്ഞപദവിയിലേക്കു ഉയത്തി. യോഗവേദാന്താദി വിഷയങ്ങളിൽ അദ്ദേഹത്തിനുണ്ടായിരുന്ന അഗാധജ്ഞാനവും അനുഭവസിദ്ധികളും ആ മഹാനെ മഹഷീശ്വരമുഖ്യനാക്കി. ഈ വിജ്ഞാനവും അത്ഭുതസിദ്ധികളും 'അദ്വൈത ചിന്താപദ്ധതി' 'വേദാധികാരനിരൂപണം' മുതലായ അതിവിശിഷ്ട ഗ്രന്ഥങ്ങളുടെ നിമ്മിതിയിൽ പ്രതിബിംബിച്ചതു് നമ്മുടെ ഭാഷയുടെ മഹാഭാഗ്യമാണു്. ഹൈന്ദവ പാരമ്പയ്യപരിഷ്കരണത്തിൽ 'വേദാധികാരനിരൂപണ'ത്തെക്കാൾ പ്രേരണ ചെ[illegible]തിയിട്ടുള്ള ഒരു സാഹിത്യയത്നം ഉണ്ടായിട്ടില്ലാ എന്നുതന്നെ പറയാം. അബ്രാഹ്മണക്കു വേദാധ്യയനാധികാരം നിഷേധിച്ചിരുന്ന മാമൂലായിരുന്നു ഹൈന്ദവ ജനതയുടെ മഹാശാപം. ആ അന്ധപാരമ്പര്യത്തെ ചോദ്യം ചെയ്യാൻ ആരും ധൈയ്യപ്പെട്ടില്ല. സ്വയം വേദവേദാന്ത പാരംഗതനായിത്തീന്ന ആ യുക്തിവാദവിചക്ഷണനൻ ആ മാമൂലിനെ ഇടിച്ചുതകത്തതു് ഹൈന്ദവരുടെ ഇടയിൽ സമൂഹനീതി കൈവരുത്തുവാൻ ചെയ്ത വിപ്ലവകരമായ ഒരു ധീരകൃത്യമായിരുന്നു. ഏതാണ്ടു് ഇതിനോടു താരതമ്യപ്പെടുത്താവുന്ന വേറൊരു സേവനമായിരുന്നു, "ക്രിസ്തുമതനിരൂപണം" എന്ന കൃതിയിൽ സാധിച്ചതും. സർവ്വമതസാരവും വേണ്ടപോലെ ഗ്രഹിച്ചിരുന്ന സ്വാമികൾ കൃസ്തീയപാതിരിമാരുടെ ഹൈന്ദവമതാവഹേളനത്തെ ശക്തിയായി നേരിട്ടതു് സർവ്വാരാധന അർഹിക്കുന്ന ഭാരതീയ ധമ്മമൂല്യങ്ങളെ സംരക്ഷിക്കാൻ വേണ്ടിയായിരുന്നു. വേദാധികാരനിരൂപണത്തിൽ ബ്രാഹ്മണരുടെ അന്ധപാരമ്പയ്യത്തെ ധ്വംസിച്ചതും ക്രിസ്തുമതനിരൂപണത്തിൽ പാതിരിമാരുടെ 'പാപികളേ' എന്ന വിളിയിൽനിന്നു് ഹിന്ദുക്കളെ രക്ഷിച്ചതും ചേത്തു് ആലോചിച്ചാൽ സ്വാമികളുടെ ലക്ഷ്യം മതസംബന്ധമായ അബദ്ധധാരണകളെ വിപാടനം ചെയ്യുകയായിരുന്നുവെന്നു് വ്യക്തമാകും. ഇതേ ലക്ഷ്യംതന്നെയായിരുന്നു മററു മണ്ഡലങ്ങളിലും അദ്ദേഹം കൈക്കൊണ്ടിരുന്നതെന്നു തെളിയിക്കുന്നതാണു്, അദ്ദേഹത്തിൻെറ പ്രസിദ്ധ ചരിത്രകൃതിയായ 'പ്രാചീന മലയാളം'. ബ്രാഹ്മണക്കുമാത്രം കേരളത്തിൽ ജന്മിത്വം ഉറപ്പിച്ചു നിത്തിയതായിരുന്നു അന്നത്തെ

വ്യവസ്ഥ. ആ സിദ്ധാന്തത്തിന് ആധാരമായ കേരളോൽപത്തിയിലെ പരശുരാമകഥ സ്വാമികൾ കാററിൽ പറത്തിയതു് കേരളചരിത്രപഠനം സംബന്ധിച്ചു ഇന്നോളം നടത്തിയിട്ടുള്ള ഗവേഷണയത്നങ്ങളിൽ അതിപ്രധാനമാണു്. ഗവേഷണപരമായ കേരള ചരിത്രരചനയിൽ ആദ്യത്തെ കാൽവയ്പും നമ്മുടെ ഭാഷയിൽ അവിടുത്തേതുതന്നെയായിരുന്നു.

ആത്മസാക്ഷാത്കാരം സിദ്ധിച്ചതിനുശേഷവും ലോകാനുഗ്രഹത്തിനുവേണ്ടി സാംസ്കാരികമണ്ഡലത്തിൽ പ്രവർത്തിച്ചുകൊണ്ടിരുന്ന ആ മഹാത്മാവു് സമസ്തജീവരാശികളിലും തുല്യസ്നേഹം ചൊരിഞ്ഞുകൊണ്ടായിരുന്നു ആത്മീയമായ പരമശോഭ അവിഷ്കരിച്ചതു്. തിര്യക്ജന്തുക്കളും അല്പപ്രാണികളും അവിടത്തെ വിളികേട്ടു് അടുത്തുചെന്നു് അത്യധികസ്നേഹത്തോടെ പെരുമാറിയിരുന്ന കഥകൾ 'സർവ്വഭൂതഹിതേരത'നായിരുന്ന ആ മഹാത്മാവിൻെറ പുണ്യാപദാനസ്മരണകളാണു്. നായ്ക്കളോടും, അണ്ണാനോടും, കിളികളോടും, പാററയോടും, ഉറുമ്പിനോടും അവിടുന്നു കാണിച്ചിരുന്ന വാത്സല്യം ആക്കാണു് രോമഹർഷം ഉണ്ടാക്കാത്തതു്! ആക്രമിക്കാൻ തക്കം നോക്കിയ കടുവാ അദ്ദേഹത്തിൻെറ ഹസ്തസംജ്ഞയനുസരിച്ചു ശാന്തമായി തിരിച്ചുപോയി. പ്രപഞ്ചത്തെ മുഴുവൻ ഒരുപോലെ സ്നേഹിച്ച ആ മഹാത്മാവു് എല്ലാററിനെയും ഈവിധത്തിൽ ഭരിക്കുന്നതിനു സമർത്ഥനായതിൽ എന്താണു് അത്ഭുതം? അവിടുത്തെപ്പററി മഹാകവി ഉള്ളൂർ പറഞ്ഞിട്ടുള്ളതു് ഉദ്ധരിച്ചുകൊണ്ടു് വിരമിക്കാം.

പ്രത്യങ്മുഖക്ക പരിചിൽ പരചിത് സ്വരൂപം
പ്രത്യക്ഷമാക്കിന വിഭോ. പരിപക്വ ഹൃത്തേ,
പ്രത്യഗ്രശങ്കര, ഭവാൻെറ ചരിത്രമെന്നും
പ്രത്യക്ഷരം പരമപാവനമായ് വിളങ്ങും.

# വിദ്യാധിരാജ പഞ്ചകം

യുധിഷ്ഠിരൻ

വികല്മഷം, രേ ഭജ മാനസ! ത്വം
വിശോഷിതാഘം, വിജിതാത്മകാമം,
വിസ്മാപക വ്യാപക കീർത്തിഭാജം,
വിദ്യാധിരാജം, വിബുധാധിരാജം. 1

വിലോഭനീയാമല ദിവ്യവക്ത്രം,
വിലാസലീലാരത ദീപ്തനേത്രം,
വിഷാദസർവ്വാന്തക സത്കടാക്ഷം,
വിദ്യാധിരാജം മനസാ സ്മരാമി. 2

വിശിഷ്ടഭക്താവന മാത്രസക്തം,
വിശുദ്ധചിത്തം, വിഷയാർത്തിമുക്തം
വിജ്ഞാനസൂര്യം. വിനതാർദ്ര, മാര്യം,
വിദ്യാധിരാജം സതതം നമാമി. 3

വിശ്വൈകവന്ദ്യം, വിഗതൈഹികം തം,
വിശ്വാസിനാം സങ്കടവാർദ്ധിപോതം,
വിഘ്നാപഹം, ഭക്തമനോഭിരാമം,
വിദ്യാധിരാജം വിമലം ഭജേഹം. 4

വിധൂതപാപം, വിധുകല്പശോഭം,
വികാരസർവ്വാതിഗ, മത്ഭുതാഭം,
വിഖ്യാത ഭട്ടാരക തീർത്ഥപാദം,
വിദ്യാധിരാജം ശരണം വ്രജേഹം. 5

വിദ്യാധിരാജം മനസാസ്മരാമി
വിദ്യാധിരാജം സതതം നമാമി
വിദ്യാധിരാജം വിമലം ഭജേഹം
വിദ്യാധിരാജം ശരണം വ്രജേഹം.

# "ലീലയാകാലമധികം നീത്വാ"

**_ആർ. പി. നായർ_**

"ലീലയാകാലമധികം
നീത്വാന്തേ സ മഹാപ്രഭുഃ
നിസ്സ്വം വപുഃ സമുൽസൃജ്യ
സ്വം ബ്രഹ്മ വപുരാസ്ഥിതഃ.

മലയാളക്കരയെ ദുഃഖാർണ്ണവത്തിൽ നിമഗ്നമാക്കിക്കൊണ്ടു് ഋഷികുലോത്തമനായ പരമഭട്ടാരക ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമിതിരുവടികൾ 1924 മെയ്മാസം അഞ്ചാം തീയതി തിങ്കളാഴ്ച ബ്രഹ്മസായൂജ്യമടഞ്ഞു.

ധന്യാത്മാവായ ശ്രീനാരായണഗുരുദേവൻ, തൻെറ ഗുരുനാഥനായ പരമഭട്ടാരകൻെറ ദിവ്യസമാധിയെക്കുറിച്ചു രചിച്ചതാണു് മുകളിൽ ഉദ്ധരിച്ചിരിക്കുന്ന ഹൃദയാർച്ചന. നിറഞ്ഞു നിൽക്കുന്ന ഭക്തിവിശ്വാസങ്ങളുള്ള ഒരുന്നതനായ ശിഷ്യനു മാത്രമേ സ്വന്തം ഗുരു ആരാണെന്നു് അറിയുവാനും, അറിഞ്ഞു് ആദരിക്കുവാനും കഴിയുകയുള്ളു. ശ്രീവിദ്യാധിരാജസ്വാമികളെ ശ്രീനാരായണഗുരു യഥാർത്ഥമായി അറിഞ്ഞിരുന്നതിനാലാണു് മേൽപ്രകാരം ഒരനുസ്മരണ അദ്ദേഹം നടത്തിയതു്.

എന്താണു് ലീല? ഞൊടിയിടകൊണ്ടു് ഉത്തരം പറയുവാൻ വിഷമം. പഠനാർഹമായ പലതിലേയ്ക്കും വെളിച്ചം വീശുവാൻ ഉതകുന്ന ആദ്ധ്യാത്മിക വിശകലനത്തോടുകൂടി മാത്രമേ 'ലീല' എന്തെന്നു വിശദീകരിക്കുവാൻ സാധിക്കു. ഈശ്വരൻെറ ലീലയാണു് ഈ വിശ്വം എന്നാണല്ലൊ ഹൈന്ദവ വിശ്വാസം. അഖണ്ഡ സച്ചിദാനന്ദമായ സാക്ഷാൽ പരബ്രഹ്മമൂർത്തിക്കു് സൃഷ്ടിയും സ്ഥിതിയും സംഹാരവുമെല്ലാം വാസ്തവത്തിൽ ലീല മാത്രമാകുന്നു. പ്രപഞ്ചത്തിലുണ്ടാകുന്ന പ്രകാരാന്തരങ്ങൾപോലും ലീലയുടെ വൈവിദ്ധ്യവിലാസങ്ങളാണു്. പാശ്ചാത്യദർശനത്തിൽനിന്നു് വിഭിന്നമായി ഭാരതീയദർശനം ഉയർത്തിപ്പിടിച്ചിരിക്കുന്ന ചില സിദ്ധാന്തങ്ങളിൽ മുഖ്യമായും ആനന്ദത്തിൻെറയും, ലീലയുടെയും സ്വാധീനം പൊന്തിനിൽക്കുന്നു. അനിർവ്വചനീയമായ ബ്രഹ്മാനന്ദത്തിൻെറ ബഹിർസ്ഫുരണമാണു് വാസ്തവത്തിൽ ഭഗവാൻെറ ലീല. ഭഗവാൻ ശ്രീകൃഷ്ണൻെറയും, ശ്രീരാമൻെറയും ചെയ്തികളെല്ലാം ലീലകളായിരുന്നു എന്നു് രാമായണ ഭാഗവതാദിഗ്രന്ഥങ്ങൾ വ്യക്തമാക്കുന്നുണ്ടു്. 'ലീല' വാസ്തവത്തിൽ പരബ്രഹ്മത്തിൻെറ വിലാസലാസ്യമാണു്. രൂപഭാവഗുണദോഷഭേദമില്ലാത്ത ബ്രഹ്മത്തിൻെറ സമൂർത്ത ധർമ്മപ്രകടനമാണു് ലീല എന്നും പറയാം.

സംസാരികൾക്കു് മാംസനേത്രത്താൽ ദർശനം നൽകുവാൻവേണ്ടി കരുണാപൂർവ്വം നിസ്സാരവും അപ്രധാനവുമായ ബാഹ്യശരീരത്തിൽ അവതരിച്ചു് ഭൗതിക ജീവിതത്തിൽ ഏറിയപങ്കും ലീലയായി കാലം കഴിച്ചുകൂട്ടിയ സാക്ഷാൽ പരബ്രഹ്മമായ പരമഭട്ടാരകൻ താൻ സാക്ഷാൽ ബ്രഹ്മമാണെന്ന വിചാരത്തോട്ടും വിശ്വാസത്തോട്ടും കൂടിയാണു് എപ്പോഴും വർത്തിച്ചിരുന്നതു്. അയതിനാൽ ബാഹ്യമായ ഒന്നിനെയുംകുറിച്ചു് എന്തെങ്കിലും പ്രതിപത്തിയോ ആസക്തിയോ അദ്ദേഹത്തിനു് ഉണ്ടായിരുന്നില്ല.

ലീലാലോലനും വിനോദരസികനുമായിരുന്നു അദ്ദേഹം. ഫലിതങ്ങൾ പ്രവ

ത്തിക്കുവാനും പ്രയോഗിക്കുവാനും സ്വാമികൾക്കുണ്ടായിരുന്ന വൈഭവം അനന്യസാധാരണമായിരുന്നു. നർമ്മോക്തികൾകൊണ്ടു കോർത്ത സംഭാഷണത്തിലൂടെയാണ് അദ്ദേഹം സംസാരികൾക്ക് സാധാരണ സന്ദർഭങ്ങളിൽപോലും ആനന്ദം പകർന്നുകൊടുത്തുകൊണ്ടിരുന്നതു്. അനുചരന്മാരുടെയും, ആരാധകരുടെയും, ശിഷ്യന്മാരുടെയും സർവ്വകാര്യങ്ങളിലും ദയാപൂർവ്വം ശ്രദ്ധിച്ചിരുന്ന തിരുവടികൾ അവരുടെ ദുഃഖങ്ങളെയെല്ലാം കളിവാക്കുകൾകൊണ്ടുതന്നെ അകററിക്കളയുമായിരുന്നു. എപ്പോഴും സുഹൃത്സംഘങ്ങളുടെ മദ്ധ്യത്തിലിരുന്നു് സരസ സംഭാഷണംചെയ്തു ചിരിക്കുന്നതും, കളിക്കുന്നതും അദ്ദേഹത്തിൻെറ സവിശേഷതകളായിരുന്നു. ശിഷ്യസത്തമനായ ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥപാദർ സ്വാമികളെപ്പററി ആദരപൂർവ്വം പരിഭവിച്ചിട്ടുള്ളതു് "എപ്പോഴും വർത്തമാനം പറഞ്ഞു സമയം കളയുകയല്ലാതെ മറെറാന്നും ചെയ്യുകയില്ല സ്വാമി;" എന്നാണു്. യഥാർത്ഥത്തിൽ അവിടുന്നു് സദാ സച്ചിദാനന്ദസ്വരൂപനായി നിലകൊണ്ടിരുന്നതിനാലാണ് ജീവിതം നർമ്മമയമായിരുന്നതു്. സ്നേഹിക്കുവാനല്ലാതെ ദ്വേഷിക്കുവാൻ അവിടുത്തേയ്ക്കു് പരിചയമില്ലായിരുന്നു. എല്ലാ അർത്ഥത്തിലും പരമാനന്ദമൂർത്തിയായിരുന്ന സ്വാമിതിരുവടികൾ സകല ചരാചരങ്ങളേയും ഒന്നുപോലെ സ്നേഹിക്കുകയും പരിപാലിക്കുകയും ചെയ്തിരുന്നു. മനുഷ്യർക്കും, മൃഗങ്ങൾക്കുംവേണ്ടി പ്രത്യേകം പ്രത്യേകം കാഴ്ചപ്പാടുകൾ സ്വാമികൾ സ്വീകരിച്ചിരുന്നില്ല. സകല ചരാചരങ്ങളും ആ തിരുമുൻപിൽ സമാനപദവിയുള്ളവരായിരുന്നു.

ശിഷ്യന്മാരുടെ വീടുകളിൽ യാദൃച്ഛികമായി താമസിക്കുന്ന സന്ദർഭങ്ങളിൽ അതിനിപുണനായ ഗൃഹസ്ഥാശ്രമധർമ്മങ്ങളുടെ വ്യാഖ്യാതാവായി അദ്ദേഹം മാറിയിരുന്നു. വീട്ടമ്മമാർ ശ്രദ്ധിക്കേണ്ട കാര്യങ്ങളെക്കുറിച്ചും, കുടുംബജീവിതത്തിൻെറ ശാലീനതയെക്കുറിച്ചും അദ്ദേഹം വേണ്ടത്ര ഉപദേശം കൊടുക്കുക പതിവായിരുന്നു. വളരുന്ന തലമുറയിൽ, കുടുംബത്തിൻെറ അടിസ്ഥാനം തകർന്നുപോയാൽ സംഭവിക്കാവുന്ന അഗാധമായ വിള്ളലിനെക്കുറിച്ചു് അദ്ദേഹം ബോധവാനായിരുന്നു. അമ്മയുടെ ശ്രദ്ധയും, ശുദ്ധിയും, മനോവിചാരങ്ങളും അനന്യസാധാരണമാംവിധം സംശുദ്ധമല്ലെങ്കിൽ കുഞ്ഞുങ്ങളും അതുവഴി അനന്തര തലമുറകളും തകരുമെന്നു് ആ ക്രാന്തദർശി കരുതിയിരുന്നു. ഐശ്വര്യത്തിൻെറയും, ആദർശശുദ്ധിയുടെയും, ആനന്ദസന്ദായകമായ സാമൂഹ്യസൃഷ്ടിയുടെയുമെല്ലാം ആധാരം അമ്മയും, അച്ഛനും, കുടുംബാന്തരീക്ഷവുമാണെന്നു് സ്വാമി തിരുവടികൾ ഉപദേശിച്ചിരുന്നു. സ്ത്രീകൾക്കു് സാമൂഹ്യപുരോഗതിയിലുണ്ടായിരിക്കേണ്ടുന്ന മഹത്തായ പങ്കിനെക്കുറിച്ചും അദ്ദേഹം പ്രബുദ്ധമായ അഭിപ്രായങ്ങൾ പ്രകടിപ്പിച്ചിട്ടുണ്ടു്.

" നളപാകം " എന്നു് ആരുടെയെങ്കിലും പാചകവൈദഗ്ദ്ധ്യത്തെ വിശേഷിപ്പിക്കാമെങ്കിൽ ആ ബഹുമതിയും സ്വാമി തിരുവടികൾക്കുള്ളതായിരുന്നു. വിഭവാസ്വാദനത്തിലും, വിശിഷ്ടഭോജ്യങ്ങൾ തയ്യാറാക്കുന്നതിലും സ്വാമിതിരുവടികൾക്കു് അത്ഭുതകരമായ കഴിവുണ്ടായിരുന്നു.

കുട്ടികളോടു് അവിടുത്തേയ്ക്കുണ്ടായിരുന്ന മമതയും അടുപ്പവും അനന്യസാധാരണമായിരുന്നു. കുട്ടികളെ വേദനിപ്പിക്കാതെ ഹൃദയപൂർവ്വം ലാളിക്കുവാൻ അദ്ദേഹം ഒരിക്കലും മറന്നിരുന്നില്ല. കുട്ടികളുള്ള വീടുകളിൽ യാദൃച്ഛികമായിട്ടെങ്കിലും എഴുന്നെള്ളുമ്പോൾ നേരേ കുഞ്ഞുങ്ങളുമായി സംഭാഷണത്തിലും, കളികളിലും അദ്ദേഹം മുഴുകുമായിരുന്നു. കുട്ടികളുടെ നടുവിൽ ഒരു കുട്ടിയായി രൂപാന്തരപ്പെടുവാനും, ചിലപ്പോൾ കുട്ടിക്കഥകളും, പൊട്ടിച്ചിരികളും വിതറി അവരെ രസിപ്പിക്കുന്നതിനും അവിടുന്നു പ്ര

ദർശിപ്പിച്ചിരുന്ന സഹജമായ സാമർത്ഥ്യം അത്ഭുതകരമായിരുന്നു. ഒരിക്കൽ തിരുവനന്തപുരത്തുള്ള ഒരു ശിഷ്യന്റെ ഗൃഹത്തിൽ സ്വാമികൾ പാർത്തിരുന്നു. അദ്ദേഹത്തിന്റെ പ്രഭാതപൂജയ്ക്കു് കുഞ്ഞുങ്ങൾതന്നെ പൂപറിച്ചുകൊണ്ടുവരണം. ചെടികളിൽനിന്നുതന്നെ പറിക്കണം. നിലത്തുവീണ പൂക്കൾ പെറുക്കരുതെന്നാണ ചട്ടം. സ്വാമിജിയുടെ പൂജ തുടങ്ങാറായപ്പോൾ പൂക്കളൊന്നുമില്ലായിരുന്നു. കാരണം, മുററത്തുണ്ടായിരുന്ന ചെടികളിൽ കുലകുത്തിക്കിടന്നിരുന്ന പൂക്കൾ എല്ലാം നിലത്തു വീണുപോയി. ചെടികൾ പൂമൊട്ടുപോലുമില്ലാതെ നില്ക്കുന്നതു കണ്ട കുട്ടികൾ അന്ധാളിച്ചു് ബാഷ്പാകുലനേത്രരായി സ്വാമിജിയുടെ മുമ്പിലെത്തി. ഉടൻ സ്വാമിതിരുവടികൾ കുട്ടികളെയുംകൂട്ടി പുറത്തേക്കുവന്നു. ചെടികളെല്ലാംപൂക്കുലകളുമേന്തിത്തന്നെ നില്ക്കുന്നു! കുട്ടികളും പ്രായമായവരും അത്ഭുതപരതന്ത്രരായിപ്പോയി. സ്വാമികൾ പൊട്ടിച്ചിരിച്ചുകൊണ്ടു് പൂക്കളിറുത്തു് പൂജതുടങ്ങി. കുട്ടികൾക്കു കാണാൻ ഒരു "കളി" കാണിച്ചുകൊടുത്തതാണെന്നു് അദ്ദേഹം അവരോടു പറഞ്ഞു. ഇത്തരം അനവധി കഥകൾ ആ ജീവിതത്തിലുണ്ടു്.

ആദ്ധ്യാത്മികാചാര്യന്മാരും, മതാദ്ധ്യക്ഷന്മാരും, പ്രവാചകന്മാരും സ്വീകരിക്കേണ്ട ചട്ടവട്ടങ്ങളൊന്നും അംഗീകരിക്കുവാൻ സ്വാമികൾ ഒരുക്കമായിരുന്നില്ല. ആരെങ്കിലും ചമച്ചുവച്ചിരുന്ന ചിട്ടകളെ അനുധാവനം ചെയ്യുവാൻ അവിടുന്നു് സന്നദ്ധനായിരുന്നില്ല. മനുഷ്യനോ, മററു ജീവജാലങ്ങളോ ദുഃഖിക്കേണ്ടവരല്ല; ആനന്ദമാണു് ജീവിതലക്ഷ്യമെന്ന സമുന്നതമായ ആദർശത്തിന്റെ നിദർശനമായിരുന്നു അദ്ദേഹത്തിന്റെ ജീവിതം. 'ന ത്വം ശോചിതുമർഹസി' എന്നു് ഭഗവാൻ കൃഷ്ണൻ ദുഃഖാകുലനായ അർജ്ജുനനോടു പറഞ്ഞതു് പരമഭട്ടാരകൻ സ്വജീവിതംകൊണ്ടു് അറിയേണ്ടവരെ അറിയിക്കുകയായിരുന്നു.

ഗൗരവബുദ്ധിയോടെ നിർവ്വഹിക്കപ്പെടേണ്ടതെന്നു് ആളുകൾ വിചാരിച്ചിരുന്ന കാര്യങ്ങളിൽ അദ്ദേഹം പ്രായേണ ബന്ധപ്പെട്ടുമായിരുന്നില്ല. ഏതെങ്കിലും പൊതുപരിപാടികളിലോ മററു ചടങ്ങുകളിലോ സംബന്ധിക്കുവാൻ അദ്ദേഹത്തെ ക്ഷണിച്ചാൽ അവരോടു് ഫലിതമസൃണമായി അദ്ദേഹം പറഞ്ഞിരുന്നതു് "കിഴവനെ വെറുതേ വിട്ടേയ്ക്കു" എന്നാണു്. ആരെയെങ്കിലും ശിഷ്യനാക്കുവാനോ, ആരുടെയെങ്കിലും ഗുരുവാകുവാനോ അദ്ദേഹത്തിനു് ഇഷ്ടമില്ലായിരുന്നു. അറിയേണ്ടതറിയുവാൻ താല്പര്യപൂർവ്വം ചെന്നവരെ വേണ്ടവണ്ണം അറിഞ്ഞു് ആശ്വസിപ്പിക്കുവാനും, ഉപദേശിക്കുവാനും അദ്ദേഹം ചെറിയ ഫലിതപ്രയോഗങ്ങൾ ഉപയോഗപ്പെടുത്തി. തിരുവനന്തപുരത്തുള്ള ഒരു സമ്പന്നകുടുംബത്തിൽവച്ചു് പട്ടികൾക്കു സദ്യകൊടുത്ത കഥ പ്രസിദ്ധമാണു്. ഭക്ഷണത്തിന്റെ മുമ്പിൽ കടിപിടി കൂടുവാൻമാത്രം ശീലിച്ചിട്ടുള്ള ശ്വാക്കൾ സ്വാമികളുടെ സാന്നിദ്ധ്യത്തിൽ നിശ്ശബ്ദമായി ഭക്ഷണം കഴിച്ചു പിരിഞ്ഞു. ചിട്ടയും, ക്രമവും പൊതുമര്യാദകളും പ്രദർശിപ്പിക്കുവാൻ ആ ജന്തുക്കൾക്കു സാധിച്ചു. എന്തിനും എപ്പോഴും കലശലുണ്ടാക്കുന്ന ശിഷ്യരിൽ ചിലരെ ഗുണപാഠം പഠിപ്പിക്കുകയായിരുന്നു തിരുവടികളുടെ ലക്ഷ്യങ്ങളിലൊന്നു്.

സ്വന്തം ലാഭത്തിനായി അനുഗ്രഹം വാങ്ങുവാൻ എത്തിയ ഒരുവനെ സ്വാമിതിരുവടികൾ അനുഗ്രഹിച്ചു് ഉപദേശം കൊടുത്ത പ്രസിദ്ധവും രസകരവുമായ ഒരു കഥകൂടി ഇവിടെ സൂചിപ്പിച്ചിട്ടു് ഈ ലേഖനം തല്ക്കാലം വിസ്തരഭയത്താൽ ഉപസംഹരിച്ചുകൊള്ളാം. ഒരാൾ സ്വാമിതിരുവടികളുടെ അടുത്തെത്തി ചെമ്പിനെ സ്വർണ്ണമാക്കുന്ന വിദ്യ ഉപദേശിച്ചുകൊടുക്കണമെന്നപേക്ഷിച്ചു. 'ഇനി ഒരി

# വിദ്യാധിരാജ ഷട്കം

*സ്വാമി സ്വപ്രഭാനന്ദ*

സ്തുതമപിബുധസങ്ഘൈഃ സ്സിദ്ധഗന്ധർവ്വകല്പൈ-
രിഹഭുവി സുവിചിത്രൈഃ സ്തോത്ര വാഗ്ഭിസ്തുതിശൈഃ
അഹമപികൃതശക്തിർ നൗമി വിദ്യാധിരാജം
യതിവരഗുരുദേവം യോഗനിഷ്ഠം മഹാന്തം. 1

ക്ഷപിതദുരിതപക്ഷഃ ക്ഷീണനിശ്ശേഷദോഷോ
ദ്രവിതകനകവർണ്ണഃ ശ്വേതകേശീ മഹാത്മാ
സുരുചിരപരിവേഷഃ ശ്മശ്രുഭിശ്ശോഭമാനോ
ജയതിപരമഹംസഃ പൂജ്യവിദ്യാധിരാജഃ. 2

യതയ ഇഹ മഹാന്തോ തീർത്ഥപാദപ്രമുഖ്യാഃ
അതുലിതമഹിമാനോ യം പ്രശംസന്തിസോऽയം
അഖിലവിദിതവിദ്യഃ പുണ്യപൂരാതിരേകോ
ജയതിപരമപൂജ്യഃ സർവ്വവിദ്യാധിരാജഃ. 3

തീർത്ഥേഷുഗോകുലശതാനി പിബന്തിതോയം
തൃപ്തിംവ്രജന്തി ന ച തത്ക്ഷയമഭ്യുപൈതി
ഏവം മുനേർബുധജനൈരപി സംസ്തുതസ്യ
ന ക്ഷീയതേ ഗുണനിധിർ ഗുണസാഗരസ്യ. 4

---

ക്കലാകട്ടെ, സൗകര്യംപോലെ ഉപദേശിക്കാം' സ്വാമികൾ പ്രതിവചിച്ചു. ഏറെ ദിവസം കഴിഞ്ഞ് തിരുവടികളും ഈ ഭക്തനുംകൂടി ഒരു തോണിയാത്രയിൽ തോണിമറിഞ്ഞ് ജലത്തിൽ വീണു. മരണത്തോടു മല്ലടിച്ച് നീന്തിപ്പിടയുന്ന ഈ അർത്ഥാർത്ഥി സ്വരക്ഷയ്ക്കായി പിടഞ്ഞു/വിളിക്കുമ്പോൾ ചെമ്പിനെ സ്വർണ്ണമാക്കുവാനുള്ള വിദ്യ ഉപദേശിക്കാമെന്നും ഗ്രഹിച്ചുകൊള്ളുവാനും തിരുവടികൾ പറഞ്ഞു. കഷ്ടിച്ചു രക്ഷപ്പെടാൻവേണ്ടി പിടഞ്ഞുകൊണ്ടിരിക്കുന്നവന് എന്തു ചെമ്പ്, എന്തു സ്വർണ്ണം? നീന്തറിയാവുന്ന സ്വാമിതിരുവടികൾ തന്നെ അവനെ രക്ഷപ്പെടുത്തി. ഏതായാലും കനകത്തിന്റെ നിഷ്പ്രയോജകത്വത്തെപ്പറ്റി എത്രമാത്രം പ്രസംഗിച്ചാലും ഉണ്ടാകാത്ത അനുഭവപരിചയം എത്ര നിഷ്പ്രയാസം അദ്ദേഹം അവനു പകർന്നുകൊടുത്തു!

# പരിപൂർണ്ണ കലാനിധി

ആർ. കുമാരൻനായർ

ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമിതിരുവടികളുടെ മഹാസമാധിയെ അനുസ്മരിച്ചുകൊണ്ടു് പ്രേഷ്ഠശിഷ്യനായ ശ്രീ നാരായണഗുരുസ്വാമികൾ രചിച്ച രണ്ടു ശ്ലോകങ്ങൾ പ്രസിദ്ധമാണല്ലോ. അവയിലൊന്നിൽ.

സർവ്വജ്ഞഋഷിരുത്ക്രാന്തഃ
സദ്ഗുരുഃ ശുകവർത്മനാ
ആഭാതി പരമവ്യോമ്നി
പരിപൂർണ്ണ കലാനിധിഃ.

എന്നാണു് ശ്രീ നാരായണൻ സദ്ഗുരുവിനെപ്പററി പ്രകീർത്തിച്ചിട്ടുള്ളതു്. "പരമവ്യോമ"ത്തിൽ "പരിപൂർണ്ണകലാനിധി"യായി ശോഭിക്കുക എന്നു പറഞ്ഞാൽ, പരമാകാശത്തിൽ പൂർണ്ണചന്ദ്രനായി വിളങ്ങുക എന്നുതന്നെയാണു് സാരാർത്ഥം എങ്കിലും, ആ പദപ്രയോഗത്തിനു് അല്പംകൂടി അർത്ഥവ്യാപ്തിയും ഭാവവ്യാപ്തിയും ഉണ്ടെന്നുള്ളതിനു് യാതൊരു് സംശയവുമില്ല. ശ്രീ വിദ്യാധിരാജ സ്വാമിതിരുവടികൾ, "പരിപൂർണ്ണകലാനിധി"യാണെന്നു പ്രസ്താവിക്കുമ്പോൾ, അദ്ദേഹം സർവ്വകലാവല്ലഭൻ ആയിരുന്നു എന്ന പരമാർത്ഥംകൂടി വ്യഞ്ജിപ്പിക്കുകയാണു് ചെയ്യുന്നതു്.

---

സച്ഛായഃ സ്ഥിരധർമ്മമൂലവലയഃ
പുണ്യാലവാലസ്ഥിതിർ-
ധീവിദ്യാ കരുണാംസോഹി വിലസദ്
വിസ്തീർണ്ണശാഖാന്വിതഃ
സന്തോഷോജ്ജ്വലപല്ലവഃ ശുചിയശഃ
പുഷ്പഃ സദാ സത്ഫലഃ
സർവ്വാശാപരിപൂരകോ വിജയതേ
വിദ്യാധിരാജദ്രുമഃ. 5

സ്തുത്വാലോകഗുരും മഹാമുനിവരം
വിദ്യാധിരാജാഹ്വയം
നിർദ്വന്ദ്വം ഹത രാഗദോഷതിമിരം
ശാന്തേന്ദ്രിയം നിസ്പൃഹം
യത് പുണ്യം സമുപാർജ്ജിതം ഖലുമയാ
തേനൈവലോകോƒഖിലഃ
പ്രത്യക്ഷേ സ്തുതിഹർഷിതോ ഗുരുവരേ
ശ്രദ്ധാം പരാം വിന്ദതാം. 6

ഭഗവാൻ വിദ്യാധിരാജൻ, സാക്ഷാൽ പരബ്രഹ്മസ്വരൂപനായതുകൊണ്ടു് അദ്ദേഹം ഇന്നിന്ന കാര്യങ്ങളോ, വസ്തുതകളോ, സവിശേഷതകളോ മാത്രമായിരുന്നുവെന്നു പറയുന്നതു് കേവലം അപര്യാപ്തമായിരിക്കും. അല്പജ്ഞരായ സംസാരികൾക്കു് ആ അവതാരമൂർത്തിയിൽ കാണുവാൻ കഴിഞ്ഞതു് രുചിഭേദമനുസരിച്ചും സുകൃതപരിപാക മനുസരിച്ചും വിഭിന്ന വിശേഷങ്ങളായിരുന്നുവെന്നു മാത്രം. കലാസ്വാദകനു് കലാരസവും, സംഗീതാസ്വാദകനു് സംഗീതമാധുര്യവും, നാട്യതല്പരനു് നടനകലാസാരസ്യവും, വാദ്യാഭിമാനിക്കു് വാദ്യഘോഷസുഖവും അവിടെ നിന്നും സ്വീകരിക്കുവാനോ, ആസ്വദിക്കുവാനോ സാധിച്ചു. അതുകൊണ്ടു് സർവ്വസ്വവുമായ ഭഗവാൻ വിദ്യാധിരാജൻ സർവ്വകലാവല്ലഭൻകൂടിയായിരുന്നുവെന്നു് അനുസ്മരിക്കുന്നതും പഠിക്കുന്നതും സമുചിതമാണു്.

കലയെക്കുറിച്ചു് നിർവ്വിവാദമായ ഒരു നിർവചനം രേഖപ്പെടുത്തുക ബുദ്ധിമുട്ടാണു്. മനുഷ്യമനസ്സുകളെ ആനന്ദിപ്പിക്കുന്നതും, ഉൽബുദ്ധമാക്കുന്നതുമൊക്കെ കലയുടെ സ്വഭാവവിശേഷങ്ങളിൽ ചിലതാകാം. ഹൃദയവും ഹൃദയവും തമ്മിലുള്ള സംവാദമാണു് കലയെന്നു പറയുന്നവരുമുണ്ടു്. ആനന്ദം പകരുവാനും, അതു് കാലദേശഭേദാതീതമായി നിലനിൽക്കുവാനും കഴിയുന്ന സൃഷ്ടിവൈഭവമാണു കല എന്നും വ്യവഹരിക്കാറുണ്ടു്. കലകൾ വിഭിന്നങ്ങളും വൈവിദ്ധ്യപൂർണ്ണങ്ങളുമായി നിലകൊള്ളുന്നു. സംഗീതവും, സാഹിത്യവും, ചിത്രമെഴുത്തും, ശില്പവിദ്യയുമെല്ലാം കലകളുടെ വിഭിന്ന രൂപഭാവങ്ങളുള്ള പ്രകടനഭേദങ്ങളാണു്. ആനന്ദവും, മനഃസംസ്കാരവും പകരുവാനുള്ള സമുന്നതമായ കഴിവാണു് കലയുടെ കാതലായ മാഹാത്മ്യം. മനുഷ്യമനസ്സിൽ പുതുതായി എന്തെങ്കിലും കടത്തിവിടുവാനും അവന്റെ ജീവിതചര്യയെ നിയന്ത്രിക്കുവാനും ഉതകുന്ന മഹത്തായ സൃഷ്ടിയാണു് കലയെങ്കിൽ, ഭാവനാസമ്പന്നന്മാർക്കും, ക്രാന്തദർശികൾക്കും, സഹൃദയന്മാർക്കും മാത്രമേ ഉത്തമ കലാവിഭവങ്ങൾ വിളമ്പുവാനും ആസ്വദിക്കുവാനും സാധിക്കുകയുള്ളുവെന്നതിനു് പക്ഷാന്തരമില്ല.

ഭഗവാൻ വിദ്യാധിരാജൻ പരിപൂർണ്ണ കലാനിധിയായിരുന്നു. ആദ്ധ്യാത്മിക രംഗത്തു് പരിപൂർണ്ണകലാനിധിയായിത്തീരുന്നതു് സാക്ഷാൽ പരബ്രഹ്മപദപ്രാപ്തിയോടുകൂടിയാണു്. കലകൾക്കു് ഐശ്വര്യങ്ങളെന്നും കലാനിധിക്കു് പ്രപഞ്ചപരിവർത്തനരഹസ്യങ്ങൾ കാണുവാൻ കഴിയുന്ന അന്തർബോധം അഥവാ ഈശ്വരൻ എന്നുംകൂടി അർത്ഥവ്യാപ്തി നൽകുന്നതു് ഉചിതമായിരിക്കും. ഈശ്വരന്റെ സാകാരദശയിൽ (സഗുണാവസ്ഥയിൽ) ഉണ്ടാകുന്ന വികാസത്തിന്റെ (പ്രപഞ്ചവികാസത്തിന്റെ) വിഭിന്ന ഘട്ടങ്ങളെ കലകളെന്നും ആ കലകളുടെ സമഗ്രരൂപമായ കലാനിധിയെ സർവ്വേശ്വരനായും പരിഗണിക്കാം. "ബ്രഹ്മവൈവർത്തപുരാണ"ത്തിലെ വിശകലനമനുസരിച്ചു് വിവർത്തഭാവത്തോടുകൂടിയ കലകളെക്കുറിച്ചറിയുന്ന സർവ്വേശ്വരനാണു് കലാനിധിയെന്നു കാണാം. പരിപൂർണ്ണകലാനിധിയാവട്ടെ താദാത്മ്യം പ്രാപിച്ചു ബ്രഹ്മവുമാണു്. പരബ്രഹ്മരൂപനായ ഭഗവാൻ വിദ്യാധിരാജന്റെ അവതാരത്തോടെ ആദിശങ്കരന്റെ മാതൃഭൂമി ജന്മസാഫല്യം നേടി എന്നു പറയുന്നതിൽ അതിശയോക്തിയില്ല.

ഭഗവാൻ വിദ്യാധിരാജനെക്കുറിച്ചു് പ്രിയശിഷ്യനായ ശ്രീ നാരായണഗുരുദേവൻ

"ആഭാതിപരമവ്യോമ്നി
പരിപൂർണ്ണകലാനിധിഃ."

എന്നു് ഉദ്ഘോഷിക്കുമ്പോൾ സർവ്വകലകൾക്കും ആധാരവും, സർവ്വകലകളുടെയും അധീശനുമായി പരിലസിച്ചി

ന്നരു മഹാഗുരുവിനെക്കുറിച്ചു് അനുഭവസമ്പന്നനായ ശിഷ്യസത്തമൻ നടത്തിയ അനുസ്മരണമാണു് അതെന്നു് ഓർമ്മിക്കണം. അടുത്തറിയുവാൻ ശ്രമിച്ചവരെ അത്ഭുതപ്പെടുത്തുവാനും, അനുയായികളെ വിസ്മയ പരതന്ത്രരാക്കുവാനും, പരീക്ഷകന്മാരെ അമ്പരിപ്പിക്കുവാനും അപഹസിക്കുവാൻ ശ്രമിച്ചവരുടെ ആദരാഞ്ജലി നേടുവാനും അനായാസം കഴിയുമായിരുന്ന—എല്ലാ അർത്ഥത്തിലും പരിപൂർണ്ണകലാനിധി ആയിരുന്ന—ഭഗവാന്റെ കലാപാടവങ്ങൾ വിവരിച്ചു ഫലിപ്പിക്കുക അത്ര എളുപ്പമുള്ള കാര്യമല്ല.

ശ്രീ വിദ്യാധിരാജസ്വാമികൾ സംഗീതകലയിൽ പ്രവീണനായിരുന്നുവെന്നു പലപ്പോഴും തെളിയിച്ചിട്ടുണ്ടു്. നിരന്തരവും ദീർഘവും സുശിക്ഷിതവുമായ പരിശീലനം നേടിയ ഭാഗവതർമാക്കുപോലും അപ്രാപ്യമായ പദവി ആ രംഗത്തു് നേടുവാൻ ഭട്ടാരകനു് സാധിച്ചിട്ടുണ്ടു്. സ്വരരാഗസുധാരസം പ്രസരിക്കുന്ന അദ്ദേഹത്തിന്റെ ദിവ്യനാദം പലപ്പോഴും ശിഷ്യന്മാരെ ആനന്ദലഹരിയിൽ ആറാടിച്ചിരുന്നു. അദ്ദേഹം പതിവായി എഴുന്നള്ളി വിശ്രമിക്കാറുണ്ടായിരുന്ന ഭവനങ്ങളിൽ അനുപമമായ സംഗീതമാധുര്യം നിറഞ്ഞുവിളങ്ങിയിരുന്നു. ഒരിക്കൽ നെയ്യാററിൻകരെയുള്ള ഒരു മഹാക്ഷേത്രത്തിൽ നടന്ന സംഗീത സദസ്സിൽ സംബന്ധിച്ചിരുന്ന സ്വാമിതിരുവടികൾ പെട്ടെന്നു് വേദിയിൽ പ്രത്യക്ഷപ്പെടുകയും ഹൃദയഹാരിയായ ശാസ്ത്രീയ സംഗീതം ആലപിച്ചു് ശ്രോതാക്കളെ അത്ഭുതസ്തബ്ധരാക്കുകയുമുണ്ടായി. വിസ്മയകരമായ സ്വരവും ലയവും ശാരീരവും സ്വതഃസിദ്ധമായുണ്ടായിരുന്ന പരമഭട്ടാരകൻ ശാസ്ത്രീയ സംഗീതത്തിൽ അദ്വിതീയമായ പാണ്ഡിത്യം നേടിയിരുന്നു. ഗന്ധർവ്വകലയായ സംഗീതത്തിൽ ഒരു യഥാർത്ഥ ഗന്ധർവ്വനെപ്പോലെതന്നെ അദ്ദേഹം പരിലസിച്ചിരുന്നു.

നിരന്തരമായ സഞ്ചാരത്തിനിടയിൽ സ്വാമിതിരുവടികൾ മന്ത്രോച്ചാരണം പോലെതന്നെ മധുരഗാനങ്ങൾ ആലപിച്ചുകൊണ്ടിരുന്നു. വലതുകയ്യിലെ ചൂണ്ടുവിരലിൽ അണിഞ്ഞിരുന്ന ഇരുമ്പുമോതിരംകൊണ്ടു്, നടക്കുമ്പോഴും ഇരിക്കുമ്പോഴും കിടക്കുമ്പോഴുമെല്ലാം എന്തിലെങ്കിലും തട്ടി പഞ്ചവാദ്യനിനദസമാനമായി താളമിടുകയും മൂളിപ്പാട്ടു പാടുകയും ചെയ്യുക സ്വാമിജിയുടെ നിരന്തര വിനോദമായിരുന്നു. കർഷകരുടെയും, തൊഴിലാളികളുടെയും, ഭാരമുന്തുന്നവരുടെയും ഇടയിൽ വളരെ പ്രചാരത്തിലുള്ള അനവധി നാടൻപാട്ടുകൾ ഉല്ലാസപൂർവ്വം ഉതിർത്തുകൊണ്ടു് യാത്രാവേളയിലും, വിശ്രമസന്ദർഭങ്ങളിലുമൊക്കെ സ്വാമിജി അനുചരന്മാരെ ആനന്ദിപ്പിച്ചിട്ടുണ്ടു്. വഞ്ചിപ്പാട്ടു്, ഞാററുപാട്ടു്, പുള്ളുവൻപാട്ടു്, ഊഞ്ഞാൽപാട്ടു് എന്നുവേണ്ട ഹൃദയഹാരിയായ ഗ്രാമീണഗാനശകലങ്ങളെല്ലാം അദ്ദേഹത്തിനു് പ്രിയങ്കരങ്ങളായിരുന്നു.

സർവ്വവാദ്യങ്ങളും വിധിപ്രകാരം പ്രയോഗിക്കുവാൻ അദ്ദേഹത്തിനു കഴിയുമായിരുന്നു. മധുരോദാരമായ ഗാനനിർഝരിയോടൊപ്പം വാദ്യങ്ങളിലൂടെ, അന്തരാത്മാവു് വീണയായി സ്വയം മന്ത്രിക്കുന്നതുപോലെ ഒരു നാദപ്രപഞ്ചം തന്നെ സൃഷ്ടിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. സ്വാമികൾ ലളിതാസഹസ്രനാമവും മററും ശ്രുതിമധുരമായി വീണ മീട്ടിക്കൊണ്ടു് ആലപിക്കുമായിരുന്നു. ഒരിക്കൽ സാഹിത്യസഖി ടി. സി. കല്യാണിയമ്മ എന്ന മഹതി അദ്ദേഹത്തോടു് ഒരു ഉപദേശം നൽകണമെന്നു് അതിവിനീതമായ ഒരപേക്ഷ നടത്തുകയുണ്ടായി. കല്യാണിയമ്മയോടു് അവിടുന്നുപദേശിച്ചതു് 'ലളിതാസഹസ്രനാമം സശ്രദ്ധം പാരായണം ചെയ്യുക'യെന്നായിരുന്നു. വീണ വായിച്ചുകൊണ്ടു് ശ്രുതിമധുരമായി സ്വാമിതിരുവടികൾ സ്വയം ലളിതാസഹസ്രനാമം

അവരെ അലപിച്ചു കേൾപ്പിക്കുകയു ണ്ടായി.

സ്വാമിജിയെ ആളുകൾ അധികവും കണ്ടിട്ടുള്ളതു് ചൂണ്ടുവിരലിലെ മോതിരം കൊണ്ടു് താളമടിച്ചുകൊണ്ടിരിക്കുന്ന അവസ്ഥയിലാണെന്നു പറയുന്നതു് അതി ശയോക്തിയല്ല. ചെണ്ടയും, മൃദംഗവും, ഗഞ്ചിറയും അത്യന്തം ഹൃദ്യമായി ശ്രോ താക്കളുടെ മുൻപിലവതരിപ്പിക്കുവാൻ സ്വാമികൾക്കു് കഴിഞ്ഞിരുന്നു. കൈ മുഷ്ടിയിൽ കുന്നിക്കുരു വച്ചിട്ടു് അതു് താഴെ വീഴാതെ എത്രനേരവും ചെണ്ട കൊട്ടുവാൻ തനിക്കു കഴിയുമെന്നു് അ ദ്ദേഹംതന്നെ പറഞ്ഞിരുന്നു. സ്വാമി ജിയുടെ സഞ്ചാരവേളയിൽ ഒരിക്കൽ അ ദ്ദേഹം അതികേമമായി ഉത്സവം നടന്നു കൊണ്ടിരുന്ന ഒരമ്പലപ്പറമ്പിൽ പ്രവേ ശിച്ചു്, അവിടെ നടന്ന തകൃതിപിടിച്ച വാദ്യമേളം ശ്രദ്ധിച്ചു. അശ്രദ്ധയോടെ കൈകാര്യം ചെയ്തുകൊണ്ടിരുന്ന ചെണ്ട മേളത്തെക്കുറിച്ചു് സ്വാമികൾ എന്തോ അഭിപ്രായം പറഞ്ഞു. ചെണ്ടക്കാരനു് അദ്ദേഹത്തിൻെറ വാക്കുകൾ ഇഷ്ടമാ യില്ല. സ്വാമിജിയോടു കയർത്തിട്ടു് "എന്നാൽ മൂപ്പിലേ കൊട്ടിക്കൊള്ളു ണം" എന്നു് അയാൾ പറഞ്ഞുകൊണ്ടു് ചെണ്ട സ്വാമിജിയെ ഏല്പിച്ചു. പി ന്നീടു് അവിടെ നടന്നതു് അത്ഭുതകര മായ ഒരു വാദ്യഘോഷവൈഭവപ്രകട നമാണു്. സ്വാമിതിരുവടികൾ ദീർഘ സമയം ചെണ്ടമേളം നടത്തി; ആളുകൾ അത്ഭുതസ്തബ്ധരായി. ചെണ്ടക്കാരൻ സ്വാമികളെ നമസ്കരിച്ചു് സമസ്താ പരാധം ഏററുപറഞ്ഞുപോയി.

കേരളത്തിൻെറ തറവാട്ടുസ്വത്തായ കഥകളിയോടു് സ്വാമിതിരുവടികൾക്കു ണ്ടായിരുന്ന താല്പര്യവും അതിൽ അവിടു ത്തേയ്ക്കുണ്ടായിരുന്ന പ്രാവീണ്യവും അനി തരസാധാരണമായിരുന്നു. പലപ്പോഴും അപൂർവസുന്ദരമായി കഥകളിപ്പദങ്ങൾ ചൊല്ലി അദ്ദേഹം നൃത്തം ചെയ്യുന്നതു് കണ്ടിട്ടുള്ളവർ ധാരാളമുണ്ടു്. പഞ്ചമ വേദമായി വ്യവഹരിക്കപ്പെടുന്ന നാട്യ ശാസ്ത്രത്തിൽ സ്വാമിജിക്കുണ്ടായിരുന്ന നൈപുണ്യം അനുപമമായിരുന്നു. കഥ കളിമുദ്രകളിലെന്നപോലെ നൃത്തത്തിലും, നൃത്യത്തിലും, ഭരതനാട്യത്തിലും അവിടു ന്നു് അഗാധമായ അറിവു് നേടിയിരു ന്നു. മഹർഷീശ്വരനായ പതഞ്ജലി രചിച്ച 'മൃത്യുഞ്ജയസ്തവം' ചൊല്ലിക്കൊ ണ്ടു് സ്വാമിജി നൃത്തം വയ്ക്കുന്നതു് കണ്ടി ട്ടുള്ളവർ ആ കാഴ്ചയുടെ അത്ഭുതസൗകുമാ ര്യത്തെപ്പററി മുക്തകണ്ഠം പ്രശംസിച്ചി ട്ടുണ്ടു്.

ഒരിക്കൽ കഥകളികാണുവാൻ ശിഷ്യ ന്മാരുമായി അമ്പലപ്പറമ്പിലെത്തിയ സ്വാമിജിക്കു് നളചരിതം രണ്ടാം ദിവ സത്തിലെ കാട്ടാളൻെറ അഭിനയം കണ്ടു രസിക്കുന്നതിനിടയിൽ,

"വസിക്കനീയെന്നംസേതാങ്ങി;
വധിപ്പനുരഗം, വക്രാപാംഗീ."

എന്ന പദത്തിൻെറ ഭാവാവിഷ്കരണം അത്യന്തം രസകരമായിത്തോന്നി. മട ങ്ങിപ്പോന്നശേഷം സ്വാമിജി മണിക്കൂറു കളോളം ഇതേപദം ആടുകയും വ്യത്യസ്ത ഭാവമുദ്രകളോടെ അതു് അഭിനയിച്ചു ഫലിപ്പിച്ചു് സ്വയം ആനന്ദിക്കുകയും, ശിഷ്യന്മാരെ ആനന്ദിപ്പിക്കുകയും ചെ യ്തു. ഭൗമികസൗന്ദര്യത്തിൻെറ ആത്യന്തി ക സാക്ഷാത്ക്കാരമായ ദമയന്തിയെ ചുമലിലേററി രക്ഷപ്പെടുത്തുന്ന രംഗ ത്തിൽകൂടി, ലൗകിക ജനങ്ങളെ പരമപ ദത്തിലേക്കു നയിക്കുന്ന ആദ്ധ്യാത്മിക സേവനത്തിൻെറ ക്രിയാത്മകമായ ഒരാ വിഷ്കരണം വരെ സ്വാമിജി പ്രയോഗി ച്ചു കാണിച്ചു. സംസാരാർണ്ണവം പിന്നി ടാൻ ജീവികളനുഭവിക്കുന്ന വമ്പിച്ച ദുഃ ഖത്തെയും, അവരെ മോക്ഷമാർഗ്ഗത്തി ലേക്കു നയിക്കുന്നതിലുള്ള ആത്മസംതൃ പ്തിയെയും കുറിച്ചുള്ള ഭാവപ്രകടനസൗ കര്യങ്ങളായിരുന്നു സ്വാമിജിയെ മണി ക്കൂറുകളോളം നൃത്തം ചെയ്യുവാൻ പ്രേരി പ്പിച്ചതെന്നു വിചാരിക്കാം. പരമാന ന്ദ പൂർണ്ണമായ സത്യദർശനം വരെ നൽ

കാൻ പര്യാപ്തമായ കവിഭാവനയെ സ്വാമികൾ അത്യന്തം അഭിനന്ദിച്ചു.

അഭിനയ കലയിലും, സംഗീതകലയിലും പ്രദർശിപ്പിച്ച അപാരമായ നൈപുണ്യം തന്നെ സ്വാമിജി ചിത്രകലയിലും പ്രദർശിപ്പിച്ചിരുന്നു. നിമിഷനേരം കൊണ്ടു് അതിമനോഹരങ്ങളായ ചിത്രങ്ങൾ വരയ്ക്കുവാൻ അദ്ദേഹത്തിനു് കഴിയുമായിരുന്നു. മനുഷ്യരുടെ ഛായാചിത്രങ്ങൾ നിർമ്മിക്കുന്നതിനു് വളരെ കുറഞ്ഞ സമയമേ അദ്ദേഹത്തിനാവശ്യമുണ്ടായിരുന്നുള്ളു. അതിവേഗം പെൻസിലുകൊണ്ടു് രേഖാചിത്രങ്ങളും, ഹാസ്യചിത്രങ്ങളും വരയ്ക്കുന്നതിൽ അദ്ദേഹത്തിനു് വലിയ താല്പര്യമായിരുന്നു. ചിത്ര രചനയ്ക്കു് രസാവഹവും ഭാവനാസമ്പന്നവുമായ വിഷയങ്ങൾ തെരഞ്ഞെടുക്കുന്നതിൽ അദ്ദേഹം വളരെ പാടവം പ്രദർശിപ്പിച്ചു. ഒരിക്കൽ പ്രാക്കുളത്തുവച്ചു് ചില പെയിൻറിംഗ് വിദ്യാർത്ഥികളുമായി മത്സരിച്ചു് അദ്ദേഹം ചിത്രരചന നടത്തുകയുണ്ടായി. വെളുത്തു വിളറിയ ഒരു കുട്ടിസായിപ്പു് (യൂറോപ്യൻ) വളരെ പുളിപ്പുള്ള ഒരു പച്ചമാങ്ങ കടിച്ചു് അതിൻെറ പുളിപ്പു് മുഖത്തുണർത്തിവിട്ട ചെടിപ്പും വെറുപ്പും ജളിഭ്യതയും പ്രദർശിപ്പിക്കുന്നതായിരുന്നു ചിത്രം. സ്വാതന്ത്ര്യത്തിനുവേണ്ടി പൊരുതുന്ന ഭാരതത്തിന്മേൽ കൈവച്ച സായിപ്പിൻെറ അവസ്ഥ 'പുളിമാങ്ങ' കടിച്ചതുപോലെയാണെന്നു തെളിയിക്കുവാൻ അദ്ദേഹം ഉദ്ദേശിച്ചിരുന്നോ എന്തോ!

ഒരു കവി എന്ന നിലയിലും, ചരിത്രകാരനെന്നനിലയിലും, ഗ്രന്ഥകാരനെന്ന നിലയിലും തിരുവടികൾ ചിരപ്രതിഷ്ഠ നേടിയിട്ടുണ്ടു്. വിവിധ വിഷയങ്ങളെക്കുറിച്ചു് സമഗ്രമായി പഠിച്ചു് അപഗ്രഥിച്ചു് സ്വതന്ത്രമായ അഭിപ്രായങ്ങൾ രേഖപ്പെടുത്തുന്നതിൽ, അദ്ദേഹത്തിനുള്ള അപാരപാടവം പ്രദർശിപ്പിക്കുന്നവയാണു് അവിടുന്നു രചിച്ച മഹത്തമമായ ഗ്രന്ഥങ്ങൾ. അദ്വൈത ചിന്താപദ്ധതിയും, പ്രാചീന മലയാളവും, വേദാധികാരനിരൂപണവുമൊക്കെ എടുത്തു പറയത്തക്ക ഈടുറ്റ ഗ്രന്ഥങ്ങളാണു്. ശ്ലോകങ്ങളും, കീർത്തനങ്ങളും രചിക്കുക അവിടുത്തേക്കു് ഒരു വിനോദമായിരുന്നു. കാവ്യവാസനയുടെയും രചനാവൈഭവത്തിൻെറയും നിദർശനങ്ങളാണു് സ്വാമി കൃതികൾ. ഭൂതകവനമത്സരത്തിൽ അദ്ദേഹത്തിനു് പ്രത്യേകം അഭിനിവേശമുണ്ടായിരുന്നു. പ്രിയശിഷ്യനായ പെരുന്നെല്ലി കൃഷ്ണൻവൈദ്യനും സ്വാമിജിയുമായി നെയ്യാററിൻകരയിൽ നിന്നും തിരുവനന്തപുരത്തേയ്ക്കു് കാൽനടയായി ഒരിക്കൽ പോരുമ്പോൾ യാത്രയിലുടനീളം അനായാസമായി ഉടനടൻ നിർമ്മിച്ച ശ്ലോകങ്ങൾ ചൊല്ലിക്കൊണ്ടാണു നടന്നതു്. ഈ പദ്യങ്ങളെല്ലാം നമുക്കു് നഷ്ടപ്പെട്ടുപോയിരിക്കുന്നു. കുറെ ഒററ ശ്ലോകങ്ങളും "സ്മരരേ ശങ്കരം" എന്നു പന്തുവരാളി രാഗത്തിലുള്ള ഒരു സംഗീതകൃതിയും അദ്ദേഹത്തിൻെറ വകയായി നമുക്കു് കിട്ടിയിട്ടുണ്ടു് എന്നു് സമാധാനിക്കാം.

ഒരു കലാകാരൻ എന്ന നിലയിൽ മഹർഷി രവീന്ദ്രനാഥടാഗോർ മാത്രമേ സ്വാമിജിയെപ്പോലെ ബഹുമുഖമായ പ്രതിഭ പ്രദർശിപ്പിച്ചിട്ടുള്ളതായി കേട്ടിട്ടുള്ളു. ഔന്നത്യവും, അഗാധതയും, വിശാലതയും, നൈർമ്മല്യവും ഒത്തിണങ്ങിയ മഹത്തമമായ സിദ്ധികളുടെ ഒരത്ഭുത സമ്മേളനമായിരുന്നു സ്വാമിതിരുവടികൾ.

സർവ്വജ്ഞനും സകലകലാവല്ലഭനുമായിരുന്ന സ്വാമിതിരുവടികൾ വെൺമേഘപാളികൾക്കിടയിൽ നിന്നും പാൽവെളിച്ചം പ്രസരിപ്പിച്ചുകൊണ്ടു് ഒരു പരിപൂർണ്ണ കലാനിധിയായി എന്നുമെന്നും പ്രകാശിക്കട്ടെ.

# തീർത്ഥസ്നാനം

— *മല്ലീനാഥൻ*

അദ്ധ്യാപി ലോകം കണ്ട
  വിജ്ഞരിൽ നിസ്തുല്യനാം
വിദ്യാധിരാജ തീർത്ഥ
  പാദ ഭട്ടാരസ്വാമിൻ!
തുംഗഭാരത "വേദാ
  ന്താ"ഹ്വയ ഹിമശൈല-
ശൃംഗനിസ്സൃതപുണ്യ
  ഗംഗയാം ധന്യാത്മാവേ!
അമല "സിദ്ധാന്ത"ത്തി
  ന്നപരസ്രോതസ്സേകും
യമുനാ സലിലത്തിൻ
  പ്രേഷ്ഠസംഗമത്താലേ,
നവ്യമാം പ്രയാഗയായ്
  തീർന്നൊരു ഭവത്പ്രേമ-
ദിവ്യതീർത്ഥത്തിൽ സ്നാന
  മാടുവാൻ കാംക്ഷിപ്പൂ ഞാൻ.
ഉന്നത ഹിരൺമയ
  ഗാത്രവും, സുവിശാല-
സുന്ദരനിടിലവും,
  തൈജസനേത്രങ്ങളും,    10

ജ്ഞാനദുഗ്ദ്ധാംഭോധിതൻ
  തിരമാലകൾപോലാം
ചേണെഴും ശ്മശ്രുക്കളും,
  ദീർഘദോർദ്ദണ്ഡങ്ങളും,
പർണ്ണാസലവമുക്താ
  ഹാരവും, വിരിമാറും,
പൂർണ്ണശുഭ്രമാം ശുഭ്ര
  പരിധാനവും, ചേലിൽ,
പൂണ്മതാം തവരൂപം
  മനക്കണ്ണുന്നിൽ, ദേവ!
കാണ്മു ഞാൻ, മമ പൂർവ്വ
  പുണ്യത്തിൻപുഞ്ജംപോലെ.

* * *

ശിശുസന്നിഭ ലീലാ
  ലോലനായ് ഇഹ ചിന്താ-
വശഗനെന്നോണം, ദു
  ർജ്ജീവിതം നയിച്ചാലും,
അത്യുഗ്രവൈരാഗ്യത്താൽ
  ഭക്തിയാൽ, ജ്ഞാനത്തിനാൽ,
പ്രത്യഗ്ര ഭഗവദ് ശ്രീ
  ശങ്കരമുനീന്ദ്രനായ്,    20

കേരള ചരിത്രത്തിൻ
  നൂതന യുഗത്തിന്റെ
നേരെഴും പിതാവായി
  ബ്ഭവിച്ച ഭവാനല്ലോ,
വംശപുണ്യാഗാരമാം
  ശ്രീ വിവേകാനന്ദനും
മംഗളചിന്മുദ്ര ത
  ന്നാചാര്യനായിത്തീർന്നു!
കൃത്യമാം തപസ്സിനാൽ
  ദേശിക! ഭവാൻ നിത്യ-
സത്യത്തിൻ മഹോജ്ജ്വല
  മണ്ഡലം പ്രാപിച്ചാലും,
ജിതകാമനായ്, ബ്രഹ്മ
  നിഷ്ഠനാ,മങ്ങേയ്ക്കഹോ
ഹൃതമായ് സവൈഹിക
  ബന്ധമെന്നിരുന്നാലും,
കരുണാജലധിയാ
  മവിടുന്നൊരുനാളും

കരുതാതിരുന്നില്ലാ
ലൗകികജനത്തെയും. 30

അധമാചാരങ്ങൾ ത
ന്നാധിപത്യത്താൽ, നാനാ-
വിധമായ്, "ഭ്രാന്താലയ"
തുല്യമാമവസ്ഥയിൽ,
വീണടിഞ്ഞൊരു മാതൃ
ഭൂവിനെ, പ്രേമത്തോടെ,
വീണ്ടെടുക്കുവാൻ വന്ന
വിദ്യാധിരാജപ്രഭോ!
യുക്തിതന്നുച്ശൃംഖല
വ്യാപ്തിയാ,ലുപദേശ-
ശക്തിയാൽ, സ്വതന്ത്രമാം
ബുദ്ധിതൻ വ്യാപാരത്താൽ,
അത്ഭുതകരമായ
മട്ടിലങ്ങൊരു ദിവ്യ-
വിപ്ലവം മലയാള
ധരയിൽ സൃഷ്ടിക്കയാൽ,
കേരളത്തിലെ ബ്രാഹ്മ
ണേതരജനങ്ങളും
കേവലമന്നാദ്യമായ്
മാനവരായിത്തീർന്നു. 40

കാലഘട്ടത്തിൻമുന്നി
ലവിട്ടന്നഹോ നിന്നു
"നാളെ"തൻ വാഗ്ദാനമായ്
— പുലരി പ്രഭപോലെ!
ആ പ്രകാശത്തിൻ ലഘു
സ്ഫുരണങ്ങളിൽ നിന്നു
ദീപ്രമാം തീപ്പന്തങ്ങൾ
കൊളുത്തി പില്ക്കാലങ്ങൾ.

* * *

നൃത്തവും, കവിതയും,
ചിത്രനിർമ്മിതിയും, വൈ-
ചിത്ര്യമാർന്നതാം കഥ
കളിയും, സംഗീതവും,
വാദ്യവൈവിധ്യങ്ങളും,
ശില്പവും, ജ്യോതിശ്ശാസ്ത്രം
വൈദ്യമെന്നിവകളും,
വേദവും, സ്മൃതികളും,
ദർശനങ്ങളും,—മർത്ത്യ
വിദ്യകളെല്ലാം—പുണ്യ
ദർശന! നിരായാസം
സ്വാധീനമാക്കി ഭവാൻ. 50

അഖിലകലാരസ
ലോലുപ! തവ സ്പർശ-
സുഖത്തിൽ, പടഹവും
വേണുനാളമായ് മാറും;
ആതുര,നരോഗിയാം;
നൃശംസൻ ദയാലുവാം;
കാതരൻ ധീരാത്മാവാം;
നരകം സുരഭൂവാം!
അനിശം ശാർദ്ദൂലവും,
സർപ്പവും, മണ്ഡൂകവും,
ശുനകപിപീലികാ
മൂഷികഗണങ്ങളും,
സ്നേഹസാഗര! ഭവൽ
സന്നിധി പൂകുംനേരം
ദ്രോഹകാമനവെടി
ഞ്ഞാർദ്രമാനസരാകും.

* * *

ആരഹോ ഭവാൻ—മഹാ
ജ്ഞാനിയോ, വൈരാഗിയോ,
സൂരിയോ, തപസ്വിയോ,
സിദ്ധനോ, മായാവിയോ? 60

കേവലബ്രഹ്മാനന്ദം
ധാതാവാം യോഗീന്ദ്രനോ?
ഭാവനാതീതം, പ്രഭോ!
വൈഭവം ഭവദീയം.
അറിവിന്നഭിഗമ്യ
രന്യദേശികർ; അങ്ങോ
മറകൾപോലേ, നിൽപൂ
ധാരണയ്ക്കതീതനായ്!
കാലദേശാപേതമാം
മർത്ത്യഭാവനക്കെങ്ങു

കാണുവാൻ കഴിയുന്നു,
നിതരാം ശ്രമിച്ചാലും,
മനസാ വാചാ വേദ്യ
മല്ലാതെ, മഹാത്ഭുത-
മഹസാ, വിദ്യോതിക്കും
ചിന്മാത്രചൈതന്യത്തെ?

* * *

വന്ദനം, മുനേ! തവ
ജനനസൗഭാഗ്യത്താൽ
സന്തതം പരിപൂത
മായകേരളഭൂവിൽ. 70

ശഷ്പമായ് പിറന്നാലും,
സ്വർഗ്ഗത്തിൽ സുരദ്രുമ-
പുഷ്പമാവതിനെക്കാൾ,
ഭാഗ്യമെന്നെണ്ണുന്നു ഞാൻ.
എങ്കിലും, മുനീശ്വര!
തവ കേരളമിന്നും
പങ്കിലം, അസത്യത്താൽ,
സ്വാർത്ഥതാ, ലജ്ഞാനത്താൽ;
നൈതികസങ്കല്പങ്ങൾ
മൺമറ,ഞ്ഞവിരാമം,
ഭൗതികവിഷംപടർ
ന്നെമ്പാടും വ്യാപിക്കുന്നു;
ഇന്നുമുണ്ടനാചാര
ശക്തികൾ; അനുകമ്പ-
യെന്നതില്ലെങ്ങും; മർത്ത്യ
സംസ്കാരം മരിക്കുന്നു.
ശരണം, ഭട്ടാരക
ഭഗവൻ! ഭവാൻ വീണ്ടും
വരണം, മലയാള
ഭൂമിയിൽ, ദയാർദ്രനായ്; 80

ദുർന്നയങ്ങളിലൂടെ
യേറെനാൾ ചരി,ച്ചേവം
കുന്നുകൂടിയ പാപ
സഞ്ചയമൊടുങ്ങുവാൻ
ഇതരപ്രയാഗയാം
ഭവദംഘ്രിതീർത്ഥത്തിൽ
സുതരാം നടത്തട്ടേ
“കുംഭമജ്ജനം” ഞങ്ങൾ! 84

# സമൂഹ നവോദ്ധാരകനായ ആചാര്യദേവൻ

*കടവൂർ മാധവൻപിള്ള*

സമസ്തലോകത്തിൻെറയും സുഖാഗ്രഹികളും ത്യാഗികളുമായ ഋഷികളുടെ പാരമ്പര്യം, ആർഷഭാരതത്തിൻെറ അമൂല്യസമ്പത്താണ്; ലോകസേവനം മാത്രമാണവരുടെ ജന്മോദ്ദേശ്യം. ലീലാരാമന്മാരായി, അവർ ലോകസേവനം അനുഷ്ഠിച്ചു. അതിമഹത്തായ സംസ്കാരവിശേഷം കൊണ്ടവർ ലോകത്തെ നിയന്ത്രിക്കുകയും നയിക്കുകയും ചെയ്തു. നിസ്സംഗജീവിതം കൊണ്ടു ലോകസംഗ്രഹം സാധിച്ചു അവരുടെ നിരീക്ഷണ ബുദ്ധിയിൽ നിന്നുത്ഭവിച്ചതിൽ കവിഞ്ഞ ഒരു ദർശനതത്വവും ലോകത്തു്, അരിൽനിന്നും ഇന്നേവരെയുണ്ടായിട്ടില്ല. ലോകാത്ഭുതങ്ങളിൽ ഏററവും മികവുററതായി അതു നിലകൊള്ളുന്നു.

മഹത്തായ ആ പാരമ്പര്യത്തിനു്, കേരളത്തിൻെറ അത്ഭുതസംഭാവനയത്രെ സർവ്വജ്ഞനും, സകലകലാവല്ലഭനും അത്ഭുത സിദ്ധികൾക്കുറവിടവും ആയ, വിദ്യാധിരാജപരമഭട്ടാരക ശ്രീ ചട്ടമ്പി സ്വാമി തൃപ്പാദങ്ങൾ.

ശ്രീ ശങ്കരനുശേഷം കേരളത്തിൽ അവതീർണ്ണനായ ഏററവും ശ്രദ്ധേയനായമഹാനും മഹാപുരുഷനും അവിടുന്നാണെന്നു ആധികാരികമായി പ്രസ്താവിക്കാം. വിജ്ഞാനപാരമ്യത്തിലും, അത്ഭുതാവഹമായ തപഃസിദ്ധിയിലും സർവ്വകലാവല്ലഭത്വത്തിലും മററും അതങ്ങു സമ്മതിക്കുന്നതോടൊപ്പം ശ്രീ ശങ്കരനെ ചില കാര്യങ്ങളിൽ നിസ്സങ്കോചം ചോദ്യം ചെയ്ത വിപ്ലവാചാര്യനും കൂടിയാണ് അവിടുന്നെന്നു് വിശേഷിപ്പിച്ചുകൊണ്ടു ശ്രീശങ്കരനുശേഷം, വിദ്യാധിരാജനെ പോലൊരു മഹാപുരുഷനെ കേരളം കണ്ടിട്ടില്ലെന്നു തീർത്തുപറയാവുന്നതാണ്. കേരളത്തിൽ ജാതിയേയും, ബ്രാഹ്മണാധിപത്യത്തേയും തകർത്തു തരിപ്പണമാക്കാൻ ആദ്യമായി സന്നദ്ധനായതു്, വിദ്യാധിരാജസ്വാമികളാണെന്നു് സ്മരിക്കേണ്ടതുണ്ടു്.

ബീഭത്സവികൃതവും ക്രൂരവും ആയ ജാതിയുടെയും, ജാതികൊണ്ടു വൻപാന്ന മേധാവിത്വത്തിൻെറയും കൂത്തമ്പലമായിരുന്ന കേരളത്തെ, ഇന്നത്തെയവസ്ഥയിലാക്കുന്നതിന് പ്രയത്നിക്കുകയും പ്രചോദനം നൽകുകയും ചെയ്ത അവിടുത്തെ അപദാനവിശേഷങ്ങൾ, അത്ഭുതകരങ്ങളാണ്.

സാമൂഹ്യവും ആദ്ധ്യാത്മികവും ആയ മഹാപരിവർത്തനങ്ങൾക്ക് ഹേതുഭൂതനായ ആ ദിവ്യൻ, 19-ാം ശതകത്തിൻെറ ഉത്തരാർദ്ധത്തിൽ അതായതു് AD 1853 ആഗസ്റ്റ് മാസം 25-ാം തീയതി തിരുവനന്തപുരം നഗരപ്രാന്തമായ കൊല്ലൂരിൽ ഭൂജാതനായി. മനോഹരമായ കേരളഭൂമിയിൽ നരകം സൃഷ്ടിച്ച ജാതിയും ജാതികൊണ്ടുണ്ടായ മേധാവിത്വവും തകർന്നടിഞ്ഞ മഹാസംഭവത്തിന് കാരണമായ ആ ശിശുജനനം, ചരിത്രം സൃഷ്ടിച്ചു എന്നു സധൈര്യം പറയാവുന്നതാണ്.

ജാതിക്കും ജാതി മേധാവിത്വത്തിനും ഏററ അററംബാംബുകളായിരുന്നല്ലോ, അവിടുത്തെ മഹത്ഗ്രന്ഥങ്ങളായ 'പ്രാചീനമലയാളവും', 'വേദാധികാര നിരൂപണവും.

"കേരളനഭഃസ്ഥലം ശുദ്ധമാക്കുന്നുവിദ്യാ-
പാരീണ! ഭവാനുടെ സൂക്തിതൻ സ്ഫുരണ-
ങ്ങൾ"

എന്നു് സരസകവി മൂലൂർ, എത്രയും അനാർത്ഥമായിത്തന്നെ, അതേപററി പാടിയിരിക്കുന്നു.

സൂക്ഷ്മവേദിയായ് ഒരു മാന്യൻ "ആധുനികകേരളത്തിൻെറ ധാർമ്മികചിന്തകൾക്കും പരിവർത്തനങ്ങൾക്കുമായി, കാടുവെട്ടിത്തെളിച്ചവരുടെയും വിത്തിട്ടവരുടേയും കൂട്ടത്തിൽ ഏററവും ബലിഷ്ഠങ്ങളായ കൈകൾ സ്വാമികൾക്കുള്ളതായിരുന്നു." എന്നു പറഞ്ഞതും വെളിവാക്കുന്ന പരമാർത്ഥം മറെറാന്നല്ല.

ഏററവും പരമാർത്ഥമായ വേറെ ചിലതുകൂടി അദ്ദേഹം പറയുകയുണ്ടായി:— "എങ്കിലും നാട്ടു് അദ്ദേഹത്തെ അറിഞ്ഞില്ല. സ്വ സമുദായം അദ്ദേഹത്തെ പ്രയോജനപ്പെടുത്തിയില്ല" എന്നു്. ഇതൊരു ദുഃഖസത്യമാണു്. പണ്ഡിതനും, സൂക്ഷ്മദൃക്കും, സത്യഗ്രാഹിയും ആയ ശ്രീ. കെ. ബാലരാമപ്പണിക്കർ പറയുന്നതു് നോക്കുക:—"ബ്രാഹ്മണർ സ്വ വർഗ്ഗമേധാവിത്വം സ്ഥാപിക്കുവാനുള്ള അടരിൽ, തൂലികയാണു് അധികമായി ഉപയോഗിച്ചിട്ടുള്ളതു്.................... .......... ലോകാനുഗ്രഹതല്പരനായ ആ മഹാത്മാവു്, അരയും തലയും മുറുക്കി അടക്കളത്തിലേക്കിറങ്ങി. തൂലികായുധം മൂലം വന്നുചേർന്ന വിപത്തിനെ പരിഹരിക്കുവാൻ അവിടുന്നു തൂലികായുധം തന്നെ പ്രയോഗിച്ചു." സമത്വത്തിൻെറയും സാഹോദര്യത്തിൻെറയും നിറകുടമായിരുന്ന തൃപ്പാദങ്ങൾക്കു്, ഓരോന്നും അതതിൻെറ ശരിയായ രൂപത്തിലും ഭാവത്തിലും കാണാൻ കഴിഞ്ഞു എന്നതാണു് സ്വാമി പാദങ്ങളാൽ പരിവർത്തനവിധേയമാക്കപ്പെട്ട കേരളത്തിൻെറ മഹാഭാഗ്യം.

ഇതേപ്പററി തൃപ്പാദങ്ങൾ അരുളിച്ചെയ്തതു എന്തെന്നല്ലേ. നോക്കുക:—"ചതുർവിധവിഭാഗത്തെ അടിസ്ഥാനമാക്കിക്കൊണ്ടാണു്, മലയാളി നായർ വർഗ്ഗത്തിൽ ശൂദ്രശബ്ദാരോപണം ചെയ്തിട്ടുള്ളതു്—ഇതു കാരണം അവക്കു് അതിമൂഢത, ധനനാശം, അലസത, ദാരിദ്ര്യം, മിത്രദ്രോഹം കുടുംബകലഹം, സ്വജനദ്വേഷം, അപമര്യാദ,ദുരാചാരം, ഭൃത്യവൃത്തി, ധർമ്മഭ്രംശം, കർമ്മലോപം, അനാസ്തിക്യം എന്നിതുകൾ വർദ്ധിച്ചു.............. ..................? ദുരിത രൂപികളായി പരജന പരിഹാസത്തിനും ........ പാത്രീഭവിച്ചുകൊണ്ടിരിക്കുന്നു!!" നായർ വർഗ്ഗത്തിൻെറ മേൽ ഇടയ്ക്കുവച്ചു് ബ്രാഹ്മണാധിപത്യം അടിച്ചേല്പിച്ചതിൻെറ ഈതിക്ഷകഫലങ്ങൾ എത്ര ഉഗ്രമായിരിക്കുന്നു!

തിരുവടികളുടെ ആദ്ധ്യാത്മികമായ പ്രാഭവത്തെപ്പററിയൊ, ആ മണ്ഡലത്തിൽ അദ്ദേഹം വരുത്തിയ വിപ്ലവപരമായ പരിവർത്തനങ്ങളെപ്പററിയോ വിശദീകരിക്കുവാൻ ഞാനാളല്ല. അതിനു പോരുന്ന അധികാരികൾ, കഴിവുററ മഹാന്മാർ, കേരളത്തിൽ സുലഭമാണു്. പിന്നെ ഒന്നുപറയാൻ കഴിയും. അവിടുത്തെ ജീവിതകാലത്തു്, അവിടുത്തെ സമീപിക്കുന്ന ഏതുവിഷയത്തിലും എത്ര വലിയ പണ്ഡിതനായാലും-ആദ്ധ്യാത്മികമോ, ലൗകികമോ, ശാസ്ത്രീയമോ, കലാപരമോ ആയ ഏതിലും—തിരുവടികളുടെ മുൻപിൽ, ശിശുക്കളെപ്പോലെ നിസ്സഹായന്മായി അമ്പരക്കുന്ന അനുഭവങ്ങൾ എത്രയോ ആയിരുന്നു!

"ശ്രീബുദ്ധനെയും ശ്രീശങ്കരനെയും ഒഴിച്ചാൽ സർവ്വജ്ഞപദംകൊണ്ടുപശ്ലോ.

കിക്കപ്പെടാവുന്ന യോഗ്യരെ ചരിത്രം അറിയുന്നില്ല. സത്യവാക്കായ ഭഗവാൻ ശ്രീനാരായണഗുരുദേവൻ പറയുന്നു, വിദ്യാധിരാജ പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമികൾ സർവ്വജ്ഞനാണെന്നു്. ചരിത്രത്തിനു മൂന്നാമതൊരു സർവ്വജ്ഞനെഅംഗീകരിക്കാതിരിക്കുവാൻഇനി സാദ്ധ്യമല്ല." ശ്രീനാരായണഗുരുവിൻെറ പ്രസ്താവനയെ അടിസ്ഥാനമാക്കി ശ്രീ. ബാലരാമപ്പണിക്കർ രേഖപ്പെടുത്തിയിട്ടുള്ളതാണു് മേലുദ്ധരിച്ച പ്രസ്താവന.

വിവിധ വിഷയകമായ തിരുവടികളുടെ പാണ്ഡിത്യപാരമ്യം, മഹാപണ്ഡിതന്മാരെക്കൂടി അമ്പരപ്പിക്കുന്ന വിധത്തിലായിരുന്നു എന്നല്ലെ ഈ പ്രസ്താവന വെളിപ്പെടുത്തുന്നതു്?

"ചിത്തമേ പോരും യത്നം; നീ-
യൊരു കുട്ടിയെറു,-
ബട്ടിവ്യപുരുഷൻെറ മാഹാത്മ്യ
മൊരണ്ണവം
അപ്പുണ്യോത്തരതീർത്ഥ ചരണ
സ്മരണത്തേ-
നല്ലാല്ലം നുകന്നു നീ തൃപ്തിപൂണ്ടാലും
നിത്യം"

എന്നാണു്, കേരളത്തിൻെറ മഹാകവി വള്ളത്തോൾ അവിടുത്തെ മാഹാത്മ്യ നിർണ്ണയം ചെയ്തിരിക്കുന്നതു്.

കേരളത്തിൽ സമത്വസുന്ദരവും, മനുഷ്യനു വളരാനും, വികസിക്കുവാനും പറ്റുന്ന വിധത്തിൽ മനുഷ്യത്വപരവുമായ ഒരു സാമൂഹ്യസ്ഥിതി, പുതിയതായി സൃഷ്ടിക്കപ്പെടേണ്ടിയിരിക്കുന്നു എന്നു് ക്രാന്തദർശിയും സൂക്ഷ്മഗ്രാഹിയുമായ അവിടുന്നു കണ്ടു. തൻെറ ആ ആദർശവും തത്വസംഹിതകളും നടപ്പാക്കുവാൻ അവിടുന്നു്, തൻെറ ശിഷ്യപ്രമുഖരായ ശ്രീനാരായണഗുരുവിനേയും ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളെയും, ശ്രീ തീർത്ഥപാദപരമഹംസ സ്വാമികളെയും വേണ്ടപോലെ സജ്ജരാക്കി പ്രയോഗിച്ചു.

"ശ്രീ ചട്ടമ്പിസ്വാമി തിരുവടികളെ ചുററി 19-ാംശതകത്തിൻെറ അവസാന ദശകത്തിലെ തിരുവിതാംകൂറിൽ, സാംസ്കാരികവും, സാഹിത്യപരവും, ആദ്ധ്യാത്മികവുമായ ഒരു നവോത്ഥാനം ദൃശ്യമായി .... .... .... ഒരഭിജ്ഞമണ്ഡലം ഇതിനുവേണ്ട സഹായം നൽകി. നവോത്ഥാനവിഭാഗത്തിൻെറ നേതാവായിരുന്ന ശ്രീചട്ടമ്പിസ്വാമിതിരുവടികൾ, ശ്രീനാരായണഗുരുവിൻെറ അന്തർലീനമായ ഭാവിമഹിമകളെ കാലേക്കൂട്ടി കാണുകയും, ബുദ്ധിപൂർവ്വവും പരിപകവും എന്നാൽ വിപ്ലവപരവുമായ മാർഗ്ഗനിർദ്ദേശംകൊണ്ടു് സ്വയം ആവിഷ്കരിക്കാൻ പ്രചോദനം നൽകുകയും ചെയ്തു" എന്നു് ശ്രീനാരായണഗുരുവിൻെറ ശിഷ്യനും അദ്ദേഹത്തിൻെറ ജീവചരിത്രകാരനുമായ നടരാജഗുരു രേഖപ്പെടുത്തിയിട്ടുണ്ടു്.

സാമൂഹ്യപരിഷ്കരണത്തിൻെറ അനവദ്യകോമളമായ മധുരഫലം അനുഭവിച്ചും ആസ്വദിച്ചും കഴിയുന്ന കേരളീയർ, അതിൻെറ സാക്ഷാൽ ഉറവിടം അറിയുന്നതു് ആവശ്യമാണു്.

19-ാം നൂററാണ്ടിൻെറ അവസാനത്തോടുകൂടി ഒരു മഹാവ്യതിയാനം കേരളത്തിൽ പ്രത്യക്ഷപ്പെട്ടു. മതസംബന്ധമായി ഒരു മാന്ദ്യവും അലസതയും സാധാരണ ജനങ്ങളുടെ ഇടയിൽ ഉണ്ടായി. ഗംഭീരങ്ങളായ മതതത്വങ്ങൾ അപക്വജടിലങ്ങളായ അനാചാരങ്ങളുടെ കുത്തകമാത്രമായി. അങ്ങനെയുള്ള സന്ദർഭത്തിലാണു്, സ്വാമിതിരുവടികളുടെ ആവിർഭാവം. വിനാശകരമായ ഈ നാശത്തിൽ നിന്നും, അവിടുന്നു ഹിന്ദുക്കളെ തട്ടിഉണർത്തി ജീവിതത്തിനു് ഒരുദ്ദേശവും ഒരു ലക്ഷ്യവുമുണ്ടെന്നു് ഉത്ബോധിപ്പിച്ചു.

"തൻെറ അതിലളിതമായ ജീവിതരീതിയാലും, സാധാരണ ജനങ്ങളുമായുള്ള താദാത്മ്യത്താലും അവിടുന്നു എരിഞ്ഞണയാറായ ഹിന്ദുമതജ്യോതിസ്സിനു്,

ഉത്തേജനം നൽകി. അങ്ങനെ ഹിന്ദു മതജ്യോതിസ്സും, സാമൂഹ്യമണ്ഡലവും ചൈതന്യവത്തായി. ഗംഭീരങ്ങളായ അദ്ദേഹത്തിൻെറ അപദാനവിശേഷങ്ങളെല്ലാംതന്നെ കുശാഗ്രബുദ്ധിയും ദൂരവീക്ഷണപടുത്വവും സൂക്ഷ്മദൃഷ്ടിയുമുള്ള യുഗപുരുഷനായ പ്രവാചകൻേറയോ, പ്രതിഭാശാലിയായ ഒരു ലോകാചാര്യൻേറയോ പ്രഭാപടലം പൂണ്ടതായിരുന്നു" എന്നു് തിരുവിതാംകൂർ സെൻസസ്സ് റിപ്പോർട്ടിൽ (1941) രേഖപ്പെടുത്തിയിരിക്കുന്നു.

യാതൊരുവിധമായ പേരും പെരുമയും ഇച്ഛിക്കാതെ, അതിനുവേണ്ടി യാതൊന്നും പ്രവർത്തിക്കാതെ, ഒന്നിനോടും ബന്ധിക്കാതെ, എല്ലാററിനോടും എല്ലാവരോടും ബന്ധം പുലർത്തി, ഒരു വെള്ള മുണ്ടും തോർത്തുമായി നിസ്സംഗജീവിതം നയിച്ച ആ ഋഷി സത്തമൻ, നവോത്ഥാനത്തിൻെറ കാമ്പും നാമ്പുമായി ലോക സംഗ്രഹം അനുഷ്ഠിച്ചു. ആ ദിവ്യജ്യോതിസ്സ്, "ജീവിതകാലത്തുതന്നെ, അർഹിച്ചിരുന്നതിൻെറ ശതാംശമെങ്കിലും അറിയപ്പെട്ടില്ല" എന്നു് വിഖ്യാതനും ചിന്തകനും ആയ ഒരു ലേഖകൻ പ്രസ്താവിച്ചിട്ടുണ്ടു്.

ശ്രീ മന്നത്തുപത്മനാഭൻ തിരുവടികളെപ്പററി പറഞ്ഞിരിക്കുന്നതെന്താണെന്നു നോക്കുക:—"അമാനുഷനായ സ്വാമികൾ ജീവിച്ചിരുന്ന കാലത്തു്, അദ്ദേഹത്തിൻെറ മാഹാത്മ്യം ഗ്രഹിക്കുവാനോ, വേണ്ടവണ്ണം ആചരിക്കുവാനോ നമുക്കു കഴിഞ്ഞില്ല.

"അദ്ദേഹം ജനിച്ച സമുദായത്തിൻെറ പ്രത്യേക സ്വഭാവവും പരിതഃസ്ഥിതികളും അതിനു അനുകൂലമായിരുന്നില്ല. അതേയും അപരാധാരോപണങ്ങൾ കൊണ്ടു ഇടിച്ചുതാഴ്ത്തുകയും പുറന്തള്ളുകയും ചെയ്യുന്ന നമ്മുടെ ദുർവാസനയെ ലംഘിച്ചു്, മഹാന്മാരിലെങ്കിലും കാണുന്ന നന്മയെ സ്വീകരിച്ചും, അവരുടെ ഉപദേശങ്ങൾ കേട്ടും നാം നന്നാവുകയും, നമ്മുടെ ആദരാഭിനന്ദനങ്ങളും വൈരമാററങ്ങളും കൊണ്ടു വിശിഷ്ടപുരുഷന്മാരെ ജനങ്ങളുടെ മുൻപിൽ, അതിവിശിഷ്ടന്മാരാക്കുകയും ചെയ്യുന്ന സ്വഭാവഗുണം നമ്മിൽ ഇനിയും ഉണ്ടാകേണ്ടതായിട്ടാണിരിക്കുന്നതു്."

ശ്രീ മന്നത്തിൻെറ ഈ പ്രസ്താവന യഥാതഥമാണു്. പല പ്രകാരത്തിൽ ഹൃദയസ്പർശകവുമാണു്.

മഹാന്മാരെ, അതിവിശിഷ്ടന്മാരായി ലോക സമക്ഷം അവതരിപ്പിക്കുക; വ്യക്തികളേയും സാധാരണ ജനങ്ങളെയും അമാനുഷപ്രഭാവന്മാരുടെ മാഹാത്മ്യം മനസ്സിലാക്കുക; ഇതു് ഒരു വലിയ കടമയും ചുമതലയുമാണു്. ജനസമൂഹത്തിൻെറ അഭ്യുന്നതിക്കും, സാംസ്കാരികമായ സംഘടനയ്ക്കും അതു് നിദാനമായിത്തീരും.

ചുരുക്കത്തിൽ കേരളത്തെ "ഭ്രാന്താലയ"മാക്കിത്തീർത്ത വിനാശകരമായ ജാതിചിന്തയ്ക്കും ജാതിയിൽ ജാതിവിചാരത്തിനും എതിരായ ഒരു സാമൂഹ്യപരിഷ്കരണത്തിനു സ്വജീവിതംകൊണ്ടു മാർഗ്ഗദർശനം നൽകിയ മഹർഷിവര്യൻ ഷൺമുഖദാസ് ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ പണ്ഡിതോത്തംസവും മഹാകവിയുമായ ശ്രീ. ഉള്ളൂർ

"പ്രത്യങ്മുഖക്കുപരിചിൽ പരിചിത്—
സ്വരൂപം
പ്രത്യക്ഷമാക്കിനവിഭോ! പരിപക്വ—
ഹൃത്തേ
പ്രത്യുഗ്രശങ്കര! ഭവാൻെറചരിത്രമെന്നും
പ്രത്യക്ഷരംപരമപാവനമായ് വിളങ്ങും"

എന്നു പ്രവചിച്ചതിനെ സാക്ഷാത്കരിക്കും—സംശയമില്ല.

# പുണ്യഭൂമി

—അഭിരാമൻ

## I

ദിനാന്തസന്ധ്യതൻ കനകദീപ്തിയി-
"ലനന്തപട്ടണം", പ്രഹർഷനിർഭരം,
സുശോഭമായ്, മാതൃപ്രണയപൂരത്തിൽ
കിശോരനെന്നപോൽ, മതി കവർന്നഹോ,
വിലസിടുംനേരം, നടന്നുപൂകി ഞാൻ
നലമെഴും പുരനികട ഭൂമിയിൽ.
പ്രഥിത "കണ്ണൻമൂല"യാം നിരുപമ-
മധുരശോഭമാം പദമണയവേ,
അതർക്കിതമായൊരലൗകിക സുഖം
ഉദിച്ചുയർന്നിതെൻ ഹൃദിസമുജ്ജ്വലം; 10

സവിസ്മയമൊരുനിമേഷം ഞാൻ ഹർഷ-
വിവശചിത്തനായവിടെ നിന്നുപോയ്.
നിശീഥയാമത്തിലുയർന്നു പാറിടും
വിശിഷ്ടമല്ലികാസുഗന്ധം പോലെയും,
രമണഹേമന്തപ്രദോഷസന്ധ്യയിൽ
വിമലവായുവിൻ കുളിർമ്മപോലെയും,
സതിയാം ഗേഹിനി ലസിക്കും സജ്ജന-
സദനംതന്നിലെ പ്രശാന്തിപോലെയും,
അരിയൊരീശ്വരപ്രതിഷ്ഠാമന്ദിര
പരിസരഭൂവിൻ വിശുദ്ധിപോലെയും, 20

പരക്കെയിസ്ഥലം നിറഞ്ഞു നിർവൃതി-
കരമൊരാനന്ദമലയടിക്കുന്നു;
മനസ്സിനെയത്ര സഹസാ മറ്റൊരു
മഹത്ത്വമണ്ഡലം പ്രവേശിപ്പിക്കുന്നു.
തടില്ലതാസുരശരാസനാദിയാൽ
പ്രഫുല്ലദീപ്തിയാർന്നനന്തദൂരത്തിൽ
മനുഷ്യശോകങ്ങൾക്കഗമ്യമായ് മിന്നും
മനോജ്ഞനാകത്തിൻ നട തുറക്കുന്നു.

II

അനുസ്മരിപ്പൂ ഞാൻ—ഇവിടെയല്ലയോ
ജനിച്ചുമുന്നമാ മഹർഷിപുംഗവൻ! 30

ഇവിടെയല്ലയോ ദരിദ്രമാം ജീർണ്ണ-
ഭവനമൊന്നിലന്നമിതപുണ്യത്താൽ,
മഹിതനന്മതൻ നികേതമാം കന്യാ-
മറിയം പണ്ടജവ്രജത്തിലെന്നപോൽ,
നിറഞ്ഞസദ്ഗുണനിധിയാം "നങ്ങമ്മ"-
യറിഞ്ഞതുത്തമപ്രസവധന്യത!
അഴകായ്പിച്ച വച്ചിവിടല്ലോ മൃദു-
കഴലുകൾ പരിക്രമം പഠിച്ചതും;
വിയക്കുവോളവും കളിച്ചുബാലനായ്
വയസ്യരോടൊത്തു രമിച്ചിരുന്നതും! 40

അകിഞ്ചനൻ "കുഞ്ഞൻ" അറിവിനായ്ക്കൊതി-
ച്ചകല്മഷസുഹൃജ്ജനങ്ങളെത്തേടി,
അവർതൻപാഠങ്ങൾ പകർത്തി, നിഷ്ഠയോ-
ടവിശ്രമം ദിനേദിനേ പഠിച്ചതും,
ധരാസുരാലയ ധനികബാലർതൻ
ഗുരുവിൻവാക്കുകളൊളിച്ചുകേട്ടഹോ,
ത്രിദശവാണിയിലനുപമജ്ഞാന-
പദവിയാർന്നതുമിവിടെവച്ചല്ലോ!
അപർണ്ണാമന്ദിര പരിസരത്തിൽ വ-
ച്ചപൂർവ്വയോഗിതൻ സമാഗമത്തിനാൽ, 50

അഭംഗസത്ഫലപ്രദം "ബാലാഗുഹ"-
ശുഭംകരമന്ത്രം പഠിച്ചെടുത്തതും;
നിരന്തരമായ നിദിധ്യാസത്തിനാൽ
ചിരന്തനാനന്ദരഹസ്യം കണ്ടതും;
വിചിത്രബാലനായ് വളർന്നുവന്നതും
വിശുദ്ധമാകുമീ സ്ഥലത്തിലല്ലയോ!

III

ഇവിടെഴുമോരോ മണൽത്തരിയിലു-
മവികലം സദാ തുളുമ്പിനിൽക്കുന്നു,
മനുഷ്യഭാവനയ്ക്കഗോചരമായി-
ട്ടനശ്വരമൊരു മഹാർഹധന്യത! 60

ഇവിടെയോരോപുൽക്കൊടിയിലും മൃദു-
ച്ഛവിചിതറുന്നു മനോഭിരാമമായ്,
അഭൗമപുണ്യസച്ചിദാനന്ദാത്മക-
സ്വഭാവമാണൊരു പരമചൈതന്യം!
പുളകമേകുമാറിവിടെ വീശിടും
കുളിരിളം കാററിന്നലകളിലെല്ലാം,
നിറഞ്ഞിരിയ്ക്കുന്നു നിതാന്തകോമളം
നിരുപമാത്മീയ പ്രഭാവപൂർണ്ണത!

ഇളനെൽക്കുമ്പുകൾനിരന്ന പാടമേ,
കളകളംതൂകും സരിത്പ്രവാഹമേ, 70
നിരന്ന കേരമാമരത്തലപ്പുകൾ
നിറഞ്ഞെഴും കുന്നിൻ നിതംബമേ, നിങ്ങൾ,
ഉരുതരമായൊരഭിമാനത്തോടേ
സുരുചിരംസ്മരിച്ചിരിക്കയല്ലയോ,
നിരന്തരം ശുഭചരിതനാം ദിവ്യ
പരമഭട്ടാര ഗുരുപ്രവരനെ?
അറിവതെങ്ങിനെ—യഥവാ—ജ്ഞാനത്തിൻ
നിറവിനെ, ജഡപ്പിറവികൾ നിങ്ങൾ;
ഗ്രഹിക്കുമോ ശുക്തി വിശാലവാർധിതൻ
മഹത്ത്വവും മുക്താമണിതൻ മൂല്യവും? 80

അറിയാ,തെങ്കിലു, മൊരുനാൾ നിങ്ങളി-
ലുറന്നപുണ്യത്തിൻ പരിപാകത്തിനാൽ,
ധരിത്രിതൻ ഭാവിചരിത്രമാദരാൽ
സ്മരിക്കുംനിങ്ങളെ സ്പൃഹാന്വിതം സദാ.

IV

മഹർഷിസത്തമ! മനുസുതാന്വയ-
മഹിതമഞ്ജുളമകുടഹീരമേ!
തവജനനത്താലതി പവിത്രമായ്
ഭുവി വിളങ്ങുമീ വിശിഷ്ടദേശത്തിൽ,
ചരണസംഗമ ദുരിതമീവിധം
കരുതിടാതെ ഞാൻകലർത്തിയെങ്കിലും, 90

കടുത്തപാതകമിതു പൊറുത്തെന്നിൽ
കടാക്ഷമെപ്പോഴും ചൊരിഞ്ഞിടേണമേ.

ഗുരുവിദ്യാധിരാജനു ജനിത്രിയാം
പുരുശിവംകര ധരണി, യന്യഥാ,
കലുഷസങ്കുലഹര;മിതിലേതും
കലരുകില്ലല്ലോ മനുഷ്യദുഷ്കൃതം;
അശുദ്ധർതൻ പങ്കംപകർന്നുചേരുമോ
വിശിഷ്ടജാഹ്നവീ സലിലധാരയിൽ?
മഹാമുനേ! ചിരം നരക്ഗോചരം
അഹോതവ തപഃപ്രഭാവമെങ്കിലും, 100
അനഭിജ്ഞർ ഞങ്ങളവിടുന്നേകിടു-
മനുഗ്രഹത്തിനു മനർഹരെങ്കിലും,
ദിവാകരപ്രഭാസദൃശമാരിലും
ഭവാൻ ചൊരിയുന്നു കൃപാമൃതം സദാ.

പരമപൂജ്യമീ പ്രദേശം വിട്ടഹോ
തിരികെപ്പോവതിന്നൊരുങ്ങിടും മുൻപേ,
ഇവിടെ സാഷ്ടാംഗ നമസ്കൃതിയൊന്നു
സവിനയാദരം നടത്തിടട്ടെ ഞാൻ!
ഇതഃപരമെന്റെ ഹൃദയവേദിയിൽ,
പ്രതിഷ്ഠിതമാക സുകൃതസാരമായ്,
അതുലപുണ്യമീ സ്ഥലാഭിദർശന-
സ്മൃതി—യനുപമനിധി കണക്കിനേ. 112

# സ്വാമി തിരുവടികളുടെ വിദ്യാഭ്യാസം

*വി. രാഘവൻനായർ (റിട്ട: ജയിൽ ഐ. ജി.)*

പരമഭട്ടാരക ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികൾ സർവ്വജ്ഞനും സർവ്വകലാവല്ലഭനും ആയിരുന്നു. എന്നാൽ പരിതഃസ്ഥിതികളുടെ ആഘാതങ്ങളേററു് മുറിപ്പെട്ടതായിരുന്നു അദ്ദേഹത്തിൻെറ ബാല്യകാലത്തെ വിദ്യാഭ്യാസസാഹചര്യം. എങ്കിലും, വാസനാബലംകൊണ്ടും അത്യുൽകൃഷ്ടമായ സിദ്ധിവൈഭവംകൊണ്ടും ലോകത്തെ അതിശയിപ്പിക്കുവാൻ പോന്ന പാണ്ഡിത്യം ആ ജഗദ്ഗുരു പിൽക്കാലത്തു സമ്പാദിച്ചു. ഭാരതവർഷത്തെ ശതാബ്ദങ്ങൾക്കു മുമ്പു് അനുഗ്രഹിച്ച രണ്ടു മഹാപ്രതിഭന്മാരായിരുന്നല്ലോ ശ്രീ ബുദ്ധനും, ശ്രീ ശങ്കരാചാര്യരും. ആ മഹാപുരുഷന്മാർക്കു മാത്രമേ "സർവ്വജ്ഞ"പദം നൽകി ലോകം ആദരിച്ചിട്ടുള്ളു. എന്നാൽ ശ്രീവിദ്യാധിരാജസ്വാമിതിരുവടികളുടെ ബഹുമുഖമായ അഗാധ പാണ്ഡിത്യത്തെ ആദരിച്ചു് സർവ്വജ്ഞൻ എന്ന പരമോന്നത പദം സ്വാമികളുടെ പ്രഥമ ശിഷ്യനും സാമൂഹ്യപരിഷ്കർത്താവുമായ ശ്രീനാരായണഗുരുദേവൻ അദ്ദേഹത്തിനു നൽകിയിരിക്കുന്നു.

> സർവ്വജ്ഞ ഋഷിരുൽക്രാന്തഃ
> സദ്ഗുരുഃ ശുകവർത്മനാ
> ആഭാതി പരമവ്യോമ്നി
> പരിപൂർണ്ണകലാനിധിഃ.

വിദ്യാധിരാജസ്വാമികളുടെ അഗാധജ്ഞാനത്തെയും സകലകലാവല്ലഭത്വത്തെയുംകുറിച്ചു് ഇതിലധികം ആധികാരികമായ ഒരു പ്രഖ്യാപനം അവശ്യമില്ല തന്നെ. ഒരു മഹാഗുരുവിനെ അടുത്തറിഞ്ഞ അത്ഭുതപ്രതിഭനായ ശിഷ്യനുണ്ടായ സത്യസന്ധമായ പ്രതികരണമാണു് നാം ഈ ശ്ലോകത്തിൽ കാണുന്നതു്. അസാമാന്യമായിരുന്നു തിരുവടികളുടെ ശാസ്ത്രപാണ്ഡിത്യം. 'പ്രതിവാദി ഭയങ്കരൻ' എന്നു് പ്രശസ്തി നേടിയ മഹാപണ്ഡിതനും താർക്കികനും വേദാന്തിയുമായിരുന്ന പന്നിശ്ശേരി നാണുപിള്ളതന്നെ സ്വാമികളുടെ അതുല്യമായ പാണ്ഡിത്യം കണ്ടു് ഒരിക്കൽ അത്ഭുതപരതന്ത്രനായിട്ടുണ്ടു്.

കലശലായ ദാരിദ്ര്യവും നിരന്തരമായ ക്ലേശവുംകൊണ്ടു് കഷ്ടത നിറഞ്ഞതായിരുന്നു സ്വാമികളുടെ ബാല്യകാലം. മററുള്ള കുട്ടികൾക്കു് നേടാൻ കഴിഞ്ഞ പാഠശാലാവിദ്യാഭ്യാസം സ്വാമികൾക്കു് ആർജ്ജിക്കുവാൻ കഴിഞ്ഞില്ല. അയൽക്കാരായ കുട്ടികളുടെ സ്ലേററും പുസ്തകങ്ങളും വാങ്ങി വീട്ടിലിരുന്നു പഠിക്കുവാൻ മാത്രമേ അദ്ദേഹത്തിനു് ബാല്യത്തിൽ സാധിച്ചുള്ളു. അടുത്തുള്ള കൊല്ലൂർമഠത്തിൽ കുട്ടികളെ സംസ്കൃതം പഠിപ്പിക്കുവാൻ വന്ന ശാസ്ത്രികളുടെ വാക്കുകൾ ഒളിഞ്ഞുനിന്നു കേട്ടുകൊണ്ടാണു് അദ്ദേഹം ബാല്യത്തിൽ സംസ്കൃതപഠനം ആരംഭിച്ചതു്. ഒടുവിൽ ഈ രഹസ്യശിഷ്യൻെറ പഠനപുരോഗതികണ്ടു് സംതൃപ്തനായ ശാസ്ത്രികളുടെ അനുകമ്പയും ഔദാര്യവും മൂലം നേരിലിരുന്നു പഠിക്കാൻ അദ്ദേഹത്തിനു് അനുമതിസിദ്ധിക്കുകയുണ്ടായി. ശാസ്ത്രികൾ ശുഷ്കാ

ന്തിയോടെ പഠിപ്പിച്ചു കുട്ടികളേക്കാൾ മിടുക്കനായിത്തീരുവാൻ സ്വാമികൾക്കു ബാല്യത്തിലേ സാധിച്ചു.

പതിനഞ്ചുവയസ്സ് പ്രായമായതിനു ശേഷം സ്വാമികൾ സ്വപ്രയത്നം കൊണ്ടുണ്ടാക്കിയ പണം ചെലവുചെയ്തു് ആറുമാസം ഒരു പാഠശാലയിൽ പഠിക്കുകയുണ്ടായി. പേട്ടയിൽ രാമൻപിള്ള ആശാൻെറ വിദ്യാലയത്തിലാണു് ചേർന്നതു്. ആറുമാസം അവിടെ പഠിച്ചു. അതിസമർത്ഥനായിരുന്ന ആ ബാലൻ വിദ്യാലയത്തിൽ മോണിട്ടറായി. അക്കാലത്തു് മോണിട്ടറെ "ചട്ടമ്പി" എന്നാണു് വ്യവഹരിച്ചിരുന്നതു്. ആ നിലയ്ക്കാണു് കുഞ്ഞൻപിള്ള "ചട്ടമ്പി" ആയതു്.

എവിടെ നിന്നെല്ലാം വിജ്ഞാനം സമ്പാദിക്കുവാൻ സാധിക്കുമോ അവിടെനിന്നെല്ലാം അതു സംഭരിക്കുവാൻ ബാല്യം മുതൽ അദ്ദേഹം അത്യുത്സാഹം കാട്ടിയിരുന്നു. പൂവുകൾതോറും പാറിനടന്നു് മധുനുകരുന്ന തേനീച്ചയെപ്പോലെ വിജ്ഞാനശേഖരങ്ങളിലാകെ കടന്നുചെല്ലുവാനും, അസൂയാർഹമാം വിധം അതിൻെറയൊക്കെ അധീശനായി മാറുവാനും അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. എന്തു കണ്ടാലും ഏതു കേട്ടാലും അതേക്കുറിച്ചറിയുവാനും അന്വേഷിക്കുവാനും ബാല്യംമുതല്ക്കേ അദ്ദേഹം അത്യാഗ്രഹം കാട്ടിയിരുന്നു. യഥാർത്ഥത്തിലുള്ള 'വിദ്യാവ്യസനം' സ്വാമിജിയെ ബാല്യം മുതല്ക്കേ അസ്വസ്ഥനാക്കിയിരുന്നു.

സ്വാമി തിരുവടികളുമായി ഏതു വിഷയത്തെക്കുറിച്ചു് ചർച്ചചെയ്യേണ്ടിവന്നാലും അതതു വിഷയങ്ങളിൽ അദ്ദേഹത്തിനുണ്ടായിരുന്ന പാണ്ഡിത്യത്തെക്കുറിച്ചു് അത്ഭുതപ്പെടാതിരിക്കാൻ ആർക്കും സാധിച്ചിരുന്നില്ല. പലരും കടന്നുചെല്ലാൻ മടിക്കാറുള്ള വിരസങ്ങളായ ശാസ്ത്രരഹസ്യങ്ങളെക്കുറിച്ചും സരള മധുരമായി ധാരാളം പറയുവാൻ അദ്ദേഹത്തിനു് കഴിഞ്ഞിരുന്നു. അദ്ദേഹം ഗണിതശാസ്ത്രം പഠിച്ചതു് ഗുരുമുഖത്തുനിന്നല്ല. സ്വന്തമായി പുസ്തകങ്ങൾ പരിശോധിച്ചും സാമാന്യമായിട്ടുണ്ടായിരുന്ന അറിവിനെ അത്യദ്ധ്വാനം കൊണ്ടു് പരിപോഷിപ്പിച്ചുമായിരുന്നു. ആ ശാസ്ത്രത്തിൽ അസാധാരണവും അവഗാഹവുമായ പാണ്ഡിത്യം സ്വാമികൾക്കുണ്ടായിരുന്നു. അങ്കഗണിതത്തിലെന്നപോലെ തന്നെ ജ്യോതിഷത്തിലും അപാരമായ വൈദഗ്ദ്ധ്യം നേടുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. അത്യന്തം ഗഹനമായ വിഷയങ്ങൾ സ്വാമിതിരുവടികളുടെ മുമ്പിൽ വിനീതമായി വഴങ്ങിക്കൊടുത്തിരുന്നു. തർക്കശാസ്ത്രത്തിലും, വ്യാകരണശാസ്ത്രത്തിലും സ്വാമികൾക്കുണ്ടായിരുന്ന പ്രാവീണ്യവും, അക്കാര്യങ്ങളിൽ അദ്ദേഹം സ്വരൂപിച്ചിരുന്ന അഭിപ്രായങ്ങളും അതുല്യങ്ങളായിരുന്നു. ഗുരുമുഖത്തുനിന്നല്ലാതെ വിവിധ വിഷയങ്ങളിൽ സ്വപ്രയത്നത്താൽ സ്വാമികൾ നേടിയ വിജ്ഞാനം ഒരു ജീവിതകാലത്തിനുള്ളിൽ മററാക്കും സ്വപ്നംകാണാൻപോലും സാധിക്കാത്തവണ്ണമുള്ളവയായിരുന്നു. സർ. ടി. മാധവറാവു ദിവാനായിരുന്ന കാലത്തു് ഹജ്ജൂർക്കച്ചേരിയിൽ ഗുമസ്തന്മാരെ നിയമിക്കുവാനായി നടത്തിയ പരീക്ഷയിൽ വളരെ കഠിനമായ കണക്കുകൾ കൂടി ഉൾപ്പെടുത്തിയിരുന്നു. പരീക്ഷയിൽ പങ്കെടുത്ത എല്ലാവരും കുഞ്ഞൻപിള്ളച്ചട്ടമ്പിയുടെ സഹായത്താൽ എല്ലാചോദ്യങ്ങൾക്കും ശരിയായ ഉത്തരം നൽകി. ഗണിത ശാസ്ത്രത്തിൽ കുഞ്ഞൻപിള്ളക്കുണ്ടായിരുന്ന വൈഭവത്തെക്കുറിച്ചു് കേട്ടറിഞ്ഞ ദിവാൻ സർ. ടി. മാധവറാവു അദ്ദേഹത്തെ ക്ഷണിച്ചുവരുത്തി ഹജ്ജൂർക്കച്ചേരിയിൽതന്നെ അക്കൗണ്ടൻറായി നിയമിച്ചു.

സംസ്കൃതഭാഷയും, മലയാളവും, തമിഴും അദ്ദേഹത്തിനു് "പച്ചവെള്ളം പോലെ" വശമായിരുന്നു. "പ്രാചീനമലയാള"ത്തിലും, "ആദിഭാഷ"യിലും ഈ

അഗാധമായ പാണ്ഡിത്യം അദ്ദേഹം വ്യക്തമാക്കുന്നുണ്ടു്. അദ്ദേഹം ഈ കൃതികളിൽ ഉദ്ധരിച്ചിട്ടുള്ള പലേ ഉദ്ധരണികളും ഏതേതു ഗ്രന്ഥങ്ങളിൽനിന്നാണെന്നു പരിശോധിക്കുവാൻപോലും ഇന്നു സാദ്ധ്യമല്ല. അത്ര പഴക്കമുള്ള അപൂർവ്വ ഗ്രന്ഥങ്ങളെയാണു് അദ്ദേഹം അവലംബിച്ചിരിക്കുന്നതു്. അദ്ദേഹം പരാമർശിച്ചിരിക്കുന്ന ഗ്രന്ഥങ്ങൾ മിക്കവയും ഇന്നു് അജ്ഞാതങ്ങളായിത്തന്നെ നിലകൊള്ളുന്നു. 'വേദാധികാരനിരൂപണ'ത്തിലും, 'മോക്ഷപ്രദീപ ഖണ്ഡന'ത്തിലും അദ്ദേഹം ഉദ്ധരിച്ചിരിക്കുന്ന സംസ്കൃതപദ്യങ്ങൾ അത്യപൂർവ്വങ്ങളാണു്.

ഇസ്‌ലാംമതത്തെക്കുറിച്ചും, ഇസ്‌ലാമിന്റെ ആചാര മര്യാദകളെക്കുറിച്ചും സ്വാമികൾക്കു് അഗാധമായ പാണ്ഡിത്യമുണ്ടായിരുന്നു. ഇസ്‌ലാംമതസംഹിത ശരിക്കും വ്യാഖ്യാനിക്കുവാനുള്ള വ്യുല്പത്തിയും പരിജ്ഞാനവും അദ്ദേഹം സമ്പാദിച്ചിരുന്നു. ഖുർ ആനിലെ കാതലായ അംശങ്ങൾ അദ്ദേഹത്തിനു് മനഃപാഠമായിരുന്നു. ക്രൈസ്തവ സംഹിതകളെക്കുറിച്ചും സ്വാമികൾക്കു് വിപുലമായ വിജ്ഞാനമുണ്ടായിരുന്നു. ക്രിസ്തുമതസാരമെന്ന കൃതിയിലൂടെ അദ്ദേഹം അതു് വ്യക്തമാക്കിയിട്ടുണ്ടു്. ക്രിസ്തുമതനിരൂപണവും സ്വാമികളുടെ ക്രിസ്തുമത പരിചയത്തിന്റെ നിദർശനമാണു്. അപാരമായ സർവ്വമതപരിചയം സ്വാമികൾക്കുണ്ടായിരുന്നുവെന്നു് അദ്ദേഹം വിവിധ മതങ്ങളുടെ തത്വശാസ്ത്രങ്ങളെ വിശകലനം ചെയ്തിരിക്കുന്നതു് പരിശോധിച്ചാൽ കാണാവുന്നതാണു്.

കുഞ്ഞൻപിള്ളയുടെ ധാരണാവൈഭവവും വിദ്യാതാല്പര്യവും എത്ര മഹത്താണെന്നറിഞ്ഞ സുബ്ബാജടാപാഠികൾ അദ്ദേഹത്തെ കല്ലിടൈക്കുറിച്ചിയിൽ കൂട്ടിക്കൊണ്ടുപോയി വേദാന്തസിദ്ധാന്തവിഷയങ്ങൾ സൂക്ഷ്മമായി അഭ്യസിപ്പിച്ചു. ആ ഗുരുവിൽനിന്നാണു് ഏററവും അധികം വിഷയങ്ങൾ അദ്ദേഹം അഭ്യസിച്ചതു്.

വിജ്ഞാന സമ്പാദന കുതുകിയായ സ്വാമികൾ അറിവു സമ്പാദിക്കുവാൻ എത്രമാത്രം ക്ലേശിച്ചുവെന്നതിനു് ചെറിയ ഒരു ഉദാഹരണം പറയാം. ഒരിക്കൽ 'കൂപക്കരമഠ'ത്തിലെത്തി അവിടുള്ള ഗ്രന്ഥപ്പുരയിലെ ഏതാനും അമൂല്യഗ്രന്ഥങ്ങൾ ചോദിച്ചു സ്വാമികളോടു് അവിടിരുന്നു വായിച്ചുകൊള്ളുവാൻ മഠത്തിലെ കാരണവർ പറഞ്ഞു. പുസ്തകം കൊണ്ടുപോയി വായിക്കുവാൻ തരില്ലെന്നു് മൂത്ത നമ്പൂതിരി പറഞ്ഞതുകേട്ട സ്വാമികൾ മനസ്സനൊന്തു് മടങ്ങിപ്പോയില്ല. നാലുദിവസം പുറത്തുവരാതെ ഗ്രന്ഥപ്പുരയിലിരുന്നു വായിച്ചു പഠിച്ചു. പക്ഷേ, അമൂല്യങ്ങളായ അനവധി ഗ്രന്ഥങ്ങളുടെ പകർപ്പു് മനസ്സിൽത്തന്നെ രേഖപ്പെടുത്തിക്കൊണ്ടാണു് സ്വാമികൾ ഗ്രന്ഥപ്പുര വിട്ടതു്. പില്ക്കാലത്തു് പലപ്പോഴും ഈ പുസ്തകങ്ങളിലെ ഉദ്ധരണികളും ഉദാഹരണങ്ങളും സ്വാമികൾ നിർല്ലോപം ഉപയോഗിക്കുക പതിവായിരുന്നു.

അപാരമായ ധാരണാശക്തിയും അത്ഭുതകരമായ സൂക്ഷ്മബുദ്ധിയും സ്വാമികളുടെ പ്രത്യേകതയായിരുന്നു. ഒരിക്കൽ കേൾക്കുന്ന കാര്യങ്ങൾ യാതൊരുവ്യത്യാസവും കുറവും വരാതെ വീണ്ടും ഓർക്കുവാനും ആവിഷ്കരിക്കുവാനും സ്വാമിജിക്കു് അനായാസേന സാധിക്കുമായിരുന്നു. സ്വാമികളുടെ ആരാധകനായിരുന്ന ഒരു സാഹിത്യകാരൻ ഒരിക്കൽ ഒരു കൃതി അദ്ദേഹത്തെ വായിച്ചു കേൾപ്പിച്ചു. പ്രത്യേകിച്ചു് അഭിപ്രായമൊന്നും പറയാതെ ഗ്രന്ഥകാരനെ യാത്രയാക്കി. സ്വാമികൾ ഒരഭിപ്രായവും ഗ്രന്ഥത്തെക്കുറിച്ചു് പറയാതിരുന്നതു് കൃതി മോശപ്പെട്ടതാകയാലാണെന്നു് ധരിച്ചു ഗ്രന്ഥകാരൻ ആ കയ്യെഴുത്തുപ്രതി നശിപ്പിച്ചുകളഞ്ഞു. പിന്നീടൊരിക്കൽ സ്വാമികൾ യാദൃച്ഛികമായി ഗ്രന്ഥകാരനെ

# പന്മന

*— നാലാങ്കൽ*

പായയിൽ വീണുകിടപ്പൂ
പകൽ നിശയെപ്പോലുറക്കവും തൂങ്ങി;
പാമരനെപ്പോൽ ബുധനും
പരതന്ത്രത തൻ തുറുങ്കിലാണല്ലോ. 1

നിധി കൈനീട്ടിൽ കിട്ടും;
—പരവശചിത്തം നടന്നിട്ടന്നെന്നാൽ,
യാചകനെപ്പോൽത്തെരുവിൽ,
യാതൊന്നും നേടിടാതെ ദയനീയം. 2

പന്മനയാം കുഗ്രാമം,
പച്ചത്തെങ്ങുകൾ തൊങ്ങൽ ചാർത്തുമിടം,
കൈമാടിവിളിക്കുന്നു
കൈവല്യത്തേനുമേന്തി, യാത്രികരെ. 3

---

കണ്ടപ്പോൾ കൃതി നന്നായിരിക്കുന്നുവെന്നു് പറയുകയുണ്ടായി. അപ്പോഴേയ്ക്കും ഗ്രന്ഥകർത്താവിനു് പരിഭ്രമമായി: കാര്യം ഗ്രഹിച്ച സ്വാമിതിരുവടികൾ "വള്ളിപുള്ളി വിസർഗ്ഗം തെററാതെ" ഗ്രന്ഥം മുഴുവനും ചൊല്ലികേൾപ്പിക്കുകയും ഗ്രന്ഥകാരൻ കുറിച്ചെടുക്കുകയും ചെയ്തു. അയാൾ അത്ഭുതസ്തബ്ധനായിപ്പോയി. അപൂർവ്വം ചില ബ്രഹ്മർഷിമാർക്കേ ഈ വിദ്യ സാധിച്ചിട്ടുള്ളു. ഈ മഹാഗുരുവിനെക്കുറിച്ചു് ശ്രീ നാരായണഗുരു 'സർവ്വജ്ഞ'നെന്നു പറഞ്ഞതു് അക്ഷരം പ്രതി ശരിതന്നെ.

ഭഗവാൻ വിദ്യാധിരാജൻ സർവ്വകലാവല്ലഭനും, സർവ്വജ്ഞനുമായതു് അദ്ദേഹത്തിന്റെ പരിശ്രമത്തിനു് ഈശ്വരൻ നല്കിയ അംഗീകാരംകൊണ്ടാണു്. എന്തെല്ലാം അറിയേണ്ടതായി ഉണ്ടായിരുന്നുവോ അതെല്ലാം അറിഞ്ഞിരുന്ന പരിപൂർണ്ണനായിരുന്നു സ്വാമികൾ. അത്ഭുതങ്ങളുടെയും, സാഹസികതകളുടെയും സമാഹാരമായിരുന്നു അദ്ദേഹത്തിന്റെ വിദ്യാജീവിതം.

ഛാന്ദോഗ്യോപനിഷത്തിൽ ഉദ്ദാലകനെന്ന ഋഷീശ്വരൻ പുത്രനായ ശ്വേതകേതുവിനോടു പറയുന്നതു് 'യാതൊന്നറിഞ്ഞാലാണോ, അറിയപ്പെടേണ്ടതായി മറെറാന്നും അവശേഷിക്കാത്തതു് അതിനെ അറിഞ്ഞയാളാണു്" അറിവുള്ളവൻ എന്നാണു്. ആ നിലയിൽ പരിശോധിക്കുമ്പോൾ ഭഗവാൻ വിദ്യാധിരാജൻ അറിയേണ്ടതു് അറിഞ്ഞ യഥാർത്ഥജ്ഞാനിയായിരുന്നു. സർവ്വവിദ്യാവിശാരദനായ സ്വാമി തിരുവടികൾ ആ പദത്തിലെത്തിയതു് അതീവ ദുഷ്കരമായ മാർഗ്ഗത്തിലൂടെയായിരുന്നു. മനസ്സും ശരീരവും ഒരുപോലെ നടത്തിയ നിരന്തരമായ അപ്പണത്തോടുകൂടിയ അന്വേഷണത്തിന്റെ പരിണതഫലമായി ഉദിച്ചുയന്ന അത്ഭുതദീപ്തിയായിരുന്നു ശ്രീ വിദ്യാധിരാജസ്വാമി തിരുവടികൾ.

കല്മഷകരിനാഗങ്ങൾ
കാകോളം തുപ്പിടാത്ത പർണ്ണകുടി;
സംസാരാതപ ദുർമ്മതി
സഞ്ചരണം ചെയ്കയില്ലയിവിടത്തിൽ. 4

തണലാൽ പന്തലിടുന്നു
തൈമാവുകൾ പർണ്ണശാലതൻ ചുറ്റും;
അദ്വൈതാമൃതവർഷം
അരുളിടുമിവിടെപ്പതംഗതതിപോലും. 5

ശങ്കരഭഗവത്പാദർ
ഓങ്കാരത്തിൻ വിളക്കുകത്തിച്ചു
പിൻതലമുറയദ്ദീപം
ചന്തയിൽ വിറ്റൂസുഖാസ്വത്തിന്നായ്. 6

വീണ്ടും കേരളപുണ്യം
ചെണ്ടിട്ടു പരമഭട്ടാരകരിൽ;
വേണ്ടതുപോൽ പൂജിച്ചോ
വേദജ്ഞനെ, യജ്ജഗദ്ഗുരുവിനെ, നാം? 7

വീതിയെഴും തിരുനിടിലം,
വികസിത നയനം, സുദീർഘമാം ശ്മശ്രു,
മുട്ടിനെ മുട്ടും കൈയുകൾ;
—മുന്നിൽക്കാണ്മിതാത്മശോഭയെത്തന്നെ! 8

എങ്ങിനെ മലയാളത്തിൻ
നെഞ്ചും, ധിഷണയു,മുദാത്തകല്പനയും,
യുഗമെത്ര കടന്നാലും
ഭഗവൻ, തൃക്കാൽ തൊഴാതെനീങ്ങീടും? 9

സുകൃതി, സമുന്നത ഗാത്രൻ,
കൊലകൊമ്പൻപോൽ തലയെടുപ്പുചേരുന്നോൻ,
* ശിഷ്യാഗ്ര്യൻ—തൻഭക്തിയിൽ—
നിർമ്മിച്ചിവിടെ സ്സമാധിതൃക്കോവിൽ. 10

പരമാനന്ദ മഹസ്സിൻ
പദമുദ്രകളാൽ പവിത്രമിദ്ദേശം,
പല്ലവഫലസങ്കലിതം,
പരിശോഭിക്കുന്നു നന്ദനംപോലെ. 11

പന്മനയുടെ കൈവിരലിൽ
പൊന്മോതിരമണിയിക്കു മാശ്രമമേ,
വെണ്മണൽ വെള്ളവിരിച്ചോരു
പുണ്യസ്ഥലമേ, നമസ്കരിക്കുന്നേൻ! 12

*ശ്രീ. കമ്പളത്തു ശങ്കുപ്പിള്ള

# ശ്രീ വിദ്യാധിരാജസ്വാമികൾ

"കേരളസംസ്കാരത്തിൻെറ ഉടലെടുത്ത മൂർത്തിമദ്ഭാവവും
സർവ്വകലാവല്ലഭനുമായിരുന്ന സ്വാമിതിരുവടികൾ"

*കെ. ആർ. കുന്നത്ത്*

ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമിതിരുവടികൾ ആരായിരുന്നുവെന്നുള്ളത് ഇന്നത്തെ തലമുറ ശരിക്കും അറിഞ്ഞിട്ടില്ല. മരിച്ചാലും മരിക്കാത്ത മനുഷ്യരുണ്ട്. ആ വിശിഷ്ട പരമ്പരയിലെ അത്യുജ്ജ്വലമായ ഒരു കണ്ണിയാണ് ആ പുരുഷപുംഗവൻ.

മനുഷ്യരാശിയുടെ പുരോഗതിക്ക് ശാശ്വതമായ സംഭാവനകൾ—അമൂല്യമായ നേട്ടങ്ങൾ—നൽകിയ മഹാന്മാരെ മറക്കാൻ സാദ്ധ്യമല്ല. ജീവിതത്തിൻെറ അത്യുന്നതമായ ലക്ഷ്യം ധനസമ്പാദനവും പണംകൊണ്ടു വാങ്ങാവുന്ന സുഖസാമഗ്രികളുടെ സംഭരണവുമാണെന്നു കരുതുന്ന ഒരുകൂട്ടമാളുകൾ ഭാരതീയ സംസ്കാരത്തെ അപലപിക്കുന്നതിലത്ഭുതമില്ല.

തിരുവനന്തപുരം നഗരിയിലെ കണ്ണമ്മൂലയിലുള്ള കൊല്ലൂരെന്ന സ്ഥലത്തു ജനിച്ച കുഞ്ഞൻപിള്ളയാണ് പിൽക്കാലത്ത് പരമഭട്ടാരക ശ്രീ വിദ്യാധിരാജ തീർത്ഥപാദ "ചട്ടമ്പി"സ്വാമിതിരുവടികളായിത്തീർന്നത്. കൊല്ലൂരിൽ വിതച്ച ഒരെളിയ വിത്തു മുളച്ച് വളർന്നു പടർന്നു പന്തലിച്ച് കേരളീയർക്കു ശാന്തിയും ക്ഷേമവും വിജ്ഞാനവും പകരുന്ന ഒരു മഹാവൃക്ഷമായി പരിണമിക്കുകയാണുണ്ടായത്.

അദ്ദേഹം ഒരു വിജ്ഞാനഭണ്ഡാഗാരമായി, സർവ്വകലാവല്ലഭനായി, സംസ്കാരപ്രഭ ചൊരിയുന്ന അക്ഷയാനന്ദമരുളുന്ന അഭൗമ ജ്യോതിസ്സായി എക്കാലവും പരിലസിക്കതന്നെ ചെയ്യും. നിസ്സംശയമായ കാര്യമാണത്. ആത്മവികാസംകൊണ്ടും, ബ്രഹ്മനിഷ്ഠകൊണ്ടും വസിഷ്ഠാദി ബ്രഹ്മർഷികളെക്കാൾ സമുന്നതനായ ഋഷിവര്യനാണ് സ്വാമിതിരുവടികൾ.

കേരളസംസ്കാരം എന്താണെന്നറിയണമെന്നുള്ള പണ്ഡിതന്മാരും, ഗവേഷകന്മാരും, സ്വതന്ത്രചിന്തകരും, സാമൂഹ്യപരിഷ്കർത്താക്കളും, മഹാപണ്ഡിതനും സർവ്വകലാവല്ലഭനുമായ സ്വാമിതിരുവടികളുടെ ജീവിതമഹാകാവ്യത്തിലെ വിവിധ ഭാവങ്ങൾ വിശകലനം ചെയ്ത് അവഗാഢമായി പഠിക്കുകയാണ് ചെയ്യേണ്ടത്.

ഭാരതീയ സംസ്കാരം എന്താണെന്ന് പരിഷ്കാരത്തിൻെറ പരമകോടിയിൽ പാടിപ്പറന്നുല്ലസിക്കുന്ന പാശ്ചാത്യരെ മനസ്സിലാക്കിയ മഹാപുരുഷനായ സ്വാമി വിവേകാനന്ദന് ചിന്മുദ്ര കാട്ടിക്കൊടുത്ത തേജോഗോളമാണ് സ്വാമിതിരുവടികൾ. ആത്മവികാസം സിദ്ധിച്ച മഹാത്മാക്കളുടെ പരമ്പരയിലെ അത്യുജ്ജ്വല താരമാണ് അദ്ദേഹം.

കേരളത്തിലെ സാമൂഹ്യമണ്ഡലത്തിൽ വമ്പിച്ച പരിവർത്തനം വരുത്തുവാനിടയാക്കിയ മഹാപുരുഷനായ ശ്രീനാരായണഗുരുദേവൻെറ ഗുരുവായിരുന്ന മഹാജ്ഞാനിയാണ് ശ്രീചട്ടമ്പിസ്വാമിതിരുവടികൾ.

ശ്രീനാരായണഗുരുസ്വാമികളുടെ ഗൃഹസ്ഥശിഷ്യന്മാരിലൊരാളായ മൂലൂർ എസ്. പത്മനാഭപ്പണിക്കർ സ്വാമിതിരുവടികളെക്കുറിച്ചെഴുതിയ കവിതാശകലം ഞാനിവിടെ ഉദ്ധരിച്ചുകൊള്ളട്ടെ.

**"രണ്ടുമൂന്നാണ്ടുമുമ്പുഞാൻ വഞ്ചിയൂരിൽചെന്നു**
**കണ്ടു കണ്ണിനു ഭാഗ്യം നേടിയ പുണ്യഗാത്രം;**
**നീണ്ടിടയ്ക്കിടവെള്ളിനൂൽപോലെയുള്ള രോമം**
**കൊണ്ടു ഭാസുരശ്മശ്രുവാർന്ന മോഹനഗാത്രം;**
**ജാനുക്കളോളം നീണ്ട സൌഭാഗ്യരേഖാങ്കിത**
**പാണികൾ യുഗപ്രമാണങ്ങളാർന്നോരുഗാത്രം;**
**മൂന്നു പാരിലുമെന്നാലൊന്നുമേയസാദ്ധ്യമ-**
**ല്ലെന്നുള്ള മുഖഭാവം സ്ഫുരിക്കും മുഗ്ദ്ധഗാത്രം;**
**മസ്തിഷ്കനൈർമ്മല്യത്തെ പ്രസ്ഫുരിപ്പിച്ചീടുന്ന**
**നേത്രങ്ങൾ സുസൂക്ഷ്മങ്ങളേന്തുമുന്നതഗാത്രം;**
**നൃത്തഗീതാദി കലാവിദ്യയിലന്യാദൃശ**
**ബുദ്ധിസാമർത്ഥ്യം പ്രകടിപ്പിച്ച മഹാഗാത്രം,**
**'ശ്രീനാരായണഗുരു' സ്വാമിയും ഗുരുവാക്കി**
**മാനിച്ച മഹാഭാഗ്യം തികഞ്ഞ ദിവ്യഗാത്രം**

—ഇതാണ് ശ്രീ ചട്ടമ്പിസ്വാമികൾ!

**ശ്രീ. നാലപ്പാട്ട് നാരായണമേനോൻ :—**

**"അനന്തമജ്ഞാതമവർണ്ണനീയ-**
**മീലോകഗോളം തിരിയുന്നമാർഗ്ഗം;**
**അതിങ്കലെങ്ങാണ്ടൊരിടത്തിരുന്നു**
**നോക്കുന്ന മർത്ത്യൻ കഥയെന്തുകണ്ടു?**

എന്ന് 'കണ്ണുനീർത്തുള്ളി'യെന്ന മധുരമനോഹരമായ കാവ്യഖണ്ഡത്തിൽ വർണ്ണിച്ചിരിക്കുന്ന മാതിരി ഇന്നത്തെ ലോകം മഹർഷിവര്യനായ ചട്ടമ്പിസ്വാമികളെ മനസ്സിലാക്കാത്തതിൽ വിസ്മയിക്കേണ്ടതില്ല.

വിശ്വവന്ദ്യയായ ഭാരതീയസംസ്കാരമാതാവിൻെറ തൃച്ചേവടികളിൽ പ്രസ്തുത സംസ്കാരത്തിൻെറ അവിഭാജ്യഘടകമായ കേരളപ്പെൺകിടാവ് സാദരം സമർപ്പിച്ച മഹത്തായ ഒരു സംഭാവന—ഒരനർഘനിധി—അതാണ് ശ്രീ ചട്ടമ്പിസ്വാമികൾ. "സ്നേഹത്താൽ പ്രബുദ്ധവും ജ്ഞാനത്താൽ നിയന്ത്രിതവുമായ ജീവിതമാണ് ശ്രേഷ്ഠം" എന്ന് മഹാസ്വതന്ത്രചിന്തകനായ ബർട്രൻറ് റസ്സൽ ഒരിക്കൽ പറഞ്ഞിട്ടുണ്ട്. മഹനീയമായ ഈ സിദ്ധാന്തം പ്രായോഗികമായി ജീവിതത്തിൽ അക്ഷരംപ്രതി അനുഷ്ഠിച്ച മഹാനാണ് സ്വാമിതിരുവടികൾ.

ഞാൻ കേരളസംസ്ഥാനത്തിൻെറ അധീശനായിരുന്നുവെങ്കിൽ സംസ്ഥാനത്ത് ആദ്യമുണ്ടായ സർവ്വകലാശാലയ്ക്ക് "ശ്രീവിദ്യാധിരാജസ്വാമി സ്മാരക സർവ്വകലാശാല" എന്ന് പേരിട്ടുമായിരുന്നു. നന്ദിക്കു പകരം നിന്ദയാണ് കേരളത്തിൻെറ അഭിശപ്തമായ മണ്ണ് ഉതിർത്തു വിടുന്നതെന്നുള്ള വസ്തുത ദുഃഖസത്യമായവശേഷിക്കുന്നുവെന്ന് വ്യസനസമേതം പറയേണ്ടിയിരിക്കുന്നു.

"സ്നേഹിച്ചുസമമായ്സ്സമസ്തവുമൃഷി
പ്രൌഢൻ ഭവാനെങ്കിലും
മോഹിച്ചീലൊരുവസ്തുവും ധരണിയിൽ
തൻകീർത്തിപോലും പ്രഭോ!
ആഹാ! സുപ്രതിഭാനിധേ! പുളകമാ
ർന്നീടാത്തതാര,ങ്ങുതൻ
മാഹാത്മ്യങ്ങളനോപമങ്ങളിതുപോ
ലോരോന്നുമോർത്തീടുകിൽ!"

എന്നും,

"മങ്ങിക്കാണൊരു കർമ്മവീഥിതെളിയും
മട്ടിൽ പ്രകാശം പര-
ന്നെങ്ങും സ്നേഹസമത്വശാന്തികൾ നിറ
ഞ്ഞാനന്ദമേറീടുവാൻ,
ഞങ്ങൾക്കാത്മബലം തരട്ടെ, ഭുവനാ
ചാര്യക്കമാചാര്യനാ
മങ്ങേയ്ക്കുള്ളൊരമേയവൈഭവ,മൃഷി
പ്പൂൺപേ തൊഴാം! കൈതൊഴാം!"

എന്നും,

സ്വാമിതിരുവടികളുടെ അപദാനങ്ങളെ വർണ്ണിക്കുന്ന ശ്രീ. എം. പി. അപ്പൻെറ കവിത ഞാൻ ഈ സന്ദർഭത്തിൽ ഏവരേയും അനുസ്മരിപ്പിച്ചുകൊള്ളട്ടെ!

മഹാപുരുഷന്മാരായ ശ്രീ ശങ്കരഭഗവാനും, ശ്രീ വിദ്യാധിരാജസ്വാമി തിരുവടികൾക്കും, ശ്രീനാരായണഗുരുദേവനും ജന്മമരുളിയ ധന്യധന്യമായ കേരളത്തിൽ ജനിക്കുവാനും ജീവിക്കുവാനും ഭാഗ്യം ലഭിച്ചതിൽ നമുക്കെല്ലാം അഭിമാനിക്കാം.

# "പ്രണാമം"

തൃക്കൊടിത്താനം ഗോപിനാഥൻനായർ

ഉൽബുദ്ധകേരളം കെട്ടിപ്പടുക്കുവാ–
നർപ്പിച്ച ജീവിതശക്തിയെക്കൈതൊഴാം!
ഉൽഫുല്ലവൈഭവം കർമ്മത്തിനൊക്കെയും
കല്പിച്ച ജീവിതശുദ്ധിയെക്കൈതൊഴാം!

കേരളമെന്നും പ്രഭാപൂർണ്ണമാകുവാൻ
കേവലജ്ഞാനം പകർന്നു പകർന്നലം
അദ്ധ്യാത്മചൈതന്യസാമ്രാജ്യമല്ലയോ
വിദ്യാധിരാജ! ഭവാനേകിനിർമ്മലം!!

വിദ്യയുമാത്മീയതൃഷ്ണയ്ക്കു സദ്യയും,
നിത്യസുഖത്തിനു ദിവ്യനൈവേദ്യവും,
ആർഷസംസ്കാരസമാശ്രയമേ ഭവാ–
നാർദ്രനായേറെ വിളമ്പിയതോർക്കവേ,

സീമാതിഗാനന്ദമത്ഭുത ഭക്തിതൻ–
രോമാഞ്ചകഞ്ചുകമേകുന്നു മേൽക്കുമേൽ!!
സിദ്ധനായ്, വൈദ്യനായ്, മാന്ത്രികവര്യനായ്,
ശുദ്ധനാംയോഗിയായ്, കായികാഭ്യാസിയായ്,

യുക്തിയും ശക്തിയുമാകൃതി കൈക്കൊണ്ട–
വ്യക്തിയായ്, ജ്യോത്സ്യനായ്, പണ്ഡിതശ്രേഷ്ഠനായ്,
മൈത്ര്യാന്നവേദമായ്, വേദാന്തിയാ,യുഗ്ര–
വൈയാകരണനായ്, തർക്കശാസ്ത്രജ്ഞനായ്,

സംഗീത,സാഹിത്യ, വാദ്യസംഗീത, സൽ–
സങ്കേതമായ്, സർവ്വശാസ്ത്രനിഷ്ണാതനായ്,
സർവ്വജ്ഞനാ,യവധൂതവരേണ്യനായ്,
നിർവ്വാര്യനായ്, വീരതാപസമുഖ്യനായ്,

# എൻെറ പരമഭട്ടാരക സ്മരണകൾ

കടച്ചിക്കാട്ടു നാണുപിള്ള

ശാന്താകാരമെഴുംവപുസ്സു, പരമാനന്ദാവബോധാത്മകം
സ്വാന്തം, വൈദികതത്വശാസ്ത്രമഖിലം ബോധിച്ചവേദാത്മകൻ
ശാന്താത്മാ, പരചിത്സുഖത്തിലമലാനന്ദത്തിലാമഗ്നനായ്
അന്തർമോദമിയന്നുവാണു, വിമലൻ വിദ്യാധിരാജൻ വിഭു.

ശ്രീ വിദ്യാധിരാജസ്വാമി തിരുവടികളുമായി കുറച്ചുകാലം അടുത്തു സഹകരിക്കുന്നതിനും അദ്ദേഹത്തെ ശുശ്രൂഷിക്കുന്നതിനും ഇടവന്നിട്ടുള്ള ഒരു വ്യക്തിയെന്ന നിലയിൽ സ്വാമികളെപ്പററി എന്തെങ്കിലും എഴുതുന്നതും ചരിത്രങ്ങൾ വായിക്കുന്നതും സ്മരണകൾ പറഞ്ഞു കേൾക്കുന്നതും എനിക്ക് അത്യാനന്ദപ്രദമാണ്.

ഒരു സ്മരണാഞ്ജലിയെന്ന മട്ടിൽ എന്തെങ്കിലും കുറിക്കുന്നതിന് എനിക്ക് സന്തോഷം ഉണ്ടെങ്കിലും വിഷയവൈപുല്യത്തെപ്പററി ആലോചിക്കുമ്പോൾ മനസ്സ് വളരെ പരുങ്ങലിലാകുന്നു. സ്വാമികളെപ്പററി ജനനം മുതൽ സമാധിവരെയുള്ള എല്ലാവിധ പ്രവർത്തനങ്ങളും മാഹാത്മ്യങ്ങളും വസ്തുനിഷ്ഠമായി മനസ്സിലാക്കി ഒരു ചരിത്രമെഴുതുവാൻ ആരെക്കൊണ്ടും സാധ്യമല്ലെന്നാണ് എൻെറ വിശ്വാസം. സ്വാമികളെപ്പററി വള്ളത്തോൾ മഹാകവി പറഞ്ഞിട്ടുള്ളതുപോലെ,

ഭാർഗ്ഗവക്ഷേത്രത്തിലാഗമിച്ചു ഭവോ–
നാക്ഷമാരാധ്യനായ് പുണ്യപൂരത്തിനാൽ!
കൊണ്ടാടി നമ്മുടെ നാട്ടുംനഗരവും
രണ്ടാമതും കണ്ട ശങ്കരാചാര്യരെ!!

ചിത്സുഖംനേടുവാൻ മംഗളംവായ്ക്കുന്ന
സ്വർഗ്ഗീയമാർഗ്ഗം തെളിച്ചതന്നെങ്കിലും
പോകാനൊരുക്കമില്ലാവഴി,യാളുകൾ
മാറാതെചീക്കുന്ന ദുർവ്വികാരത്തിനാൽ!!

വന്ദനം ചിദ്രൂപദീപ്തിയിൽ നാടിൻെറ–
സ്പന്ദനമുജ്ജ്വലമാക്കിയ മാമുനേ,
അങ്ങുപകന്നവെളിച്ചത്തിലെത്തുവാൻ
ഞങ്ങൾക്കുബുദ്ധിക്കു ശക്തിയുണ്ടാകണേ!!

"ചിത്തമേ! പോരുംയത്നം, നീയൊരു-
കുട്ടിയെറുമ്പ്
അട്ടിവ്യപുരുഷന്റെ മാഹാത്മ്യമൊര-
ണ്ണവം"
എന്നുള്ളതാണ് വാസ്തവം.

അതുകൊണ്ടാവാം, സ്വാമികളെപ്പറ്റി പൂർണ്ണമായ ഒരു ചരിത്രഗ്രന്ഥം ആരും തന്നെ എഴുതിയതായി അറിവുമില്ല. "അന്ധഹസ്തിന്യായം പോലെ" ഓരോരുത്തർ ഓരോ ഭാവം വെളിപ്പെടുത്തിയിട്ടുണ്ടെന്നേയുള്ളു. പണ്ടുമുതൽ പലരും കർണ്ണാകർണ്ണികയാ അറിഞ്ഞിട്ടുള്ളതിന്റെ ചെവിത്തഴമ്പുമാത്രമാണ് അവയ്ക്കു് അടിസ്ഥാനമായിട്ടുള്ളതു്. ഉള്ളതു പോലെ സ്വാമികളെപ്പറ്റി അറിഞ്ഞിട്ടുള്ളവർ വളരെ ചുരുക്കമാണെന്നുള്ളതാണ് പരമാർത്ഥം.

സ്വാമികളുമായി അടുത്തു സഹവസിക്കാൻ ഭാഗ്യം സിദ്ധിച്ച് ആ ചുരുങ്ങിയ കാലത്തെപ്പറ്റി മാത്രം ഞാൻ അല്പം ചില സ്മരണകൾ രേഖപ്പെടുത്തുന്നു. കുമ്പളത്തു ശങ്കുപ്പിള്ള ജ്യേഷ്ഠനും ഞാനും ചെറുപ്പത്തിലേ കൂട്ടുകാരാണ്. ദിവസത്തിന്റെ അധിക സമയവും ഞങ്ങൾ ഒന്നിച്ചുതന്നെ ഉണ്ടായിരിക്കയും ചെയ്യും. ആ കാലത്തു് സ്വാമികളെപ്പറ്റി പലരും പറഞ്ഞുകേട്ട അറിവിന്റെ അടിസ്ഥാനത്തിൽ അദ്ദേഹത്തെ നേരിട്ടുകാണണമെന്നുള്ള ജിജ്ഞാസ ജനിക്കുകയും പലപ്പോഴും അതിനുള്ള അവസരം പ്രതീക്ഷിക്കയും ചെയ്തിരുന്നു. അന്നൊന്നും അദ്ദേഹത്തെ കാണുന്നതിനു കഴിഞ്ഞില്ല. ആയിരത്തിതൊണ്ണൂറ്റിഎട്ട് ആദ്യമാണെന്നു തോന്നുന്നു, സ്വാമികൾ കരുനാഗപ്പള്ളിയിൽ താഴത്തോടത്തു വന്നിട്ടുള്ളതായി അറിയുവാനിടയായി. അടുത്ത ദിവസം തന്നെ താഴത്തോട്ടത്തു പോയി സ്വാമികളെ ദർശനം നടത്തണമെന്ന് ഞങ്ങൾ തീരുമാനിച്ചു. രാവിലെ യാത്രയ്ക്കു ഭാവിച്ചപ്പോൾ നീണ്ടകര സ്വദേശി കൊച്ചുപിള്ള ആശാരിയെന്നയാളും കൂടി ഞങ്ങളോടൊപ്പം വരുന്നതിന് ആഗ്രഹം പ്രകടിപ്പിച്ചു. കൊച്ചുപിള്ള ആശാരി ഒരു പരിഷ്കൃത ശില്പിയാണ്. സംസ്കൃതത്തിൽ സാമാന്യമായ വ്യുൽപത്തിയുള്ള ആളും മലയാളത്തിൽ ചെറിയ ചെറിയ കവിതകൾ രചിച്ചിട്ടുള്ളയാളുമാണ്. അല്പം സംഗീതവുമുണ്ട്. ഗഞ്ചിറ, മൃദംഗം മുതലായ വാദ്യോപകരണങ്ങൾ നന്നായി വായിക്കും. എല്ലാവിധത്തിലും ഒരു കലാരസികനാണ്.

ഞങ്ങൾ മൂന്നുപേരുംകൂടി സ്വാമികളെ കാണുന്നതിനുവേണ്ടി തിരിച്ചു. പതിനൊന്നുമണിയോടുകൂടി താഴത്തോട്ടത്തെത്തി. സംസ്കാരസമ്പന്നനും ഉദാരമതിയുമായ താഴത്തോട്ടത്തു കാരണവർ വീട്ടുമുററത്തു നില്പുന്നുണ്ടായിരുന്നു. അദ്ദേഹം കിഴക്കുവശത്തെ കെട്ടിടത്തിന്റെ തളത്തിൽ ഞങ്ങളെ സ്വീകരിച്ചിരുത്തി. സൽക്കാരങ്ങൾക്കുശേഷം സ്വാമികൾ വിശ്രമിച്ചിരുന്ന മുറിയിലേക്കു ഞങ്ങളെ കൂട്ടിക്കൊണ്ടുപോയി. ഞങ്ങൾ മുറിയിൽ കയറി തിരുവടികളെ വന്ദിച്ചു.

സ്വാമികൾ സോഫയിൽ മലർന്നുകിടക്കുകയായിരുന്നു. ഞങ്ങളെ കണ്ടപ്പോൾ കയ്യുയർത്തി ആശീർവദിച്ചു. തേജോമയമായ ആ മുഖത്തേക്ക് നോക്കി ഞങ്ങൾ നിർന്നിമേഷരായ് നിന്നു. കരുണാപൂർണ്ണമായ നയനങ്ങൾ, നരച്ചു നീണ്ടതാടി, ഉയർന്നു വിസ്തൃതമായ നെററിത്തടം, മന്ദസ്മേരാഭമായ മുഖഭാവം. അഭൌമവും പാവനവുമായ ഒരു വികാരവിശേഷത്തിന് വിധേയരായി ഞങ്ങൾ ആ മഹൽ സന്നിധിയിൽ കൈകൂപ്പി നിന്നു.

കാരണവർ ഞങ്ങളെ സ്വാമികൾക്കു പരിചയപ്പെടുത്തി. എഴുന്നേററിരുന്ന് കുശലങ്ങൾ അന്വേഷിച്ചു. കൊച്ചുപിള്ള ആശാരിയുടെ മുഖത്തേക്കു നോക്കി ഒരു ഗഞ്ചിറ ശരിയാക്കി തരാമോ എന്നു ചോദിച്ചു. അങ്ങനെ ചെയ്യാമെന്ന് ആശാരി വിനയപൂർവ്വം അറിയിച്ചപ്പോൾ സ്വാമികൾ പറഞ്ഞു:

"എൻെറ ഈ കൈപ്പത്തിയുടെ വലി പ്പമുണ്ടായിരിക്കണം. എത്ര ദിവസത്തി നകം കൊണ്ടുവരും?" ആശാരി ഒരാഴ്ച അവധി ചോദിച്ചു. "ശരി" എന്നു് അനുജ്ഞ നൽകി.

ഞങ്ങൾ അന്നുതന്നെ തിരിച്ചുപോന്നു. പോന്നതിനു ശേഷവും ആ രൂപം മന സ്സിൽനിന്നു മാഞ്ഞില്ല. കൊച്ചുപിള്ള ആശാരിയെക്കൊണ്ടു് അന്നു പറഞ്ഞിരു ന്നതുപോലെ ഗഞ്ചിറ പണിതീർപ്പിച്ചു, അതിനു് തോലും ജാലരും വച്ചു. ഒരാ ഴ്ചയ്ക്കകംതന്നെ മൂവരുംകൂടി വീണ്ടും സ്വാ മികളെപ്പോയി കണ്ടു. കടലാസ്സിൽ പൊതിഞ്ഞു് ഭദ്രമായ് വച്ചിരുന്ന ഗഞ്ചി റ സ്വാമികളുടെ മുന്നിൽ കാഴ്ചവച്ചു് ആശാരി നമസ്കരിച്ചു. വർദ്ധിച്ച സ ന്തോഷത്തോടെ സ്വാമികൾ ഗഞ്ചിറ കയ്യിലെടുത്തു് കടലാസ്സുപൊതി മാററി. ഗഞ്ചിറ ഇടതുകയ്യിൽ അല്പം ഉയർത്തിപ്പി ടിച്ചു് അതിൽ തെല്ലുനേരം ദൃഷ്ടി ഉറപ്പി ച്ചിരുന്നിട്ടു് വലതു കൈകൊണ്ടു് നല്ല ഊക്കിൽ ഒരടിയടിച്ചു. അന്തരീക്ഷം ഒന്നു മുഴങ്ങി. സ്വാമികൾ സംതൃപ്തി സൂചകമായി ഒന്നു മൂളി. പിന്നെ അര മണിക്കൂറോളം ഗഞ്ചിറ വായന നടന്നു. അതിനിടയിൽ ഗഞ്ചിറയിൽ ചെയ്ത താ ളപ്രയോഗങ്ങൾ ഒന്നുംതന്നെ പറഞ്ഞ റിയിക്കുവാൻ സാദ്ധ്യമല്ല. അവിടെ കൂടിയവർ കൈകെട്ടി വിനീതരായി ശ്രദ്ധിച്ചുകൊണ്ടു് നിന്നു. എന്തെല്ലാം ധ്വനിപ്രകടനങ്ങളാണു് അന്നു് കേൾ ക്കാൻ കഴിഞ്ഞതു്! തെക്കേഇൻഡ്യയി ലെ ഗഞ്ചിറാ വിദഗ്ദ്ധനെന്നു് പ്രസി ദ്ധനായ ദക്ഷിണാമൂർത്തിയുൾപ്പെട്ട വലി യ പാട്ടുകച്ചേരികൾ ഞാൻ കേട്ടിട്ടുണ്ടു്. ചിട്ടപ്രകാരം തനി ആവർത്തനം വരു മ്പോൾ അവരവരുടെ സംഗീതോപകര ണങ്ങളിൽ എല്ലാ വൈദഗ്ദ്ധ്യവും സദ സ്സിൽ പ്രയോഗിച്ചു കാണിക്കും. അതു് ദൂരദേശങ്ങളിൽ തന്നെപോയി പലപ്പോ ഴും ഞാൻ കേട്ടിട്ടുണ്ടു്. പക്ഷേ ഇത്ര ഗംഭീരമായ ഒരു പ്രയോഗപാടവം എ ങ്ങും ആരിൽനിന്നും കേട്ടിട്ടില്ല. ഗഞ്ചി റവായനകഴിഞ്ഞു് സ്വതഃസിദ്ധമായ സന്തോഷഭാവത്തോടെ അദ്ദേഹം ഞ ങ്ങളെ ഒന്നു നോക്കി.

"കൊള്ളാം നന്നായിരിക്കുന്നു. എ ൻെറ ഉദ്ദേശംപോലെതന്നെ എല്ലാം ഒത്തിട്ടുണ്ടു്."

കുറച്ചുനേരംകൂടി സംസാരിച്ചിട്ടു് സോഫയിൽ കിടന്നു. ഞങ്ങളെല്ലാം മുറിക്കുവെളിയിൽ പോന്നു. ഈ അമാ നുഷപാടവത്തെക്കുറിച്ചു് ഓരോന്നു പ റഞ്ഞുകൊണ്ടു് വെളിയിൽ ഇരുന്നു. സ്വാമികളെ പന്മനയ്ക്കു ക്ഷണിച്ചുകൊ ണ്ടുപോകുന്നതിനുള്ള മാർഗ്ഗത്തെപ്പററി ഞാനും ശങ്കുപ്പിള്ളജ്യേഷ്ഠനുമായ് ആലോ ചിച്ചു. ഞങ്ങളുടെ ആഗ്രഹം താഴത്തോ ട്ടത്തു കാരണവരെയും അറിയിച്ചു. ഞങ്ങ ളൊരുമിച്ചു് വീണ്ടും സ്വാമികളുടെ സ മീപം ചെന്നു. കാരണവരിൽനിന്നും ഞങ്ങളുടെ അഭിലാഷം അറിഞ്ഞപ്പോൾ വഴിയുടെ ദൂരവും മററു സൌകര്യങ്ങളു മെല്ലാം ഞങ്ങളോടു ചോദിച്ചറിഞ്ഞു. "ശരി, വന്നുകളയാം" എന്നു് സദയം സമ്മതിച്ചു. എന്നാണെന്നുള്ള കാര്യം താൻ അറിയിക്കാമെന്നു് കാരണവരും പറഞ്ഞു. അങ്ങനെ സ്വാമികളോടും കാരണവരോടും യാത്രചോദിച്ചു് ഞ ങ്ങൾ തിരിച്ചുപോന്നു.

കുറേദിവസം കഴിഞ്ഞപ്പോൾ സ്വാ മികൾ ശ്രീവർദ്ധനത്തു് എസ്സ്. എൻ. കൃഷ്ണപിള്ള അവർകളുടെ വസതിയിലേ ക്കു പോയി. ഏഴെട്ടു ദിവസം അവിടെ താമസിച്ചു. സ്വാമികൾ പന്മനയ്ക്കു വരുന്നതിനു തയ്യാറായിരിക്കുന്നുവെന്നും കൂട്ടിക്കൊണ്ടുപോകുന്നതിനു് ആൾ ചെ ല്ലണമെന്നും കാണിച്ചു് താഴത്തോട്ടത്തു കാരണവരുടെ ഒരു കത്തു് ശങ്കുപ്പിള്ള ജ്യേഷ്ഠനു കിട്ടി. ഞങ്ങൾ ഇതിനെപ്പ ററി ആലോചിച്ചു വേണ്ട നടപടികൾ ആസൂത്രണം ചെയ്തു. ഈ അവസരത്തിൽ തയ്യിൽ കൃഷ്ണപിള്ളയും ഉണ്ടായിരുന്നു. ദേശീയവും പ്രാദേശികവുമായ എല്ലാ

പ്രശ്നങ്ങളിലും ആത്മാർത്ഥതയോടെ ഇടപെട്ടിരുന്ന സ്വഭാവശുദ്ധിയുള്ള ഒരു സുഹൃത്തായിരുന്നു കൃഷ്ണപിള്ള. ശങ്കപ്പിള്ള ജ്യേഷ്ഠനെക്കാൾ മുമ്പേ ശ്രീ കൃഷ്ണപിള്ള ഇഹലോകവാസം വെടിഞ്ഞു. ഞാൻതന്നെ പോയി സ്വാമികളെ കൂട്ടിക്കൊണ്ടു വരണമെന്നും പന്മന നടത്തേണ്ട എല്ലാ കാര്യങ്ങളും ശങ്കപ്പിള്ളജ്യേഷ്ഠനും കൃഷ്ണപിള്ളയുംകൂടി നടത്തണമെന്നും ആയിരുന്നു തീരുമാനം. അതനുസരിച്ചു് ഞാൻ അപ്പോൾതന്നെ താഴത്തോട്ടത്തു ചെന്നു് കാരണവരെയും കൂട്ടിക്കൊണ്ടു് ശ്രീവർദ്ധനത്തെത്തി, സ്വാമികളെ സന്ദർശിച്ചു. അടുത്തദിവസം സന്ധ്യകഴിഞ്ഞു് പന്മനയ്ക്കു തിരിക്കാമെന്നു തീരുമാനിച്ചു. സ്വാമികൾ മിക്കവാറും രാത്രിയിലാണു യാത്ര ചെയ്തിരുന്നതു്. വെയിൽ അദ്ദേഹത്തിനു് അസഹ്യമായിരുന്നു. ശ്രീവർദ്ധനത്തെ വക സർക്കീട്ടുവള്ളമുണ്ടു്. അതിൽ അടുത്ത ദിവസം രാത്രി ഒൻപതു മണിക്കുശേഷം ഞങ്ങൾ യാത്രതിരിച്ചു. സ്വാമികളെ യാത്രയാക്കുന്നതിനു് വള്ളക്കടവുവരെ ധാരാളം ആളുകളുണ്ടായിരുന്നു. വള്ളത്തിൽ ഒരു സോഫായിട്ടു് കിടക്ക തയ്യാറാക്കിയിരുന്നതുകൊണ്ടു് യാത്ര സുഖകരമായി. നാലുമണിയോടുകൂടി പന്മന "ഉപ്പുകുന്നു്" വള്ളക്കടവിൽ എത്തി. അവിടെനിന്നും നടന്നു് നേരം വെളുക്കും മുൻപു് കുമ്പളത്തുചെന്നുചേർന്നു. ശങ്കപ്പിള്ളജ്യേഷ്ഠനും മററു പലരും ഞങ്ങളെ പ്രതീക്ഷിച്ചു് നിന്നിരുന്നു. അന്നു് കുമ്പളത്തുതന്നെ കഴിഞ്ഞു. അവിടെ വെയിലിൻെറ ചൂടു് അസഹ്യമായി തോന്നിയതിനാൽഅടുത്തദിവസം സമീപത്തുള്ള മനയിൽ കാവിൽ പകൽ സമയം കഴിച്ചുകൂട്ടാമെന്നു് തീരുമാനിച്ചു. കാവിനകം വൃത്തിയാക്കി കിടക്കുന്നതിനു് കട്ടിലും കിടക്കയും സൌകര്യപ്പെടുത്തി. മനയിൽകാവു് വൃക്ഷനിബിഡമായിരുന്നെങ്കിലും ഒരു തട്ടുപന്തൽ കൂടി ഇട്ടു് വെയിലിൻെറ നിഴൽപോലും മറച്ചിരുന്നു. ദൂരെ നാലുഭാഗത്തും മരക്കൊമ്പുകൾമുറിച്ചു് കെട്ടിത്തൂക്കിയിരുന്നതുകൊണ്ടു് ഒട്ടും ചൂടു തോന്നിയില്ല.

രാവിലെ ദിനചര്യകൾ കഴിഞ്ഞു് ഏഴുമണിക്കു മുമ്പായി കാവിൽ എത്തും. പിന്നെ ആറുമണി കഴിഞ്ഞേ കുമ്പളത്തേക്കു വരികയുള്ളൂ. കാവും പരിസരവും സ്വാമികൾക്കു് വളരെ ഇഷ്ടപ്പെട്ടു. മിക്കവാറും സമയം കട്ടിലിൽ മലർന്നുകിടക്കയായിരുന്നു പതിവു്. കിടക്കുമ്പോൾ കണ്ണടച്ചുകൊണ്ടു് ഇരുവശത്തേക്കും തല ഉരുട്ടുന്നതു കാണാം. ആഹാരം കുമ്പളത്തുനിന്നും കൊണ്ടുവരും. മത്സ്യമാംസങ്ങൾ പാകം ചെയ്യുന്ന വീടുകളിൽനിന്നു് എന്തെങ്കിലും കഴിക്കുന്നതു് ഹിതമായിരുന്നില്ല. ശ്രീവർദ്ധനത്തുവച്ചു് എന്നെകണ്ടതുമുതൽ ആവശ്യങ്ങൾക്കു പലപ്പോഴും എന്നെ വിളിച്ചു് നിർദ്ദേശങ്ങൾതരിക പതിവായിരുന്നു. കുമ്പളത്തു വന്നദിവസം രാവിലെ കാപ്പിക്കുള്ള പലഹാരങ്ങൾ ഞാനും വേറൊരാളുമായി കൊണ്ടുചെന്നു. ഞാൻ അടുത്തുനിന്നു് വിളമ്പിക്കൊടുത്തു. ആഹാരം കഴിക്കുന്നതിനിടയിൽ സ്വാമികൾ എന്നോടുചോദിച്ചു.

"നാണുപിള്ള നാക്കേവയ്ക്കാനുള്ളതു് ഉപയോഗിക്കുമോ?". സ്വാമികളുടെ ഉദ്ദേശം എനിക്കു മനസ്സിലായി. ഞാൻ മത്സ്യമാംസങ്ങളൊന്നും ഉപയോഗിക്കയില്ല എന്നു മറുപടിപറഞ്ഞു. "എത്ര നാളായു് ഉപയോഗിക്കാതിരുന്നിട്ടു്?"

"മൂന്നുനാലു കൊല്ലമായി."

"ഓഹോ നന്നായി. എനിക്കു് വിളമ്പിത്തരുന്നതിനു് നാണുപിള്ളമതി." ശങ്കപ്പിള്ളജ്യേഷ്ഠൻ വാതലിനു വെളിയിൽ ഇതെല്ലാം ശ്രദ്ധിച്ചുനില്പുണ്ടായിരുന്നു. അദ്ദേഹം വാതലിൽകൂടി അകത്തേക്കു നോക്കിയപ്പോൾ സ്വാമികൾ പറഞ്ഞു.

"എൻെറ കാര്യങ്ങളെല്ലാം ഞാൻ നാണുപിള്ളയെ ഏല്പിച്ചിരിക്കുകയാണു്."

ഒരു പുഞ്ചിരികൊണ്ടു് ശംകുപ്പിള്ളജ്യേഷ്ഠൻ സമ്മതം പ്രകടിപ്പിച്ചു. അന്നുമുതൽ ആഹാരം വിളമ്പിക്കൊടുക്കുന്നതും മററു് അത്യാവശ്യകാര്യങ്ങൾ നിർവ്വഹിക്കുന്നതും ഞാനായിരുന്നു.

അക്കാലത്തു് സ്വാമികളെ കാണുന്നതിനും സംഭാഷണങ്ങൾ കേൾക്കുന്നതിനും ദിവസംതോറും നിരവധി ആളുകൾ വന്നുകൊണ്ടിരുന്നു. നായർസർവ്വീസ്സൊസൈററിയുടെ അനിഷേധ്യ നേതാവും വിദ്യാസമ്പന്നനും സംസ്കാരമതിയുമായ എം. എൻ. നായർ പലദിവസങ്ങളിലും വന്നു സ്വാമികളെ കാണുകയും അനേകം വിഷയങ്ങളെപ്പററി ചോദിച്ചറിഞ്ഞു് പോവുകയും പതിവായിരുന്നു. രാമചന്ദ്രവിലാസം മഹാകാവ്യത്തിന്റെ കർത്താവും തികഞ്ഞ പണ്ഡിതനുമായ അഴകത്തു പത്മനാഭക്കുറുപ്പു്, കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാന്റെ പ്രധാന ശിഷ്യൻ മുൻഷി ശംകുപ്പിള്ളസാർ തുടങ്ങിയ പ്രസിദ്ധരായ പല പണ്ഡിതന്മാരും സ്വാമി സന്നിധിയിലെത്തി സംശയ നിവൃത്തിവരുത്തിയിരുന്നു. പണ്ഡിതസാർവ്വഭൌമനും അധൃഷ്യപ്രതിഭാശാലിയുമായിരുന്ന കരിങ്ങാട്ടിൽ ശ്രീ. പപ്പുപിള്ളശാസ്ത്രികൾ സ്വാമികളെ പരിചയപ്പെട്ടതിനുശേഷം അവിടുത്തെ ഒരു നിത്യസന്ദർശകനായി മാറി.

പ്രകൃതിയിലുള്ള സമസ്ത ജീവജാലങ്ങളോടും ഒരു സമ്യക്ബന്ധത്തിലേപ്പെടാൻ സ്വാമികൾക്കു കഴിഞ്ഞിരുന്നുവെന്നു് അക്കാലത്തു് എനിക്കു ബോധ്യപ്പെട്ടിട്ടുണ്ടു്. ക്ഷുദ്ര ജീവികൾക്കുപോലും അദ്ദേഹത്തിന്റെ ഇംഗിതം മനസ്സിലാക്കാൻ കഴിഞ്ഞിരുന്നു. ദുഷ്ടജന്തുക്കൾപോലും സ്വമേധയാ അദ്ദേഹത്തെ അനുസരിച്ചിരുന്നു.

ഒരിക്കൽ സ്വാമികൾ മനയിൽകാവിൽ വിശ്രമിക്കുന്ന സമയത്തു് ഒരു വലിയ ചേര വന്നു കയറുന്നതും അവിടെ കൂടിയിരുന്ന ആളുകൾ ഭയന്നു മാറുന്നതും സ്വാമികൾ കണ്ടു. ആ ജന്തുവിനെ അരികത്തേക്കു വിളിച്ചു. അതു് സാവധാനം ഇഴഞ്ഞുചെന്നു് സ്വാമികൾ കിടന്ന കട്ടിലിനോടടുത്തപ്പോൾ അവിടെ കിടന്നുകൊള്ളാൻ ആജ്ഞാപിച്ചു. അതു് കട്ടിലിനു കീഴിൽ ചുരുണ്ടുകൂടി. ഏകദേശം ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ അതിനോടു് പൊയ്ക്കൊള്ളാൻ ആജ്ഞാപിച്ചു. അതു് സാവധാനം ഇഴഞ്ഞു് കാട്ടിലേക്കു പോകയും ചെയ്തു.

മനുഷ്യരെ വളരെ ശല്യപ്പെടുത്തുന്ന ഒരുതരം കാട്ടെറുമ്പു് മനയിൽ കാവിൽ ധാരാളമായി ഉണ്ടായിരുന്നു. ഒരുദിവസം ആളുകൾ നില്ക്കുന്ന സ്ഥലത്തേക്കു് അവ പററം പററമായു് ഇഴഞ്ഞുചെന്നു. ആളുകൾ ദൂരെ മാറി.

"എന്തിനാണു് അവക്കുപദ്രവമുണ്ടാക്കുന്നതു്? നിങ്ങളെല്ലാം ഇങ്ങോട്ടുപോരിൻ" എന്നു് സ്വാമികൾ കല്പിച്ചു.

അവ വരിവരിയായു് ഇഴഞ്ഞു് സ്വാമികളുടെ കിടക്കയ്ക്കരികിൽ എത്തി. ഏതാണ്ടൊരുസെൻറു സ്ഥലം ആ ജീവികളെക്കൊണ്ടു നിറഞ്ഞു. സ്വാമികൾ കുറേ നെല്ലരിവരുത്തി അവയ്ക്കിടയിൽ വിതറി.

"ഇനി നിങ്ങൾ തിരിച്ചു പൊയ്ക്കൊള്ളിൻ" എന്നു് അനുജ്ഞകിട്ടിയതോടെ അവ വരിയായി ഇഴഞ്ഞു് കാട്ടിനുള്ളിലേക്കു് പോയി.

പിന്നൊരിക്കൽ ഒരു പത്തിയുള്ള പാമ്പു് കാവിൽനിന്നും വെളിയിലേക്കിഴഞ്ഞുവരുന്നതു് ആളുകൾ കണ്ടു. വിവരം അറിഞ്ഞപ്പോൾ സ്വാമികൾ പാമ്പിനെ വിളിച്ചു. പാമ്പു് പത്തിതാഴ്ത്തി സ്വാമികളുടെ സമീപമെത്തി.

"ഇവിടെ ഇരുന്നുകൊള്ളൂ" എന്നാജ്ഞാപിച്ചതനുസരിച്ചു് സർപ്പം കട്ടിലിൽ കയറി ചുരുണ്ടുകിടന്നു. ഒന്നുരണ്ടു

മണിക്കൂർ കഴിഞ്ഞപ്പോൾ "എന്താണു് പോകണമെങ്കിൽ പോകാം" എന്നനുമതി നൽകി. ആ ജന്തു താഴെ ഇറങ്ങി സാവധാനം ഇഴഞ്ഞു് കാട്ടിനുള്ളിൽ മറഞ്ഞു.

ഇതെല്ലാം ഞാനും മററനവധി ആളുകളും കണ്ടിട്ടുള്ളതാണു്. ഇങ്ങനെ അനേകവിധ സിദ്ധികൾ സ്വാമികൾ പലസ്ഥലത്തുവച്ചും വെളിപ്പെടുത്തിയതായി അറിയാം. ഒരിക്കൽ നന്ത്യാരു വീട്ടിൽവച്ചു് നരസിംഹത്തിനെ പ്രത്യക്ഷപ്പെടുത്തിക്കൊടുത്തതു്; ആലുവാ ആററിൽ വെള്ളത്തിനുമീതേ നടന്നതു്; തിരുവനന്തപുരത്തുവച്ചു് പട്ടികളെക്കൂട്ടിക്കൊണ്ടുചെന്നു് സദ്യകൊടുത്തതു്; റാവുസാഹിബ്ബ് ഒ. എം. ചെറിയാൻെറ സാന്നിധ്യത്തിൽ ശംഖുംമുഖം കടപ്പുറത്തുവച്ചു് കാക്കകളെ വിളിച്ചുകൂട്ടിയതു് എന്നിവ അവയിൽ ചിലതാണു്.

എന്നാൽ ഈ സിദ്ധിപ്രകടനങ്ങൾ സ്വാമികൾക്കു് അശേഷം ഇഷ്ടമുള്ള കാര്യമല്ലെന്നു് സംഭാഷണങ്ങളിൽനിന്നും മനസ്സിലായിട്ടുണ്ടു്. ഭക്തന്മാരുടെ താല്പര്യപ്രകാരം ചിലപ്പോൾ ചിലതു് പ്രത്യക്ഷപ്പെടുത്തിയിട്ടുണ്ടെന്നു മാത്രം.

മഠയിൽ കാവിനു കിഴക്കുവശം അന്നു് മറെറാരു കാവുണ്ടായിരുന്നു. അവിടം ഒന്നു കാണണമെന്നു പറഞ്ഞതനുസരിച്ചു് ശങ്കുപ്പിള്ള ജ്യേഷ്ഠനും ഞാനും സ്വാമികളുമായി അവിടെ ചെന്നു. സ്വാമികൾ അവിടമെല്ലാം ഒന്നു ചുററിനോക്കിയിട്ടു് "നമുക്കു് അവസാനത്തേക്കു് ഈ സ്ഥലം മതി"യെന്നു് പറഞ്ഞു. ആ സ്ഥലത്താണു് ഇന്നത്തെ പന്മന ആശ്രമവും സമാധിക്ഷേത്രവും സ്ഥിതിചെയ്യുന്നതു്.

ആറേഴുമാസത്തെ താമസത്തിനുശേഷം സ്വാമികൾ തിരുവനന്തപുരത്തേക്കുപോയി. വഞ്ചിയൂർ ചാഞ്ഞാംവീട്ടിൽ മാധവൻപിള്ളയുടെ വസതിയിൽ താമസമായിരുന്ന കാലത്തു് സ്വാമികളെ കാണാൻ ചെന്ന ശിഷ്യരോടും മററുള്ളവരോടും "ഇനി തമ്മിൽ കാണാൻ സാധിക്കയില്ല അതുകൊണ്ടു് അവസാനയാത്രചോദിച്ചു് പിരിഞ്ഞുകൊള്ളുക" എന്നു് അറിയിച്ചു. ധാരാളം ആളുകൾ സ്വാമികളെക്കണ്ടു് നമസ്കരിച്ചു് കണ്ണീരോടുകൂടി യാത്രപറഞ്ഞു. അങ്ങനെ കഷ്ടിച്ചു് ഒരുമാസം കഴിയും മുമ്പു് സ്വാമികളുടെ ഒരു എഴുത്തു് ശംകുപ്പിള്ളജ്യേഷ്ഠനു കിട്ടി. ഉടനെതന്നെ പന്മനയ്ക്കു തിരിക്കാൻ തയാറായിരിക്കുന്നു; താമസിയാതെ വരണം എന്നായിരുന്നു കത്തു്. സ്വാമികളെ ഇങ്ങോട്ടുകൂട്ടിക്കൊണ്ടുപോരുന്നതിനു് ഞാൻ തന്നെ ഉടനെ തിരുവനന്തപുരത്തു പോകണമെന്നു് ശങ്കുപ്പിള്ളജ്യേഷ്ഠൻ എന്നോടു നിർദ്ദേശിച്ചു. അതനുസരിച്ചു് ഞാൻ അന്നുതന്നെ തിരുവനന്തപുരത്തേയ്ക്കു് യാത്രയായി. വഞ്ചിയൂർ ചാഞ്ഞാംവീട്ടിൽ ചെന്നു് സ്വാമികളെക്കണ്ടു.

"എന്താ തയാറായാണോ വന്നതു്"– സ്വാമികളുടെ ചോദ്യം. "അഭിപ്രായം പോലെ എല്ലാം തയാറാക്കിക്കൊള്ളാം. എങ്ങനെയെന്നുള്ളതു് അറിയിക്കണം."

"നമുക്കു് യാത്രയ്ക്കു വള്ളം മതി. വള്ളം ആകുമ്പോൾ യാത്ര സുഖമായിരിക്കുമല്ലൊ. അതു മതി."

ഈ സമയത്തു് സ്വാമികളുടെ ഗൃഹസ്ഥശിഷ്യന്മാരിൽ ഒരാളായ കരിമ്പുവിളാകം ഗോവിന്ദപ്പിള്ള അവർകൾ ഉണ്ടായിരുന്നു. അദ്ദേഹവും മററനേകം പേരും അന്ത്യയാത്ര പറയാൻ നിൽക്കുന്നുണ്ടു്. ഞാൻ ഉടനേതന്നെ പോയി വൃത്തിയുള്ള ഒരു നല്ല വള്ളം ഏർപ്പാടു ചെയ്തു. അടുത്ത ദിവസം സന്ധ്യ കഴിഞ്ഞു് യാത്ര തീരുമാനിച്ചു. സ്വാമികളോടൊന്നിച്ചു യാത്രയ്ക്കു് പടിഞ്ഞാറേക്കൊല്ലത്തുള്ള പി. കെ. നാരായണനുണ്ണിത്താനും, തിരുവടികളുടെ സന്തത സഹചാരിയായ പത്മനാഭപ്പണിക്കരും ഉണ്ടായിരുന്നു. ആളുകൾ കൂട്ടമായി വള്ള

ക്കടവുവരെ വന്ന യാത്രയാക്കി. കട വിൽനിന്നും വള്ളം വിട്ട് അരമണിക്കൂർ കഴിഞ്ഞപ്പോൾതന്നെ എല്ലാവരും ഉറക്കമായി. രാവിലെ 11 മണിയോടുകൂടി വള്ളം വക്കലക്കടവിൽ അടുത്തു.

എല്ലാവരും വെളിയിൽ ഇറങ്ങി കാപ്പികുടി മുതലായ ആവശ്യങ്ങൾ നടത്തി. വീണ്ടും വള്ളത്തിൽ കയറി അല്പം കഴിഞ്ഞപ്പോൾ കുളത്തൂർ ആശ്രമത്തിലെ ശ്രീ സ്വയംപ്രകാശിനി യോഗിനിയമ്മ തിരുവടികൾ സ്വാമികളെ കാണുന്നതിനു് കടവിൽ വന്നു. യോഗിനിയമ്മ ഒരു കൂടയിൽ കുറേ ഓറഞ്ചും മററു പഴങ്ങളും എടുത്തുകൊണ്ടു് വള്ളത്തിൽ കയറി അവ സ്വാമികളുടെ മുമ്പിൽ സമർപ്പിച്ചു് മുട്ടുകുത്തി നമസ്കാരം ചെയ്തു. രണ്ടുപേരിലും ഒന്നുപോലെ ഒരു പ്രസന്നത കാണാമായിരുന്നു. സ്വാമികൾ പറഞ്ഞു:- "തിരുവനന്തപുരത്തുനിന്നു വരുന്നു. യാത്ര തീരുമാനിച്ചു പോകയാണു്."

യോഗിനിയമ്മയുടെ കണ്ണുകൾ നിറഞ്ഞു. സ്വാമികൾ വീണ്ടും ചോദിച്ചു. "എങ്ങനെ അറിഞ്ഞു. ഇവിടെ എന്നെ വന്നു കാണുവാൻ എങ്ങനെ സാധിച്ചു?"

"വള്ളക്കടവിൽ ഉണ്ടെന്നു് ഇവിടെ എന്റെ ഒരു ശിഷ്യന്റെ വീട്ടിൽവച്ചറിഞ്ഞു. അങ്ങനെ വന്നതാണു്."

കുറച്ചുനേരം കുശലപ്രശ്നങ്ങൾ നടന്നശേഷം യോഗിനിയമ്മ യാത്രപറഞ്ഞു് വെളിയിൽ ഇറങ്ങി. അപ്പോഴും കണ്ണുനീർ തുടയ്ക്കുന്നുണ്ടായിരുന്നു. വള്ളം കടവിൽനിന്നും തള്ളി കുറേദൂരം പോയപ്പോൾ ഏതോ ചിന്തയിൽനിന്നും ഉണർന്നവണ്ണം സ്വാമികൾ ഞങ്ങളോടു പറഞ്ഞു: "ഇനി വേഷമിട്ട കൂട്ടത്തിൽ ഇതുകൂടിയേ ഉള്ളൂ." ഉണ്ണിത്താൻ, യോഗിനിയമ്മയെപ്പററി സ്വാമികളോടു ചോദിച്ചു. അമ്മയുടെ പേരും ആശ്രമവുമെല്ലാം പറഞ്ഞുകൊടുത്തു. "ഈ പ്രായത്തിനകം നല്ല രീതിയിൽ അനുഷ്ഠാനങ്ങളും യോഗാഭ്യാസമുറകളും ശീലിച്ചു്, ആത്മസാക്ഷാത്കാരം കൈവന്ന പുണ്യശാലിനി" എന്നു പറഞ്ഞു.

ഞങ്ങൾ അടുത്ത ദിവസം രാവിലെ പ്രാക്കുളത്തെത്തി. ശങ്കുപ്പിള്ള ജ്യേഷ്ഠൻ കൊല്ലത്തു് ഞങ്ങളെ പ്രതീക്ഷിച്ചു് തോട്ടിൻകടവിൽ കാത്തുനിന്നിരുന്നു. അദ്ദേഹത്തിന്റെ നിർദ്ദേശമനുസരിച്ചാണു് പ്രാക്കുളത്തേക്കു പോയതു്. ഒന്നരണ്ടാഴ്ച പ്രാക്കുളത്തു് കായൽവാരത്തുബംഗ്ലാവിൽ താമസിച്ചു. ശങ്കുപ്പിള്ള ജ്യേഷ്ഠന്റെ മൂത്ത സഹോദരൻ പ്രാക്കുളം പരമേശ്വരൻപിള്ളയെന്ന മാന്യന്റെ മേൽനോട്ടത്തിൽ എല്ലാ കാര്യങ്ങളും ഏററവും ഭംഗിയായി നടന്നിരുന്നു. അവിടെ ചെന്നു് രണ്ടുമൂന്നുദിവസം കഴിഞ്ഞപ്പോൾ സ്വാമികളുടെ ആത്മീയശിഷ്യൻ ശ്രീനാരായണഗുരുസ്വാമികൾ സ്വാമികളെ കാണുന്നതിനു വന്നു. സ്വാമികൾ വിശ്രമിച്ചിരുന്നതു് മുകളിലത്തെ നിലയിലുള്ള ഒരു വിശാലമായ മുറിയിലാണു്. ഗുരുസ്വാമികൾ മുകളിൽ വന്നു് സ്വാമികളെ നമസ്കരിച്ചു. പ്രാക്കുളത്തുള്ള ഈഴവപ്രമാണികളിൽ പലരും അദ്ദേഹത്തോടൊന്നിച്ചുണ്ടായിരുന്നു.

"ഒരാഴ്ചയായി ഇവിടെയാണു്. ആരോ വന്നു പറഞ്ഞു സ്വാമികൾ ഇവിടെ വന്നിട്ടുണ്ടെന്നു്. നല്ല സുഖമില്ലെന്നും അറിഞ്ഞു. അങ്ങനെ വന്നതാണു്" എന്നു് നാണുഗുരുസ്വാമികൾ പറഞ്ഞു. നാണുഗുരുസ്വാമികളുടെ മുഖത്തേക്കു നോക്കി സ്വാമിതിരുവടികൾ ഫലിതമായി "പാർവ്വത്യകാർ ഉദ്യോഗമാണു് ഇപ്പോൾ എന്നു് ആരോ പറഞ്ഞുകേട്ടല്ലോ—പണം പിരിക്കുന്നുവെന്നു്" എന്നു പറഞ്ഞു. നാണുഗുരുസ്വാമികൾ ഒന്നും മറുപടി പറഞ്ഞില്ല. ചട്ടമ്പിസ്വാമികൾ കിടന്നിരുന്ന കട്ടിലിന്റെ കാല്ക്കൽ നാണുഗുരുസ്വാമികൾ കൈരണ്ടും മുന്നോട്ടിട്ടു് വിരലുകൾ പിണച്ചു് ആനതശിരസ്കനായി നില്ക്കുകയായിരുന്നു. സ്വാമിതിരുവടികളുടെ മറെറാരു ശിഷ്യനായ വാഴൂർ ആശ്രമാധിപതി തീർത്ഥപാദ

പരമഹംസ സ്വാമികളും, പരമാനന്ദ നാഥൻ എന്നു് ദീക്ഷാനാമം സിദ്ധിച്ച യാളും, മഹാപണ്ഡിതനും വാഗ്മിയു മായ പന്നിശ്ശേരിൽ നാണുപിള്ളയെന്ന പ്രശിഷ്യനും അടുത്തുണ്ടായിരുന്നു. അവി ടെവച്ചു് കുമാരനാശാൻ എഴുതിയ കരു ണയെന്ന പുസ്തകം സ്വതഃസിദ്ധമായ സംഗീത മാധുര്യത്തോടുകൂടി പന്നിശ്ശേ രി രണ്ടുപേരെയും ചൊല്ലിക്കേൾപ്പിച്ചു. എല്ലാവർക്കും വളരെ ആനന്ദവുമുണ്ടായി. കേൾക്കുവാൻ വളരെ ആളുകളുണ്ടായിരു ന്നു. "ആശാൻ എഴുതിയെങ്കിലും നാണു പിള്ളതന്നെ ചൊല്ലണം; എന്നാലേ അ തിന്റെ രസം അറിയൂ" എന്നു് സ്വാ മികൾ പറഞ്ഞു. അന്നു വൈകുന്നേരം സ്വാമിതിരുവടികൾ നടുക്കും, ശ്രീനാ രായണഗുരുസ്വാമികൾ ഇടത്തും, തീർത്ഥ പാദപരമഹംസ സ്വാമികൾ വലത്തു വശത്തും ഇരുന്നു് ഒരു ഫോട്ടോ എടുത്തു. അന്നുതന്നെ നാണുഗുരുസ്വാമികൾ തി രിച്ചുപോകയും ചെയ്തു.

പിന്നീടു് ഒരാഴ്ചയ്ക്കു ശേഷമാണു് പ ന്മനയ്ക്കു തിരിച്ചതു്. വള്ളത്തിലായിരു ന്നു യാത്ര. പന്മന "ഉപ്പുകുന്നു" കടവിൽ ഇറങ്ങി. അന്നു് സ്വാമികൾക്കു് ശരീര ക്ഷീണം വളരെ ഉണ്ടായിരുന്നു. അതു കൊണ്ടു് നടക്കുവാൻ പ്രയാസമായിരു ന്നു. നേരത്തേതന്നെ തയാർചെയ്തിരുന്ന മഞ്ചലിൽ ആണു് സ്വാമികളെ കൊണ്ടു വന്നതു്. പ്രാക്കുളം സി. പത്മനാഭപി ള്ള സ്മാരക വായനശാലയിൽ വിശ്ര മിക്കുന്നതിനു് തയാർചെയ്തിരുന്നു. വായ നശാലയുടെ മുററത്തു് പന്തലിട്ടിരുന്നു. സ്വാമികൾ സ്ഥലത്തുവന്ന വിവരമറി ഞ്ഞു് ആളുകൾ ധാരാളം വരവുതുടങ്ങി. പന്നിശ്ശേരിയും പരമഹംസ സ്വാമിക ളും സ്ഥിരമായി സ്ഥലത്തുതന്നെയുണ്ടു്. ക്ഷീണം ദിനംപ്രതി വർദ്ധിച്ചുകൊണ്ടി രുന്നു. ആഹാരവും കുറഞ്ഞു. അല്പം പാൽമാത്രമായി ഭക്ഷണം. പല ആളു കളും അവരവരുടെ സ്ഥലത്തേക്കു് സ്വാ മികളെ കൊണ്ടുപോകണമെന്നു് ആഗ്ര ഹം പ്രകടിപ്പിച്ചു. സ്വാമികൾ ഒന്നി നും അനുകൂലിച്ചില്ല. പത്മനാഭപ്പണി ക്കരും, പെരുമ്പാവൂർ നാരായണപിള്ള യും, തയ്യിൽ കൃഷ്ണപിള്ളയും, ഞാനും സദാ മുറിക്കകത്തുണ്ടായിരുന്നു. കാലു കൾ കഴയ്ക്കുന്നതുകൊണ്ടു് ഓരോരുത്ത രും സാവധാനത്തിൽ സ്വാമികളുടെ കാ ലുകൾ തടവിക്കൊണ്ടിരുന്നു. അസ്വാ സ്ഥ്യം കൂടുകയല്ലാതെ കുറയുന്നില്ല. കണ്ടു നില്ക്കുന്നവർക്കു് വിഷമം തോന്നി. സ്വാ മികളോടുതന്നെ ഒരാൾ ചോദിച്ചു. "സ്വാമി ഇങ്ങനെ കഷ്ടപ്പെട്ടുമെങ്കിൽ ഞങ്ങളെപ്പോലെയുള്ളവരുടെ കഥയെ ന്താണു്?" "ഈ ശരീരം അനുഭവിച്ചുതീ ക്കാനുള്ള പ്രാരബ്ധകർമ്മങ്ങൾ ഈ ശ രീരത്തോടു കൂടിത്തന്നെ അവസാനിപ്പി ക്കണം. എനിക്കു് ഒരു ക്ഷീണവുമില്ലാ തെവേണമെങ്കിൽ എഴുന്നേററിരിക്കുവാൻ കഴിയും" എന്നു പറഞ്ഞു് സ്വാമികൾ നിഷ്പ്രയാസം എഴുന്നേററിരുന്നു. കുറേ നേരം സംസാരിച്ചു. അതിനുശേഷം കൂ ടെയുണ്ടായിരുന്ന ഞങ്ങളെല്ലാപേരും കി ടക്കണമെന്നു് അപേക്ഷിച്ചു. സ്വാമി കൾ വീണ്ടും കിടക്കയിൽ കിടന്നു. പി ന്നെയും രണ്ടുമൂന്നു ദിവസങ്ങൾ അങ്ങനെ കഴിഞ്ഞു.

1099-ാമാണ്ടു് മേടമാസം 23-ാംനു- 4 മണി സമയം. തനിക്കു് എഴുന്നേല്ക്ക ണമെന്നു് സ്വാമികൾ പറഞ്ഞു. കിട ക്കയുടെ രണ്ടുവശത്തുനിന്നു് ഞങ്ങൾ സ്വാമികളെ സാവധാനത്തിൽ പിടി ച്ചെഴുന്നേല്പിച്ചിരുത്തി. സ്വാമികളുടെ പുറകുവശത്തിരുന്നു് പത്മനാഭപ്പണി ക്കർ തലയണവച്ചു് താങ്ങിയിരുന്നു. കാ ലുകൾ രണ്ടും മടക്കി ചമ്രംപടിഞ്ഞു് പ ത്മാസനസ്ഥനായി വടക്കോട്ടു ദർശന മായി രണ്ടു കൈകളും മടിയിൽ കീഴ് മേൽ വച്ചു് കുറച്ചു സമയം അർദ്ധനിമീ ലിതനായി കഴിഞ്ഞു. കണ്ണുകൾ അടച്ചു എല്ലാം നിശ്ചലമായി. സ്വാമികൾ നിർവ്വികല്പസമാധിയിൽ ലയിച്ചു് ബ്ര ഹ്മൈക്യം പ്രാപിച്ചു.

പന്തലിൽ ഇരുന്ന പരമഹംസ സ്വാമികളും പന്നിശ്ശേരിൽ നാണപിള്ളജ്യേഷ്ഠനും മുറിക്കകത്തു വന്നു് നമസ്കരിച്ചു. ആളുകൾ മുറിയിൽ ഓരോരുത്തരായി കയറി വന്ദിച്ചു് പുറത്തേയ്ക്കു പൊയ്ക്കൊണ്ടിരുന്നു. പിന്നീടു് പരമഹംസ സ്വാമികളും പന്നിശ്ശേരിയും വെളിയിൽ പന്തലിൽ വന്നിരുന്നപ്പോൾ കണ്ണുനീർ തുടച്ചുകൊണ്ടു് പന്നിശ്ശേരി പറഞ്ഞു:

"എന്തൊരു മഹാനഷ്ടമാണു്! സകലതും നിറഞ്ഞ ഇത്ര വലിയ ഒരു മഹാത്മാവിനെ കാണ്മാൻ സാദ്ധ്യമല്ല. ശങ്കരാചാര്യസ്വാമികൾക്കുപോലും ബഹുമുഖമായ ജ്ഞാനവിജ്ഞാനങ്ങൾ ഇത്രത്തോളം സിദ്ധിച്ചിരുന്നില്ല. ആരു സമീപിക്കുന്നുവോ, അവന്റെ കഴിവനുസരിച്ചു് സമാധാനിച്ചുപോരാം. ലോട്ടാ കൊണ്ടുപോകുന്നവനു് അതു നിറച്ചു കൊണ്ടുപോരാം. മൊന്ത കൊണ്ടുപോകുന്നവനു് അതു നിറച്ചു പോരാം. കുട്ടകമാണെങ്കിൽ അതു നിറയ്ക്കാം. അതുകൊണ്ടു് സമുദ്രത്തിലെ ജലത്തിന്റെ ആഴവും അളവും അക്കറിയാൻ കഴിയും! ജ്ഞാന വിജ്ഞാന പാരാവാരമായിരുന്നു." ഇതു പറയുന്ന അവസരത്തിലും കണ്ണുനീർ തുടയ്ക്കുന്നുണ്ടായിരുന്നു.

എഴുത്തും കമ്പിയും മുഖേന എല്ലായിടത്തേക്കും വിവരങ്ങൾ അറിയിച്ചു. സമാധിസമയത്തിനു മുമ്പും ഒരു വലിയ ജനക്കൂട്ടം വെളിയിലുണ്ടായിരുന്നു. നേരം വെളുത്തപ്പോൾ പലവിധ വാഹനങ്ങളിലും കാൽനടയായും വന്നുചേന്ന ജനങ്ങൾക്കു് കണക്കില്ല. പരമഹംസ സ്വാമികളും, പന്നിശ്ശേരിൽ നാണപിള്ളജ്യേഷ്ഠനും, ശങ്കപ്പിള്ളജ്യേഷ്ഠനും, മററുചുമതലപ്പെട്ടവരായ ആളുകളും ചേന്നു് സമാധിയിരുത്താനുള്ള ആളിനെപ്പററി ആലോചിച്ചു. ശക്തികുളങ്ങര ആശ്രമാധിപതി ശങ്കരദാസ് സ്വാമികൾ മതിയെന്നു തീരുമാനിച്ചു. രാവിലേതന്നെ അദ്ദേഹത്തെ ക്ഷണിച്ചുകൊണ്ടുവന്നു. സ്വാമികൾ നേരത്തേ നിർദ്ദേശിച്ചിരുന്ന അതേ കാവിൽതന്നെ എല്ലാവിധ ചടങ്ങുകളോടുംകൂടി ഉച്ചകഴിഞ്ഞു് സമാധിയിരുത്തുകയും ചെയ്തു.

ബ്രഹ്മാനന്ദരസം നുകന്നു മനസാ
  മാലിന്യമെല്ലാം വെടി-
ഞ്ഞാത്മജ്ഞാനവിലാസലോലമതിയായ്
  നിർവ്വാണഭാവസ്ഥനായ്
ശശ്വത്വം പരമാന്ദ, ദേവഗുരുവിൻ
  തുല്യം പ്രശോഭിച്ചൊരാ-
ധർമ്മാത്മാവു വിളങ്ങിടുന്നു വിമലൻ
  വിദ്യാധിരാജൻ വിഭു.

# വിദ്യാധിരാജ പ്രഭോ! കൈതൊഴാം

*വരിക്കോലിൽ കേശവൻ ഉണ്ണിത്താൻ*

I

ഇന്ദ്രദിങ്മണ്ഡലം വണ്ണശബളമായ്
മിന്നുന്ന തേജോവലയം രചിക്കവേ
പൊട്ടിവിരിഞ്ഞു പ്രഭാതം സഹസ്രാംശു
നീട്ടിത്തുടങ്ങീ കരങ്ങൾ ധരിത്രിയിൽ.

അമ്പലവാപിയിൽ മുങ്ങിക്കുളിച്ചുട-
നമ്പാന്ന് തമ്പുരാൻ തൻപദം കുമ്പിടാൻ
ശംഖവും കിട്ടവുമെത്തിയിട്ടാക്കുള-
ത്തിങ്കലിറങ്ങാതെ നില്പതെന്തിങ്ങനെ?
അക്കൂട്ടരായതിൻ മദ്ധ്യത്തു വേറിട്ടൊ-
രക്കന്റെ കാന്തികണ്ടാകൃഷ്ടരായതിൽ
നോക്കിയറിഞ്ഞു നിജസ്ഥിതി, വീടിന്റെ
നേക്കോടിയത്ഭുതവാത്തയിതോതുവാൻ!

രണ്ടുമൂന്നാളുകളേറെക്കിതപ്പാൻ
* മണ്ടിയടുക്കുന്ന'താറമ്പിലെ' പ്രഭു
കണ്ടു ഗജ്ജിക്കയായ്, "പിള്ളേരിതാരെടാ
ശണ്ഠയിട്ടോടിത്തകക്കുന്നു, രാവിലെ!
എന്തിപ്പിടപ്പിന്നു കാരണം കേൾക്കട്ടെ,"-
യെന്നോതിനില്ക്കെയൊരുത്തനുരയ്ക്കയായ്:—
"ഞങ്ങൾ കുളിച്ചില്ല, കാരണം മാമുനി
പുംഗവൻ ഭട്ടാരകസ്വാമിയുണ്ടതിൽ!
ആ വാപിയിൽത്തെളിനീരിൻമുകളിലായ്
മേവുന്നു കാണാമുടൻചെന്നു നോക്കുകിൽ!

---

* മദ്ധ്യതിരുവിതാംകൂറിലെ സുപ്രസിദ്ധ മാടമ്പികുടുംബങ്ങളിൽ ഒന്നാണ് ആറമ്പിൽ തറവാട്. സ്വാമിതിരുവടികളുടെ ഒരു ഗൃഹസ്ഥശിഷ്യനായിരുന്നു അന്നത്തെ അവിടത്തെ കാർണവർ.

അങ്ങുന്നിനോടിക്കഥയുണർത്തിക്കുവാ-
നിങ്ങോട്ടുപോന്നതാ,ണെത്തണം തൽക്ഷണം"
മാടമ്പി, ഭൃത്യരോടൊ,ത്തക്കുളങ്ങര-
യ്ക്കോടി,യത്യാനന്ദബാഷ്പാകുലാക്ഷനായ്!

"നമ്മുടെ ദേവാലയത്തിൻകുളത്തിലേ-
യ്ക്കുമ്മഹാൻ ചട്ടമ്പി മാമുനി രാവിലെ
ചെന്നിറങ്ങുന്നതു കണ്ടവരു,ണ്ടുടൻ
ധന്യാത്മചൈതന്യലീനസമാധിയിൽ
കാററുമോളങ്ങളുമേററിട്ടുകൂടിയും
ചെററുമനങ്ങാതെ പത്മാസനസ്ഥനായ്
ചമ്രം പടിഞ്ഞിരുപ്പാണാ,മുനിയുടെ
ചന്തംപെടുംതാടി മെല്ലെത്തലോടുവാൻ
മാരുതൻ മാറാതെ നില്പതു കാണേണ്ട
കാര്യമാ,"ണേവം വഴിക്കവരോതിനാർ!

ചാലേ ജലോപരി പൊങ്ങിയിരുന്നിട്ടും
ചാരുകളേബരം നോക്കിനിന്നങ്ങനെ
അത്ഭുതസ്തബ്ധരായാളുകൾ ചുററിനു-
മങ്ങുനിരന്നിതു നിർഭരഭക്തരായ്.
'ഏതോ മഹേന്ദ്രജാലപ്പണിയാവണ-
മേതൽപ്രയോഗമെ'ന്നേതാനുമാളുകൾ
ചിന്തിക്കയും മെല്ലെമെല്ലെപ്പറകയും
എന്തുമഹാത്ഭുതമെന്നു ഘോഷിക്കയും
വ്യക്തമായ്ക്കാൺകയും ചെയ്യുനില്ക്കുമ്പൊഴ-
ങ്ങെത്തിയാറമ്പിലെബ്ഭക്തനാം കാരണോർ.
വിജ്ഞാനനിക്ഷേപമായത്തപോധന
വിഗ്രഹംനോക്കി വണങ്ങിനിന്നാനയാൾ!

കാഷായവസ്ത്രമില്ലാത്ത സന്യാസിയെ,
വേഷവിധാനവിഹീനനാം സിദ്ധനെ,
മാറുമറച്ചിടതുന്നഭംഗം നര-
കേറിമിന്നുന്നഴകേറിട്ടും താടിയും
ദിവ്യകളേബരകാന്തിയുംകൊണ്ടതി
ദിവ്യസ്വരൂപമൊന്നേവരും കാണ്കയായ്.

## II

സൃഷ്ടികളൊക്കെയുമാമഹാത്മാവിൻെറ
ദൃഷ്ടിയിലൊപ്പം വിനോദം മുതിയിലും!
ശ്രേഷ്ഠവൈജ്ഞാനികബ്രഹ്മതത്വപ്പൊരു-
ളൊട്ടുക്കറിഞ്ഞാപ്പരമഹംസപ്രഭു
പാട്ടുംകളിയും ചിരിയുമായ് ജീവിതം
പാട്ടിലാക്കീ വെറും സാമാന്യമർത്ത്യനായ്!

അവിഷ്കരിച്ചു ചിൻമുദ്രാവിവരണ-
മാവണമാവിവേകാനന്ദദേവനും
അത്ഭുതംചെയ്തു യതീന്ദ്രപദവിക്ക-
മപ്പുറം പൊങ്ങുവാനുണ്ടായ കാരണം!
ദിവ്യർഷിമാരുടെ തൃക്കഴൽപ്പാടെഴും
വ്യോമമാർഗ്ഗം നേക്കണ്ട മഹാമതേ,
മായാവിലാസത്തെവെന്ന കലാലോല
മായ ലീലാവിധം വിശ്രുതം താവകം!
വിശപ്രപഞ്ചരഹസ്യമറിഞ്ഞകം
വിശ്രാന്തിപൂണ്ടന്നേ നിഷ്ക്രിയമാകിലും
മായാമമതപനിർമ്മുക്തൻ ഭവാൻ ബ്രഹ്മ
സായൂജ്യമാജ്ജിച്ചു, സാധിച്ചു സാമ്പ്രതം!

അശ്രമമുണ്ടാക്കിയില്ലങ്ങു, സുസ്ഥിര-
മായിരുന്നീ,ലൊരു ദിക്കിലു,മെങ്കിലും
വേദാന്തസാരപ്രഭവേ! ഭവന്മതം
വേദവിത്തുക്കളാം ശിഷ്യരന്നേമുതൽ
ലോകാഭ്യുദയാത്ഥമെങ്ങും പരത്തവേ
ഭീകരധ്വാന്തത്തിനെങ്ങിടമിങ്ങിനി!
ശിഷ്യപരമ്പരയല്ലീ ഗുരുജന
ശിക്ഷണം നേടി നയിക്കേണ്ടതെന്നുമേ!

കാലാന്തരത്തിലീ ലോകമടിക്കടി
ചേലെഴും താവകമേന്മ കീർത്തിച്ചിടും
ആർഷസംസ്കാരപ്രബുദ്ധനാം താപസ
ശീർഷ! വിദ്യാധിരാജപ്രഭോ! കൈതൊഴാം.

# ജീവന്മുക്തനായ വിദ്യാധിരാജസ്വാമികൾ

*സ്വാമി പ്രബോധാനന്ദ*

എപ്പോൾ ധർമ്മത്തിനു ഗ്ലാനി സംഭവിക്കുകയും അധർമ്മം വർദ്ധിച്ചുവരികയും ചെയ്യുന്നുവോ, അപ്പോൾ ധർമ്മത്തിനെ പുനഃസ്ഥാപിക്കുന്നതിനും സാധുക്കളെ സംരക്ഷിക്കുന്നതിനും വേണ്ടി ഭഗവാൻ അവതരിക്കുന്നു. ശ്രീകൃഷ്ണൻ, ശ്രീരാമൻ, ക്രിസ്തുദേവൻ, മുഹമ്മദ്നിബി, ശ്രീബുദ്ധൻ, ശ്രീശങ്കരൻ, ശ്രീരാമാനുജൻ തുടങ്ങിയവർ എല്ലാംതന്നെ ഭഗവദവതാരങ്ങളായിരുന്നു. ഈ അടുത്തകാലത്തു ധർമ്മ പുനഃസ്ഥാപനത്തിനുവേണ്ടി അവതരിച്ച മഹാത്മാക്കളായിരുന്നു ബംഗാളിൽ ശ്രീരാമകൃഷ്ണദേവനും, കേരളത്തിൽ പരമഭട്ടാരകസ്വാമിതിരുവടികളും.

ഇവർ ജീവന്മുക്തന്മാരായി ജീവിച്ചവരാണ്. മനസ്സിന്റെ സ്വന്തമായ ഗുണം സത്വമാണ്. അതിൽ രജസ്സും തമസ്സും ചേർന്ന് മനുഷ്യനെ അധഃപതിപ്പിക്കുന്നു. ഈ ഗുണങ്ങളെ നശിപ്പിച്ച് ശുദ്ധസത്വത്തിൽ നില്ക്കുന്നതിനെയാണ് വേദാന്തശാസ്ത്രത്തിൽ "സ്വരൂപനാശം" എന്ന് വ്യവഹരിച്ചിട്ടുള്ളത്. സ്വരൂപനാശം വരുത്തിയ മഹാത്മാക്കൾ "സമദുഃഖസുഖക്ഷമി"കളും, "സമലോഷ്ടാശ്മകാഞ്ചന"ന്മാരും, "അനികേതസ്ഥിരമതി"കളും ആയിരിക്കും. അവർ അനുഭവിക്കുന്ന സുഖത്തെ മററുള്ളവർക്കു പ്രദാനം ചെയ്യുന്നതിനുവേണ്ടി ഭക്തിയുടെയും ജ്ഞാനത്തിന്റെയും "അഹം" സ്വയം സ്വീകരിക്കും. സ്വന്തം പ്രാരബ്ധകർമ്മങ്ങൾ ശരീരനാശംവരെ അനുഭവിക്കും. ശരീരത്തിൽ ഉണ്ടാകുന്ന സുഖദുഃഖാനുഭവങ്ങൾ അവരെ ബാധിക്കുന്നില്ല. അവർ അതു് അറിയുന്നുമില്ല. ലോകവ്യവഹാരങ്ങളിൽ ഏപ്പെട്ടിരിക്കുമ്പോഴും, (ഗൃഹജോലി നടത്തിക്കൊണ്ടിരിക്കുന്ന കാമുകി സ്വന്തം കാമുകനെപ്പററി ചിന്തിച്ചുകൊണ്ടേ കഴിയുന്നതുപോലെ) അവർ ആത്മാവിൽതന്നെ രമിക്കുകയായിരിക്കും.

പരമഭട്ടാര ഗുരുദേവൻ ലോകസംഗ്രഹാർത്ഥം ഭക്തിയുടേയും ജ്ഞാനത്തിന്റേയും "അഹം" സ്വീകരിച്ചിരുന്നു. ഈ അഹത്തിനെ വേദാന്തശാസ്ത്രം "ചുട്ട" കയറിനോടാണ് ഉപമിച്ചിട്ടുള്ളതു്. കയറിന്റെ ആകൃതി കാണും; അതിന്റെ ഗുണങ്ങൾ ഒന്നുംതന്നെ ഉണ്ടായിരിക്കുകയില്ല.

പരമഭട്ടാര സ്വാമിതിരുവടികളെക്കുറിച്ച് ശ്രീനാരായണഗുരുസ്വാമികൾ ഇപ്രകാരം സ്മരിച്ചിരിക്കുന്നു.

> "സർവ്വജ്ഞ ഋഷിരുൽക്രാന്തഃ
> സദ്ഗുരുഃ ശുകവർത്മനാ
> ആഭാതി പരമവ്യോമ്നി
> പരിപൂർണ്ണകലാനിധിഃ."

ഇതിൽനിന്നും സ്വാമികൾ മഹാതപസ്വിയും സർവ്വജ്ഞനും സകലകലാവല്ലഭനും ആയിരുന്നു എന്നു് മനസ്സിലാക്കാം. സ്വാമികൾ തിരുവവതാരം ചെയ്ത കാലഘട്ടം സനാതന ധർമ്മാനുയായികളെ സംബന്ധിച്ചിടത്തോളം ഏററവും ഇരുണ്ട ഒന്നായിരുന്നു. പൌരോഹിത്യ മേധാവിത്വം ബഹുഭൂരിപക്ഷം ഹൈന്ദവരെയും ആദ്ധ്യാത്മികചിന്ത, ക്ഷേത്രോപാ

സന ഇവയിൽനിന്നും മാററി നിർത്തിയിരിക്കുകയായിരുന്നു. ശ്രീ ശങ്കരഭഗവൽപാദരുടെ ജനനംകൊണ്ടു് പരിപൂതമായ നമ്മുടെ ജന്മഭൂമിയായ കേരളത്തിന്റെ സ്ഥിതി വളരെ പരിതാപകരമായിരുന്നു. അധഃകൃതർ എന്നു് അവർ വിളിച്ചുവന്നിരുന്ന ബഹുഭൂരിപക്ഷം ജനങ്ങളേയും അയിത്തത്തിന്റെ പേരിൽ അകററി നിറുത്തി അടിമകളായിട്ടു വച്ചിരിക്കുകയായിരുന്നു. അയിത്തമില്ലാത്ത നായന്മാർ തുടങ്ങിയ ആളുകൾക്കും ഭൂമിയിൽ ഉടമസ്ഥാവകാശമില്ല എന്നു സ്ഥാപിച്ചു് ചരിത്രങ്ങൾ രചിച്ചു് വിശ്വസിപ്പിച്ചു വച്ചിരിക്കുകയായിരുന്നു. ഈ പരിതാപകരമായ അവസ്ഥയെ ക്രിസ്ത്യൻ പാതിരിമാർ സാധുഹിന്ദുക്കളെ ക്രിസ്തുമതത്തിലേക്കു പരിവർത്തനം ചെയ്യിക്കുന്നതിനു് ഉപയോഗിച്ചുകൊണ്ടുമിരുന്നു. ആ കാലത്തു് കേരളം സന്ദർശിച്ച ശ്രീമദ് വിവേകാനന്ദസ്വാമികൾ കേരളത്തിനെ ഒരു ഭ്രാന്താലയമായിട്ടാണു് ചിത്രീകരിച്ചതു്.

സകാരനിരാകാരങ്ങളെ സാക്ഷാത്കരിച്ച പരമഭട്ടാര ഗുരുദേവന്റെ ശ്രദ്ധ ഈ പരിതാപകരമായ ഹൈന്ദവജനതയുടെ ചുററുപാടുകളിൽ പതിഞ്ഞു. അതിനെ എതിർത്തു് ധർമ്മത്തിനെ പുനഃസ്ഥാപിക്കുന്നതിലേക്കു് അവിടുന്നു സർവ്വകഴിവുകളേയും വിനിയോഗിച്ചു.

അനാചാരങ്ങളെ നശിപ്പിച്ചു് ധർമ്മത്തെ പുനഃസ്ഥാപിക്കാൻവേണ്ടി ശ്രീരാമനും ശ്രീകൃഷ്ണനും ഒന്നായി ചേർന്നു് ശ്രീരാമകൃഷ്ണദേവനായും കൈലാസവാസിയായ ശ്രീപരമശിവൻ പരമഭട്ടാര ഗുരുദേവനായിട്ടും അവതരിച്ചു എന്നാണു് വിശ്വസിക്കപ്പെടുന്നതു്. വിദ്യാധിരാജസ്വാമികൾ തീരെ കുട്ടിയായിരിക്കുമ്പോൾതന്നെ തന്റെ അത്ഭുതകരമായിട്ടുള്ള മേധാശക്തിയെ പ്രകടമാക്കി, ദരിദ്രകുടുംബത്തിലായിരുന്നു അവിടത്തെ തിരുവവതാരം. മാതാവു് ഗൃഹത്തിനടുത്തുള്ള ഒരു ബ്രാഹ്മണജന്മിയുടെ ഗൃഹത്തിൽ ദാസ്യവേല ചെയ്യുകയായിരുന്നു. തന്റെ കുഞ്ഞിനേയും അവർ അവിടെ കൊണ്ടുപോകുക പതിവായിരുന്നു. ആ കുടുംബത്തിലെ കുഞ്ഞുങ്ങളെ സംസ്കൃതം അഭ്യസിപ്പിക്കുന്നതു് ഒളിച്ചുനിന്നു ശ്രവണം ചെയ്താണു് തിരുവടികൾ പഠനം ആരംഭിച്ചതു്. അതു മനസ്സിലാക്കി പരിശോധിച്ച അദ്ധ്യാപകൻ കുട്ടിയുടെ മേധാശക്തിയിൽ ആകൃഷ്ടനായി നേരിൽ വന്നിരുന്നു പഠിക്കുന്നതിനു് അനുവദിച്ചു. യദൃച്ഛയാ കണ്ടുമുട്ടിയ ഒരു സന്യാസിയിൽനിന്നുമാണു് സുബ്രഹ്മണ്യഉപാസനാമന്ത്രം സ്വീകരിച്ചതു്. ഗുരുവിന്റെ നിർദ്ദേശാനുസരണം അർദ്ധരാത്രിസമയത്തു് അടുത്തുള്ള ക്ഷേത്രം തുറന്നു് അകത്തു കടന്നു വിഗ്രഹത്തെ സ്പർശിച്ചുകൊണ്ടിരുന്നു് മന്ത്രസിദ്ധി വരുത്തിയതായി സ്വാമികളുടെ ജ്യേഷ്ഠൻ ശ്രീ കൊല്ലൂർ കൃഷ്ണപിള്ള അവർകൾ പറഞ്ഞുകേട്ടിട്ടുണ്ടു്. ശ്രീ ഷൺമുഖനെ സാക്ഷാത്കരിച്ച സ്വാമിതിരുവടികൾക്കു് "ഷണ്മുഖദാസൻ'' എന്ന അപരനാമധേയവും പിൽക്കാലത്തു ലഭിച്ചിട്ടുണ്ടു്. ബാലാഉപാസന നടത്തി ബാലാദേവിയേയും നേരിൽ കണ്ടതായിട്ടു പറഞ്ഞുകേട്ടിട്ടുണ്ടു്.

സ്വാമികൾ ഈ സാകാര സാക്ഷാല്ക്കാരത്തിനുശേഷം നിരാകാര സാക്ഷാല്ക്കാരത്തിനുവേണ്ടി കേരളത്തിലും പുറത്തും ഉള്ള പല മഹാത്മാക്കളെയും സമീപിച്ചു വേദോപനിഷത്തുക്കളും മററു ശാസ്ത്രങ്ങളും അഭ്യസിച്ചു. ജ്ഞാനയോഗം, രാജയോഗം, ഭക്തിയോഗം തുടങ്ങിയ യോഗങ്ങളും അഭ്യസിച്ചു. അഭ്യാസത്തിനുശേഷം ജീവന്മുക്ത നിലയിലാണു് സ്വാമി തിരുവടികൾ കേരളത്തിലേക്കു മടങ്ങിവന്നതു്.

അദ്ദേഹത്തിന്റെ പിൽക്കാലജീവിതം ഭഗവാൻ ശ്രീമദ് ഭഗവദ്ഗീതയിൽ അമൃതാഷ്ടകം മൂലം അർജ്ജുനനു് കാണിച്ചുകൊടുത്ത ഒരു ഭക്തന്റെ സർവ്വ ലക്ഷണങ്ങളോടും കൂടിയതായിരുന്നു. ഒന്നി

നോട്ടം ദ്വേഷമില്ല, സകല ജീവരാശികളോടും മൈത്രിയും കാരുണ്യവും ഉണ്ട്. ആ പ്രേമത്തിന്റേയും കാരുണ്യത്തിന്റേയും സാക്ഷാല്ക്കാരം കൊണ്ടായിരിക്കണം തിരുവടികൾ ശ്വാന സദ്യ നടത്തിയതും വ്യാഘ്രരാജനെ ഉപദേശിച്ച് അയച്ചതും. നിന്ദയും സ്തുതിയും ഒന്നുപോലെ കരുതി, കിട്ടുന്നതുകൊണ്ട് സന്തോഷിച്ച്, സ്ഥിരമായിട്ട് ഒരു സ്ഥാനത്തും താമസിക്കാതെ ജനങ്ങളെ അനുഗ്രഹിച്ചുകൊണ്ട് ഗുരുദേവൻ സഞ്ചരിക്കുകയായിരുന്നു. സമുദായത്തിന്റെ എല്ലാ ശ്രേണിയിലുമുള്ള ആളുകളും അവിടത്തെ ശിഷ്യസമൂഹത്തിൽ ഉൾപ്പെട്ടിരുന്നു. അവക്ക് ഭഗവത് പ്രാപ്തിക്കുള്ള മാർഗ്ഗങ്ങളെ ഉപദേശിച്ചും, അവരിൽനിന്നും ഒന്നുംതന്നെ സ്വീകരിക്കാതെയും, അവിടുന്ന് സഞ്ചരിച്ചുകൊണ്ടേയിരുന്നു. താമസിക്കുന്ന എല്ലാ വീടുകളും ആ വീട്ടിലെ എല്ലാ അംഗങ്ങളും അവിടത്തേക്കു സ്വന്തമായിരുന്നു. എവിടെയും ഒരു മുതിർന്ന കാരണവരുടെ സ്ഥാനം അവിടുന്നു വഹിച്ചിരുന്നു.

താൻ ഇടപെടുന്ന ജനങ്ങളോട് ഒപ്പം താഴ്ന്ന് അവരെ ഉദ്ധരിക്കുകയായിരുന്നു അദ്ദേഹത്തിന്റെ മാർഗ്ഗം. ഏതു ഭവനത്തിൽ ചെന്നാലും കുഞ്ഞുങ്ങളോട് അവിടുന്നു പ്രത്യേകത കാണിച്ചിരുന്നു. അവരുമായി ഇടപെടുമ്പോൾ താടിയും തലമുടിയും നരച്ച ഒരു കൊച്ചു കുഞ്ഞായിട്ടാണ് ഭാവിച്ചിരുന്നതു്. ഇവനും (ലേഖകനു്) രണ്ടു വയസ്സായിരുന്ന കാലത്ത് ആ നീണ്ട താടിരോമങ്ങളെ തലോടുന്നതിനുള്ള ഭാഗ്യം സിദ്ധിച്ചിട്ടുണ്ട്. അതിന്റെ ഫലമായിരിക്കാം ഇന്നു സന്യാസവൃത്തി സ്വീകരിച്ച് സ്വാമികളുടെ സ്മാരകമായി നടത്തപ്പെടുന്ന ഒരാദ്ധ്യാത്മിക സ്ഥാപനത്തിന്റെ അദ്ധ്യക്ഷസ്ഥാനം വഹിക്കുവാൻ ഇടയാക്കിയതു്. സ്വാമി തിരുവടികളുടെ സമാധിക്കുശേഷമുള്ള എല്ലാ വിശേഷ ചടങ്ങുകളിലും ഭാഗഭാക്കാകുന്നതിനുള്ള ഭാഗ്യവും ലഭിച്ചിട്ടുണ്ട്.

ഇവന്റെ (ലേഖകന്റെ) ഗുരുനാഥനായ ശ്രീമദ് അഭേദാനന്ദ തിരുവടികൾക്ക് ആദ്ധ്യാത്മിക രംഗത്ത് ഇറങ്ങുവാനുള്ള പ്രചോദനം ശ്രീ വിദ്യാധിരാജ സ്വാമി തിരുവടികളിൽനിന്നാണ് ലഭിച്ചതു്. അദ്ദേഹത്തിനു പതിനാലു് വയസ്സുള്ള കാലത്ത് രോഗബാധിതനായി വഞ്ചിയൂർ ചാഞ്ഞാംമൂട്ടിൽ താമസിച്ചിരുന്ന വിദ്യാധിരാജ സ്വാമി തിരുവടികളെ ഒരു പ്രാവശ്യം ദർശനം ചെയ്തിട്ടുണ്ട്. അന്നുമുതൽ ആ രൂപത്തിനെ മനസ്സിൽ പ്രതിഷ്ഠിച്ച്, ആരാധിച്ചു തുടങ്ങി. ഗുരുദേവൻ സ്ഥാപിച്ച രണ്ട് ആശ്രമങ്ങളും സ്വാമി തിരുവടികളുടെ സ്മാരകമായിട്ടാണ് നടത്തിവരുന്നതു്. ആറയൂർദേശത്തു സ്ഥിതിചെയ്യുന്ന ആശ്രമത്തിന്റെ സ്ഥാനം സന്ദർശിച്ച് "ഇവിടെ ഒരാദ്ധ്യാത്മിക കേന്ദ്രം ഉയരും" എന്നു (ഈ ആശ്രമത്തിന്റെ സ്ഥാപക സെക്രട്ടറിയായിരുന്ന ശ്രീമാൻ വി. എൻ. ഗോവിന്ദപ്പിള്ള അവർകളോട്) പ്രവചിച്ചിട്ടുള്ളതായി ആശ്രമ പ്രവേശികയിൽ അദ്ദേഹം രേഖപ്പെടുത്തിയിട്ടുണ്ട്. പരമഭട്ടാര സ്വാമികളിൽ കണ്ടുവന്നിരുന്ന ഭക്തിയും സകല കലാവല്ലഭത്വവും, ഏകലവ്യൻ ദ്രോണാചാര്യരെ ആരാധിച്ചതുപോലെ ആരാധിച്ചുവന്ന സദ്ഗുരു ശ്രീ അഭേദാനന്ദ തിരുവടികളിലും പകർന്നിട്ടുള്ളതു് എല്ലാപേർക്കും അറിയാവുന്ന ഒരു സത്യംമാത്രമാണ്.

കേരളത്തിൽ നടമാടിയിരുന്ന അനാചാരങ്ങളെ ഉന്മൂലനാശം വരുത്തി സനാതന ധർമ്മത്തിൽ നിന്നും വിട്ട് ക്രൈസ്തവ ധർമ്മം സ്വീകരിക്കാൻ പുറപ്പെട്ടിരുന്ന ബഹുജനങ്ങളെ തങ്ങളുടെ സ്വന്ത ധർമ്മത്തിൽതന്നെ തുടരുന്നതിനു സാഹചര്യം സൃഷ്ടിച്ചുകൊടുക്കേണ്ടതു് തന്റെ അവതാര ഉദ്ദേശ്യമായി മനസ്സിലാക്കി, പരമഭട്ടാര ഗുരുദേവൻ പ്രവർത്തനം ആരംഭിച്ചു. ചില ക്രസ്തീയ പുരോഹിതന്മാർ സനാതന ധർമ്മത്തിൽ അധഃകൃതരായി കരുതിപോന്നിരുന്ന വർഗ്ഗക്കാരെ, തങ്ങളുടെ

മതത്തിലേക്ക പരിവത്തനം ചെയ്യുന്ന തിനുവേണ്ടി കരുതിക്കൂട്ടി നടത്തിവന്ന ദുഷ്പ്രചരണത്തെ തടയുന്നതിനായി ഗുരുദേവൻ "ക്രിസ്തുമത നിരൂപണം" എന്നൊരു ഗ്രന്ഥം പ്രസിദ്ധീകരിച്ചു. സ്വാമി തിരുവടികളുടെ യുക്തിയുക്തമായ ഖണ്ഡനങ്ങളെ എതിക്ക്വാൻ സാധി ക്കാതെ ക്രിസ്തീയപുരോഹിതന്മാർ ആ ഗ്രന്ഥത്തിൻെറ ധാരാളം പ്രതികൾ വാങ്ങി നശിപ്പിക്കുകയാണ് ചെയ്തതു്.

അടുത്തതായി കേരളത്തിലെ അബ്രാഹ്മണരുടേയും അധഃകൃതവർഗ്ഗക്കാരുടേയും മനോവീയ്യത്തിനെ ഉണത്തി അവര നുഭവിച്ചുവന്നിരുന്ന അനീതികൾക്കെതിരായി അണിനിരത്തുന്നതിനു 'പ്രാചീനമലയാളം' എന്ന ഗ്രന്ഥം രചിച്ചു് അതിൻെറ ഒന്നാംഭാഗം പ്രസിദ്ധീകരിച്ചു. ഇതുമൂലം മലയാളബ്രാഹ്മണർ തങ്ങളുടെ ആധിപത്യം നിലനിത്തിക്കൊണ്ടുപോരുന്നതിനു വേണ്ടി കേരളം പരശുരാമനാൽ സൃഷ്ടിക്കപ്പെട്ടു് ബ്രാഹ്മണർക്ക ദാനംചെയ്തതായിരുന്നു എന്നു് പ്രസ്താവിച്ചിരുന്ന "കേരളോല്പത്തി" യുടെ യുക്തിയില്ലായ്മയെ വെളിപ്പെടുത്തി. സ്വാമി തിരുവടികളുടെ സഞ്ചാരത്തിനിടയിൽ കേരളത്തിലുള്ള പല ജന്മിമാരുടെയും ഗ്രന്ഥപ്പുരകൾ പരിശോധിക്കുകയും മലയാണ്മയിലുള്ള 'കേരളോല്പത്തികൾ' കണ്ടെടുത്തു അവയിൽ പ്രതിപാദിച്ചിട്ടുള്ള ചരിത്രസത്യങ്ങളെ "പ്രാചീന മലയാള"ത്തിൽക്കൂടി പ്രസിദ്ധീകരിക്കുകയുമാണു ചെയ്തതു്. സ്വാമി തിരുവടികൾ ഒരു തികഞ്ഞ ചരിത്രകാരൻെറ നിഷ്പക്ഷബുദ്ധിയും ഗവേഷണ പാടവവും കാണിച്ചിട്ടുണ്ടു്. കേരളം, മലയക്ഷത്രിയർ എന്നു വിളിക്കപ്പെട്ടിരുന്ന ദ്രാവിഡ വംശജരുടെ വകയായിരുന്നു എന്നും, പരശുരാമ സൃഷ്ടി എന്നു പറയുന്നതു് വെറും കളവാണെന്നും സ്ഥാപിച്ചു. ആര്യബ്രാഹ്മണന്മാർ പല പ്രാവശ്യവും കേരളത്തിൽ പ്രവേശിച്ചിട്ടുണ്ടു്. അപ്പോഴെല്ലാം യുദ്ധവീരന്മാരായ മലയക്ഷത്രിയർ അവരെ എതിത്തു് പുറത്താക്കുകയും ചെയ്തിട്ടുണ്ടു്. ബുദ്ധിമാന്മാരായ ആര്യബ്രാഹ്മണർ ഇതുകൊണ്ടു് നിരുത്സാഹപ്പെടാതെ വീണ്ടും കേരളത്തിൽ വരികയും നായർ പ്രഭുക്കന്മാക്കു് ബ്രാഹ്മണത്വം കൊടുത്തും യോദ്ധാക്കളായ മററു നായന്മാക്കു് മററു സ്ഥാനമാനങ്ങൾ കൊടുത്തും അവരെ വശത്താക്കി. ഇങ്ങനെയാണു് മലയാള ബ്രാഹ്മണർ എന്ന ഒരു വഗ്ഗം കേരളത്തിൽ ഉണ്ടായതു് എന്നും അവരുടെ ആധിപത്യം നിലനിത്തുന്നതിനാണു് കള്ള പ്രചരണങ്ങൾ നിറഞ്ഞ കേരളോല്പത്തി ചരിത്രങ്ങൾ അവർ രചിച്ചതെന്നും ചരിത്ര രേഖകളിൽക്കൂടി സ്വാമി തിരുവടികൾ വെളിപ്പെടുത്തി. കേരളത്തിൽ അന്നുണ്ടായിരുന്ന മററു വർഗ്ഗക്കാരിൽ ബഹുഭൂരിപക്ഷം പേരെയും അധഃകൃതരായി മാററിയതു് ഈ ആര്യബ്രാഹ്മണരുടെ കുതന്ത്രങ്ങൾമാത്രമായിരുന്നു എന്നും, അല്ലാതെ ചാതുർവ്വണ്ണ്യപ്രകാരമുള്ള ജാതികൾ കേരളത്തിൽ ഇല്ലാ എന്നുംകൂടി സ്വാമി തിരുവടികൾ സ്ഥാപിച്ചിരുന്നു. പക്ഷേ പ്രാചീനമലയാളത്തിൻെറ രണ്ടാംഭാഗ പ്രസിദ്ധീകരണം തൻെറ ശിഷ്യന്മാക്കു വിട്ടിട്ടു് അദ്ദേഹം അതിൽനിന്നും വിരമിച്ചു. ഇന്നും ആ രണ്ടാം ഭാഗം പ്രസിദ്ധീകരിച്ചിട്ടില്ല.

ക്ഷേത്രങ്ങളിൽ ഉത്സവങ്ങൾ നടത്തിച്ചും, "അമ്മൻകൊട" "മാടൻകൊട"മുതലായ പ്രാകൃതരീതിയിലുള്ള പൂജകൾ നടത്തിയും തൃപ്തരായി കഴിഞ്ഞിരുന്ന നായന്മാർ തുടങ്ങിയ ബഹുഭൂരിപക്ഷം ഹൈന്ദവ ജനങ്ങൾക്കും ആദ്ധ്യാത്മികമായി ചിന്തിക്കുന്നതിനു് അവക്കു ദുർഗ്രാഹ്യമായിരുന്ന അദ്വൈതശാസ്ത്രത്തിനെ ലളിതമായി വ്യാഖ്യാനിച്ചു് "അദ്വൈതചിന്താപദ്ധതി" എന്ന ലഘുഗ്രന്ഥം പ്രസിദ്ധീകരിച്ചു്, അവിടുന്നു കേരളീയരെ അനുഗ്രഹിച്ചു. സ്വാമിതിരുവടികളുടെയും ശിഷ്യന്മാരുടെയും പ്രവത്തനങ്ങൾമൂലമായി, ഏറിയകാലമായി സുഷുപ്തിയിൽ

കഴിഞ്ഞിരുന്ന ബ്രഹ്മജനങ്ങൾ ആദ്ധ്യാത്മികമായി ഉണന്ന്, തങ്ങളുടെ ധർമ്മത്തിൻെറ വൈശിഷ്ട്യങ്ങളെ വേണ്ടുംവണ്ണം ധരിച്ചു. ആദ്ധ്യാത്മികമായിട്ടുള്ള ഒരു നല്ല പാരമ്പയ്യത്തിൻെറ അനന്തരാവകാശികളാണ് തങ്ങളെന്നു പൂർണ്ണമായും അവർ മനസ്സിലാക്കി. ദ്രാവിഡരുടെ തന്ത്രശാസ്ത്രം, മന്ത്രശാസ്ത്രം, വൈദ്യശാസ്ത്രം മുതലായവ ആയ്യന്മാരുടെ ശാസ്ത്രങ്ങളിൽനിന്നും വ്യത്യസ്തവും, അവയെക്കാൾ എത്രയോ മെച്ചവുമാണെന്നും മനസ്സിലാക്കി. ഈ ശാസ്ത്രങ്ങൾ കേരളത്തിൻെറ മാത്രം പൊതുസ്വത്താണെന്നും സ്വാമിതിരുവടികൾ സമർത്ഥിച്ചു. ശ്രീനാരായണഗുരുദേവൻെറ സമുദായോദ്ധാരണപ്രവത്തനങ്ങളെ സ്വാമിതിരുവടികൾ അനുഗ്രഹിച്ചു. അദ്ദേഹം നടത്തിയതായ ചില ക്ഷേത്രപ്രതിഷ്ഠാകർമ്മങ്ങളിൽ സംബന്ധിക്കുകയും ചെയ്തിട്ടുണ്ട്. സ്വാമിതിരുവടികളുടെ സവ്വതോമുഖമായ പ്രവത്തനങ്ങൾകൊണ്ട് നാശഗത്തത്തിൻെറ വക്കിൽ എത്തിയിരുന്ന സനാതനധർമ്മം രക്ഷിക്കപ്പെട്ടു.

സാകാര ഉപാസനയിൽ സാക്ഷാത്കാരം ലഭിച്ചിരുന്ന വിദ്യാധിരാജസ്വാമികൾ ഭക്തിയുടെ "അഹം" സ്വീകരിച്ച് ഭക്തിമാർഗ്ഗവും ഉപദേശിച്ചിട്ടുണ്ട്. പല ശിഷ്യന്മാക്കും മന്ത്രദീക്ഷ നൽകുകയും അവരിൽ ചിലക്ക് മന്ത്രദേവതയുടെ ദർശനംതന്നെ കൊടുത്ത് അനുഗ്രഹിക്കുകയും ചെയ്തു. സുബ്രഹ്മണ്യനും ബാലാദേവിയും സ്വാമിതിരുവടികളുടെ ഉപാസനാമൂർത്തികളായിരുന്നു എന്ന് മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ദേവീഉപാസനയ്ക്കുവേണ്ടി ശ്രീചക്രപൂജാവിധികളെയും, ബാലാപൂജാവിധികളെയും ശിഷ്യന്മാക്ക് എഴുതിക്കൊടുത്തിട്ടുള്ളവ അവിടത്തെ മഹാസമാധിക്കുശേഷം 'ശ്രീചക്രപൂജാകല്പം' 'ബാലാപൂജാകല്പം' എന്നീ പേരുകളിൽ ലോകസംഗ്രഹാത്ഥം പ്രസിദ്ധീകരിച്ചതായി അറിഞ്ഞിട്ടുണ്ട്.

സ്വാമിതിരുവടികളുടെ കലാനൈപുണ്യത്തെക്കുറിച്ചും രണ്ടുവാക്കു പ്രസ്താവിച്ചുകൊള്ളട്ടെ.

"യജ്ഞാത്വാ നേഹ ഭൂയോന്യ-
ജ്ഞാതവ്യമവശിഷ്യതേ" എന്ന രീതിയിൽ അറിയേണ്ടതിനെ അറിഞ്ഞുകഴിഞ്ഞ സ്വാമിതിരുവടികളെ, മററു ജ്ഞാനവിജ്ഞാനങ്ങളും കലകളും അകമ്പടി സേവിക്കുകയായിരുന്നു. ശ്രീരാമകൃഷ്ണദേവൻ ഭക്തൻെറ ഈ അവസ്ഥയെ വലിയ പാടങ്ങളിൽകൊയ്ത്തുകഴിഞ്ഞു് നെല്ലളക്കുന്നതിനോടു് ഉപമിച്ചിട്ടുണ്ട്. അളവുകാരൻ മുമ്പിലുള്ള നെല്ല് അളന്നുകൊണ്ടിരിക്കുമ്പോൾ പുറകിലുള്ള നെൽക്കൂമ്പാരത്തിൽനിന്നും മററുള്ളവർ നെല്ലു നീക്കി മുമ്പിൽ കൊട്ടുത്തുകൊണ്ടേയിരിക്കും. അതുപോലെ പരിപൂർണ്ണ ശരണാഗതനു് കാരുണ്യമയിയായ അമ്മ അറിവിനെ പ്രദാനം ചെയ്യും.

തമിഴ്, മലയാളം, സംസ്കൃതം എന്നീ ഭാഷകളിൽ തിരുവടികൾക്ക് അപാരപാണ്ഡിത്യം ഉണ്ടായിരുന്നു. അറബി തുടങ്ങിയ മററു ഭാഷകളും കൈകാര്യം ചെയ്യുവാൻ അവിടത്തേക്കു കഴിവുണ്ടായിരുന്നു എന്നാണ് കേട്ടിട്ടുള്ളതു്. ഏതു ഭാഷയിൽ പ്രതിപാദിച്ചിരുന്നാലും അവയിലെ തത്വങ്ങളെ ഗ്രഹിക്കുന്നതിലും ആ ഭാഷയിൽതന്നെ അവയെ കാണാതെ പറയുന്നതിനും ഉള്ള മേധാശക്തി അവിടത്തേക്ക് ഉണ്ടായിരുന്നു. ശ്രീ. പുത്തേഴത്തു രാമമേനോൻ അവർകൾ അദ്ദേഹത്തിൻെറ അനുഭവത്തിൽപ്പെട്ട ഒരു സംഭവം സ്വാമിതിരുവടികളെക്കുറിച്ചു രേഖപ്പെടുത്തിയിട്ടുണ്ട്. ഒരിക്കൽ ശ്രീ. മേനോൻ അവർകൾ ടെന്നിസ്സൻെറ ഒരു കവിത വായിച്ചുകൊണ്ടിരിക്കുന്ന സന്ദർഭത്തിൽ സ്വാമിതിരുവടികൾ അവിടെ ചെല്ലുകയുണ്ടായി. സ്വാമിതിരുവടികളുടെ മേധാശക്തി അവിടത്തേക്കു പരിമിതമല്ലാത്ത ഭാഷകളിൽ ഉള്ള പ്രതിപാദനങ്ങളെ അതുപോലെ സ്വീകരിക്കുമോ എന്നു് അറിയുന്നതിനു

വേണ്ടി കവിത മുഴുവൻ വ്യാഖ്യാനത്തോടുകൂടി വായിച്ചു കേൾപ്പിച്ചിട്ട് അതു തിരിച്ചു ചൊല്ലുന്നതിന് സ്വാമിതിരുവടികൾക്ക് കഴിയുമോ എന്നു ചോദിക്കുകയുണ്ടായി. "ശ്രമിക്കാം" എന്നു മറുപടി നൽകിയിട്ട് നിഷ്പ്രയാസം തിരുവടികൾ ആ കവിത ചൊല്ലിക്കേൾപ്പിച്ചു. സത്യത്തിനെ സാക്ഷാത്കരിച്ചിട്ടുള്ള മഹാത്മാക്കൾക്കു ഭാഷയോ, കാലമോ ഒന്നുംതന്നെ വിലങ്ങുതടികളായി നിൽക്കുന്നില്ല. വൈദ്യശാസ്ത്രത്തിൽ അവിടത്തേക്കുണ്ടായിരുന്ന അറിവ് പല സാധുക്കളേയും ശാരീരികമായ കഷ്ടപ്പാടുകളിൽ നിന്നും മോചിപ്പിക്കുന്നതിന് അദ്ദേഹം ഉപയോഗിച്ചിട്ടുണ്ട്. കൂടുതലും ഒററമൂലികാപ്രയോഗങ്ങളായിരുന്നു.

സംഗീതത്തിൽ ശാസ്ത്രീയമായും പ്രായോഗികമായും ഉള്ള ജ്ഞാനം തിരുവടികൾക്കുണ്ടായിരുന്നു. ഭക്തിപരമായുള്ള ഗാനങ്ങൾ സ്വയം രചിച്ചുപാടി സുഖിക്കുകയും മററുള്ളവരെ സുഖിപ്പിക്കുകയും അവിടുന്നു ചെയ്തിട്ടുണ്ട്. ഇവന്റെ (ലേഖകന്റെ) പൂർവാശ്രമത്തിലെ മൂത്ത സഹോദരിയെ അവിടുന്നു സംഗീതം അഭ്യസിപ്പിച്ചിട്ടുണ്ട്. ലയവാദ്യങ്ങൾ ഏതും പ്രയോഗിക്കുന്നതിനു അവിടത്തേക്കു കഴിയുമായിരുന്നു. ചെണ്ട, മദ്ദളം, ഇടക്ക, ഉടുക്ക്, മൃദംഗം, തകില്, പാണി ഇവയെല്ലാം പ്രയോഗിച്ച് ഭക്തജനങ്ങളെഅത്ഭുതപരതന്ത്രരാക്കിയിട്ടുള്ള പല സന്ദർഭങ്ങളും ആ മഹദ് ജീവിതത്തിൽ ഉണ്ടായിട്ടുണ്ട്. തന്റെ വിരലിൽ കിടക്കുന്ന ഇരുമ്പുമോതിരവും ഒരു പലകയോ പെട്ടിയോ കൂടിയും ഉണ്ടെങ്കിൽ അവിടത്തേക്കു വേണ്ട ലയ വാദ്യോപകരണങ്ങൾ ആയി. പാചക കലയിലും അദ്ദേഹത്തിനുണ്ടായിരുന്ന വൈദഗ്ദ്ധ്യത്തെ പററി ഇവന്റെ മാതാവ് പറഞ്ഞു കേട്ടിട്ടുണ്ട്.

ലോകത്തിനെ ഒരു കളിസ്ഥലമായി കണ്ട് അതിൽ പല കളികളിലും ഏർപ്പെട്ടുകയായിരുന്നു വിദ്യാധിരാജസ്വാമികൾ ചെയ്തിരുന്നത്. ആ മഹർഷി വര്യൻ ലോക സംഗ്രഹാർത്ഥം സ്വീകരിച്ച ശരീരം ഉപേക്ഷിച്ചിട്ട് ഇപ്പോൾ അൻപതു വർഷം തികഞ്ഞിരിക്കയാണ്. ഒരു പററുമാനവും ഇല്ലാത്ത ജീവിതം! പറേറണ്ടതിൽ ചെന്നു പററി കഴിഞ്ഞാൽ മററു പററുകളെല്ലാം വിട്ടുപോകാതിരിക്കുമോ? സ്വാമി തിരുവടികൾ എല്ലാ അർത്ഥത്തിലും ഒരു ജീവന്മുക്തനായിരുന്നു എന്നുള്ളതിനു സംശയമില്ല.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# വെല്‌വൂതാക

ചെറുകുന്നം പുരുഷോത്തമൻ

വഞ്ചിഭൂമിതൻ ചിര
പൂർണ്ണതാബോധം പൂത്ത
സഞ്ചിതസുകൃത സൗ
ഭാഗ്യമേ, വെല്‌വൂതാക!

സ്മരിപ്പൂ ധൗതശ്മശ്രു
പൂർണ്ണമാത്തിരുമുഖം;
ഒരിക്കൽപോലും നേരിൽ
കണ്ടതില്ലെന്നാലും ഞാൻ;

സ്മരിപ്പൂ ദയാസിക്ത
പൗരുഷപ്രഭ, തപ-
സ്സിരിക്കുമമോഘാഭി
രാമമാനേത്രങ്ങളെ;

സ്മരിപ്പൂ സൂക്ഷ്മബുദ്ധി
യായിട്ടുമാത്മജ്ഞാനാ
ഭരിതമഹസ്സേറു-
മാവ്യക്തിപ്രഭാവത്തെ.

മന്ത്രതന്ത്രങ്ങൾ, മഹാ
വിദ്യകൾ, തിര്യഗാദി
ജന്തുഭാഷകൾ—എല്ലാ
മറിഞ്ഞോനാണെന്നാലും,

സ്വീയസിദ്ധിതൻ യാഗാ
ശ്വത്തെയുന്മദം കാല-
ദേശവീഥിതന്നപാ
രതയിലലയുവാൻ

തള്ളിവിട്ടീലാ; കാച
കാഞ്ചന സമഭാവ-
മുള്ളിലാർന്നാത്മാരാമ
നായങ്ങുവാണൂ ഭുവിൽ.

* * *

ചേക്കണ്ടിലുയർത്തപൊൻ
താമര താനാണങ്ങേ-
ന്നോക്കുന്നേൻ; പങ്കസ്പർശ
മേശാതെ നിർല്ലേപമായ്
നീരിൽനിന്നല്ലോ, നിർഗ്ഗു
ണാത്മകം പൂർവ്വാശതൻ
മാറിലെ മഹാരത
ദീപ്തിയിലകമൂന്നി...

അഗ്നിയാമങ്ങിൽ നിന്നു
നേടിയതേജസ്സിനാൽ
അർക്കനാരചിച്ചല്ലോ
നവ്യമൊരുഷസ്സന്ധ്യ...
എത്രകൈത്തിരികളാ
ണങ്ങിൽനിന്നാളി,പ്പിന്നീ-
ട്ടുത്തമ പരമഹം-
സാലംബമാർഗ്ഗം കാട്ടി!

ഉദ്ഭ്രാന്തമാമീലോക
ത്താത്മബോധത്തിൻ സുധാ-
നിർഭരപർജ്ജന്യമാ
യവിടുന്നണഞ്ഞതപ്പോൾ,
പരുക്കൻ ശിലകളി
ലാർദ്രതയുറന്നല്ലോ
മരുഭൂക്കളിൽ മഹാ
നിഷ്കുടമുയർന്നല്ലോ!

* * *

അഴകിൽ ഹിമാദ്രിശൃം-
ഗാഭമാം ഭവാനിൽനി-
ന്നൊഴുകിപ്പരന്നൊഴും
പ്രേമവാഹിനി തന്നിൽ,

# അപൂർവ യോഗിയായ ശ്രീ വിദ്യാധിരാജൻ

*വെൺകുളം പരമേശ്വരൻ*

"വിദ്യാധിരാജൻ" മഹാ സമാധിയെ പ്രാപിച്ചിട്ട വർഷം അൻപതായി. ശരീര മരണത്തോടൊത്തു സ്മരണാമരണവും സംഭവിക്കുന്ന കോടാനുകോടി ജനങ്ങളുടെ ഇടയ്ക്കു് മരിച്ചിട്ടും മരിക്കാതെജീവിക്കുന്ന സ്വാമികളുടെ പ്രത്യേകതകൾ സ്മരിക്കുക എന്നതാണു് ഈ ലേഖനത്തിൻെറ ഉദ്ദേശ്യം. പരസ്യമായി ഉപദേശങ്ങൾ നൽകുകയോ പ്രഭാഷണങ്ങൾ നടത്തുകയോ ചെയ്യാത്ത ആചാര്യനായി, കാഷായവസ്ത്രം ധരിക്കാത്ത സന്ന്യാസി വരേണ്യനായി എഴുപതു വർഷം ജീവിതം നയിച്ചിരുന്ന ഈ മഹാ പുരുഷൻ മുപ്പതു വയസ്സുവരെ പ്രാണായാമാഭ്യസനം നടത്തിയിരുന്നു എന്നതിനു ധാരാളം തെളിവുകളുണ്ടു്. അദ്ദേഹത്തിൻെറ ശിഷ്യത്രയത്തിൽ ശ്രീ നീലകണ്ഠതീർത്ഥപാദരും തീർത്ഥപാദപരമഹംസരും രാജയോഗമാർഗ്ഗത്തിൽ അത്യുന്നതപദം പ്രാപിച്ചവർ ആയിരുന്നു. അവക്കുവേണ്ടുന്ന ഉപദേശങ്ങൾ നല്കിയിരുന്ന സ്വാമി തിരുവടികളാകട്ടെ, രാജയോഗത്തിലെ പരമോന്നതാവസ്ഥയായ അസംപ്രജ്ഞാതസമാധിവരെ എത്തിയിരുന്നെങ്കിലും പിന്നീടു് അദ്വൈത പ്രചരണത്തിൽ പ്രവേശിച്ചു ജീവിതം നയിക്കുകയാണുണ്ടായതു്. അദ്ദേഹം മഹാ സമാധിയെ പ്രാപിച്ചതു് പത്മാസനത്തിൽ സ്ഥിതി ചെയ്തിട്ടായിരുന്നു എങ്കിലും, പത്മാസനത്തിലിരുന്നാൽ ശരീരം ലഘുതരമാക്കി ഉയരാൻ കഴിഞ്ഞിരുന്ന ആളായിരുന്നു എങ്കിലും രാജയോഗ സമാധിയല്ല അദ്വൈത വിധിപ്രകാരമുള്ള മഹാ സമാധിയാണു് അദ്ദേഹം വരിച്ചതു്. ജന്മനാ ഉണ്ടായിരുന്ന അർശോരോഗം, അതിസാരം എന്നിവയുടെ പീഡനം ജീവിതാവസാനംവരെ അദ്ദേഹം അനുഭവിച്ചു. പ്രാരബ്ധം അനുഭവിച്ചുതന്നെ തീരണം എന്നതായിരുന്നു, പലേ യോഗികളെപ്പോലെ,അദ്ദേഹവും വിശ്വസിച്ചിരുന്നതു്. പ്രാരബ്ധ കർമ്മങ്ങൾ അനുഭവിച്ചു തീർത്തില്ലെങ്കിൽ, പുനർജന്മം ഉണ്ടാകുമെന്നാണല്ലോ വിധി.

പ്രമുഖ പ്രശംസ അർഹിക്കുന്ന ഒരു പ്രത്യേകത സ്വാമി തിരുവടികളുടെ അനന്യ സാധാരണമായ ഓർമ്മശക്തിയാകുന്നു. ഒരിക്കൽ കേട്ടകാര്യം ആവശ്യാനുസരണം വാക്യം പ്രതി ഉദ്ധരിച്ചു സംസാരിക്കാൻ അദ്ദേഹത്തിനു സാദ്ധ്യ

---

പുലിയുംനായും പിപീ
 ലികയും മനുഷ്യനു-
മലിയും ബിന്ദുക്കളായ്
 —അദ്വൈതസത്യങ്ങളായ്!

രൂപനാമങ്ങൾ പൊട്ടി
 പ്പൊളിഞ്ഞു ലയിച്ചൊരാ

"രൂപക"ദൃശ്യം കാലം
 കാട്ടുവതെന്നാണിനി?

വഞ്ചിഭൂമിതൻ ചിര
 പൂർണ്ണതാബോധം പൂത്ത
സഞ്ചിത സുകൃത സൗ-
 ഭാഗ്യമേ, വെല്‌വൂതാക.

മായിരുന്നവത്രേ! വർഷ ദശകങ്ങൾക്കു ശേഷവും ഇതു് സാദ്ധ്യമായതായി കണ്ടിട്ടുണ്ടു്. വായിച്ചിരുന്ന ഗ്രന്ഥങ്ങളൊന്നും വിദ്യാധിരാജ സ്വാമികൾ മറന്നിട്ടേയില്ല. ശ്രീശങ്കരാചാര്യർക്കുശേഷം ഇത്രയേറെ ഓർമ്മശക്തിയുള്ള ഒരാളെ ലോകം കണ്ടിട്ടില്ല.

ഏതൊരു വിഷയത്തെക്കുറിച്ചു സംസാരിക്കുമ്പോഴും അനവധി ഗ്രന്ഥങ്ങളിലെ അഭിപ്രായങ്ങൾ നിഷ്പ്രയാസം ഉദ്ധരിച്ചു് സ്വാഭിപ്രായം സാധൂകരിക്കുക എന്നതു് സ്വാമി തിരുവടികളുടെ ഒരു വിനോദമായിരുന്നു.

സ്വാമി വിവേകാനന്ദൻ എറണാകുളത്തു വന്നപ്പോൾ ശ്രീ വിദ്യാധിരാജനോടു "കീദൃശീ ചിന്മുദ്രാ ?" (ചിന്മുദ്ര എങ്ങനെയാണു്?) എന്നു ചോദിച്ചതും, ചിന്മുദ്രയുടെ സകല ഭാവങ്ങളും ഭാഗങ്ങളും പ്രയോജനങ്ങളും വിവരിച്ചു് "അലമലം" എന്നു പറയുന്നതുവരെ സ്വാമി തിരുവടികൾ പ്രസ്താവിച്ചതും ചരിത്രപ്രസിദ്ധമായ സംഭവമാകുന്നു. തമിഴ് ഗ്രന്ഥങ്ങളെ അടിസ്ഥാനമാക്കിയുള്ള വിദ്യാധിരാജന്റെ സംസ്കൃതഭാഷയിലെ വിശദീകരണം അത്യന്തം സമർത്ഥവും സംയുക്തികവും ആയിരുന്നു എന്നതിനു സംശയമില്ല. സ്വാമി വിവേകാനന്ദൻ ശ്രീ വിദ്യാധിരാജസ്വാമികളെ വളരെ ബഹുമാനിക്കയും, ഉത്തര ഇൻഡ്യയിൽ നിന്നു് ആദ്ധ്യാത്മിക സാധനയ്ക്കായി ഒരു സന്യാസിയെ എറണാകുളത്തേയ്ക്കു് അയയ്ക്കുകയും ചെയ്തിട്ടുണ്ടായിരുന്നു. ആ സന്യാസിയാകട്ടെ ആറു മാസം താമസിച്ചു പല ദിവസങ്ങളിൽ സ്വാമി തിരുവടികളുടെ ഉപദേശങ്ങൾ ഗ്രഹിക്കുകയുണ്ടായി.

വിദ്യാധിരാജന്റെ മറ്റൊരു വൈശിഷ്ട്യം അദ്ദേഹത്തിനുള്ള സഹജീവിസ്നേഹം ആയിരുന്നു. എലി, തവള, എറുമ്പു് തുടങ്ങിയ ജന്തുക്കൾ അദ്ദേഹത്തിനുചുറ്റും വസിക്കാനും, ആഹാരം കൊടുത്തിട്ടു്, പോകാൻ പറഞ്ഞാൽ അവ തിരിച്ചു പോകാനും സന്നദ്ധമായിരുന്നു. കടിക്കാൻവരുന്ന പാമ്പിനെ വാത്സസമേതം ദൂരത്താക്കുക വിദ്യാധിരാജന്റെ ഒരു വിനോദമായിരുന്നു. ഒരിക്കൽ അദ്ദേഹത്തെ കടിച്ചു മൂർക്കൻ പാമ്പു് തൽക്ഷണം മരിച്ചുപോവുകയാണുണ്ടായതു്. ഇതുമാത്രം സഹജീവിസ്നേഹം കടുവാ പുലികളോടുപോലും പ്രദർശിപ്പിച്ചിട്ടുള്ള ഒരു മലയാളി സന്യാസിയെക്കുറിച്ചു് കേട്ടുകേൾവിപോലുമില്ല. യാതൊരു ജന്തുവിനേയും ഉപദ്രവിക്കാതെ അഹിംസാവ്രതം ആജീവനാന്തം പുലർത്തിക്കൊണ്ടിരുന്ന സ്വാമികൾ "അഹിംസാപരമോധർമ്മഃ" എന്ന വ്രതക്കാരനായിരുന്നു. മോക്ഷപദപ്രാപ്തിവരെ എത്തിക്കുന്നതായിരുന്നു അദ്ദേഹത്തിന്റെ അഹിംസാ സിദ്ധാന്തം. അഹിംസാസിദ്ധാന്തത്തിൽ ജീവിതം നയിക്കാതെ നിത്യാനന്ദ പദവി ലഭിക്കുക സാദ്ധ്യമല്ലെന്നും അദ്ദേഹം അഭിപ്രായപ്പെട്ടിട്ടുണ്ടു്. ജ്ഞാന സമ്പാദന വ്യസനം, നിർമ്മമനായി ജീവിതം നയിക്കാനുള്ള ഔൽസുക്യം, മത്സ്യം പാചകം ചെയ്യുന്ന വീടുകളിൽനിന്നു് ആഹാരം കഴിക്കാതെ സഞ്ചാരജീവിതം നയിക്കാനുള്ള നിർബ്ബന്ധം, മുട്ടുവരെ എത്തുന്ന കൈകളോടു കൂടിയ അദ്ദേഹത്തിന്റെ അത്യുജ്ജ്വല രൂപം. അനേകം മണിക്കൂർ സംഗീതത്തിൽ രസിച്ചുകഴിയുവാനുള്ള ജന്മവാസന, ചെണ്ട കൊട്ടു്, തകിൽ വായന, മൃദംഗംവായന, പഞ്ചവാദ്യ പ്രയോഗം ആദിയായവ ആരിൽനിന്നും പഠിക്കാതെ നിരീക്ഷണംകൊണ്ടുമാത്രം പഠിച്ചു പ്രദർശിപ്പിക്കാനുള്ള സാമർത്ഥ്യം ആദിയായി ശ്രീ വിദ്യാധിരാജന്റെ വിശിഷ്ട ഗുണങ്ങളെക്കുറിച്ചു വർണ്ണിക്കുക എന്നതു് അസാദ്ധ്യമായിട്ടേ പരിണമിക്കുകയുള്ളു!!

# ഒരു മഹത്സംഗമം

(സ്വാമി തിരുവടികളും ശ്രീ വിവേകാനന്ദസ്വാമികളും)

*കരിശ്ശേരി ഗോപാലപിള്ള*

നന്നായ് ശ്രീ ഭാരതോർവ്വിതൻ ചിരതപഃ
　　സമ്പാദിതം സത്ഫലം
തന്നേരൂപമണിഞ്ഞ മംഗളമണി
　　പ്പൂർണ്ണാം വിവേകാത്മകൻ,
തന്നോമൽജ്ജനിഭൂവിനുള്ള മഹിമാ
　　വേററം വളർന്നിന്നിയും
മന്നിൽപ്പൊങ്ങി വിളങ്ങുവാൻകൊതിയൊടേ
　　ദേശാടനം ചെയ്കയായ്.　　1

ബംഗാളിന്റെ മഹർഷിശിഷ്യമണിയാം
　　സന്ന്യാസിയന്നെത്തിനാൻ
ശൃംഗാരക്കറതീണ്ടിടാത്തൊരു "ശുക"
　　ബ്രഹ്മർഷിയെപ്പോലവേ,
സംഗം വി"ട്ടെറണാകുള"ത്തമരുമാ
　　ഭട്ടാരകന്നന്തികം,
ഗംഗാസംഗമമാർന്ന ചാരുയമുന
　　യ്യൊപ്പം പരംപുണ്യവാൻ.　　2

ചെന്താർപോലെ വിരിഞ്ഞുനാലുവികസ
　　ന്നേത്രങ്ങളങ്ങൊപ്പമായ്,
ചിന്താമണ്ഡലമൊന്നരണന്നു, പരചിദ്
　　രൂപങ്ങളൊന്നിക്കയായ്
അന്തഃപ്രേരണകൊണ്ടടുത്തുടനയസ്
　　കാന്തങ്ങളെപ്പോലഹോ
ബന്ധിച്ചാസുമഹസ്സുരണ്ടുമൊരുപോ
　　ലാശ്ലേഷസംശ്ലിഷ്ടമായ്.　　3

അന്യോന്യം കുശലങ്ങൾ ദേവവചസാ
ചോദിച്ചുബോധിച്ചുടൻ
നന്നായ്സൽകൃതിചെയ്തു—മോദമിയലും
മട്ടിൽ പലേകാര്യവും;
പിന്നീട“മ്മധുകണ്ഠ”രാര്യമുനിമാർ
രണ്ടാളുമാകൃഷ്ടരായ്
മന്ദംസുന്ദരരാഗപൂരിതരസം
പൂണ്ടൊട്ടു പാടീടിനാർ. 4

ഒന്നർത്ഥിച്ചു നരേന്ദ്രസുന്ദരയുവ
ശ്രീയോഗിയത്യാദരാൽ;
“ഇന്നിബ്ഭാരതഭൂവിലുള്ള വിബുധ
ന്മാരോടു ചോദിച്ചു ഞാൻ;
തന്നീലുത്തര; മങ്ങു ചൊൽക ദയയാ
‘ചിന്മുദ്ര’ യെന്തെന്നഹോ”;
ചൊന്നാനമ്പൊടു തീർത്ഥപാദനടന
ങ്ങെല്ലാം വിശേഷാർത്ഥമായ് 5

“തങ്കത്തേൻകുടമേ, ഭവാന്റെ ഹൃദയം
കാണുന്നു ഞാ,നഞ്ജസാ
ശങ്കിക്കേണ്ട, ശതാധികം ഹൃദിഗതം
സർവ്വം ഫലിക്കും ദൃഢം;
നിൻകൽബ്ഭാരതഭാവുകം ‘നര’വര
ശ്രീരൂപമാർന്നേവ, മാ-
തങ്കംവിട്ടുലസിപ്പൂഞാൻ തവസദാ
ദനരുന്നു സന്മംഗളം.” 6

മെല്ലെ, നമ്രശിരസ്കനായ്, യുവമഹാ
യോഗീന്ദ്രനോതീടിനാൻ:
“നല്ലോർ യോഗികളുണ്ടു ബുദ്ധിയെഴുവോർ,
വേദജ്ഞർ, തത്വജ്ഞരും;
എല്ലാമൊത്തവരാരുമി;ല്ലിവിടെ ഞാൻ
കാണുന്നിതത്യത്ഭുതം;
കൊള്ളിച്ചുള്ളിലശേഷവും വിലസുവോൻ
വിദ്യാധിരാജൻ ഭവാൻ!” 7

“ഔദാര്യത്തൊടു പണ്ടുതൊട്ടുലകിനെ
പ്പാലൂട്ടിപാഴിക്കുവാൻ
ഔദാസ്യം ചെറുതേശിടാതെ സുതരാം
യത്നിച്ചതാർഷോർവ്വിതാൻ;
* സാദസ്യം പരമാദിവേദഗതിതൊ
ട്ടാർജ്ജിച്ചോരെന്നമ്മ ത–
ന്നീദാസ്യ സ്ഥിതിയിന്നുകണ്ടുഹൃദയം
വേകുന്നു; പോകുന്നുഞാൻ!” 8

പാരിൽബ്ഭാരതഭൂമിതൻ മഹിതമാ
മാത്മീയ സന്മണ്ഡലം
ഭൂരിശ്രീയൊടുമിന്നുമാരൂഢിതരായ്
നിൽക്കുന്ന താരങ്ങളോ!
ചേരംശങ്കരപാദപത്മരജസാ
സമ്പൂതമാ മബ്ധിയിൽ
പാരാതേ മുഴുകിത്തെളിഞ്ഞുവിലസും
രണ്ടാര്യരത്നങ്ങളോ!! 9

ബംഗാളിന്റെ “വിവേക”വും, വലയെഴും
തെന്നിന്ത്യതൻ “വിദ്യ”യും,
ഭംഗംവിട്ടൊരുമിച്ചിതാ മഹിയിതിൽ
ചന്ദ്രാർക്കരെപ്പോലവേ,
തുംഗാഭംവിലസുന്നു; സൂര്യനിതിലാ
രെന്നില്ല; രണ്ടും ലസത്–
ശൃംഗാഗ്രങ്ങൾകണക്കുപൊങ്ങിനമഹഃ
സന്ദോഹസാരങ്ങളാം. 10

മേവു,ന്നത്ഭുതകർമ്മശക്തിയുടലാർ
ന്നോനായൊരാ; ളന്യനോ
ഭൂവിൻകെട്ടുകളറ്റു,കാമന, മനഃ
സംഗങ്ങൾ, കർമ്മങ്ങളും,
കൈവി,ട്ടാദൃത രത്നദീപിക കണ
ക്കെങ്ങും പ്രകാശിച്ചിടും
ജീവന്മുക്തമഹസ്സുതന്നെ നിയതം;
കൂപ്പുന്നു കൂറോടുഞാൻ. 11

* സാദസ്യം=നായകത്വം.

സംഭവകഥ

# പുഞ്ചിരി കലർന്ന നോട്ടം

*ആർ. എസ്സ്. ആശാരി*

"നാണുപിള്ളേ! ഇന്നലെ രാത്രി എവിടെ പോയിരുന്നു?" സ്വാമിതിരുവടികൾ ചോദിച്ചു.

"വഞ്ചിയൂരിൽ പഴയ ചാഞ്ഞാംമൂട്ടു വീട്ടിൽ രാജസൂയം കാണാൻ പോയി;" പന്നിശ്ശേരിൽ നാണുപിള്ള വിശദീകരിച്ചു; "തകഴി കൊച്ചുനീലകണ്ഠപ്പിള്ളയുടെ ജരാസന്ധനും പരമുപിള്ളയുടെ ഭീമസേനനും ആയിരുന്നു."

"ഓ! കംസൻ നീലകണ്ഠപ്പിള്ളയല്ലേ? ജരാസന്ധൻ അരങ്ങു തകർത്തുവോ?" സ്വാമിതിരുവടികൾ വീണ്ടും ചോദിച്ചു.

"നന്നായിരുന്നു. 'ഗോത്രനാഥന്മാരെല്ലാരും അത്രവന്നു വണങ്ങുന്നു' എന്നും 'കിം ത്വഭോ! ചൊന്നതും വാസുദേവാ?' എന്നും ഉള്ള പദങ്ങൾ ഒന്നാംതരമായി" നാണുപിള്ള മറുപടി നൽകി.

"പരമുവിൻെറ ഭീമനോ?" പരമഭട്ടാരകസ്വാമികളുടെ ചോദ്യം.

"ഹന്തേജഗത്പ്രാണസുതേന സംഗരേ—അല്ലാതെന്തു പറയാൻ? പട്ടഭീമൻ പടക്കളം തകർത്തു," നാണുപിള്ള അറിയിച്ചു.

വീണ്ടും സ്വാമികളുടെ ചോദ്യം:— "ശ്രീകൃഷ്ണനോ?"

"കൊച്ചുനീലകണ്ഠപ്പിള്ളയുടെ മകൾ കാർത്ത്യായനിയുടെ കൃഷ്ണനായിരുന്നു; നന്നായി" നാണുപിള്ള പറഞ്ഞു.

"ദമയന്തി നാരായണപിള്ളയുടെ കുചേലനോടൊപ്പം ആ കുട്ടിയുടെ ശ്രീകൃഷ്ണൻ കണ്ടിട്ടുണ്ട് എനിക്കും പിടിച്ചു" സ്വാമികൾ അഭിപ്രായപ്പെട്ടു.

കേട്ടുകൊണ്ടിരുന്ന ശ്രീ നീലകണ്ഠതീർത്ഥപാദർ പറഞ്ഞു. കിർമ്മീരവധത്തിലും ശൂരപത്മാസുരവധത്തിലും തുറവൂർ മാധവൻപിള്ള ലളിതയായിരുന്നപ്പോൾ ദേവപതിയായും ഇന്ദ്രാണിയായും കാർത്ത്യായനി അഭിനയിക്കുന്നതു ഞാനും കണ്ടിട്ടുണ്ട് സ്വാമീ! നല്ല മുഖസൗന്ദര്യമുള്ള കുട്ടി!"

"ആ കുട്ടിയെ അവളുടെ അച്ഛൻകൊച്ചുനീലകണ്ഠപ്പിള്ളതന്നെയാണു തുടങ്ങി

---

വിദ്യാവാരാശിയെല്ലാം ചുളുകയിലൊരുമി
ച്ചൊററവീർപ്പിൽ കുടിച്ചാ-
സദ്യോവിൽചേർന്തങ്ങി, നിജവെളിവൊളിയാ
ലുണ്മചെമ്മേവിളക്കി,
വിദ്യാധീശാധിരാജത്തിരുവടിയമിമ
ത്താരകം, കുംഭജൻപോൽ
വിദ്യോതിക്കുന്നു നമ്മൾക്കുരുതരസുകൃത
പ്പൂൺപു, ഞാൻ കുമ്പിടുന്നേൻ. 12

ച്ചതു്. ദമയന്തി നാരായണപിള്ള നെട്ട മങ്ങാട്ടുവച്ചു് അഭ്യസിപ്പിച്ചു.'' സ്വാമി ജി പറഞ്ഞു.

''ഇന്നു കഥ ബാണയുദ്ധമാണു്'', തീർത്ഥപാദർ അറിയിച്ചു.

''വേലുപ്പിള്ളയെന്താ ഒന്നും മിണ്ടാത്തതു്?'' സ്വാമികളുടെ ചോദ്യം.

സ്വർഗ്ഗീയ സ്വപ്നത്തിൽ വിഹരിച്ചിരുന്ന വേലുപ്പിള്ളയ്ക്കു് ഉണർച്ചയുണ്ടായി. അദ്ദേഹം പറഞ്ഞു.—

''ഈ സന്നിധാനത്തിൽ ഞാൻ അന്നു സ്മരിച്ചുപോയി, 'നിൻതിരുവടിതന്നെ അന്തികേ കണ്ടതിനാൽ സന്തോഷം വളരുന്നു ചിന്തയിൽ മഹാമുനേ!' എന്നു് ഭാഗവതർ നെന്മാറ മാധവമേനോൻ പാടിയ പദത്തിന്റെ മാധുര്യം! 'വദനസുധാകരഗളിതാമൃതരസം' തന്നെയായിരുന്നു. ഭാഗവതരുടെ ഗാനം' 'മഹയമഹയമധുനിഷൂദനം' എന്നു് നെന്മാറ പാടിയപ്പോൾ സദസ്യർ സകലതും മറന്നുപോയി.''

''ഇന്നു് ബാണയുദ്ധം കാണാൻ പൊയ്ക്കൊള്ളൂ''. എന്നു പറഞ്ഞു് വിദ്യാധിരാജസ്വാമികൾ വേലുപ്പിള്ളയുടെ മുഖത്തു സൂക്ഷിച്ചുനോക്കി. 'ഉത്തുംഗോല്ലാസി'യായ നാസികയുടെ മുകളിൽ, ശ്മശ്രുക്കളുടെ ഇടയിൽ, രണ്ടു നക്ഷത്രക്കണ്ണുകൾ തിളങ്ങി: വെണ്മേഘംപോലുള്ള താടിമീശകളുടെ ഇടയിൽ പുഞ്ചിരിപ്രഭ പ്രസരിച്ചു! വേലുപ്പിള്ളയ്ക്കു് ആ നോട്ടത്തിന്റെയും പുഞ്ചിരിയുടെയും അന്തരാർത്ഥം മനസ്സിലായില്ല. പണ്ടൊരിക്കൽ ആ കലാനിധിയെ ഭൗതികയുക്തിവാദത്തിലൂടെ എതിർത്തു തോല്പിക്കാനായി ചാടിപ്പുറപ്പെട്ടു് അവിടത്തെ വിനീതശിഷ്യനായി, മടങ്ങിവന്ന വേലുപ്പിള്ളയ്ക്കു് ഭാവിയിലേക്കുകൂടി എത്തിനോക്കുന്ന ആ പുഞ്ചിരി കലർന്ന നോട്ടത്തിന്റെ അർത്ഥഗാംഭീര്യം എങ്ങനെ മനസ്സിലാകും?

ആ യുവാവു് അന്നുരാത്രി ബാണയുദ്ധം കഥകളികാണാൻ പോയി.

ശ്രീകൃഷ്ണന്റെ പുറപ്പാട്ടും മേളപ്പദവും മററും കഴിഞ്ഞിരിക്കുന്നു. തിരശ്ശീലയ്ക്കു പിറകിൽ, താളമേളങ്ങളെ കീഴ്പെടുത്തിക്കൊണ്ടു്, പാടിരാഗത്തിന്റെ ശ്രുതിയിൽ ഗഞ്ജനം മുഴങ്ങുന്നു. ശൃംഗാരപ്പദത്തിനുള്ള വട്ടമാണു്. കൊച്ചുനീലകണ്ഠപ്പിള്ളയുടെ ബാണാസുരനെപ്പററിയും, തിരനോട്ടത്തിലെ രാജസപ്രൗഢി, പതിഞ്ഞ പദത്തിലെ ചൈതന്യം, ആട്ടത്തിലെ ഊർജ്ജസ്വലത എന്നിവയെക്കുറിച്ചും പറയേണ്ടതില്ലല്ലോ. ഗോപുരരംഗമായി. 'അത്തുംഗ വാഞ്ഛരതിവാഹനം' എന്ന ശ്ലോകം സരസമായി ഇളകിയാടുകയാണു നടൻ! അനന്തരം കുംഭാണ്ഡനും പ്രവേശിച്ചു് പദമാടിയശേഷം പിന്നോക്കം കാൽവച്ചു മറഞ്ഞു.

'ശ്രീലാവണ്യാംഗശോഭ'യാൽ സമസ്താംഗനാടോപഹാര'യെന്നു 'വിശ്വമാന്യ'യായിത്തീർന്ന ഉഷ, സഖിമാരോടുകൂടി 'ചന്ദ്രകരരഞ്ജിതമാം ചന്ദ്രശാല'യിൽ ലീലാലാലസയായിരിക്കുന്ന ലാസ്യരംഗം മദ്ദളത്തിന്റെ തരള താളത്താൽ പരിപോഷിതമാവുന്നു.

'സുന്ദരിമാർമണി'യായ ആ 'ബാണനന്ദിനി' സ്വസഖിയും യോഗിനിയുമായ ചിത്രലേഖയുടെ മടിയിൽ തലവച്ചു് ഉറങ്ങുന്നു. കാമുകസമാഗമത്തിലെന്നപോലെ ഉഷ ഉറക്കത്തിൽ ചാപല്യങ്ങൾ പ്രകടിപ്പിക്കുന്നതു് കുംഭാണ്ഡപുത്രിയായ ചിത്രലേഖ സൂക്ഷിക്കുന്നു. വാചികാഭിനയ പ്രധാനമായ നാടകത്തിലാണെങ്കിൽ സഭ്യേതരമാകാനിടയുള്ള രംഗം മൂകാഭിനയത്തിന്റെ വാചാലതയിലൂടെ എത്ര യഥാതഥമായിട്ടാണു് കലാഭംഗി തിരളുന്നതു്! തുറവൂർ മാധവൻപിള്ളയുടെ ചിത്രലേഖയിൽ പദാർത്ഥാഭിനയവും ഭാവാശ്രയവുമായ നൃത്യകലയുടെ പരിപൂർണ്ണത പ്രകടമാകുന്നു.

ഉദ്ദീപിതാശയായി ഉഷസ്സിലുണർന്ന ഉഷ, താൻ സ്വപ്നത്തിൽ കണ്ട യുവസുന്ദരനെപ്പററി ചിത്രലേഖയോടു പറയുന്നു :—

"കാമോപമൻരൂപൻ വന്നു നിദ്രയിൽ
കാമിനീ! സവിധേ............
നീലവേണി! എന്നുടയ
നീവിതന്നുടെ ബന്ധ
ചാലനം തുടർന്നപ്പോൾ
ചലമിഴി! ഉണർന്നു ഞാൻ."

ഭുവനമോഹനനായ അനിരുദ്ധനെ നാരദശിഷ്യയായ ചിത്രലേഖ യോഗബലംകൊണ്ടു വരുത്തിക്കൊടുക്കുന്നു. ഉറക്കമുണർന്ന അനിരുദ്ധൻ അപരിചിതയായ ഒരു യുവതിയെ കാണുന്നു; ആദ്യം അല്പം ദിഗ്ഭ്രമം ഉണ്ടാകുന്നു.

"ഭംഗ്യാ കണ്ണുകൾ നീണ്ടു്, ചന്ദ്രസദൃശം
വക്ത്രം, നതാംസം ഭുജം,
തിങ്ങിപ്പൊങ്ങിയൊതുങ്ങി, നെഞ്ചിരുവശം
തോന്നും കടഞ്ഞിട്ടപോൽ,
മദ്ധ്യം മുഷ്ടിമിതം, നിതംബമധികം
വീത്തംഘ്രിവക്രാംഗുലീ
വിധം മെയ്യിതു നടപനിഷ്ടമെതുതാ
നമ്മട്ടു സൃഷ്ടിച്ചതാം"

എന്ന മാളവികാവർണ്ണന സന്ദർഭോചിതമായി ഇളകിയാടുകയാണു് അനിരുദ്ധവേഷക്കാരൻ.

സദസ്യരിലൊരാൾ നിന്നിമേഷനായി ഓരോ രംഗവും കണ്ടു രസിക്കുകയാണു്. ഉഷയുടെ മുഖസൗന്ദര്യം അയാളെ കണക്കററു് ആകർഷിച്ചു—ദീപ്തിമത്തായ ഓഷ്ഠികൾ! ചുണ്ടപ്പുവിട്ടു ചുകപ്പിച്ച ദീർഘനേത്രങ്ങളിൽ സ്ഫുരിക്കുന്ന ശൃംഗാരവ്രീളാദിമുഗ്ദ്ധഭാവങ്ങൾ!! രണ്ടു സ്ത്രീകളുടെ സംഭാഷണം അഭിനയിക്കപ്പെട്ട അന്തഃപുര രംഗം ആ യുവാവിനു് മറക്കാൻ കഴിയുന്നില്ല. ഹാഹാ! അയാൾ എങ്ങനെ വികാരഭരിതനാകാതിരിക്കും? ഉഷയായി അഭിനയിക്കുന്നതു് പ്രഗത്ഭ നടി കാർത്ത്യായനിയമ്മയാണു്!

ആട്ടെ, ആരാണു് ഈ യുവാവു്? മററാരുമല്ല, നമ്മുടെ സ്വപ്നാടനക്കാരൻ വേലുപ്പിള്ളതന്നെ! ഈ ആട്ടക്കഥയിൽ ഗോപുര രംഗവും ഒണ്ഡകത്തിൻെറ ഒരു ഭാഗവും മററു ചില പദങ്ങളും എഴുതിച്ചേർത്ത മഹാകവി, കെ. സി. കേശവപിള്ള അടുത്തിരിപ്പുണ്ടു്. കൊട്ടാരം അദ്ധ്യാപകനായ അദ്ദേഹം തിരുവനന്തപുരത്തു തന്നെയാണു താമസം. ബാണയുദ്ധത്തിൻെറ രചയിതാവായ ബാലകവി, രാമശാസ്ത്രികളുടെ ആത്മാവും കളികാണാൻ അരങ്ങത്തു് അദൃശ്യമായി ആവിർഭവിച്ചിരുന്നിരിക്കാം!

തുടർന്നുള്ള രംഗങ്ങൾ മഹാകവി കെ. സി. യും കൂട്ടരും കണ്ടുകൊള്ളട്ടെയെന്നു തീരുമാനിച്ചു് വേലുപ്പിള്ള ഉറങ്ങാൻ പോയി. എന്നാൽ ഉറക്കം വരുമോ? കാമപുത്രനായ അനിരുദ്ധനു് കാമലബ്ധിയുണ്ടായി. താനാകട്ടെ താപനി, ദാഹനി, മാദനി, വിശ്വമോഹിനി, വിശ്വമർദ്ദിനി എന്നീ കാമബാണങ്ങളഞ്ചും ഏററു് ഉരുകുകയാണു്. ആ പ്രദ്യുമ്നാത്മജൻ താനായിരിക്കരുതോ?

മഹാചാര്യ ശങ്കര ഭഗവദ്പാദരുടെ അനുഗാമിയുടെ ശിഷ്യനായ താൻ ഈ ദൗർബ്ബല്യത്തിനു കീഴടങ്ങുകയോ? ഓ! കാമാരിയായ കാലകാലൻ കാത്തുസൂക്ഷിക്കുന്ന ശോണിതപുരപ്രാകാരഗഭമദ്ധ്യസ്ഥമായ കന്യകാഗൃഹംപോലും കാമദേവനു് അഭേദ്യമോ ദുഷ്പ്രാപ്യമോ അല്ലെന്നു് ഇക്കഥതന്നെ സാക്ഷ്യം വഹിക്കുന്നില്ലേ?

* * *

വെള്ളിനക്ഷത്രത്തോടൊപ്പം കുടുംബിനിമാർ ഉണർന്നെഴുന്നേററു് തളത്തിൽ കൊളുത്തിവച്ച വെള്ളിവിളക്കിനടുത്തിരുന്നു് പരിപാവനമായ യശോദാഹൃദയത്തോടുകൂടി ഉണ്ണിക്കൃഷ്ണനു നിവേദിക്കാനുള്ള ഭക്തിവെണ്ണയെടുക്കുന്നതിനു് തിരുനാമസങ്കീർത്തനത്തൊരു കടയുന്ന ശബ്ദം കേട്ടുതുടങ്ങി; പക്ഷികളുടെ ഭൂപാളരാഗാലാപവും!

വേലുപ്പിള്ള പ്രഭാതസ്നാനത്തിനായി വാവഞ്ഞാലിക്കുളത്തിൽ (മാഞ്ഞാലിക്ക

ളം) ചെന്നു. കുളിക്കടവിൽ സ്ത്രീകളുടെ തിരക്ക്. തിരിച്ചു തെക്കോട്ടു നടന്നു്. കിഴക്കോട്ടു തിരിഞ്ഞു് അവിടെയുള്ള കടവിൽ കുളിക്കുകതന്നെ. ഒരു യുവതി കൂട്ടുകാരിയോടൊപ്പം കുളികഴിഞ്ഞു് തല തുവർത്തിക്കൊണ്ടു് ഇതാ എതിരേ വരുന്നു. ചുരുണ്ടുനീണ്ടു കിടക്കുന്ന സമൃദ്ധ കുന്തളം! ഇത്ര നീണ്ട നയനങ്ങൾ മറെറാരു സ്ത്രീയുടെ മുഖത്തും കണ്ടിട്ടില്ല! രക്തച്ഛവി തുടുത്തുനില്ക്കുന്ന അധരം! വ്യായാമസുദൃഢമായ കരചരണങ്ങൾ! ഈറൻ വസ്ത്രത്തിലൂടെ സുവർണ്ണപ്രഭ വിതറുന്ന ഊരുകാണ്ഡങ്ങൾ!! അവളും തോഴിയും സാവധാനം നടന്നുപോകുന്നു — അല്ല; 'അതിമൃദുപദന്യാസ'ത്താൽ നൃത്തംചെയ്തു നീങ്ങുന്നു.

വീണ്ടും തന്റെ ഹൃദയം വികാരനിർഭരമാകുന്നോ? 'കേവലം പരനാരിയിൽ മോഹം'—ഹായ്, ചാപല്യം! എത്രയും അനുചിതം!

"നന്നെക്കൃശമാകും തുനടുവിൻതാഴെ
ഞാണിടും വേണി തലോടും സ്ത്രീതൻ
പിൻപുറം തുള്ളിത്തുടിപ്പതു്"

ആ യുവാവിനെ വികാരഭരിതനാക്കി. ഛേ! ഛേ! പാടില്ല. പരസ്ത്രീയുടെ നിഗൂഢസൗന്ദര്യം നോക്കിരസിക്കുന്നതു് വിടത്വലക്ഷണമല്ലേ?

ഒരുപക്ഷേ തനിക്കു് അങ്ങോട്ടുതോന്നിയതുപോലെ അവൾക്കും ഇങ്ങോട്ടു് തോന്നിയിരിക്കുമോ? ആക്കറിയാം?

"കുളികഴിഞ്ഞീറനായ് പിന്നോട്ടുലയുന്ന
കുളിർമുടിയഗ്രത്തിൽ കെട്ടിയിട്ടും
തളിരാടയൊന്നിനാൽ തുള്ളുന്നതാമര-
മുകുളങ്ങൾ മുഗ്ദ്ധമായ് മൂടിയിട്ടും
വിരിയുന്നതാരുണ്യം ചാരുനിതംബ-
ത്തിൽ
തളിരിട്ടപോലവേ തററുടുത്തും."

മന്ദഗമനം ചെയ്യുന്ന അവളെ ഒരിക്കൽക്കൂടി വേലുപ്പിള്ള നോക്കിപ്പോയി. അവളെ കടന്നു മുമ്പോട്ടുപോകാൻ തുടങ്ങിയപ്പോൾ ആ ഓമനവദനത്തിലെ നീലായത നേത്രങ്ങളിൽനിന്നു് ഒന്നുരണ്ടു കടാക്ഷങ്ങൾ തന്നെ അനുഗ്രഹിച്ചതായി തോന്നി. സരോജയുഗളം ശരം ചൊരിയുന്നുവോ?

വേലുപ്പിള്ളയ്ക്കു് പെട്ടെന്നു് ആൾ മനസ്സിലായി. സ്വപ്നരംഗത്തിൽ 'സംഭോഗവാഞ്ഛയൊടു സംഭ്രമചേലയുടെ തുമ്പുംകടന്നഥപിടി'ക്കുന്ന ഉഷയുടെ ഭാഗം തലേദിവസം രാത്രി അഭിനയിച്ച വഞ്ചിയൂർ കാർത്ത്യായനിയമ്മ—വലിയ കൊട്ടാരം കഥകളിയോഗത്തിലെ പ്രധാന നടനായ കൊച്ചുനീലകണ്ഠപ്പിള്ളയുടെ പുത്രി—അദ്ദേഹത്തിന്റെയും ദമയന്തി നാരായണപിള്ളയുടെയും ശിഷ്യ—തന്റെ ഗുരുനാഥന്റെ വാത്സല്യാനുഗ്രഹങ്ങൾക്കു പാത്രീഭവിച്ച യുവനടി! അവൾ കുളികഴിഞ്ഞു് തമ്പാന്നൂരിലുള്ള മാതുലഗൃഹത്തിലേയ്ക്കു പോവുകയാണു്. ആ മനോഹാരിണി തോഴിയോടു പറയുന്നു:—"കേട്ടോ, ലക്ഷ്മീ! ജരാസന്ധൻ പറയുകയാണു്, 'ശണ്ഠാർമാനിനിനാഥാ! നീ ഭീരു' എന്നു്. 'ഭീരു' എന്നു പുച്ഛിക്കുന്ന ശ്രീകൃഷ്ണനെ 'ശണ്ഠാർമാനിനീനാഥ'നാണെന്നു് ജരാസന്ധൻ സമ്മതിക്കുമോ? രസികശിരോമണിയായ അശ്വതി തിരുനാൾപോലും ഇതു കണ്ടിട്ടു് ശ്രദ്ധിച്ചില്ലെന്നോ"?

അല്ലാ, നടിമാത്രമല്ലല്ലോ. കാവ്യാസ്വാദനശക്തി തികച്ചും കിട്ടീട്ടുണ്ടല്ലോ—വേലുപ്പിള്ള ചിന്തിച്ചു. എന്തെന്നില്ലാത്ത ബഹുമാനം അദ്ദേഹത്തിനു് ആ യുവതിയോടു തോന്നി. അന്നുവരെ താൻ ഗ്രഹിച്ചിട്ടില്ലാത്ത ഒരു വസ്തുതയല്ലേ അവൾ പറഞ്ഞതു്? പക്ഷേ മഹാരാജാവു് തിരുമേനിയുടെ വാത്സല്യഭാജനമായ കൊച്ചുനീലകണ്ഠപ്പിള്ളയുടെ പുത്രിയെ—രാജസേവകന്മാരായ മഹാപ്രമാണിമാക്കുപോലും അഭികാമ്യയായ സുന്ദരിയെ-സ്വപ്നാടനക്കാരനായ തനിക്കുണ്ടോ ലഭിക്കുന്നു?

* * *

# കല്യാണമേഘം

കെ. വി. ദേവ്

കൈതവസൗന്ദര്യത്തിൻ
  കണ്ണുകൾക്കാന്ധ്യം!–കൂപ്പു
കൈകളേ! ജ്ഞാനാഞ്ജന
  ച്ചെപ്പിതാ, തുറന്നാലും!...

*   *   *

വെണ്ണിലാവൊഴുകുമ്പോൾ,
  മണ്ണിനെ വാരിപ്പൂൽകും
വിണ്ണിൻറുപ്പൂളകത്തിൻ
  വെള്ളാമ്പൽ വിരിയുമ്പോൾ,
കാട്ടുപൊന്തകൾ, പൂത്ത
  പർണ്ണശാലകൾ, മുള–
മ്പട്ടകൾ—എല്ലാം മൂക
  മുദ്രകൾ—ചിന്മുദ്രകൾ!...
നിശ്ചലം കുളിർകോരി
  നിന്നുരപായ് സുഗന്ധത്തിൻ
കൊച്ചുതെന്നലും! ദിവ്യ
  ദിവ്യമീവനഭംഗി!...

*   *   *

കാനനപ്രകൃതിക്കു
  കസ്തൂരിക്കുറിതൊട്ട
പാറയിൽ, നിലാവിൻെറ
  വെൺപട്ടു വിരിപ്പിൻമേൽ,
ധൂർജ്ജടിക്കൊപ്പം,—നേത്ര
  നിർവ്വാണകരരൂപം—
ആർഷതേജസ്സിൻപുഞ്ജം,
  വിദ്യാധിരാജൻ, വാഴ്‌വൂ!
കാട്ടുമുല്ലകൾ പൂവിട്ടർച്ചിച്ചു,
  പൊൻതാലത്തിൽ
നീട്ടിയ നീരാജന–
  പൂജയർപ്പിച്ചു വാനം!...
'വേദാധികാര'ത്തിൻെറ
  വിശദദേശികൻ, സ്നേഹ–
വേദന കതിരിട്ട
  കണ്ണുമായ് ചുററുംനോക്കി...
ഏകാന്തവിജനമി
  ക്കാനനാന്തര, മേതൊ–

---

കഥ ദീർഘിപ്പിക്കുന്നില്ല. പരമ ഭട്ടാരകസ്വാമികളുടെ ഒരു കടാക്ഷ വിക്ഷേപണംകൊണ്ടു സ്വപ്നാടകൻ വേലുപ്പിള്ള നെടുമങ്ങാട്ട് ഫോറസ്റ്റ് റേഞ്ച് ആഫീസറായി നിയമിതനായി. ഇനിയെന്തു താമസം? ശ്രീ നീലകണ്ഠതീർത്ഥപാദരുടെയും പന്നിശ്ശേരി നാണുപിള്ളയുടെയും മററും സാന്നിദ്ധ്യത്തിൽ പരമഭട്ടാരകൻെറ അതേ പുഞ്ചിരികലർന്ന നോട്ടത്തിൻെറ അനുഗ്രഹ വർഷത്തോടുകൂടി റെയിഞ്ചർ വേലുപ്പിള്ളയും വഞ്ചിയൂർ കാർത്ത്യായനിഅമ്മയും തമ്മിലുള്ള വിവാഹം നടന്നു. വെമ്പായത്തുനിന്നു നെടുമങ്ങാട്ടിനുള്ള റോഡിൽ "തേക്കട" എന്ന സ്ഥലത്തു് "പെരുംപിലാംകോട്ടു" വീട്ടിൽ ഭർത്താവിനോടൊത്തു് ഉത്തമ കുടുംബിനിയായി ജീവിച്ചുപോന്ന കാർത്ത്യായനിഅമ്മ കേരളപ്പിറവിക്കുശേഷം 1957–ാമാണ്ടിലാണ് (കൊ. വ. 1133 കന്നിമാസം) തൻെറ 81–ാമത്തെ വയസ്സിൽ പരലോകപ്രാപ്തയായതു്.

രേകാന്തപഥികനെ
തേടുകയാവാം ദേവൻ...
നിശ്ചലം വനരാജി;
നിഃശ്വസിച്ചില്ലാതെന്നൽ;
അക്കടക്കണ്ണിൻ ദീപ്തി
ചിതറിച്ചുററും വീണ്ടും.

*　*　*

കാട്ടുപൊന്തകൾ ഞെട്ടി!...
കൂററനാമൊരുവ്യാഘ്രം
ചാട്ടുളിക്കൊപ്പം ചാടി
വീണിതത്തിരുമുമ്പിൽ...

*　*　*

ഗുരുവിൻമധുരാക്ഷ
മന്ദഹാസത്തിൻ വിദ്യുത്—
പ്രസരം! മിഴിചിമ്മി
നിന്നുപോയവൻ ഭീരു...
മൃത്യുവിൻ വർണ്ണോജ്ജ്വല
കഞ്ചുകം ചുട്ടും ഹിംസ
മുട്ടിനിന്നുഴറുന്ന
വിശ്വമൈത്രിതൻമുന്നിൽ...
പണ്ടുമീസനാതന
പുണ്യഭൂമിയിൽ നമ്മൾ
കണ്ടതിനേരോരുമ്പോ—
ഴെന്തിതെൻ മിഴിക്കാന്ധ്യം!..
അരതിൻ പൊരുൾ കണ്ട
കൈതവസൗഭാഗ്യങ്ങൾ
അരതിചാർത്തിക്കുമ്പോൾ
കണ്ണഞ്ചിനിൽപൂവിശ്വം...

*　*　*

ഈയിടെപ്പതിവായി
ത്തീർന്നപോൽ ഗ്രാമീണക്ക്
തീമഴക്കാറെന്നോണം
ശാർദ്ദൂലശല്യം നാട്ടിൽ...
നാട്ടുകാർപരിഭ്രാന്ത
രാണതി,ലവക്കിന്നു
നാട്ടിടതോറും ചെമ്പൻ-
പുലിയായ് പുലർകാലം!....
വിശപ്പിൻയാഗാഗ്നിയിൽ
കാലമാം ഹോതാവിന്റെ
വിശിഷ്ടാർച്ചനയ്ക്കുള്ളും
പൂക്കൾനാമെന്നാരോക്കം?...
പ്രതികാരാവേശത്താൽ
മരണക്കെണിതീർത്തു
പതിയിട്ടിരിക്കുന്നു
നാട്ടുകാരോരോനാളും...

*　*　*

അന്നുമങ്ങനെതക്കം
പാർത്തിറങ്ങിയതാണാ
ചെന്നിണക്കൊതിമൂത്ത
പാതിരാക്കൊള്ളക്കാരൻ.
അപ്രതീക്ഷിതമാണു
കണ്ടതാസ്സേഹോദര—
ദർശനം!—"മുനിചര്യാ—
പഞ്ചക"സാക്ഷാത്കാരം.
ഞെട്ടിനിന്നവൻ,— ചാടി
വീഴണോ, കാൽക്കൽച്ചെന്നു
കെട്ടിവീഴണോ, കണ്ണിൽ
ദ്വേഷമോ ഭയാവാദ്യോ?
സ്തബ്ധനായക്ഷോഭ്യനാ
യത്ഭുതസ്തിമിതനായ്
നിൽക്കയോ—യമൃതത്തിൻ
പുത്രനാണല്ലോ മുന്നിൽ!
നിർവൃതികുളിർകോരി
യിട്ടപോൽതാരാവ്യൂഹം;
നിന്നിമേഷരായ് പൂക്കൾ;
നിഷ്പന്ദമായീവിശ്വം!
സ്നേഹഭാഷയിലർത്ഥഭേ-
മില്ലല്ലോ. 'വർണ്ണ'-
ഭേദം—മതിൻമുന്നി
ലേതുഭാഷയും മൂകം...
കണ്ണുകളിടയുമ്പോൾ
ജന്മജന്മങ്ങൾ കോർത്ത

കണ്ണികളെണ്ണും കണ്ണാ
ലവനെപ്പുൽകീടേവൻ...
നിമ്മമൻയോഗികളുള്ളിൽ
കരുണാമൃതം ചിന്തീ
നിർവൃതിശാർദ്ദൂലത്തിൻ
കരളിൽ തിരതല്ലി...
അൻപിയന്നനുകമ്പാ
മസൃണം ശാർദ്ദൂലത്തോ-
ടെന്തുതാൻ മഹാമുനി
തിരുവായ്മൊഴിയുന്നു?
"ഈശ്വരൻ പകുത്തേകീ
കടലുംകാടും നാട്ടു-
മാകാശപ്പരപ്പുമീ;
ജ്ഞെന്തിനിക്കശ്ശേറേറങ്ങൾ?
പരപീഡനമൊന്നേ
പാപം"; മിപ്പൊരുളിൻെറ
'മറ'യോതുകയാവാ
മാരതിൻനേരോരുന്നു!
കർമ്മയോഗിയാണല്ലോ
വ്യാഘ്രമാഞ്ഞൊന്നാമല
ധ്യാനയോഗത്താൽ ജന്മ
സാഫല്യമേല്ലോനടി...

കല്യാണമേഘംപെയ്ത
പാലമൃതുണ്ണും ചിപ്പി,
ഉള്ളെഴും കനംനേടി,
നീക്കയം പൂകുംപോലെ,
കല്യനാം ഗുരുവിൻെറ
തൃക്കഴൽ ചുംബിച്ചീറൻ
കണ്ണുമായ് മന്ദം വ്യാഘ്രം
കാനനാന്തരം പൂകി...
അവനെ തൃക്കൺപാർക്കും
ദീപ്രനേത്രത്തിൻ തുമ്പ-
ത്തറിയാതലിവിൻെറ
നീക്കണം തിളങ്ങുമ്പോൾ,
ആയിരം നക്ഷത്രങ്ങ
ളാദിശേഷനായ് മാറി
പൂനിലാപ്പാലാഴിക്കാ
മാമുനി പെരുമാളായ്!!

* * *

കൈതവസൗന്ദര്യത്തിൻ
കണ്ണുകൾക്കാന്ധ്യം...കൂപ്പു
കൈകളേ! ജ്ഞാനാഞ്ജന
ച്ചെപ്പിതാ തുറന്നാലും!...

# സ്മരണാഞ്ജലി

*പി. ജി. നാരായണപിള്ള, പെരുമ്പാവൂർ*

## ശിവമയം

പരമപൂജ്യ ശ്രീ വിദ്യാധിരാജ ചട്ടമ്പി സ്വാമിതിരുവടികളെക്കുറിച്ചുള്ള എന്റെ ഓർമ്മക്കുറിപ്പുകൾ പ്രസിദ്ധീകരിക്കണമെന്ന അഭിപ്രായം മുമ്പ് പലപ്പോഴും പല സ്നേഹിതന്മാരിൽനിന്നും ഉണ്ടായിട്ടുണ്ട്. എങ്കിലും ആ പാവനസ്മരണകൾ പരസ്യമാക്കുന്നതിലുള്ള വൈമുഖ്യം കൊണ്ട് ഇതുവരെ അതിനു തുനിഞ്ഞില്ല. എന്നാൽ ഇപ്പോൾ പല മാന്യസുഹൃത്തുക്കളുടേയും നിർബ്ബന്ധപൂർവ്വമായ പ്രേരണകൊണ്ട് ചിലതെല്ലാം ഭക്തിപൂർവ്വം രേഖപ്പെടുത്തിക്കൊള്ളുന്നു.

ഏതാണ്ട് എൺപതു വർഷങ്ങൾക്കു മുമ്പ് സ്വാമിതിരുവടികൾ ഉത്തരതിരുവിതാംകൂറിൽ സഞ്ചരിച്ചിരുന്ന വേളയിൽ പെരുമ്പാവൂരും തന്റെ പാദസ്പർശംകൊണ്ട് പരിപാവനമാക്കിയിരുന്നു. അക്കാലത്ത് എന്റെ നാട്ടിലെ പലരുടേയും സവിശേഷമായ ഭക്ത്യാദരങ്ങൾ അദ്ദേഹം ആർജ്ജിച്ചു. ഒട്ടും പിടികിട്ടാത്ത, അമാനുഷപ്രഭാവനായ, ഒരു സ്നേഹമൂർത്തിയായിട്ടാണ് അദ്ദേഹത്തെ ജനങ്ങൾ കരുതിപ്പോന്നത്. ഏതെങ്കിലും വിഷയത്തിൽ ജിജ്ഞാസയോ പാണ്ഡിത്യമോ ഉള്ളവരും, സാത്വികഗുണസമ്പന്നരുമായ ആരും സ്വാമികളാൽ ആകൃഷ്ടചിത്തരാകാതെ പോകാറില്ല. ഇങ്ങനെ ഒട്ടുവളരെ ആളുകൾ അദ്ദേഹത്തിന്റെ പരിചയസ്നേഹവലയത്തിൽ ഉൾപ്പെട്ടിരുന്നു. സ്വാമിതിരുവടികളെ സന്ദർശിക്കുന്നതും സൽക്കരിക്കുന്നതും അദ്ദേഹത്തിന്റെ പ്രഭാഷണങ്ങൾ ശ്രവിക്കുന്നതും ഭക്തജനങ്ങൾ ഒരു മഹാഭാഗ്യമായിട്ടാണ് കരുതിയിരുന്നത്.

അക്കാലത്ത് എന്റെ അമ്മാവൻ (പുളിയനാട്ട്) ശ്രീ. നാണുപിള്ളയും, ഒരു പ്രമുഖ സ്വാമിശിഷ്യനായിത്തീർന്ന അയ്മനാട്ട് തെക്കിനേടത്ത് ശ്രീ. രാമൻപിള്ളയും, കുന്നത്തുനാട്ട് താലൂക്കകച്ചേരിയിൽ ഉദ്യോഗസ്ഥരായിരുന്നു. അവരുടേയും മററു ചില സുഹൃത്തുക്കളുടേയും അപേക്ഷയനുസരിച്ച് തിരുവടികൾ, പെരുമ്പാവൂരിലുള്ള "തണങ്ങാട്ട്"വീട്ടിലെ മഠത്തിൽ ഒരു ഭൃത്യനോടുകൂടി താമസിച്ചു. അക്കാലത്താണ് സ്വാമിതിരുവടികളുടെ പേരിൽ കോടനാട്ട് എന്ന വനപ്രദേശത്ത്, പെരിയാറിന്റെ തീരത്ത് എണ്പതിൽപരം ഏക്കർ പുതുവൽ സർക്കാരിൽനിന്നും പതിച്ചുകൊടുത്തത്. സ്വാമിജി ചിലപ്പോഴെല്ലാം കോടനാട്ടുള്ള ഈ സ്ഥലത്തു പോയി താമസിക്കയും ചെയ്തിരുന്നു.

മേല്പറഞ്ഞ മഠത്തിൽ താമസിക്കവേ ഒരുദിവസം തിരുവടികൾ എന്റെ വീട്ടിൽ വരികയും, മുററത്തു കിടന്നിരുന്ന പശുക്കിടാവിനെ കണ്ടിട്ട് എന്റെ അമ്മൂമ്മയോട് "അമ്മേ, എനിക്കിനി പാൽ കൊടുത്തയക്കേണ്ട" എന്നു പറയുകയും ചെയ്തു. കാരണം തിരക്കിയതിൽ അദ്ദേഹം പറഞ്ഞു: "കണ്ടില്ലേ കുട്ടി! അതിന്റെ അമ്മയുടെ പാൽ കുടിക്കാഞ്ഞിട്ട് വളരെ ക്ഷീണിച്ചിരിക്കുന്നു" എന്ന്. പിന്നെ കിടാവിനെ നല്ലപോ

ലെ കുടിപ്പിച്ചു് ക്ഷീണം മാററിയതിനു ശേഷമേ സ്വാമിതിരുവടികൾ പാൽ സ്വീകരിച്ചുള്ളു.

അമ്മാവൻെറ മരണശേഷം എൻെറ ജ്യേഷ്ഠൻ ശ്രീ. വപ്പുപിള്ള സ്വാമിതിരുവടികളുടെ നിത്യസഹചാരിയായി വർത്തിച്ചുപോന്നു. അക്കാലത്തു് ഒരുദിവസം കോടനാട്ടുള്ള ആശ്രമത്തിൽ സ്വാമികളെ സന്ദർശിക്കാൻ എൻെറ ജ്യേഷ്ഠൻ ചെന്നപ്പോൾ ഏതുവഴിയാണു് അങ്ങോട്ടു ചെന്നതെന്നു് അന്വേഷിക്കയും വഴി മനസ്സിലായപ്പോൾ, അവിടെ ഒരു കടുവയുള്ളതിനാൽ അവിടെക്കൂടി സഞ്ചരിക്കരുതെന്നു് ഉപദേശിക്കയും ചെയ്തു. ഇതിനു് ഏതാനും ദിവസം മുമ്പാണു് സ്വാമിതിരുവടികൾ അവിടെവച്ചു് കടുവയെ നേരിട്ടതും വാത്സല്യപൂർവ്വം മടക്കി അയച്ചതുമായ സുപ്രസിദ്ധ സംഭവം നടന്നതു്.

കോടനാട്ടു താമസിക്കുമ്പോൾ ഒരിക്കൽ സ്വാമിതിരുവടികളുമൊരുമിച്ചു് ജ്യേഷ്ഠൻ പെരിയാററിൽ കുളിക്കാൻ പോയി. നദീമദ്ധ്യത്തിൽ അഗാധമായ ജലവിതാനത്തിന്മേൽ ഇരുന്നുകൊണ്ടു് സ്വാമികൾ മേൽ തേയ്ക്കുകയായിരുന്നു. ജ്യേഷ്ഠൻ അങ്ങോട്ടു നീന്തിച്ചെല്ലുവാൻ ഭാവിച്ചപ്പോൾ അദ്ദേഹം വിലക്കി. കുളികഴിഞ്ഞു പോരാറായപ്പോൾ സ്വാമികളിരുന്ന ഭാഗത്തുകൂടി ഈററച്ചങ്ങാടക്കാർ കഴുക്കോൽ കുത്തി പോകുന്നതു കണ്ടു്, ജ്യേഷ്ഠൻ അത്ഭുതപൂർവ്വം പറഞ്ഞു: "സ്വാമി പാറപ്പുറത്തിരുന്നു് മേൽ തേയ്ക്കുകയായിരുന്നു എന്നാണല്ലോ ഞാൻ വിചാരിച്ചതു്; അവിടം അത്യഗാധമാണല്ലോ." "അതുകൊണ്ടാണു് അങ്ങോട്ടു വരേണ്ടെന്നു് നിന്നെ വിലക്കിയതു്" എന്നും, "ഏതു കയത്തിൽപ്പോയാലും ഈ കിഴവൻ ചാകാതെ രക്ഷപ്പെട്ടും" എന്നും സ്വാമികൾ ചിരിച്ചുകൊണ്ടു മറുപടി നൽകി. ഇങ്ങനെയാണു് സ്വാമിതിരുവടികളുടെ ജലസ്തംഭനസിദ്ധി ആദ്യമായി ജ്യേഷ്ഠൻ കണ്ടതു്.

സ്വാമിതിരുവടികൾ വീട്ടിനടുത്തുള്ള "വല്ലക്കടത്തു"മഠത്തിൽ, ശിഷ്യൻ ശ്രീ. രാമൻപിള്ളയുമൊരുമിച്ചു് താമസിക്കുമ്പോൾ (1090-ാമാണ്ടിനോടടുത്തു്) എൻെറ വീട്ടിൽനിന്നും നല്ല മാമ്പഴങ്ങൾ സ്വാമികൾക്കു ഞാൻ കൊണ്ടുപോയി കൊടുക്കുമായിരുന്നു. എന്നാൽ മാമ്പഴത്തിൻെറ സമൃദ്ധിയെപ്പററിയും മററും വിശദമായി അന്വേഷിച്ചറിഞ്ഞിട്ടേ ആ ലഘുവുപഹാരങ്ങൾപോലും സ്വീകരിക്കയും അതിലൊരംശം ഉപയോഗിക്കയും ചെയ്തിരുന്നുള്ളു.

അക്കാലത്തു് ഒരുദിവസം സ്വാമിതിരുവടികൾ എന്നെ അടുത്തു വിളിച്ചു് കൈ പരിശോധിച്ചു. പിന്നീടു് ജാതകവും നോക്കുകയുണ്ടായി. എന്നോടൊന്നും പറഞ്ഞില്ലെങ്കിലും ജ്യേഷ്ഠനോടു് എൻെറ ഭാവിയെപ്പററി അഭിപ്രായം പ്രകടിപ്പിച്ചു. അതൊന്നും തെററിയിട്ടില്ല. അന്നു് ശിശുവായിരുന്ന എൻെറ അനുജൻ കൃഷ്ണ(കുട്ടപ്പ)നെ സ്വാമി എടുത്തു് ലാളിച്ചിരുന്നു. അപ്പോൾ താടിക്കു പിടിച്ചു വലിച്ചിരുന്ന കുട്ടിയുടെ മുഖലക്ഷണം നോക്കി അവൻ ആത്മീയമായി ഉയരുമെന്നു് അന്നേ സ്വാമികൾ പ്രവചിച്ചു. (സന്യാസിയായി ഉത്തരകാശിയിൽ "മഹാദേവവനം" എന്ന പേരിൽ ഇപ്പോൾ ആ സഹോദരൻ നിവസിക്കുന്നു.)

വീട്ടിൽനിന്നും ഒന്നരമൈൽ കിഴക്കുമാറി "ഇരിങ്ങോൾ" എന്ന സ്ഥലത്തു് 25 ഏക്കർ വിസ്തീർണ്ണമുള്ള പ്രകൃതിസുന്ദരമായ ഒരു വനവും അതിൻെറ മദ്ധ്യേ ഒരു ദേവീക്ഷേത്രവും അടുത്തുതന്നെ ഒരു ശ്രീകൃഷ്ണക്ഷേത്രവും ശിവക്ഷേത്രവുമുണ്ടു്. വനത്തിനു തൊട്ടടുത്തുള്ള സ്കൂളിൽ അദ്ധ്യാപകനായിരുന്നു എൻെറ ജ്യേഷ്ഠൻ. ഒരു ക്രിസ്തുമസ് അവധിക്കാലത്തു് സ്വാമിതിരുവടികൾ അവിടെ താമസിച്ചു് പകൽ മിക്കവാറും സുഖശീതളമായ വനത്തിൽ ജ്യേഷ്ഠനുമായി കഴിച്ചുകൂട്ടിയിട്ടുണ്ടു്. അക്കാലത്തെ ഒരു വിശേഷ

ദിവസമായ ''തിരുവാതിര''നാളിൽ വീട്ടിലെ വിശിഷ്ട വിഭവങ്ങൾ ഞാൻ സ്കൂളിൽ കൊണ്ടുപോയി കൊടുത്തു. ജ്യേഷ്ഠൻ ഒരു സംഭവം എന്നോടു പറഞ്ഞു. ഒരു രാത്രി ആഹാരം കഴിഞ്ഞപ്പോൾ, ജ്യേഷ്ഠനോട്, അടുത്തുള്ള ഭാര്യാഗൃഹത്തിൽ പോയി പിറേറദിവസം വന്നാൽ മതിയെന്നും, താൻ തനിയേ കിടന്നുകൊള്ളാമെന്നും പറഞ്ഞ് സ്വാമിതിരുവടികൾ നിർബ്ബന്ധിച്ച് യാത്രയാക്കി. ജ്യേഷ്ഠൻ പോയെങ്കിലും ഉടൻതന്നെ മടങ്ങിപ്പോന്നു. അപ്പോൾ സ്കൂളിൻെറ ജനലും വാതിലുമെല്ലാം അടച്ചിട്ടിരുന്നു. തെളിഞ്ഞ ചന്ദ്രപ്രഭയിൽ മുഴുകിയിരുന്ന ആ കെട്ടിടത്തിലെ ജനൽപ്പഴുതിലൂടെ നോക്കിയപ്പോൾ സ്വാമിതിരുവടികൾ തറയിൽനിന്ന് ഉയർന്ന് വായുവിൽ ഇരിക്കുന്നതായിട്ടാണ് ജ്യേഷ്ഠൻ കണ്ടത്. കുറേ കഴിഞ്ഞ് വാതിൽ തുറന്ന് ജ്യേഷ്ഠനെക്കണ്ട് കാര്യം മനസ്സിലാക്കിയ തൃപ്പാദങ്ങൾ ''മുൻപു ചെയ്തിരുന്ന വായുസ്തംഭവിദ്യ വീണ്ടുമൊന്നു നോക്കിയതാ''ണെന്നു പറഞ്ഞു. കൂട്ടുകാരനായ കൊച്ചുകൃഷ്ണനോട് ഇത് പറയേണ്ടതില്ലെന്നും ചട്ടംകെട്ടി.

ഞങ്ങളുടെ നാട്ടിൽ സ്വാമിതിരുവടികൾ താമസിക്കുമ്പോൾ, ഡെപ്യൂട്ടി തഹശീൽദാരായിരുന്ന ശ്രീ. കൃഷ്ണൻപണ്ടാലയുടെ രണ്ട് അനന്തിരവർ (മധുസൂദനനും മീനാക്ഷിയും) അവിടെ വരികയുണ്ടായി. അവരുടെകൂടെ അവരുടെ ഒരു കളിക്കുരങ്ങുമുണ്ടായിരുന്നു. അതിനെ അവർ അഴിച്ചുവിട്ടപ്പോൾ ഓടിച്ചാടി അത് കാട്ടിലെ മററു കുരങ്ങുകളുടെ കൂട്ടത്തിൽ ചേർന്നു. പിന്നെ മടങ്ങി വന്നില്ല. ദുഃഖിതരായ കുട്ടികൾ ഇക്കാര്യം സ്വാമികളുടെ ശ്രദ്ധയിൽപ്പെടുത്തി. സ്വാമിതിരുവടികൾ ഉടനേ "ഈ കുട്ടികളുടെ അടുക്കൽനിന്നു പോയ കുരങ്ങ് ഇറങ്ങിവരട്ടെ'' എന്നാജ്ഞാപിക്കയും, കുരങ്ങ് അനുസരിക്കയും കുട്ടികൾ അതിനെ കൈവശപ്പെടുത്തുകയും ചെയ്തു.

അക്കാലത്ത് ഒരുദിവസം ഒരു മഹാപണ്ഡിതൻ സ്വാമിദർശനാർത്ഥം അവിടെ വന്നു. ആ ബ്രാഹ്മണൻ അത്താഴഭക്ഷണത്തിനായി സമീപസ്ഥമായ ഇല്ലത്ത് എൻെറ ജ്യേഷ്ഠനോടൊത്തു പോകുന്നതിന് എത്ര നിർബ്ബന്ധിച്ചിട്ടും വഴിപ്പെടാതെ, അത്രയും സമയംകൂടി ഗുരുദേവൻെറ സംഭാഷണശ്രവണത്തിൽ തത്പരത കാണിച്ചപ്പോൾ, സ്വാമിതിരുവടികൾതന്നെ ആ കാട്ടിൽനിന്ന് ഏതോ പച്ചില പറിച്ചുകൊണ്ടുവന്നു കശക്കി നീരെടുത്ത് അദ്ദേഹത്തിനു നൽകി. അതു കഴിച്ചപ്പോൾ അദ്ദേഹത്തിൻെറ വിശപ്പും ദാഹവും മാറി, രാത്രി മുഴുവൻ സംഭാഷണത്തിൽ മുഴുകി സന്തുഷ്ടിയോടെ കഴിച്ചുകൂട്ടുകയും ചെയ്തു.

കാറും കറുപ്പും ഒന്നുമില്ലാത്ത, തെളിഞ്ഞ അന്തരീക്ഷമുള്ള, ഒരു സായാഹ്നത്തിൽ സ്വാമിതിരുവടികൾ ജ്യേഷ്ഠനുമൊത്ത് പതിവുപോലെ നടക്കുവാൻ ഇറങ്ങി. ''കുടയെടുത്തോളൂ'' എന്ന് സ്വാമികൾ പറഞ്ഞപ്പോൾ മഴയുടെ ലാഞ്ഛനപോലുമില്ലാത്ത ആ സമയത്ത് എന്തിനു കുടയെന്ന് ജ്യേഷ്ഠൻ സംശയം പ്രകടിപ്പിച്ചു. തിരുവടികൾ വീണ്ടും നിർബ്ബന്ധിക്കയാൽ കുടയുമെടുത്തുതന്നെ നടക്കാൻ പോയി. കഷ്ടിച്ച് ഒരുമൈൽ അകലെയുള്ളതും, സാധാരണ ഇരിക്കാറുള്ളതുമായ പാറപ്പുറത്ത് എത്തി അല്പം കഴിയുമ്പോഴേക്കും ശക്തിയായ മഴ കോരിച്ചൊരിയുവാൻ തുടങ്ങി.

ഒരുദിവസം തിരുവടികൾ ഒരു പായസം വയ്ക്കണമെന്ന് ജ്യേഷ്ഠനോടു പറഞ്ഞു. പരിപ്പുപായസംതന്നെയാകട്ടെ എന്നു തീർച്ചയാക്കി. ഉണ്ടാക്കേണ്ട വിധവും അദ്ദേഹംതന്നെ പറഞ്ഞുകൊടുത്തു. ശിഷ്യനായ ശ്രീ. രാമൻപിള്ള പെൻഷൻപററി പത്തുമൈൽ അകലെയുള്ള പള്ളിപ്പുറത്തു മനയ്ക്കൽ കാര്യസ്ഥനായി കഴിയുന്ന കാലമായിരുന്നു അത്. സ്വാമിതിരുവടികൾ കുറച്ചുകാലം അവിടെ താമസിക്കണമെന്ന് ശിഷ്യൻ

അപേക്ഷിച്ചിരുന്നു. നല്ല ഒരു വണ്ടിയും കൊടുത്തു് ശ്രീ. രാമൻപിള്ള അദ്ദേഹത്തെ അയച്ചു. രാത്രി അവിടെ താമസിക്കുന്നതിനുള്ള എല്ലാ ഏർപ്പാടുകളും ശിഷ്യൻ കരുതലോടെ ചെയ്തിരുന്നു. സ്വാമിനിർദ്ദേശപ്രകാരം ജ്യേഷ്ഠൻ പായസം ഉണ്ടാക്കിവച്ചിട്ടു് അദ്ദേഹത്തെ അന്വേഷിച്ചു പോയപ്പോഴാണു് അറിയുന്നതു് സ്വാമികൾ തലേരാത്രിതന്നെ യാത്രപോയിരിക്കയാണെന്നും കുറേദിവസം കഴിഞ്ഞേ മടങ്ങി വരികയുള്ളുവെന്നും. ജ്യേഷ്ഠൻ പായസം ഭരണിയിലാക്കി ഭദ്രമായി അടച്ചുകെട്ടി സൂക്ഷിച്ചുവച്ചു. പുതിയ താമസം സ്വാമിതിരുവടികൾക്കു് എല്ലാംകൊണ്ടും തൃപ്തികരമായിരുന്നെങ്കിലും വൈകുന്നേരമായപ്പോൾ തിരുവടികൾ ശിഷ്യനോടു പറഞ്ഞു: "കേട്ടോ രാമൻപിള്ളേ! ഇവിടെ എല്ലാം സൌകര്യംതന്നെ; വളരെ ഇഷ്ടപ്പെട്ടു. എന്നാലും പെരുമ്പാവൂക്കു് ഒന്നു പോകണം. രാത്രിതന്നെ പോവുടാം. രാത്രിയായാൽ വെയിലിന്റെ ഉപദ്രവുമില്ലല്ലോ" എന്നു്. ഇതുകേട്ടു് ശിഷ്യൻ അമ്പരന്നുപോയി. "ഇന്നുതന്നെയോ? കുറച്ചുദിവസമെങ്കിലും ഇവിടെ താമസി........" സ്വാമിതിരുവടികൾ ഉടനേതന്നെ പറഞ്ഞു: "അല്ലല്ല, ഇന്നുതന്നെ പോകണം; ഇനി പിന്നീടു വരാമല്ലൊ." ശിഷ്യനു് വളരെ സങ്കടമായിപ്പോയി. തിരുവടികൾ അന്നു രാത്രിതന്നെ തിരിച്ചു് പെരുമ്പാവൂരെത്തി. വീട്ടിൽവന്നു് ജ്യേഷ്ഠനോടു ചോദിച്ചു: "കൊച്ചുവപ്പു, പായസം ഉണ്ടാക്കിയില്ലെ? എവിടെ? കൊണ്ടുവരൂ." ജ്യേഷ്ഠൻ ഭരണി കൊണ്ടുവന്നു് മുമ്പിൽ വച്ചു തുറന്നു. സ്വാമിതിരുവടികൾ പാത്രത്തിൽ നോക്കിയിട്ടു്, "കൊള്ളാം. ഇതിനു് ചെറിയ ചൂടുണ്ടല്ലൊ. ഉണ്ടാക്കിയ ഉടനേ കഴിക്കുന്നതല്ല നല്ലതു്. ഇതാണു് പരുവം" എന്നു പറഞ്ഞു് സ്വല്പമെടുത്തു കഴിച്ചു്, "ഇനി എല്ലാവർക്കും കൊടുക്കു" എന്നു നിർദ്ദേശിച്ചു. പായസത്തിനു് യാതൊരു കേടും സംഭവിച്ചിരുന്നില്ല. എന്നു മാത്രമല്ല, സ്വാമിതിരുവടികളുടെ നിർദ്ദേശപ്രകാരം ഉണ്ടാക്കിയതാകകൊണ്ടു് ബഹുസ്വാദായിരുന്നുതാനും.

പിന്നീടു്, കോളേജുപഠനത്തിനായി ഞാൻ 1096 മിഥുനത്തിൽ ജ്യേഷ്ഠനുമൊരുമിച്ചു് തിരുവനന്തപുരത്തിനു പോയി. അക്കാലത്തു് സ്വാമിതിരുവടികൾ വഴുതക്കാട്ടു് ശ്രീരംഗത്തു് (അമ്പലപ്പുഴ ശ്രീ. എം. കൃഷ്ണപിള്ള ജഡ്ജിയുടെ വസതി) താമസിക്കയായിരുന്നു. രാവിലേതന്നെ അവിടെച്ചെന്നു് തിരുവടികളെ ദർശിച്ചു് കോളേജിൽ പോയി. വഴുതക്കാട്ടു് ഗണപതികോവിൽമഠത്തിലായിരുന്നു ഞങ്ങൾ താമസിച്ചിരുന്നതു്. കോളേജിൽനിന്നു മടങ്ങി താമസസ്ഥലത്തു വന്നപ്പോൾ, സ്വാമിതിരുവടികൾ അവിടെ വന്നു് ഞങ്ങളെ അന്വേഷിച്ചു മടങ്ങിപ്പോയ വിവരം അറിഞ്ഞു. ഉച്ചഭക്ഷണത്തിനു് ശ്രീരംഗത്തു് ഏർപ്പാടുചെയ്തു് ഞങ്ങളെ വിളിക്കാനാണു് അവിടെ വന്നിരുന്നതു്. ജ്യേഷ്ഠൻ ഉടനേ പെരുമ്പാവൂക്കു് മടങ്ങിയെങ്കിലും ഞാൻ സ്വാമിദർശനം കൂടക്കൂടെ നടത്തിവന്നു. നടക്കാനിറങ്ങുമ്പോൾ ചില ദിവസം സ്വാമികൾ എന്റെ താമസസ്ഥലത്തുവന്നു് അന്വേഷിക്കാറുമുണ്ടായിരുന്നു.

വെക്കേഷൻ കഴിഞ്ഞു് 1098 മിഥുനത്തിൽ ഞാൻ തിരുവനന്തപുരത്തു വന്നതു് ജ്യേഷ്ഠനും ഒരുമിച്ചായിരുന്നു. അപ്പോൾ സ്വാമിതിരുവടികൾ പുത്തൻചന്തയിൽ ഡോക്ടർ കെ. ജി. ഗോപാലപിള്ളയുടെകൂടെയായിരുന്നു താമസിച്ചിരുന്നതു്. ജ്യേഷ്ഠൻ കുറച്ചുദിവസം തിരുവനന്തപുരത്തു താമസിച്ചു. ഞങ്ങൾ പതിവായി സ്വാമിദർശനം നടത്തിയിരുന്നു. ജ്യേഷ്ഠൻ മടങ്ങിയതിനുശേഷവും ഞാൻ നിത്യവുമെന്നോണം സ്വാമികളെ കണ്ടുപോന്നു. സ്വാമികളുടെ വക ഒരു ഗ്രന്ഥത്തിൽനിന്നു് ചില

ചികിത്സാവിധികൾ തിരുവടികളുടെ നിർദ്ദേശപ്രകാരം ഞാൻ ഇക്കാലത്തു പകർത്തിയതു് അദ്ദേഹം പരിശോധിച്ചു് ജ്യേഷ്ഠന്നു് അയച്ചുകൊടുക്കുകയും ഉണ്ടായിട്ടുണ്ടു്. പിന്നീടു് എഴുത്തുകളെല്ലാം തന്നെ എന്നെക്കൊണ്ടാണു് എഴുതിച്ചു് അയച്ചിരുന്നതു്.

1099 ചിങ്ങം 1-ാംനു- ഒരു എഴുത്തെഴുതുവാൻ തുടങ്ങിയപ്പോൾ ഞാൻ സ്ഥലവും തീയതിയും 'ശിവമയം' എന്നും എഴുതിയശേഷം എഴുതേണ്ട വാചകം കേൾക്കുവാൻ ശ്രദ്ധിച്ചുകൊണ്ടിരുന്നു. അപ്പോൾ സ്വാമികൾ, "എഴുത്തിൽ ആണ്ടു വച്ചിരിക്കുന്നതു് 98 എന്നാണോ അതോ 99 എന്നോ?" എന്നു് ചോദിച്ചു. 99 എന്നാണെന്നു പറഞ്ഞപ്പോൾ, താൻ മുമ്പു് ആധാരമെഴുതിയിരുന്നു എന്നും, ചില എഴുത്തുകാർ, ഒരുകൊല്ലം മുഴുവൻ എഴുതിവന്ന പഴക്കംകൊണ്ടു് അടുത്ത വർഷത്തിലെ ചിങ്ങം 1-ാംനു- എന്നെഴുതേണ്ടതിന്നു് പഴയ കൊല്ലംതന്നെ പിശകായി എഴുതിപ്പോകുമെന്നും, ആ പിശകു് എനിക്കു പററിയോ എന്നറിയാനാണു് ചോദിച്ചതെന്നും സ്വാമിതിരുവടികൾ പറയുകയുണ്ടായി. തമിഴിലും ഞാൻ എഴുത്തെഴുതിയിരുന്നു. എഴുത്തു നോക്കിയിട്ടു് സ്വാമികൾ "കൊള്ളാം, തെററില്ല. പക്ഷേ, തമിഴറിയാത്ത ആൾ എഴുതിയതാണെന്നു മനസ്സിലാകും" എന്നു പറഞ്ഞു് ഒപ്പിട്ടു് അയയ്ക്കാൻ തന്നു.

1099 ചിങ്ങത്തിലെ ഭരണിനക്ഷത്രം സ്വാമികളുടെ 70-ാം ജന്മദിനമായിരുന്നു. അന്നു് ഒരു ശനിയാഴ്ചയായിരുന്നു. അതു് അവസാനത്തെ പിറന്നാളാണെന്നു് തിരുവടികൾ പറഞ്ഞിരുന്നു. ജന്മദിനം ആഘോഷിക്കണമെന്നു് ഡോ: തീരുമാനിച്ചു. ശനിയാഴ്ചയാണെങ്കിലും അന്നൊരു സാദ്ധ്യായദിവസമാണെന്നറിഞ്ഞപ്പോൾ വൈകിട്ടു നാലുമണിക്കു് ഉണ്ണാൻ വരണമെന്നു് സ്വാമിതിരുവടികൾ എന്നോടു പറകയാൽ ഞാൻ അവിടെ ചെന്നു. സ്വാമികൾകൂടി അടുത്തിരുന്നു് എല്ലാം വിളമ്പിച്ചുതന്നു. അദ്ദേഹത്തിന്റെ നിർദ്ദേശപ്രകാരം പ്രത്യേകമായി ഉണ്ടാക്കിയ കരുപ്പട്ടിപ്പായസം ചൂടായിരുന്നതിനാൽ തിരുവടികൾതന്നെ ആററിത്തരികയും ചെയ്തു.

ഓണയൊഴിവിന്നു് ഞാൻ നാട്ടിൽ പോകുന്നില്ലെന്നും, എന്റെ താമസസ്ഥലത്തു് ഓണാഘോഷമില്ലെന്നും സ്വാമിതിരുവടികൾ മനസ്സിലാക്കി. ഓണക്കാലം മുഴുവൻ അവിടെ ആഹാരം കഴിക്കാമെന്നു് ഡോക്ടർ എന്നെ ക്ഷണിച്ചു. ക്ഷണം സ്വീകരിച്ചു് രണ്ടു ദിവസം അവിടെ ആഹാരം കഴിച്ചശേഷം അതു് ആവശ്യമില്ലെന്നു് ഞാൻ നിർബ്ബന്ധം പറകയാലും വിശിഷ്ടവിഭവങ്ങളിൽ പ്രത്യേക അഭിരുചി കാണിക്കായ്കയാലും പിന്നീടു് നിർബ്ബന്ധിച്ചില്ല.

ഇക്കാലത്തു് സ്വാമിതിരുവടികൾക്കു് അസുഖം തുടങ്ങി. ചികിത്സകൊണ്ടു് ഫലം കണ്ടില്ല. ക്ഷീണം വർദ്ധിച്ചതോടെ അധികം സംസാരിക്കരുതെന്നു കരുതി ഡോക്ടർ സന്ദർശകരെ നിയന്ത്രിക്കയാൽ സന്ദർശകർ അധികവും അവിടെ പോകാതായി. ഞാൻ പതിവുപോലെ അവിടെച്ചെന്നു് ഡോക്ടറുടെ അനുജൻ അച്യുതനോടു് രോഗസ്ഥിതി അന്വേഷിച്ചുകൊണ്ടിരുന്നു. ഒരു ദിവസം അച്യുതൻ 'സ്വാമികൾക്കു സുഖമുണ്ടു്. സംസാരിക്കാൻ വിഷമമില്ല. മുകളിൽ പോയി കാണാമല്ലൊ' (മാളികയിലാണു് തിരുവടികൾ കിടന്നിരുന്നതു്) എന്നു പറഞ്ഞപ്പോൾ, 'ഇപ്പോൾ കാണണ്ടാ, നല്ലവണ്ണം സുഖമായിട്ടു കാണാം' മെന്നു പറഞ്ഞു് ഞാൻ മടങ്ങിപ്പോയി. അടുത്ത ദിവസം ചെന്നപ്പോഴും തലേദിവസത്തെ സംഭാഷണം ആവർത്തിച്ചുവെങ്കിലും ഒടുവിൽ അച്യുതൻ, ചിരിച്ചുകൊണ്ടു്, കണ്ടിട്ടേ പോകാവു എന്നു സ്വാമികൾ പറഞ്ഞതായി അറിയിക്കയാൽ ഞാൻ സ്വാമിദർശനം നടത്തുകയും ചെയ്തു. "നീ ദിവസവും വരാറുണ്ടല്ലേ? ഇനി

വരുമ്പോൾ ആരോടും ചോദിക്കാതെ നേരേ ഇങ്ങോട്ടു വന്നേയ്ക്കണം" എന്നു തിരുവടികൾ പറകയും, ഞാൻ അതനു സരിക്കുകയും ചെയ്തു.

ഒരു ദിവസം അഹിംസയെപ്പററി ഒരു ലേഖനം എഴുതാൻ സ്വഭക്തനായ ഒരു കുട്ടൻപിള്ളയോടും എന്നോടും അദ്ദേഹം കല്പിച്ചു. ഞാൻ എഴുതിയ ലേഖനം സ്വാമി തിരുവടികൾ പരിശോധിച്ചു് തിരികെ തന്നു. ഇതാണു് രജതജൂബിലി സ്മാരക ഗ്രന്ഥത്തിൽ പ്രസിദ്ധപ്പെട്ടു ത്തിയിട്ടുള്ള 'യജ്ഞവും അഹിംസയും' എന്ന പ്രബന്ധത്തിനു് എനിക്കു പ്രചോ ദനം നൽകിയതു്.

സ്വാമി തിരുവടികൾ എഴുതി മുഴുമി ക്കാതിരുന്ന 'ആദി ഭാഷ' എന്ന കൈ യെഴുത്തു ഗ്രന്ഥം എന്നെക്കൊണ്ടു് വായി പ്പിച്ചു. പിന്നീടു ഞാൻ അതു പകർത്തി. ആദ്യം മനുഷ്യരുണ്ടായതു് ഏതു ദേശത്താ ണെന്നുള്ളതിനെപ്പററി പ്രബലമായ ഭിന്നാഭിപ്രായം ഉള്ളതുകൊണ്ടു് അതു സംബന്ധിച്ചുള്ള ഗ്രന്ഥങ്ങൾ വായിച്ചു് നോട്ടെഴുതണമെന്നു നിർദ്ദേശിച്ചു. ഇതിലേ ക്കായി ലോകമാന്യതിലകരുടെ Arctic Home of the Vedas തുടങ്ങിയ പുസ്തകങ്ങൾ ലൈബ്രറിയിൽ നിന്നു് എടുത്തുതരുന്നതിനു് പ്രൊഫസർ ശ്രീ. നന്ത്യാരുവീട്ടിൽ പരമേശ്വരൻപിള്ളയെ അദ്ദേഹം ഏർപ്പാടുചെയ്തു. ആദിഭാഷാ വിഷയമായി ചിലപ്പോഴെല്ലാം പറഞ്ഞു തന്നിരുന്ന വിഷയങ്ങളെ ഞാൻ എഴുതി ക്കൊണ്ടിരുന്നു; ലൈബ്രറിയിൽനിന്നു് പുസ്തകങ്ങളെടുത്തു് നോട്ടെടുത്തുകൊണ്ടു മിരുന്നു.

സ്വാമി തിരുവടികൾ രോഗിയായി ക്കഴിയുമ്പോൾ ഒരു ഭക്ത കുറെ മധുര പദാർത്ഥങ്ങൾ ഉപഹാരമായി സമർ പ്പിച്ചു. ഡോക്ടരുടെ അനുജനായ അച്യുതൻ അതെടുത്തുകൊണ്ടുപോയി. സ്വാമികൾ അതിനെപ്പററി നേരമ്പോ ക്കായി ചോദിച്ചപ്പോൾ "സ്വാമി കൾക്കു് കഴിക്കാൻ പാടില്ലാത്തതുകൊ ണ്ടാണു് തരാതിരുന്നതു്" എന്നു് അച്യുതൻ പറഞ്ഞു. അപ്പോൾ, "നീ യാണോ ഡോക്ടർ, അതോ നിന്റെ ചേട്ടനോ?" എന്നു ചോദിക്കയും അതു് കൊണ്ടുവരാൻ പറയുകയും ചെയ്തു. അത നുസരിച്ചു് കൊണ്ടുവന്നപ്പോൾ ഒരു ഭാഗമെടുത്തു് പൊതിഞ്ഞു മാററി സൂക്ഷിച്ചുവച്ചു് ബാക്കി എടുത്തുകൊണ്ടു പൊയ്ക്കൊള്ളാൻ നിർദ്ദേശിച്ചു. എന്തി നാണു മാററിവച്ചതെന്നറിയാൻ ആകാം ക്ഷയോടെ കഴിഞ്ഞ അച്യുതനു്, തിരു വടികൾ അതു് എനിക്കു തന്നപ്പോൾ മാത്രമാണു് കാര്യം മനസ്സിലായതു്. പിന്നീടു് വരുന്ന ഉപഹാരങ്ങളിൽനിന്നു് ഒരംശം അച്യുതൻതന്നെ എടുത്തുവച്ചു് എനിക്കു തരുമായിരുന്നു.

തുലാമാസത്തിലെ ആറാട്ടിന്റെ തലേ ദിവസം സ്വാമികൾ, 'നാളെ ആറാ ട്ടല്ലേ; നീ പോയി കാണുന്നില്ലേ' എന്നു ചോദിക്കയുണ്ടായി. "പോകുന്നില്ല; കാണാനാഗ്രഹവുമില്ല" എന്നു ഞാൻ പറഞ്ഞപ്പോൾ "അതെന്തു്? പോയി കാണാമല്ലോ; നാളെ വരേണ്ട; പൊ യ്ക്കൊള്ളൂ." എന്നു് സ്വാമികൾ പ്രസ്താ വിച്ചു. "പോകുന്നില്ല" എന്നു പറഞ്ഞു് ഞാൻ അവിടെനിന്നു പോന്നു; ആറാട്ടിനു പോയതുമില്ല. അടുത്ത ദിവസം ചെന്ന പ്പോൾ സ്വാമി തിരുവടികൾ എന്നോടു ചോദിച്ചു മനസ്സിലാക്കി ഞാൻ ആറാ ട്ടിനു പോയില്ലെന്നു്.

അവിടെവച്ചു് അദ്ദേഹത്തിന്റെ കൃതി കളായ പ്രാചീനമലയാളവും കൃസ്തുമതനി രൂപണവും എന്നെക്കൊണ്ടു വായിപ്പിച്ചു. അദ്വൈതചിന്താപദ്ധതിയും മഹാവാ ക്യാർത്ഥനിരൂപണവും മനോനാശമാർഗ്ഗ നിരൂപണവും പറഞ്ഞുതന്നു് എഴുതിക്കു യും ചെയ്തു. "ഇപ്പോൾ ഈ പ്രകരണ ങ്ങൾ നിനക്കു മനസ്സിലാകയില്ല. പി ന്നീടു് മനസ്സിലാക്കാം" എന്നു പറകയും ചെയ്തു. ഈ പ്രകരണങ്ങൾ പിന്നീടു് ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ പുസ്ത കരൂപത്തിൽ പ്രസിദ്ധീകരിച്ചിട്ടുണ്ടു്.

കുറേനാൾ കഴിഞ്ഞു് ഡോക്ടർ മരുത്വാമലയിലേക്കു് തപസ്സിനായി പോയി. അതിനുശേഷം തിരുവടികൾ വഞ്ചിയൂർ ചാഞ്ഞാംവീട്ടിലേക്കു താമസം മാററി. ആഹാരം തീരെ കുറച്ചിരുന്നു. കുറച്ചു പാൽമാത്രമാണു് കഴിച്ചിരുന്നതു്. രോഗാവസ്ഥ അന്വേഷിച്ചു് നാനാദിക്കുകളിൽനിന്നും ധാരാളം ഭക്തജനങ്ങൾ നിത്യേന വന്നുകൊണ്ടിരുന്നു. ശ്രീ തീർത്ഥപാദപരമഹംസസ്വാമിയും ഡോക്ടർ ഗോപാലപിള്ളയും (മരുത്വാമല, വേളിമല മുതലായ സ്ഥലങ്ങളിൽ പോയിട്ടു മടങ്ങിവന്നു്) സ്വാമി തിരുവടികളെ സന്ദർശിച്ചുകൊണ്ടിരുന്നു.

സ്വാമി തിരുവടികളുടെ പ്രിയശിഷ്യനായ പറവൂർ ശ്രീ. പത്മനാഭപ്പണിക്കരെ വരുത്തേണ്ടതു് ശുശ്രൂഷയ്ക്കു് അത്യാവശ്യമെന്നു് ഡോക്ടരും തീർത്ഥപാദസ്വാമികളും നന്ത്യാരുവീട്ടിൽ പരമേശ്വരൻപിള്ള അവർകളുംചേർന്നു് തീരുമാനിക്കയും സ്വാമിയുടെ എഴുത്തുകാരനായ എന്നെക്കൊണ്ടു് നിർബന്ധിച്ചു് അതിനൊരു എഴുത്തെഴുതിക്കയും ചെയ്തു. അഞ്ചൽ പോയിക്കഴിഞ്ഞെങ്കിൽ എഴുത്തിടുകയില്ല എന്നുപറഞ്ഞു് അവരെ സമ്മതിപ്പിച്ചു് ഞാൻ എഴുത്തുംകൊണ്ടുപോയി. സ്വാമികളുടെ അനുവാദമില്ലാതെ എഴുത്തയയ്ക്കുന്നതിലുള്ള വിഷമംകൊണ്ടു് മനഃപൂർവം വഴിയിൽ താമസിച്ചു് അഞ്ചൽ പോയതിനുശേഷം ആഫീസിലെത്തി എഴുത്തിടാതെ തിരിച്ചുപോന്നു. എഴുത്തയയ്ക്കാഞ്ഞതു് നന്നായെന്നും എഴുത്തിന്റെ കാര്യമറിഞ്ഞു് തിരുവടികൾ കോപിച്ചു എന്നും തീർത്ഥപാദസ്വാമി എന്നോടു പറഞ്ഞു. സ്വാമികൾ എന്നെ വിളിച്ചു് വിവരം ചോദിച്ചപ്പോൾ ഞാൻ കാര്യം ചുരുക്കിപ്പറഞ്ഞു. "എന്താണു് സ്വാഭിപ്രായം തുറന്നുപറയാഞ്ഞതെ"ന്നു് തിരുവടികൾ ചോദിച്ചതിനു് "അവരെല്ലാം വലിയ ആളുകൾ, ഞാൻ—" എന്ന എന്റെ മറുപടികേട്ടു് "ഇങ്ങനെയായാൽ ഇവൻ എങ്ങനെ കഴിച്ചുകൂട്ടും?" എന്നു് അടുത്തുണ്ടായിരുന്ന ശ്രീ. മാധവൻപിള്ളയോടെന്നപോലെ സ്വാമി തിരുവടികൾ പറഞ്ഞു. "ഏതായാലും നിനക്കു് ഒരു ദോഷവും ഉണ്ടാകയില്ല" എന്നു് എന്നെ അനുഗ്രഹിച്ചു: "ആരോടുതന്നെയായാലും സ്വാഭിപ്രായം തുറന്നുപറയണം; അതുകൊണ്ടു് ഒരു ദോഷവും ഇല്ല." ഈ ഉപദേശവും അനുഗ്രഹവും എനിക്കു് പിൽക്കാലജീവിതത്തിൽ അത്യന്തം ഉപകരിച്ചിട്ടുണ്ടു്. വിനയത്തോടെയാണെങ്കിലും കൂസൽകൂടാതെ ആരോടും സ്വാഭിപ്രായം തുറന്നുപറയാൻ അതിൽപിന്നീടു ഞാൻ മടിച്ചിട്ടില്ല. അല്പദിവസം കഴിഞ്ഞു് സ്വാമിതിരുവടികൾ നിർദ്ദേശിച്ചതനുസരിച്ചു് ശ്രീ. പത്മനാഭപ്പണിക്കർക്കു് എഴുത്തയയ്ക്കുകയും അതനുസരിച്ചു് പണിക്കർ വന്നുചേരുകയും ചെയ്തു.

വീട്ടിൽനിന്നും ജ്യേഷ്ഠന്റെ എഴുത്തു വരാറില്ലേ എന്നു് ഒരിക്കൽ സ്വാമിതിരുവടികൾ എന്നോടു ചോദിച്ചു. അന്നു് ഒരെഴുത്തുണ്ടെന്നും വിശേഷമൊന്നുമില്ലെന്നും ഞാൻ അറിയിച്ചു. "എഴുത്തു കാണട്ടെ" എന്നു പറഞ്ഞു് വാങ്ങി വായിച്ചു. ഞാൻ കുറച്ചു പണത്തിനു് ആവശ്യപ്പെട്ടിരുന്നതിനു് തൽക്കാലം പ്രയാസമാണെന്നു് അതിലെഴുതിയിട്ടുണ്ടായിരുന്നു. അടുത്ത ദിവസം ശിഷ്യാഗ്രണിയായ ശ്രീരംഗത്തു് ശ്രീമതി ചെല്ലമ്മയുടെ അടുക്കൽ ശ്രീ. പണിക്കരെ അയച്ചു വാങ്ങിപ്പിച്ചു് കുറച്ചു രൂപാ എനിക്കു് അദ്ദേഹം തരുവിച്ചു.

കുറച്ചു ദിവസങ്ങൾക്കുശേഷം പന്മനയ്ക്കു പോകണമെന്നു് തിരുവടികൾ തീർച്ചയാക്കുകയും തന്നെ അവിടെവന്നു കൊണ്ടുപോകണമെന്നു് ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ളയ്ക്കു് എഴുതുകയും ചെയ്തു. അതനുസരിച്ചു് അദ്ദേഹം വള്ളവുംകൊണ്ടു വന്നു. സ്വാമിഭക്തന്മാരും ശിഷ്യരുമെല്ലാം ചാക്കയിൽ വള്ളക്കടവുവരെ അനുയാത്രചെയ്തു. കോളേജടച്ചതിനുശേഷം അങ്ങെത്തിക്കൊള്ളാമെന്നു് ഉണർത്തിച്ചു് സാഷ്ടാംഗപ്രണാമപൂർവം യാത്ര പറഞ്ഞു് ഞാൻ മടങ്ങിപ്പോന്നു.

സ്വാമിതിരുവടികൾ ആദ്യം പ്രാക്കുളത്തു് തോട്ടുവയലിലാണ് വിശ്രമിച്ചതു്. അവിടെനിന്നും ലഭിച്ച കത്തിൽനിന്നും മേൽവിലാസം ഗ്രഹിച്ച ഞാൻ കോളേജു പൂട്ടി ഇന്നദിവസം അങ്ങെത്തുമെന്നു് എഴുതിയിരുന്നു. അതനുസരിച്ചു് പ്രാക്കുളത്തേക്കു പുറപ്പെടേണ്ട ദിവസമായി. പണത്തിനു വീട്ടിലേക്കും പിന്നീടു് ഒരു ബന്ധുവിനും എഴുതിയിരുന്നെങ്കിലും പണം വന്നില്ല. യാതൊരു സംഖ്യയും കയ്യിൽ ഉണ്ടായിരുന്നുമില്ല. മണിയോർഡർ വരുമ്പോൾ പ്രാക്കുളത്തേക്കയയ്ക്കുന്നതിനു് ഏർപ്പാടുചെയ്തു് കാൽനടയായിത്തന്നെ തിരിച്ചു. ചെറിയ ഒരു പുസ്തകഭാണ്ഡവും കുടയും ഭാരമായി തോന്നിയില്ല. കഴക്കൂട്ടത്തെത്തിയപ്പോൾ വൈകുന്നേരമായി. ആരോ ഒരാൾ പറഞ്ഞു. "വേഗം ചെല്ലു. കൊല്ലത്തിനുള്ള ട്രയിൻ ഉടനേ പോകും" എന്നു്. അതൊരു ഈശ്വരവാണിയായി ഗണിച്ചു് ഞാൻ തീവണ്ടിയിൽ കയറി കൊല്ലത്തിറങ്ങി. അന്നവിടെ കഴിച്ചുകൂട്ടി. പിറേറദിവസം രാവിലെ പ്രാക്കുളത്തിനു് ഒരു ചെറുവഞ്ചി പിടിച്ചു് യാത്ര തുടങ്ങി. അലപ്പുഴനിന്നും കൊല്ലത്തിനു് ബോട്ടിൽ വരുമ്പോൾ കായൽവക്കത്തു കാണുന്ന പ്രാക്കുളം കെട്ടിടത്തിലാണു് സ്വാമിതിരുവടികൾ വസിക്കുന്നതെന്നുകരുതി അവിടെയെത്തി അന്വേഷിച്ചപ്പോൾ തോട്ടുവയലിലാണെന്നു മനസ്സിലാകയാൽ ആ വഞ്ചിയിൽ തന്നെ അങ്ങോട്ടുചെന്നു് സ്വാമിതൃപ്പാദങ്ങൾ ദർശിച്ചു് സാഷ്ടാംഗം നമസ്കരിച്ചു. അപ്പോൾ അവിടെ ശ്രീ പരമഹംസ സ്വാമികളും ഉണ്ടായിരുന്നു.

ഞാൻ തിരുവനന്തപുരത്തുനിന്നും വന്ന അന്നുതന്നെ മണിയോർഡർ വന്നിരുന്നതു് റീഡയറക്റ്റു് ചെയ്തു് തോട്ടുവയലിൽ വച്ചു് എനിക്കു കിട്ടി. സ്വല്പദിവസം കഴിഞ്ഞു് ബന്ധുവിൻെറ പണവും വന്നുചേർന്നു. പണമെല്ലാം സ്വാമിതിരുവടികളുടെ തലയണയുടെ താഴെവച്ചു് ആവശ്യംപോലെ എടുത്തുകൊള്ളുവാൻ അദ്ദേഹം നിർദ്ദേശിച്ചു. അല്പദിവസം കഴിഞ്ഞു് ചാഞ്ഞാംവീട്ടിൽ ശ്രീ മാധവൻപിള്ള തിരുവനന്തപുരത്തിനു മടങ്ങിപ്പോയപ്പോൾ എന്നോടും തിരുവനന്തപുരത്തു പോയി ആവശ്യമുള്ള പുസ്തകങ്ങളും മററുമെല്ലാം എടുത്തു വരുവാൻ സ്വാമിതിരുവടികൾ ആജ്ഞാപിച്ചതനുസരിച്ചു് ഞാനും പോന്നു. പോരുമ്പോൾ ജഡ്ജി ശ്രീ. എം. കൃഷ്ണപിള്ളയും, ശ്രീമതി ചെല്ലമ്മയും എഴുതി തയാറാക്കിവച്ചിരുന്ന രണ്ടെഴുത്തുകൾ എൻെറ കൈയിൽ തന്നു. തിരുവനന്തപുരത്തെത്തി ശ്രീമതി ചെല്ലമ്മയെ (ഹെൽത്തു് ഡയറക്ടരായി റിട്ടയർ ചെയ്ത ഡോക്ടർ കെ മാധവൻനായരുടെ മാതാവു്) കണ്ടു് എഴുത്തുകൾ കൊടുത്തു. സകല വിവരങ്ങൾക്കും എഴുതയക്കണമെന്നും ഇനി തിരുവനന്തപുരത്തു വരുമ്പോൾ കാണണമെന്നും ആ അമ്മ നിദ്ദേശിച്ചു. (അതിനുശേഷം മരണപര്യന്തം ആ മഹതി എന്നോടു പുത്രനിർവ്വിശേഷമായ വാത്സല്യത്തോടെ വർത്തിച്ചുപോരികയും ചെയ്തു.) ഒട്ടും താമസിയാതെ തിരുവനന്തപുരത്തുനിന്നും ഞാൻ പ്രാക്കുളത്തേക്കു മടങ്ങി. ഞാൻ പ്രാക്കുളത്തു് എത്തുന്നതിനു മുൻപുതന്നെ ശ്രീനാരായണഗുരുസ്വാമികൾ ശിഷ്യസംഘവുമൊരുമിച്ചു് തോട്ടുവയലിൽ വന്നു് സ്വാമിതിരുവടികളെ സന്ദർശിച്ചു് മടങ്ങിയിരുന്നു.

കുറച്ചുദിവസം കഴിഞ്ഞു് സ്വാമിതിരുവടികളെ പന്മനയ്ക്കു കൊണ്ടുപോയി. അദ്ദേഹത്തിനു് ക്ഷീണം വളരെ വർദ്ധിച്ചു. സ്വാമികളുടെ ഉപയോഗത്തിനു് ഒരു സാൽവയും തങ്കഭസ്മം ചേർന്ന സിദ്ധമകരധ്വജം മുതലായ ചില സിദ്ധൌഷധങ്ങളും ഒരു ശിഷ്യൻവശം ശ്രീനാരായണഗുരുസ്വാമികൾ കൊടുത്തയച്ചു. ശ്രീ തീർത്ഥപാദസ്വാമികളും മററു ശിഷ്യപ്രശിഷ്യന്മാരും ദിവസവും വന്നും പൊയ്ക്കൊണ്ടുമിരുന്നു. തിരുവടികളെ നമസ്കരിക്കുന്നതിനോ ശുശ്രൂഷിക്കുന്നതിനോ എല്ലാവരേയും അനുവദിച്ചിരുന്നില്ല. അത്യന്തം ശോഷിച്ചിരുന്ന കൈകാലുകൾ തടവുന്ന

തിനും വീശുന്നതിനും ശ്രീ. പണിക്കർക്കും എനിക്കും അനുവാദമുണ്ടായിരുന്നു. ദേഹത്തു് അമർത്തി ഭസ്മം പൂശുന്നതിനുള്ള മഹാഭാഗ്യം എനിക്കാണുണ്ടായിരുന്നതു്. "നീർ ഇടാനെററിപാഴ്" എന്ന തമിഴ് ചൊല്ല് അർത്ഥവത്താണെന്നു് സ്വാമി തിരുവടികൾ അരുളിച്ചെയ്തിട്ടുണ്ടു്. അതിനുശേഷമാണു് ഞാൻ ഭസ്മധാരണത്തിനു് അതിയായ പ്രാധാന്യം നൽകിയതു്. ശൈവ ഗ്രന്ഥങ്ങളിൽ നിന്നും മററും ഭസ്മത്തിൻെറ അപാരമായ മാഹാത്മ്യം പിന്നീടു് ഗ്രഹിക്കുവാനും സാധിച്ചു.

മേടം 20-ാനു-യോടുകൂടി എനിക്കു് ജ്യേഷ്ഠൻെറ ഒരെഴുത്തുകിട്ടി. എഴുത്തിലെ വിവരം സ്വാമിതിരുവടികൾ ചോദിച്ചു. അമ്മയ്ക്കു സുഖമില്ലെന്നായിരുന്നു എഴുത്തു്. എന്നാണു് നാട്ടിലേക്കു പോകേണ്ടതെന്നു് സ്വാമികൾ ചോദിച്ചതിനു് ഞാൻ ചിന്താപരവശനായി മൌനം അവലംബിച്ചതേയുള്ളൂ. ചൊവ്വാഴ്ച പൊയ്ക്കൊള്ളുവാൻ തിരുവടികൾ അനുവദിച്ചു.

മേടമാസം 23-ാംതീയതി തിങ്കളാഴ്ച വൈകുന്നേരം ഏകദേശം മൂന്നുമണിയായപ്പോൾ ഞാൻ, സ്വാമി തിരുവടികൾ കിടക്കുന്ന കട്ടിലിൻെറ മുമ്പിൽചെന്നു് അഭിമുഖമായി നിന്നു. അദ്ദേഹം സ്വല്പനേരം സൂക്ഷിച്ചുനോക്കി. അല്പം കഴിഞ്ഞു് കൈകൾ സ്വന്തം കാലിൽ മെല്ലെ തട്ടി. കാലു് തടവാനാണെന്നുധരിച്ചു് ഞാൻ കാലു തടവി. അപ്പോൾ അതല്ല എന്നു് ആംഗ്യംകൊണ്ടു് നിരോധിച്ചു. വായുവിൻെറ വികാരഭേദം കണ്ടു. കസ്തൂരീകല്പരസായനംഇരുപ്പുണ്ടായിരുന്നു; അതു് കുറച്ചു തരട്ടേ എന്നു് ചോദിച്ചു. ആംഗ്യത്താൽ അതു് സമ്മതിച്ചു. ഞാൻ അതു് കുറച്ചെടുത്തുകൊടുത്തു. ഉടനേ ഞാൻവെളിയിൽ പോയി ശ്രീ. പണിക്കരെ വിളിച്ചുകൊണ്ടുവന്നു. എന്താണെന്നു് ഞങ്ങൾക്കു് മനസ്സിലായില്ല. എങ്കിലും ഞങ്ങൾ ഉടനേതന്നെ സ്വാമി തിരുവടികളെ എഴുന്നേൽപ്പിച്ചിരുത്തി. പത്മാസനത്തിൽതന്നെ നിശ്ചേഷ്ടനായിരുന്നു. പതിവുപോലെ ഞാൻ ഭസ്മം പൂശി വിളക്കു കൊളുത്തിവച്ചു. ആ പുണ്യശരീരം താങ്ങിപ്പിടിച്ചു് ഞാൻ ജപിച്ചുകൊണ്ടിരുന്നു. അപ്പോൾ ശ്രീ. ശങ്കുപ്പിള്ളയും മററും വെളിയിൽ നിൽക്കുകയായിരുന്നു. ഒടുവിലാണു് സമാധിയായെന്നു് എല്ലാവർക്കും മനസ്സിലായതു്.

വിവരമറിഞ്ഞു് നാനാ ദിക്കുകളിൽ നിന്നും ഭക്തജനങ്ങൾ പ്രവഹിച്ചുതുടങ്ങി. ശ്രീ. പരമഹംസ സ്വാമി, ശ്രീ. പന്നിശ്ശേരി നാണുപിള്ള, ശങ്കരമംഗലത്തു് ശ്രീ. പത്മനാഭപിള്ള തുടങ്ങിയ പ്രമുഖ വ്യക്തികൾ അവിടെ വന്നുചേർന്നു. സമാധിയടക്കേണ്ട കാര്യത്തെപ്പററി ആലോചിക്കയും സ്വാമി തിരുവടികൾ മുമ്പു് നിർദ്ദേശിച്ചിരുന്ന കാവിൽത്തന്നെ സമാധിയിരുത്തണമെന്നു് തീർച്ചയാക്കുകയും ചെയ്തു.

അടുത്ത ദിവസം രാവിലെ ഭക്തജനങ്ങളും കൊല്ലത്തുനിന്നും സന്യാസിമാരും വന്നുചേർന്നു. നിർദ്ദേശിച്ചിരുന്ന കാവിൽത്തന്നെ കല്ലറ കെട്ടിയുണ്ടാക്കി. അതിൽ മണൽ, ഉപ്പു്, ഭസ്മം, കർപ്പൂരം, തുളസി മുതലായവ നിറച്ചു് ആ ദിവ്യ കളേബരം ആർഷ സമ്പ്രദായമനുസരിച്ചു് സമാധിയിരുത്തി. ഞാനും ഭസ്മം, കർപ്പൂരം, തുളസി ഇവകൊണ്ടു് അഭിഷേകംചെയ്തു് അന്തിമോപചാരം നല്കി.

ഇതെല്ലാം കഴിഞ്ഞു് അന്നുതന്നെ (അതായതു് 24-ാംനു- ചൊവ്വാഴ്ച) ഞാൻ നാട്ടിലേക്കു് തിരിച്ചു. ബോട്ടിൽ കയറിയതിനുശേഷമാണു് ഓർമ്മിച്ചതു്, ചൊവ്വാഴ്ച പോകാമെന്നാണല്ലോ സ്വാമികൾ അരുളിച്ചെയ്തിരുന്നതു്" എന്നു്. രോഗശയ്യാവലംബിനിയായിരുന്ന മാതാവു് ക്ലേശമൊന്നും അനുഭവിക്കാതെ ഏഴു് ആഴ്ചകൾക്കുശേഷം മിഥുനം 14-ാനു- ചരമഗതി പ്രാപിക്കയാൽ മാതൃശുശ്രൂഷയ്ക്കു് സാവകാശവും അന്തിമോപചാ

# ഗുരുപഞ്ചകം

— ആറുവാശ്ശേരി

അവിദ്യയാന്ധീകൃതലോചനാനാം
ദിവ്യാഞ്ജനം യസ്യ കടാക്ഷലേശഃ
വിദ്യാധിരാജസ്സയതീന്ദ്രചന്ദ്രോ
ഹൃത്കൈരവം മേ വികചീ കരോതു.

(2)

വിദ്യാപ്രഭാവാതിശയാഭിഭൂത-
മോഹാന്ധകാരം മുനിവംശഹീരം
അഭിഷ്ടവീമൃദ്ഭൂതസിദ്ധിഭാജാ-
മപശ്ചിമം തംശിശുനാമവേദ്യം.

(3)

അഭിദ്രുതാനപ്യതിഹിംസ്രസിംഹ-
വ്യാഘ്രവൃകവ്യാളതരക്ഷുമുഖ്യാൻ
സ്വശിഷ്യതുല്യാൻകലയൻപ്രശാന്താൻ
രരാജയോഽസ്മദ്ഗുരുരർക്കാഭ്യഃ

---

രണ്ടാം ചെയ്യുന്നതിനുള്ള ഭാഗ്യവും എനിക്കു ലഭിച്ചുവെന്നുള്ള വസ്തുതയും ഈ പ്രകരണത്തിൽ പ്രസ്താവ്യമാണ്.

മേല്പറഞ്ഞ സമാധിപീഠത്തിന്മേലാണ്, വിധിപ്രകാരം, 41-ാം ദിവസം മണ്ഡലപൂജയും, പിന്നീട് 1106 മീനമാസത്തിൽ ശിവലിംഗ പ്രതിഷ്ഠയും നടത്തി 'ശ്രീ ബാല ഭട്ടാരകേശ്വരം' എന്നറിയപ്പെടുന്ന ക്ഷേത്രം പണികഴിപ്പിച്ച് നിത്യപൂജയും വിശേഷോത്സവങ്ങളും നടന്നുവരുന്നു.

"യോഗക്ഷേമധുരന്ധരസ്യ സകല-
ശ്രേയപ്രദോദ്യോഗിനോ
ദൃഷ്ടാദൃഷ്ടമതോപദേശകൃതിനോ
ബാഹ്യാന്തരവ്യാപിനഃ
സർവ്വജ്ഞസ്യ ദയാകരസ്യ ഭവതഃ
കിംവേദിതവ്യം മയാ
ശംഭോ! ത്വം പരമാന്തരംഗ ഇതിമേ
ചിത്തേസ്മരാമ്യന്വഹം"

ഓം തത് സത്

# സ്വാമിതിരുവടികൾ ഗുരു എന്ന നിലയിൽ

ചൂളൂർ വി. ഭാസ്കരൻനായർ

പരമഭട്ടാരക ശ്രീ വിദ്യാധിരാജ തീർത്ഥപാദ "ചട്ടമ്പി" സ്വാമി തിരുവടികൾ, ആധുനിക കേരളത്തിന്റെ പരമഗുരു എന്ന നിലയിലാണ് സർവ്വഥാ അംഗീകരിക്കപ്പെട്ടിട്ടുള്ളത്. അനാചാരങ്ങൾകൊണ്ടും അന്ധവിശ്വാസങ്ങൾകൊണ്ടും ജടിലമായി, കേവലം ഭ്രാന്താലയം എന്ന പ്രതീതി ജനിപ്പിച്ചുകൊണ്ട് തമോമയമായി കഴിഞ്ഞിരുന്ന ഒരു ജനപദത്തെ, സത്യദർശനത്തിന്റെ അത്ഭുതകരമായ പ്രകാശത്തിലേക്കു നയിച്ച സ്വാമിതിരുവടികൾ ഒരു യഥാർത്ഥ "ഗുരു" ആയിരുന്നു എന്നതിനു സംശയമില്ല.

അജ്ഞാന തിമിരാന്ധസ്യ
ജ്ഞാനാഞ്ജന ശലാകയാ
ചക്ഷുരുന്മീലിതം യേന
തസ്മൈ ശ്രീഗുരവേ നമഃ

എന്ന പ്രാർത്ഥനയിൽ അനുസ്മരിക്കുന്നത് ഇത്തരം ഗുരുക്കന്മാരെയാണല്ലോ.

ശ്രീ വിദ്യാധിരാജസ്വാമി തിരുവടികൾ തന്റെ ശിഷ്യസമ്പത്തിനെ "യേനകേനപ്രകാരേണ" വിപുലീകരിക്കുവാൻ ഇഷ്ടപ്പെട്ടിരുന്നില്ല. നാലു ദശാബ്ദങ്ങളിലേറെ കേരളത്തിലെ ഏററവും ആദരണീയനായ ഗുരുവര്യൻ എന്ന നിലയിൽ വിളങ്ങിയ ആ മഹാപുരുഷന് വേണമെങ്കിൽ നാലോ അഞ്ചോ ഡസൻ കാഷായവസ്ത്രധാരികളായ സന്യാസ ശിഷ്യന്മാരെ നിഷ്പ്രയാസം സൃഷ്ടിക്കുവാൻ കഴിയുമായിരുന്നു. പക്ഷെ, അദ്ദേഹം അതിനു തയ്യാറായില്ല. നേരേ മറിച്ച് സന്യാസോപദേശം നേടുവാൻ ആഗ്രഹിച്ചുകൊണ്ട് അദ്ദേഹത്തെ സമീപിച്ച പല ശിഷ്യന്മാരോടും ഗൃഹസ്ഥാശ്ര

(4)

സ്വശിഷ്യരത്നത്രിതയം ഹി "നീല-
കണ്ഠാ"ഖ്യ"നാരായണ" "തീർത്ഥപാദാഃ"
ചകാശിരേതേ ഗുരുപാദപീഠ-
ലുഠത്പ്രഭോദ്യന്മണയോതിദിവ്യാഃ.

(5)

ചകാശിരേയത്പദപദ്മപാംസു-
ലേശസ്പൃശോയേऽപിജഡാംബുധേഡ്യാഃ
അദ്വൈതവിദ്യാചതുരോऽതിവർണ്ണാ-
ശ്രമീഗുരുർഭാതുസചിത്തപദ്മേ.

മം സദാചാരനിഷ്ഠമായി പുലർത്തിക്കൊണ്ടുപോകുവാനുള്ള ഉപദേശമാണ് അദ്ദേഹം നൽകിയതു്. യശശ്ശരീരനായ കരിമ്പുവിളാകം ഗോവിന്ദപ്പിള്ള അവർകളോടു് അദ്ധ്യാത്മരാമായണം ശ്രദ്ധാപൂർവം വായിക്കുവാൻ ഉപദേശിച്ചതും, സാഹിത്യസഖി ടി. സി. കല്യാണിഅമ്മയ്ക്കു് ലളിതാ സഹസ്രനാമം ഭക്തിപൂർവം ഉരുക്കഴിക്കുവാൻ ഉപദേശിച്ചതും മററും സുപ്രസിദ്ധമാണല്ലോ. അടുത്തു കൂടുന്നവർക്കൊക്കെ സന്യാസം കൊടുക്കുവാൻ അദ്ദേഹം സന്നദ്ധനായിരുന്നില്ല. അധികാരിഭേദം അറിഞ്ഞു ഉപദേശം കൊടുക്കുവാൻ സ്വാമി തിരുവടികൾ അത്യന്തം ശ്രദ്ധാലുവായിരുന്നു.

മൂന്നു പ്രശസ്ത സന്യാസശിഷ്യന്മാരായിരുന്നു സ്വാമി തിരുവടികൾക്കുണ്ടായിരുന്നതു്. ശ്രീനാരായണഗുരുദേവൻ, ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ, ശ്രീ തീർത്ഥപാദപരമഹംസ സ്വാമികൾ എന്നിവരായിരുന്നു ആ പുണ്യാത്മാക്കൾ. സ്വാമിതിരുവടികളുടെ മഹാസമാധിക്കുശേഷം അദ്ദേഹത്തിൻെറ മാനസശിഷ്യത്വത്തോടുകൂടി സന്യാസം വരിച്ച പുത്തൻകുരിശിലെ ശ്രീ രാമാനന്ദതീർത്ഥപാദസ്വാമികൾക്കുപോലും തിരുവടികൾ നേരിട്ടു സന്യാസം നല്കിയിരുന്നില്ലല്ലോ. സക്കാരുദ്യോഗസ്ഥനായിരുന്ന ശ്രീമാൻ പറമ്പാത്തു രാമൻപിള്ള അവർകളെ ഏററവും പ്രിയപ്പെട്ട ഗൃഹസ്ഥശിഷ്യൻ എന്ന മട്ടിലാണു് സ്വാമി തിരുവടികൾ കരുതിപ്പോന്നതു്. (ശ്രീ പറമ്പാത്തു രാമൻപിള്ളയാണു് പില്ക്കാലത്തു രാമാനന്ദതീർത്ഥപാദസ്വാമികൾ ആയിത്തീന്നതു്.) ശ്രീ വിദ്യാധിരാജൻെറ സന്യാസശിഷ്യന്മാർ മൂന്നുപേരും അത്ഭുതപ്രതിഭന്മാരായ മഹാപുരുഷന്മാരായിരുന്നു എന്നുള്ളതു് കേരള സംസ്കാര ചരിത്ര പഠിതാക്കൾക്കു് നിഷ്പ്രയാസം കാണുവാൻ കഴിയും. സാമൂഹ്യസേവനത്തിൽ ശ്രീ നാരായണഗുരുദേവനും, മഹദ്ഗ്രന്ഥങ്ങളുടെ രചനയിൽ ശ്രീ നീലകണ്ഠതീർത്ഥപാദരും, സന്യാസാശ്രമങ്ങളുടെ സ്ഥാപനപോഷണങ്ങളിൽ ശ്രീ തീർത്ഥപാദപരമഹംസരും, ഗുരുവിനെ അധികരിക്കുക തന്നെ ചെയ്തിട്ടുണ്ടു്. ഓരോ ശിഷ്യനെയും ആഴത്തിൽതന്നെ മനസ്സിലാക്കിക്കൊണ്ടു് പ്രത്യേക പാടവമുള്ള പ്രവർത്തനമണ്ഡലങ്ങളിലേക്കു് സശ്രദ്ധം തിരിച്ചുവിടുവാൻ സ്വാമി തിരുവടികൾക്കു കഴിഞ്ഞിരുന്നു എന്നുള്ളതു് പ്രസ്താവയോഗ്യമാണു്.

അത്യന്തം വിപുലമായ ഒരു ഗൃഹസ്ഥശിഷ്യസമ്പത്തും സ്വാമിതിരുവടികൾക്കു് ഉണ്ടായിരുന്നു. കന്യാകുമാരി മുതൽ തൃശ്ശിവപേരൂർവരെയുള്ള സ്ഥലങ്ങളിൽ മിക്കവാറും ഓരോ ഗ്രാമത്തിലും അദ്ദേഹത്തിനു് ശിഷ്യന്മാരുണ്ടായിരുന്നു എന്നു പറയുന്നതിൽ തെററില്ല. ഉയന്ന സക്കാർ ഉദ്യോഗസ്ഥന്മാരും, അഭിഭാഷകന്മാരും, വണിഗ്വരന്മാരും, ഭിഷഗ്വരന്മാരും, കൃഷീവലന്മാരും, അദ്ധ്യാപകന്മാരും, രാഷ്ട്രീയപ്രവത്തകരും, സംഗീതജ്ഞന്മാരും, കുടുംബിനികളും, ബാലികാബാലന്മാരും എല്ലാം ഈ ശിഷ്യമണ്ഡലത്തിൽ ഉൾപ്പെട്ടിരുന്നു. കരിമ്പുവിളാകം ഗോവിന്ദപ്പിള്ള, കല്ലുവീട്ടിൽ ഗോവിന്ദപ്പിള്ള, ഒ. എൻ. കൃഷ്ണക്കുറുപ്പു്, നന്ത്യാർവീട്ടിൽ പരമേശ്വരൻപിള്ള, വെളുത്തേരിൽ കേശവൻവൈദ്യൻ, പെരുനെല്ലികൃഷ്ണൻവൈദ്യൻ, പറമ്പാത്തു രാമൻപിള്ള, തെക്കിനേടത്തു രാമൻപിള്ള, ടി. കെ. കൃഷ്ണമേനോൻ, ടി. സി. കല്യാണിഅമ്മ, കുമ്പളത്തു ശങ്കുപ്പിള്ള എന്നിങ്ങനെ അതിപ്രശസ്തന്മാരായ എത്രയെത്രയോ മഹദ്വ്യക്തികൾ സ്വാമിതിരുവടികളുടെ ശിഷ്യത്വ സൗഭാഗ്യത്തെ സമാദരപൂർവം അംഗീകരിച്ചു് അഹ്ളാദിച്ചിരുന്നു! പ്രത്യേകിച്ചും ടി. കെ. കൃഷ്ണമേനോൻ, നന്ത്യാർവീട്ടിൽ പരമേശ്വരൻപിള്ള, കുമ്പളത്തു ശങ്കുപ്പിള്ള തുടങ്ങിയവർ അധൃഷ്യ പ്രഭാവന്മാരും, സമുന്നത ശീർഷന്മാരും, സ്വാമിതി

രുവടികളെ ഒഴിച്ചു നിർത്തിയാൽ ഈ ഭൂമുഖത്തുള്ള മറെറാരാളെയും ബ്രഹ്മമാനിക്കാൻ കൂട്ടാക്കാത്തവരും ആയിരുന്നു എന്നുള്ളതും അനുസ്മരണീയമാണു്.

ഗൃഹസ്ഥാശ്രമികൾക്കു് സ്വാമിതിരുവടികൾ നല്കിയിരുന്ന ഉപദേശം എന്തായിരുന്നു? ഈശ്വരഭക്തിയോടും സന്മാർഗ്ഗനിഷ്ഠയോടുംകൂടി അന്യോന്യസ്നേഹബദ്ധരായി ജീവിക്കുവാനാണു് അദ്ദേഹം ഭാര്യാഭർത്താക്കന്മാരെ ഉപദേശിച്ചിരുന്നതു്. എന്തെങ്കിലും താല്ക്കാലിക നിരാശകൾ വന്നാലുടൻ ഭൗതികജീവിതത്തെ ഉപേക്ഷിച്ചു്, കാവിവസ്ത്രവും ധരിച്ചു്, കാനനഗുഹാന്തരങ്ങളിലേക്കു് ഒളിച്ചോടുന്ന സമ്പ്രദായത്തെ അദ്ദേഹം വെറുത്തിരുന്നു. സമഭാവന, ജീവകാരുണ്യം എന്നിവയ്ക്കു് അതിപ്രധാനമായ സ്ഥാനമാണു് അദ്ദേഹംനല്കിയിരുന്നതു്. എല്ലാ മനുഷ്യരും തുല്യരാണെന്നു് വാചാ പറഞ്ഞുവയ്ക്കുകമാത്രമല്ല അദ്ദേഹം ചെയ്തതു്. ജീവിതത്തിലെ എല്ലാ പ്രവർത്തന മണ്ഡലങ്ങളിലും ഈ തുല്യത അംഗീകരിച്ചു് അദ്ദേഹം പെരുമാറിയിരുന്നു. സകല ചരാചരങ്ങളോടും കരുണാ മസൃണമായി പെരുമാറുവാൻ അദ്ദേഹം ശിഷ്യന്മാരെ എല്ലാം ഉപദേശിച്ചു പോന്നു. അഹിംസ ഒരു സിദ്ധാന്തമായിട്ടല്ല ഒരു വ്രതമായിട്ടാണു് അദ്ദേഹം അംഗീകരിച്ചിരുന്നതു്.

അന്വേഷണബുദ്ധിയും സ്വതന്ത്രമായ ചിന്താവ്യാപാരവും അത്യാവശ്യകമാണെന്നു് അദ്ദേഹം എല്ലാ ശിഷ്യന്മാരെയും പഠിപ്പിച്ചു. പൂർവ്വന്മാർ പറഞ്ഞുകേട്ടതുകൊണ്ടും, പുസ്തകങ്ങളിൽ എഴുതിക്കണ്ടതുകൊണ്ടും, പരമ്പരയാ അംഗീകരിക്കപ്പെട്ടിട്ടുള്ളതുകൊണ്ടും മാത്രം യാതൊരു അഭിപ്രായത്തെയും അംഗീകരിക്കരുതെന്നുള്ളതിൽ ഞദ്ദേഹത്തിനു നിർബ്ബന്ധമുണ്ടായിരുന്നു. "പുരാണമിത്യേവ ന സാധുസർവ്വം" എന്നു് അദ്ദേഹം ഉറച്ചു വിശ്വസിച്ചു. സ്വന്തം മേധാശക്തികൊണ്ടു് മാററുരച്ചുനോക്കിയതിനു ശേഷമേ ഏതു് തത്വത്തെയും അംഗീകരിച്ചുകൂടൂ എന്നു് അദ്ദേഹം പഠിപ്പിച്ചു.

സദ്ഗ്രന്ഥപാരായണത്തിനു് സ്വാമിതിരുവടികൾ വലിയ പ്രാധാന്യം നല്കിയിരുന്നു. അദ്ദേഹം സ്വയമേ ഒരു സർവ്വവിജ്ഞാനകോശമായിരുന്നു എങ്കിലും ശിഷ്യന്മാർക്കു് നിരന്തരപാരായണത്തിനായി പ്രത്യേകം പ്രത്യേകം ഗ്രന്ഥങ്ങളെ നിർദ്ദേശിച്ചുകൊടുക്കുക പതിവായിരുന്നു. പക്ഷെ, ഇവിടെയും അധികാരിഭേദത്തിൽ പ്രത്യേകം ശ്രദ്ധവച്ചിരുന്നു എന്നുമാത്രം.

സന്യാസിശിഷ്യന്മാരിൽക്കൂടി അദ്ദേഹം വ്യവസ്ഥാപിച്ച ഗുരുപരമ്പരാസമ്പ്രദായം ചില കാര്യങ്ങളിൽ നൂതനമായിരുന്നു എന്നു പറയാം. അദ്ദേഹത്തിൻെറ അധ്യാത്മസന്ദേശം ആർഷഭാരതത്തിൻെറ അതിപുരാതനസന്ദേശത്തിൽ നിന്നു് ഒട്ടും ഭിന്നമായിരുന്നില്ല. എന്നാൽ സാധനാനുഷ്ഠാനപദ്ധതികളിൽ ചില നൂതനതത്വങ്ങൾ അദ്ദേഹം വരുത്തി. സംസ്കൃതത്തിലെ വേദാന്തസമ്പ്രദായത്തെയും തമിഴിലെ സിദ്ധാന്തസമ്പ്രദായത്തെയും സമന്വയിപ്പിച്ചു് തീർത്ഥപാദസമ്പ്രദായം എന്ന ഒരു പദ്ധതി അദ്ദേഹം ആവിഷ്കരിക്കുകയുണ്ടായി. ശാസ്ത്രതത്വാവിഷ്കരണത്തിൽ വേദാന്തസമ്പ്രദായത്തെയും അനുഷ്ഠാനരീതിയിൽ ശൈവസിദ്ധാന്തപദ്ധതിയെയും ആണു് അദ്ദേഹം കൂടുതലായി കൈക്കൊണ്ടതു്.

ഭക്തിയോഗ—രാജയോഗ—ജ്ഞാനയോഗ ത്രിതയത്തിൽ, മൂന്നിനും പ്രാധാന്യം നൽകിക്കൊണ്ടായിരുന്നു സ്വാമിതിരുവടികളുടെ ഉപദേശസമ്പ്രദായം. എന്നാൽ ആദ്യം ഭക്തിയോഗത്തിനും, തുടർന്നു് രാജയോഗത്തിനും, അവസാനം ജ്ഞാനയോഗത്തിനും കൂടുതൽ പ്രാമാണ്യം നൽകിക്കൊണ്ടു മുന്നോട്ടു പോകാനായിരുന്നു അദ്ദേഹം പൊതുവേ ഉപദേശിച്ചിരുന്നതു്. സത്യസാക്ഷാത്കാര

# മഹാ കർഷകൻ

—പൂർണ്ണസരസ്വതി

ദുസ്തരദുരാചാര
 മുൾച്ചെടിപ്പടർപ്പിനാൽ
നിത്യവും നിറഞ്ഞിരുൾ
 ക്കാടായൊരെൻനാട്ടിനെ,
യുക്തിതൻ മഴുവിനാൽ
 വെടിപ്പാക്കിയു, മാർദ്ര–
ബുദ്ധിയാൽ കൃപാമൃത
 സേചനം നടത്തിയും,
ഉത്തമാശയങ്ങൾ തൻ
 ഫലദായകങ്ങളാം
വിത്തുകൾ നിരന്തരം
 വിതച്ചും, പോഷിപ്പിച്ചും,
പുത്തനാം മലയാളം
 സൃഷ്ടിച്ച കൃഷീവല–
സത്തമ! വിദ്യാധിരാ–
 ജാചാര്യ! നമസ്കാരം.

---

ത്തിനു് ഈ മാർഗ്ഗങ്ങളെ അംഗീകരിക്കുന്നതോടൊപ്പം, ലോകസംഗ്രഹത്തിനായി നിഷ്കാമകർമ്മങ്ങൾ അനുഷ്ഠിക്കുന്ന കർമ്മയോഗത്തെ അദ്ദേഹം അത്യന്തം ബഹുമാനിച്ചിരുന്നു. എന്നാൽ കാമ്യകർമ്മവ്യവസായത്തിനു് അല്പം താഴ്ന്ന സ്ഥാനം മാത്രമേ സ്വാമിതിരുവടികൾ നൽകിയിരുന്നുള്ളു.

ഒരു ഗുരുവിൻെറ മാഹാത്മ്യത്തെ മനസ്സിലാക്കുന്നതിനുള്ള ഏററവും അനന്യമായ മാർഗ്ഗം അദ്ദേഹത്തിൻെറ ശിഷ്യന്മാർ എത്ര ഉയന്നു എന്നു് അന്വേഷിക്കുകയാണു്. പ്ലേറേറായിലൂടെ സോക്രട്ടീസും, വിവേകാനന്ദനിലൂടെ ശ്രീരാമകൃഷ്ണനും, ജവഹർ-വല്ലഭഭായിമാരിലൂടെ മഹാത്മാഗാന്ധിയും അവരവരുടെ മഹത്വത്തെ ലോകത്തിനു് കൂടുതൽ വെളിപ്പെടുത്തിക്കൊടുത്തു. ഈ മാനദണ്ഡം വച്ചുകൊണ്ടു് അളന്നുനോക്കിയാൽ ഇക്കഴിഞ്ഞ ഒരു സഹസ്രാബ്ദക്കാലത്തിനിടയിൽ കേരളത്തിലുണ്ടായ ഏററവും മഹാനായ ഗുരു ശ്രീവിദ്യാധിരാജസ്വാമിതിരുവടികളായിരുന്നു എന്നുള്ളതിനു് അദ്ദേഹത്തിൻെറ പ്രശസ്ത ശിഷ്യന്മാരിൽ ഓരോരുത്തരും കുററമററ നിദർശനങ്ങളാണു്.

# സ്വാമി തിരുവടികൾ ചരിത്രകാരൻ എന്ന നിലയിൽ

*വി. ആർ. പരമേശ്വരൻപിള്ള*

"അദ്വൈതാനന്ദപീയൂഷ
ലഹരീമഗ്നമാനസം
ഭാവയേ ഭാവനാദ്ദൂരം
ശ്രീഗുരും ശിശുനാമകം"

എന്ന് മഹാപണ്ഡിതനായിരുന്ന വെളുത്തേരിൽ കേശവൻവൈദ്യൻ സ്വാമിതിരുവടികളെ സ്മരിക്കുന്നു. അതിനിശിതമായ ധിഷണാവൈഭവം കൊണ്ടും ആർക്കും നേടാനെളുപ്പമല്ലാത്ത വിശാലമനസ്കതകൊണ്ടും സകലരുടേയും ആരാധനയ്ക്കു ഭാജനമായി വിളങ്ങിയ ശ്രീവിദ്യാധിരാജസ്വാമികൾ വെറുമൊരു ആത്മതത്ത്വാന്വേഷകനായി മററു ചില സിദ്ധന്മാരെപ്പോലെ "കാഷായാംബരബഹുകൃതവേഷ"നായി ഏകാന്തവാസമോ ആശ്രമ ജീവിതമോ അല്ല കൈക്കൊണ്ടത്. പാശ്ചാത്യരീതിയിലുള്ള വിദ്യാഭ്യാസവും പരിഷ്കാരവും നമ്മുടെയിടയിൽ വ്യാപിച്ചപ്പോഴേക്കും സമുദായ മധ്യത്തിൽ കടന്നുകൂടിയ നിരീശ്വരത്വത്തേയും ലൗകികമാത്ര ചിന്തയേയും "സ്വന്തമായിട്ടുള്ളതെല്ലാം നിന്ദ്യം; പരസ്വമെല്ലാം കാമ്യം"; എന്നമട്ടിലുള്ള ദുഷിച്ച മനോഭാവത്തേയും വേരോടെ പിഴുതെറിയാൻ അവിടത്തെ ദിവ്യസാന്നിദ്ധ്യം അത്യന്തം സഹായിച്ചു. വിസ്മൃതിയുടെ അഗാധഗർത്തത്തിലാണ്ടു കിടന്ന നമ്മുടെ ആദ്ധ്യാത്മിക സമ്പത്തുകളെ ഉദ്ധരിച്ചുവെളിച്ചത്തു കൊണ്ടുവരാനും ഭൗതിക വിചാരമാകുന്ന കരിമ്പാറയിൽതട്ടി സമുദായം ചിന്നിച്ചിതറിപ്പോകാതിരിക്കാനും ഉല്പാദങ്ങളുടെ അഭിന

---

പെരുതാമൗദാര്യത്താൽ
നിൻതിരുവടി ഞങ്ങൾ-
ക്കരുളീടിന ശസ്യ
സംഗ്രഹം ഭുജിക്കുമ്പോൾ,
കരുതാൻ—കൃതഘ്നരായ്—
വിസ്മരിച്ചിതു തവ
തിരുനാമത്തെപ്പോലും
ഞങ്ങളെന്നിരുന്നാലും,
ഗുരുനാഥക്കും ഗുരു-
വായ ഭട്ടാരപ്രഭോ!
കരുണാരസമെന്നും
ഞങ്ങളിൽ പകർന്നാലും!!

ദനാർഹമായ ജീവിതചര്യ പ്രയോജനപ്രദമായിത്തീൎന്നു. ഏതിനും പോരുന്ന ഒരു സകലകലാവല്ലഭനായിരുന്നുവല്ലോ അവിടുന്നു്. സ്വാമിതിരുവടികളുടെ അപാരവൈദുഷ്യവും ആരിലും വാത്സല്യാമൃതം വർഷിക്കുന്ന അത്യുൽകൃഷ്ടമായ മനോനൈൎമ്മല്യവും അതിഗഹനമായ ചിന്താസരണിയും ആചന്ദ്രതാരം നിലനില്ക്കും. യഥാർത്ഥ മഹത്വത്തിന്റെ സമുന്നതരംഗമായിരുന്ന അവിടത്തേയ്ക്കു് അപരിചിതമായ വിജ്ഞാനവിഭാഗം യാതൊന്നുംതന്നെ ഉണ്ടായിരുന്നതായി കാണുന്നില്ല. ഏതു വിഷയത്തെപ്പററിയും പ്രമാണപൂൎവ്വം പ്രതിപാദിക്കുന്നതിനും എത്ര ദുർഗ്രഹമായ കാൎയ്യത്തെപ്പററിയും ശ്രോതാക്കളുടെ ഹൃദയങ്ങളിൽ സുദൃഢബോധം വരുത്തുന്നതിനും സ്വാമികൾക്കുണ്ടായിരുന്ന കഴിവു് അസാധാരണം തന്നെയായിരുന്നു. അനശ്വരയശസ്വിയായ സ്വാമികളുടെ ശ്രദ്ധ എല്ലാ വിജ്ഞാനപഥങ്ങളിലും പതിഞ്ഞിരുന്നുവെന്നു മുമ്പു സൂചിപ്പിച്ചിരുന്നുവല്ലോ. അവിടത്തെ ചിന്താമണ്ഡലത്തിനു അപ്രാപ്യമായ യാതൊന്നുമുണ്ടായിരുന്നില്ലെന്നാണു് കാണുന്നതു്.

ഗവണ്മെൻറിന്റെ വമ്പിച്ച സഹായധനവും പററിക്കൊണ്ടു കേരളചരിത്രത്തെ "തിരുത്തിയെഴുതുവാൻ" പല അല്പജ്ഞന്മാരും പാഴ്‌വേലചെയ്യുന്ന ഇക്കാലത്തു് സ്വാമികളെപ്പോലുള്ള ചരിത്രമൎമ്മജ്ഞന്മാരുടെ അഭാവം നികത്താൻ വയ്യാത്തവിടവാണു് ഉളവാക്കിയിരിക്കുന്നതു്. നിഷ്പക്ഷപാതിയായ ഒരു ചരിത്രാന്വേഷകൻ എന്ന നിലയിൽ തൃപ്പാദങ്ങളുടെ പാവനനാമധേയം എന്നും സ്മരിക്കപ്പെടുന്നതാണു്. വേദാന്തതത്വാന്വേഷണത്തിലെന്നോണം ചരിത്രതത്വാന്വേഷണത്തിലും അവിടുന്നു് വിജയശ്രീലാളിതനായി. മാതൃഭൂമിയുടെ പുരാതനതത്വത്തിലും അതിന്റെ സംസ്കാരത്തിലും അത്യധികം അഭിമാനിച്ചിരുന്ന തിരുവടികൾ, അതിന്റെ ചരിത്രത്തിൽ ചിരകാലമായി അടിയുറച്ചു കിടന്നിരുന്ന കഥകളിലും ധാരണകളിലും ഭൂരിഭാഗവും വെറും പച്ചക്കള്ളങ്ങളാണെന്നു വ്യക്തമാക്കി, കേരളത്തിന്റെ വ്യക്തിത്വം ലോകത്തിന്റെ ശ്രദ്ധയിൽകൊണ്ടുവന്നു. മാതൃഭൂമിയുടെ ചരിത്രം സംബന്ധിച്ചു് വിപ്ലവാത്മകമായ സിദ്ധാന്തങ്ങൾ പലതും അവിടുന്നു് ഉന്നയിച്ചു. അനേക നൂററാണ്ടുകളായി ജനലക്ഷങ്ങളെ കബളിപ്പിച്ചുകൊണ്ടിരുന്നവരുടെ പൊള്ളത്തരങ്ങൾ തക്കതായ സാക്ഷ്യങ്ങൾ സഹിതം സ്വാമികൾ പുറത്തുകൊണ്ടുവന്നു. ഭാരതത്തിലെ വിവിധ സമുദായങ്ങളുടെ കൂട്ടത്തിൽ മലയാളി സമുദായത്തിനു് എവിടേയും തലഉയർത്തി നിൽക്കത്തക്ക പരിപൂൎണ്ണയോഗ്യതയുണ്ടെന്നു പുരാവൃത്ത ലക്ഷ്യങ്ങൾ മുഖേന സ്വാമികൾ സ്ഥാപിച്ചു. ചില സമുദായക്കാൎക്കുമാത്രമാണു് ഭൂസ്വാമിത്വമെന്നും ഇവിടത്തെ പ്രബലസമുദായങ്ങളെല്ലാം ശൂദ്രവർഗ്ഗത്തിൽപ്പെട്ടവരാണെന്നും മററുമുള്ള ചില സ്വാർത്ഥലോലുപന്മാരുടെ വാദങ്ങൾ മുഴുവൻ അസംബന്ധമാണെന്നു സ്വാമികൾ സയുക്തികം ബോധ്യമാക്കി. കേരള ചരിത്രാന്വേഷകരെ വിഷമിപ്പിച്ചുകൊണ്ടിരുന്ന നിരവധി ദുർഘടപ്രശ്നങ്ങൾക്കു അവിടുന്നു് സ്വീകാരയോഗ്യമായ സമാധാനമരുളി.

വിഭിന്ന ശാസ്ത്രശാഖകളിൽ സ്വാമികൾ പ്രദർശിപ്പിച്ചിട്ടുള്ള പാടവം സൎവ്വഥാ ശ്ലാഘനീയമാണു്. ചരിത്ര ഗവേഷണത്തിൽ അവിടത്തേക്കുണ്ടായിരുന്ന വൈദഗ്ദ്ധ്യം വിസ്മയാവഹം തന്നെ. പാശ്ചാത്യരും പൗരസ്ത്യരുമായ വിദ്വന്മണികൾ അത്ഭുതപ്പെടത്തക്ക വിധത്തിലുള്ള സ്വതന്ത്ര ചിന്തയാണു് തിരുവടികൾ ആ മാൎഗ്ഗത്തിലും കൈക്കൊണ്ടുകാണുന്നതു്. പ്രശസ്തികാമനല്ലാത്ത അവിടത്തെ കൃതികൾ മലയാളത്തിലായതുകൊണ്ടും അവതന്നെ മിക്കവാറും അലഭ്യമായതുകൊണ്ടും അവയർഹിക്കുന്ന പ്രചാരം ലഭിച്ചിട്ടില്ല. ലോകമാന്യ ബാലഗം

ഗാധരതിലകൻ, സ്വാമിശങ്കരാനന്ദ മുതലായ മഹാ വിജ്ഞാനികളേക്കാൾ കൂട്ടതലായ ധിഷണാശക്തി അവിടുന്നു് ചരിത്രഗവേഷണത്തിൽ സുസ്പഷ്ടമാക്കിയിട്ടുണ്ടു്. ആദിമമനുഷ്യരുടെ വാസസ്ഥാനം, ആചാരം, വ്യാകരണോല്പത്തി, സംസ്കൃത–തമിഴ് വ്യാകരണങ്ങളുടെ താരതമ്യപഠനം എന്നിവ ആസ്പദമാക്കി സ്വാമികൾ രചിച്ചിട്ടുള്ള പ്രബന്ധങ്ങൾ ഇംഗ്ലീഷിൽ വിവർത്തനം ചെയ്ത പ്രസിദ്ധപ്പെടുത്തുന്നപക്ഷം അവയുടെ മാററു് ഗവേഷകലോകത്തിനു് സുവിദിതമായിത്തീരുന്നതാണു്. മലയാളത്തിൽപോലും അവയെ സമാഹരിച്ചു പ്രസിദ്ധപ്പെടുത്താത്തതു് ഖേദകരമാകുന്നു.

കേരള ചരിത്രപരമായി പുറത്തുവന്നിട്ടുള്ള കൃതികളിൽ ഭൂരിഭാഗവും പക്ഷപാതമലീമസമാകുന്നു. നിഷ്പക്ഷപാതികളായ പാശ്ചാത്യരിൽ ചിലർ ഇവിടങ്ങളിൽ സഞ്ചരിച്ചപ്പോൾ എഴുതിവെച്ചിരുന്ന വിവരണങ്ങളെപ്പോലും നമ്മുടെ ചരിത്രമെഴുത്തുകാരിൽ ചിലർ കരുതിക്കൂട്ടിയുണ്ടാക്കിവച്ച സിദ്ധാന്തങ്ങളുടെ സ്ഥാപനത്തിനു് അനുകൂലമായ വിധത്തിൽ ശസ്ത്രക്രിയ ചെയ്തും മാററി മറിച്ചും മാത്രമാണു് ഉപയോഗിച്ചു കാണുന്നതു്. പരമഗുരുപാദരുടെ ശ്രദ്ധ ജന്മഭൂമിയുടെ ചരിത്രത്തിൽ പതിഞ്ഞതിൻെറ ഫലമായി നമുക്കു ലഭിച്ച അനർഘനിധിയാണു് "പ്രചീനമലയാളം". രണ്ടോ മൂന്നോ ഭാഗങ്ങളായി പ്രസിദ്ധപ്പെടുത്താനുദ്ദേശിച്ചിരുന്ന പ്രസ്തുത ഗ്രന്ഥത്തിൻെറ ഒന്നാം ഭാഗം മാത്രമേ പുറത്തു വന്നിട്ടുള്ളു. കേരളചരിത്രം സംബന്ധിച്ചു് അതേവരെ നിലനിന്നിരുന്ന പല സിദ്ധാന്തങ്ങളേയും തക്കതായ തെളിവുകളുടെ സാന്നിദ്ധ്യത്തിൽ യുക്തിവാദംകൊണ്ടു് അവിടുന്നു് ഖണ്ഡിച്ചിരിക്കുന്നു. സ്വാമികളുടെ വാദഗതി അത്യന്തം വിജ്ഞേയമാണു്. അവയുടെ രത്നച്ചുരുക്കം മാത്രമേ ഇവിടെ ചേർക്കുന്നുള്ളു.

പരശുരാമൻ സമുദ്രനിഷ്കാസനംകൊണ്ടു് മലയാളഭൂമിയെ വീണ്ടെടുത്തു് ബ്രാഹ്മണർക്കു ദാനം ചെയ്തുവെന്നും, ബ്രാഹ്മണർ ജാതിവിഭാഗത്തിൽ ഒന്നാംസ്ഥാനം അർഹിക്കുന്നുവെന്നും മററുമുള്ള പ്രസ്താവങ്ങൾ; പഴയ രേഖകൾ, പാരമ്പര്യങ്ങൾ, ആചാരങ്ങൾ എന്നിവകൊണ്ടു് അടിസ്ഥാനരഹിതമെന്നു കാണാം. ശുദ്ധഹൃദയരായ നാട്ടുകാർ, സ്വദേശത്തുനിന്നു ബഹിഷ്കരിക്കപ്പെട്ട ഒരുകൂട്ടം ആര്യബ്രാഹ്മണരുടെ കാപട്യവലയിൽ കുടുങ്ങി തമ്മിൽത്തല്ലി താഴ്മയിൽ കഴിയാനിടവന്നു എന്നതാണു് പരമാർത്ഥം. കേരളചരിത്രത്തിനു് അടിസ്ഥാനഗ്രന്ഥങ്ങളായി പറയാറുള്ള സഹ്യാദ്രിഖണ്ഡം, കേരളമാഹാത്മ്യം, കേരളോല്പത്തികൾ, കേരളാവകാശക്രമം എന്നിവ പുരാതനകൃതികളോ പ്രാമാണികങ്ങളായി കൈക്കൊള്ളാവുന്നവയോ അല്ല. നമ്പൂരി, എമ്പ്രാൻ, പോററി മുതലായ പേരുകൾ വഹിക്കുന്നവർ നായന്മാരല്ലാതെ മററാരുമല്ല. മലയാളബ്രാഹ്മണരെ പരശുരാമൻ കൊണ്ടുവന്നിട്ടില്ല. പരശുരാമൻെറ ദാനകഥകൾതന്നെ യുക്തിശൂന്യതയ്ക്കു മകുടോദാഹരണങ്ങളാണു്. ബ്രാഹ്മണരു-ശൂദ്രരും തമ്മിലുള്ള സേവ്യസേവകഭാവം ബ്രാഹ്മണർ എഴുതിവച്ചിട്ടുള്ള പ്രമാണങ്ങളിലല്ലാതെ പരമ്പരാഗതമായ നടപടികളിൽ കാണുന്നില്ല. മലയാളഭൂമി ഭാർഗ്ഗവനുള്ളതല്ല. അടിസ്ഥാനപ്രമാണങ്ങൾ നോക്കിയതിൽ ഇവിടത്തെ വസ്തുക്കളുടെ മുന്നിനങ്ങൾ അബ്രാഹ്മണരുടേതായിട്ടാണു് കാണുന്നതു്. മുൻപറഞ്ഞ കൃതികൾ ഭാർഗ്ഗവനേയും ബ്രാഹ്മണനേയും വാനോളം വാഴ്ത്തി ബ്രാഹ്മണർ പിൽക്കാലത്തു നിർമ്മിച്ചതാണു്. എന്നു തന്നെയല്ല, പൂർവ്വാപരവിരുദ്ധങ്ങളും യുക്തിശൂന്യങ്ങളുമായ കഥകൾകൊണ്ടു നിറഞ്ഞവയാണു് അവ. മലയാളബ്രാഹ്മണരുടെ വസ്തുക്കളും സ്ഥാനമാനങ്ങളുമെല്ലാം അബ്രാഹ്മണ കേരളീയരിൽനിന്നു നേടിയവയത്രെ. മലയ ക്ഷത്രിയരുടെ പഴമയും, പരമ്പരാഗതമായ വിശിഷ്ട

സിദ്ധികൾക്കും അപ്രതിഷേദ്ധ്യമായ തെളിവുകൾ പലതും സ്വാമികൾ അവതരിപ്പിച്ചിട്ടുണ്ടു്. അവിടത്തെ വാദമുഖങ്ങൾക്കു ശക്തികൂട്ടുവാൻ അവ തികച്ചും പര്യാപ്തംതന്നെ.

നാകന്മാരെന്നു പണ്ടു വിളിക്കപ്പെട്ടിരുന്നവരാണു് കേരളത്തിലെ നായന്മാർ എന്നുള്ളതിനു് അവിടുന്നു് അനേകം പ്രമാണങ്ങൾ ചേർത്തുകാണുന്നു. ആ സമുദായത്തിന്റെ സംഗ്രാമധീരത്വം, ആർജ്ജവം, ശരീരദാർഢ്യം, കായികാഭ്യസനവൈദഗ്ദ്ധ്യം, സ്ത്രീജനങ്ങളുടെ സമരപാടവം, ധർമ്മപരായണത്വം, വദാന്യത, ദൈവികചിന്ത, സംസ്കാരധനം, യോഗസിദ്ധികൾ, മകാരത്രയവിരക്തി, എന്നിവ വിശ്വവിശ്രുതമായിരുന്നു. ബ്രാഹ്മണശബ്ദംതന്നെ മലയാളത്തിനു സ്വന്തമായിട്ടുള്ളതല്ല. സ്വാർത്ഥമാത്രതല്പരരായ പരദേശികൾ ഇവിടത്തുകാരിൽ അടിച്ചേല്പിച്ചതാണു് ഈ പദമെന്നു വിചാരിക്കുവാൻ വകയുണ്ടു്. മലയാളികളുടെ സംസ്കാരസമ്പത്തിനെ സ്വാമികൾ ആദ്യന്തം വിശദമാക്കിയിരിക്കുന്നു. ബ്രഹ്മസാക്ഷാത്കാരം പ്രാപിച്ച ജ്ഞാനികളുടെ ബാഹുല്യം ഇവിടത്തെപ്പോലെ മറെറങ്ങുമില്ലെന്നും അവിടുന്നു് കാണിച്ചിട്ടുണ്ടു്. കായികവിദ്യാവൈദഗ്ദ്ധ്യം സമുദായത്തിന്റെ പ്രത്യേകതകളിലൊന്നായിരുന്നു. അതിനെപ്പററിയും അവരുടെ അപൂർവ്വ സിദ്ധികളെപ്പററിയും വിദേശികളായ റോലൻഡ്സൻ, റേനാട്ടു്, സ്റ്റ്യുവർട്ടു്, ജാൺസ്റ്റൻ, ജോനാതൻ ഡങ്കൻ, ഡ്വാർട്ടേ ബർബോസാ, ഹാമിൽട്ടൻ, ബുക്കാനൻ മുതലായവർ പറഞ്ഞിട്ടുള്ളതിനെ സന്ദർഭോചിതമായി ഉദ്ധരിച്ചിട്ടുണ്ടു്. നായന്മാരെപ്പററി പ്രത്യേകം പഠനം നടത്തി ഒരു ഗ്രന്ഥം രചിച്ച ഫാസെററിന്റെ അഭിപ്രായങ്ങളെയും സ്വാമികൾ പരിഗണിച്ചു കാണുന്നു.

ശൂദ്രശബ്ദവും മലയാളദേശത്തു് അശ്രുതപൂർവ്വമാണു്. ചില തല്പരകക്ഷികൾ പിൽക്കാലത്തു് ഇറക്കുമതി ചെയ്തതാണതു്. ആര്യന്മാരുടെ വർണ്ണവ്യവസ്ഥയ്ക്കു്—ചാതുർവർണ്ണ്യത്തിനു്—ദ്രാവിഡദേശമായ കേരളത്തിൽ പ്രസക്തിയില്ല. ചാതുർവർണ്ണ്യത്തെ അനുശാസിക്കുന്ന ഗ്രന്ഥങ്ങൾ, അതിന്റെ രംഗം ബ്രഹ്മാവർത്തവും ആര്യാവർത്തവുമാണെന്നു പറഞ്ഞിട്ടുണ്ടു് മലയാളദേശം അതിലൊന്നിലും ഉൾപ്പെട്ടതല്ലല്ലോ. ജാതിവ്യവസ്ഥയും അതിനെ മുൻനിർത്തിയുള്ള ഉച്ചനീചത്വങ്ങളും അർത്ഥഹീനമാണെന്നു് വേണ്ടുവോളം പ്രമാണങ്ങൾ ഹാജരാക്കി യുക്ത്യാദങ്ങൾ സ്ഥാപിച്ചിരിക്കുന്നു. ഇങ്ങനെ കേരളചരിത്രത്തിന്റെ അന്ധകാരസമ്പൂർണ്ണമായ കോണങ്ങളിൽ ശാശ്വതമായ വെളിച്ചമാണു് അവിടുന്നു് വിതറിയിരിക്കുന്നതു്.

സ്വദേശാഭിമാനി കെ. രാമകൃഷ്ണപിള്ളയുടെ ഗുരുഭൂതനായ കെ. നാരായണക്കുരുക്കൾ ഇപ്രകാരം എഴുതിയിരിക്കുന്നു:—

"മലയാളഭാഷയുടെ ഉല്പത്തിയെക്കുറിച്ചു് രചിച്ചിട്ടുള്ള അതിപ്രൗഢമായ ഒരു ഗ്രന്ഥത്തിന്റെ പല ഭാഗങ്ങളും മരണശയ്യയിൽവച്ചു് അദ്ദേഹത്തിന്റെ ഒരു ശിഷ്യൻതന്നെ എന്നെ വായിച്ചു കേൾപ്പിച്ചു. ഞാൻതന്നെ ആ ഗ്രന്ഥത്തിന്റെ പല ഭാഗങ്ങളും നോക്കിയിട്ടുണ്ടു്. അദ്ദേഹത്തിന്റെ ശിഷ്യപരമ്പരയുടെ പ്രധാന കർത്തവ്യകർമ്മം, ഗുരുവിന്റെ കൃതികളെ പ്രസിദ്ധപ്പെടുത്തുകയും, അദ്ദേഹത്തിന്റെ ഉപദേശങ്ങളെ പ്രവൃത്തിമാർഗ്ഗത്തിൽ കൊണ്ടുവരികയും ആകുന്നു. അങ്ങനെ ചെയ്യുന്നതായാൽ അദ്ദേഹത്തിന്റെ ആത്മാവിനു് സന്തുഷ്ടിയും ശിഷ്യർക്കു കൃതാർത്ഥതയും കേരളീയർക്കു വിജ്ഞാനവും ലഭിക്കുന്നതായിരിക്കും."

സ്ഥലനാമങ്ങൾ പ്രായേണ ചരിത്രവസ്തുതകൾ സൂചിപ്പിക്കുന്നതാകകൊണ്ടു് അവയുടെ പഠനത്തിൽ പ്രാമാണികന്മാരിൽ പലരുടേയും ശ്രദ്ധപതിഞ്ഞിട്ടുള്ള കാലമാണിതു്. പല യൂറോപ്യന്മാരും ഭാരതീയരും ഈ പദ്ധതിയിൽ പ്രവർത്തിച്ചിട്ടുണ്ടു്. മദ്രാസ് സർവ്വകലാശാല

യിൽ തമിഴ് ഗവേഷണവകുപ്പിന്റെ അദ്ധ്യക്ഷനായിരുന്ന ഡോ. ആർ. പി. സേതുപ്പിള്ള തമിഴ് നാട്ടിലെ സ്ഥലനാമങ്ങളെപ്പററി 'ഊരും പേരും' എന്നൊരു വലിയ പുസ്തകം പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. ഏതദ്വിഷയസ്പർശിയായ ഒരു കൊച്ചു പുസ്തകവും ഏതാനും ലേഖനങ്ങളും കുറേമുൻപ് മലയാളത്തിലും വന്നു. ഈ ശാഖയിലും സ്വാമിതിരുവടികളുടെ ശ്രദ്ധപതിഞ്ഞിരുന്നു എന്ന വസ്തുത അധികംപേരും അറിഞ്ഞിട്ടില്ല, അനേകം ഭാഷകളിൽ അസൂയാവഹമായ പാണ്ഡിത്യം സമ്പാദിച്ചിരുന്ന അവിടുന്ന് കേരളത്തിലെ പല സ്ഥലനാമങ്ങളുടേയും ഉല്പത്തി കഥ പറഞ്ഞിട്ടുള്ളതു് യുക്തിയുക്തമായിരിക്കുന്നു. സ്ഥലപ്പേരുകളിൽ ചിലതിനെ അർത്ഥശൂന്യമായ വിധത്തിൽ സംസ്കൃതീകരിച്ചിട്ടുള്ളതിനേയും സ്വാമികൾ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ശുചീന്ദ്രം, ഹരിപ്പാട്ട് എന്നിവയുടെ ആഗമം ഈ വിധത്തിലാണ്. എറണാകുളം (ഇറൈനായർകുളം), കൊടുങ്ങല്ലൂർ (കൊടുംകോലൂർ-ദണ്ഡനം ചെയ്യുന്ന സ്ഥലം), ശുചീന്ദ്രം (ചിവേന്തിരം-ശിവസിന്ധുപുരം) മരുങ്ങൂർ (മലനല്ലൂർ), വിളവങ്കോട്ട് (വിളൈവൻകോട്ട് വിളനിലവും വലിയ കുന്നും ഉള്ള സ്ഥലം), തിരുവട്ടാർ (ഈ സ്ഥലത്തെ ചുററി നദി ഒഴുകുന്നു), കോവളം (കോ–രാജാവു്, അളം-സ്ഥലം), പുനലൂർ (പുനൽഊർ–നദിയുള്ള സ്ഥലം), കരുനാഗപ്പള്ളി (കരൈനാകപ്പള്ളി–കരനാകന്മാരുടെ സ്ഥലം), കാർത്തികപ്പള്ളി (കാർത്തികേയന്റെ സ്ഥലം), മാവേലിക്കര (മാ–വേലൈ–കര=മഹാസമുദ്രക്കര), ചേർത്തല (ചെളിക്കര), ഏററുമാൻഊർ (ഋഷഭവാഹനനായ ശിവന്റെ സങ്കേതം), ഹരിപ്പാട്ട് (അരിപ്പാട്ട്–അരുവിപ്പാട്ട്- ചെറുതോടുള്ള പ്രദേശം), ആലുവാ (വെള്ളം അധികം വരുന്ന ഇടം), കഠിനംകുളം (കടൽനൻകുളം) മുതലായ സ്ഥലപ്പേരുകളെപ്പററിയുള്ള സ്വാമികളുടെ അഭിപ്രായഗതി പരിഗണനാർഹമാണ്. ഭൂമിയുടെ കിടപ്പു്, അതിന്റെ പ്രകൃതി, പ്രഭുക്കന്മാരുടെ സ്ഥാനമാനാദികൾ, ക്ഷേത്രദേവതകൾ മുതലായവയാണ് സ്ഥലങ്ങളുടെ പേരുകൾക്ക് അടിസ്ഥാനമായിട്ടുള്ളതെന്നു അവിടുന്ന് എത്രയോ സംവത്സരം മുമ്പ് കാട്ടിത്തന്നു.

സ്വാമികൾ പ്രാചീനമലയാളം പ്രസിദ്ധപ്പെടുത്തി ഏതാനും വർഷം കഴിഞ്ഞശേഷം പുറത്തായ ജന്മികുടിയാൻ കമ്മിററിറിപ്പോർട്ടിലും അവിടത്തെ അഭിപ്രായംതന്നെ സ്വീകരിച്ചിട്ടുള്ളതായി കാണാം. സ്വാമികളുടെ 'ആദിഭാഷ' സർ ജോൺ മാർഷലിന്റെ മഹെൻജോദാരോഖനനം സംബന്ധിച്ച കൃതി പ്രസിദ്ധപ്പെടുത്തുന്നതിനു വളരെ മുമ്പേ രചിച്ചതാണ്. ദ്രാവിഡ സംസ്കാരത്തിന്റെ പഴമയെപ്പററിയാണ് രണ്ടുപേരും പ്രതിപാദിച്ചിട്ടുള്ളതു്. തമിഴ് ശബ്ദത്തിനു് മാധുര്യാദികൾക്കു പുറമേ തായ്മൊഴി അഥവാ മാതൃഭാഷ—ലോകത്തിന്റെ തന്നെ മൂലഭാഷ—എന്നർത്ഥമുണ്ടെന്നും അവിടുന്ന് ചൂണ്ടിക്കാണിച്ചിരിക്കുന്നു.

സ്വാമികളുടെ വേദാധികാര നിരൂപണം അതി മഹത്തായ ഒരു സംഭാവനയാണ്. വേദം അപൗരുഷേയമെന്നാണ് പറയപ്പെടുന്നതു്. ഈ വാദം സ്വാമികൾ അംഗീകരിക്കുന്നില്ല. വേദത്തിന്റെ പരമമായ പ്രാമാണ്യത്തെയും അവിടുന്ന് ചോദ്യം ചെയ്യുന്നു. വേദവിഹിതങ്ങളായ യാഗങ്ങളിൽ പലതിലും നിർദ്ദേശിക്കപ്പെട്ടിട്ടുള്ള അശ്ലീലകർമ്മങ്ങളെ ചൂണ്ടിക്കാണിച്ചു് അവ ഉപദേശിക്കുന്നശ്രുതികൾ ആദരണീയങ്ങളല്ല എന്നു സ്വാമികൾ സ്ഥാപിച്ചിരിക്കുന്നു. വേദങ്ങളിലെ നിരാക്ഷേപങ്ങളായ ഭാഗങ്ങൾ അംഗീകാരയോഗ്യമെന്നു അവിടുന്നു സമ്മതിക്കുന്നുണ്ട്. ശൂദ്രന് വേദാധ്യയനാധികാരമുണ്ടെന്നും സ്വാമികൾ തെളിയിച്ചിരിക്കുന്നു.

"എഴുത്തച്ഛന്റെ കാലശേഷം ബ്രാഹ്മണാധീനതയിലിരുന്ന മന്ത്രതന്ത്രാദികളെ

# ഭട്ടാരക രാഗമാലിക

(ആദിതാളം)

—തുളസീവനം

രാഗം–ബാഗേശ്വരി

പല്ലവി

ഭട്ടാരക മുനിവര ചരണം
ഭവതു സദാ മമ ശരണം.

അനുപല്ലവി

സതതം ഹൃദി മമ രചയേത് സ്മരണം
സദ്ഗുരു പാദ സ്മരണം (ഭട്ടാരക...

ചരണം ഒന്ന്—(രാഗം-ദേശ്)

ഭജ ഭജ മാനസ! സവിലാസം,
പരമഗുരും, കരുണാവാസം,
വിബുധജനപ്രിയം, അത്ഭുതഭാസം,
വിനതജനാഖില ദാസം. (ഭട്ടാരക...

ചരണം രണ്ട്—(രാഗം ലളിത്)

ഭക്താനാം സകലാധാരം,
ഭാസുരതരം, അതുലോദാരം,

---

ബഹുജനോപയോഗ യോഗ്യമാക്കിത്തീർക്കുന്നതിന് ശ്രമിച്ചതു് സ്വാമികൾ തന്നെ ആയിരുന്നു. അവതന്നെ കേരളീയരുടെ നിരന്തരമായ ഭക്തിബഹുമാനാദികൾ ആ മഹാനുഭാവനിൽ അർപ്പിക്കുന്നതിന് ധാരാളം മതിയാകുന്നതാണ്."

സ്വാമിതിരുവടികളുടെ ചരിത്രഗവേഷണ പാടവവും യുക്തിവാദവും അടിയുറച്ചതായിരുന്നു. നമ്മുടെ ജന്മഭൂമിയുടെ ചരിത്രത്തിന് ആ സമസ്തവിജ്ഞാനവാരിധി നൽകിയ സംഭാവന എത്രയും മഹത്തമമായ ഒന്നുതന്നെയാണ്. അവിടത്തെ പാവന സ്മരണ നമ്മുടെ മാർഗ്ഗപ്രദീപമായി എന്നും വിളങ്ങുമാറാകട്ടെ!

"മങ്ങിക്കാണ്മൊരു കർമ്മവീഥിതെളിയും
മട്ടിൽ പ്രകാശം പര-
ന്നെങ്ങും സ്നേഹസമത്വശാന്തികൾനിറ
ഞ്ഞാനന്ദമേറീടുവാൻ,
ഞങ്ങൾക്കാത്മബലംതരട്ടെ!. ഭുവനാ–
ചാര്യർക്കമാചാര്യനാ–
മങ്ങയ്ക്കുള്ളൊരമേയവൈഭവ, ഋഷി
ശ്രേഷ്ഠൻപേതൊഴാംകൈതൊഴാം!"

# സ്വാമിതിരുവടികൾ ഭിഷഗ്വരൻ എന്ന നിലയിൽ

*കുമരകം പരമേശ്വരൻപിള്ള*

ശ്രീ ബുദ്ധൻേറയും ശ്രീ ശങ്കരൻേറയും കാലത്തിനുശേഷം "സർവ്വജ്ഞൻ" എന്ന അത്യുന്നത പദവിക്ക് അർഹത ലഭിച്ച ഒരേഒരു മഹാപുരുഷനായിരുന്നു ശ്രീ വിദ്യാധിരാജസ്വാമി തിരുവടികൾ. സർവ്വശാസ്ത്രപാരംഗതത്വമോ സകല കലാവല്ലഭത്വമോ കൊണ്ടുമാത്രം സിദ്ധിക്കുന്നതല്ലാ "സർവജ്ഞ" സ്ഥിതി. അദ്വൈത ബ്രഹ്മാവസ്ഥാനരൂപമായ നിർവികല്പ സമാധിയിലും വ്യുത്ഥാനദശയിൽ പ്രപഞ്ചാതീത നിർവികാര സാക്ഷിഭാവത്തിലും പ്രതിഷ്ഠലഭിച്ച്, സദാപി പരിപൂർണ്ണ സച്ചിദാനന്ദ ബ്രഹ്മസ്വരൂപാഭിന്നരായി വർത്തിക്കുന്ന "മഹാപ്രഭു"ക്കളാണ് "സർവജ്ഞ"ശബ്ദം കൊണ്ട് പൂജനീയരായിത്തീരുന്നത്. ശ്രീവിദ്യാധിരാജസ്വാമി തിരുവടികളുടെ മഹത്വത്തെ അറിഞ്ഞിട്ടുള്ള മഹാത്മാക്കളിൽ അഗ്രിമ സ്ഥാനീയനായ ശ്രീനാരായണ ഗുരുദേവൻ, "സർവ്വജ്ഞൻ" "മഹാപ്രഭു" എന്ന ഈശ്വരോചിതപദങ്ങളെക്കൊണ്ടാണ് സ്വാമിതിരുവടികളുടെ യഥാർത്ഥ നിലയെ ലോകത്തിൻെറ മുമ്പിൽ പ്രത്യക്ഷപ്പെടുത്തിയിട്ടുള്ളത്. ഋഷിപരമ്പരയിൽ ശ്രീനാരായണ ഗുരുപാദങ്ങളെക്കാൾ ഇക്കാര്യം ആധികാരികമായി വെളിപ്പെടുത്തുവാൻ അവകാശമുള്ള മറ്റൊരാളില്ല. "വ്യാസനും ശങ്കരനും കൂടി ചേർന്നാൽ നമ്മുടെ സ്വാമിയായി. മൂലവും ഭാഷ്യവും കൂടിചേർന്നതാണല്ലോ; സ്വാമിക്കറിയാൻ പാടില്ലാത്ത ഒന്നുമില്ലായിരുന്നല്ലൊ. അവിടുന്ന് എല്ലാമറി

---

ഭജരേ സന്തതം ആഗമസാരം,
മാനസ! ജിതസംസാരം. (ഭട്ടാരക....

ചരണം മൂന്ന്—(രാഗം ദുർഗ്ഗ്)

കല്പലതാഭവ പുണ്യമതേ!
കരുണാം സ്രാവയ നിരുപമ! തേ
ദൂരയ ദുരിതം സദ്ഗുണവസതേ!
ദുഷ്ടജനൈകാരാതേ! (ഭട്ടാരക....

ചരണം നാല്—(രാഗം സിന്ധുഭൈരവി)

ഗുരുവര! താവക പദസേവാ
കുരുതാം വാസം മയ്യേവ;
ഭാഗ്യവിഹീനം, വിഗുണം, മാമവ
ഭാരതദേശിക ദേവ! (ഭട്ടാരക....

ഞ്ഞിരുന്നു" എന്നിങ്ങനെയും തിരുവടികളെപ്പററി ഗുരുദേവൻ അരുളിച്ചെയ്തിരുന്നു എന്നു് ശതാബ്ദസ്മാരക ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ടു്.

ഒരു വസ്തുവിനെ പൂർണ്ണമായി കാണണമെങ്കിൽ ആ വസ്തുവിൽനിന്നു് വിട്ടുനിന്നിട്ടു് നോക്കണം. പ്രപഞ്ചത്തെ സംപൂർണ്ണമായി ദർശിച്ചിട്ടുള്ള മഹാത്മാക്കളെല്ലാം അതിൻെറ സീമ കടന്നു് സമഷ്ടിപ്രപഞ്ചത്തെത്തന്നെ നേരിൽ കണ്ടിട്ടുള്ളവരാണു്. പ്രപഞ്ചാതീതമായ അഖണ്ഡബോധത്തിൽനിന്നു് വിശേഷ—പ്രപഞ്ച—ബോധത്തിലേക്കു് തിരിച്ചിറങ്ങുന്ന മഹായോഗികൾക്കു് അവർ ഏതേതു് പ്രപഞ്ചതലത്തിലേക്കു് മനസ്സിനെ വ്യാപരിപ്പിക്കുന്നുവോ ആ തലങ്ങളിലെ എല്ലാ സ്ഥൂല സൂക്ഷ്മതത്വങ്ങളും സ്വയം പ്രത്യക്ഷമായിത്തീരുന്നു. അതീന്ദ്രിയ പ്രത്യക്ഷമെന്നും യോഗജപ്രത്യക്ഷമെന്നും മററും പറയപ്പെടുന്ന ഈ ദർശനവിശേഷം സിദ്ധിച്ച മഹർഷിമാരാണു് ആയുർവേദാദി ഭാരതീയ ശാസ്ത്രങ്ങളുടെ തത്വദ്രഷ്ടാക്കളായിരുന്ന പരമാചാര്യന്മാർ. ശാസ്ത്രദ്രഷ്ടാക്കളായ ഈ ആചാര്യന്മാർ അവധാരണം ചെയ്ത ശാശ്വതമായ ബോധമണ്ഡലത്തിലേക്കു് ഉയർന്നുചെല്ലുന്ന ഏതു് യോഗിക്കും ഇച്ഛാമാത്രം കൊണ്ടു് പ്രാക്തനങ്ങളായ ശാസ്ത്രതത്വങ്ങളെല്ലാം സ്വബുദ്ധിയിൽ പ്രകാശിക്കും. യോഗാചാര്യനായ പരമഭട്ടാരകസ്വാമി തിരുവടികൾക്കു് ഈ ബോധാവസ്ഥിതിയും സിദ്ധികളും കരതലാമലകംപോലെ സ്വാധീനമായിരുന്നു എന്നു് പ്രസിദ്ധമാണു്. അദ്ദേഹത്തിൻെറ സർവശാസ്ത്രപാരംഗതത്വം ശാസ്ത്രഗ്രന്ഥങ്ങളുടെ അഭ്യാസബലംകൊണ്ടുമാത്രം സിദ്ധിച്ചതല്ലെന്നും അമാനുഷങ്ങളായ യോഗസിദ്ധികളുടെ പ്രത്യക്ഷപ്രതിഫലനം കൂടിയാണെന്നും വിചാരിക്കുന്നതു് യുക്തിസഹമായിരിക്കും.

പ്രപഞ്ചത്തെ ബ്രഹ്മാഭിന്നമായും ലീലോപാധിയായും വീക്ഷിച്ചിരുന്ന സ്വാമികളുടെ വിനോദവിശേഷങ്ങളിൽവൈദ്യവിദ്യാപ്രയോഗങ്ങളും ഉൾപ്പെട്ടിരുന്നതുകൊണ്ടു് അദ്ദേഹത്തെ ഒരു വൈദ്യനായിട്ടുംകൂടി ലോകം അറിഞ്ഞിരുന്നു. സ്ഥൂലശരീരത്തിലുണ്ടാകുന്ന രോഗങ്ങൾക്കു് ചികിത്സിക്കുന്നവരെയാണു് സാധാരണയായി വൈദ്യന്മാർ എന്നു് പറയാറുള്ളതു്. സ്വാമിതിരുവടികൾ ഈ പരിമിതിയിലുൾപ്പെട്ട വൈദ്യനായിരുന്നില്ല. മനുഷ്യനു് സ്ഥൂലം, സൂക്ഷ്മം, കാരണം എന്നു് മൂന്നു് ശരീരങ്ങളും അവയ്ക്കെല്ലാം പ്രത്യേകം രോഗങ്ങളുമുണ്ടു്. ജ്വരം, അർശസ്സ്, പ്രമേഹം മുതലായവ സ്ഥൂലശരീരത്തിൻേറയും രാഗദ്വേഷകാമക്രോധാദികൾ സൂക്ഷ്മശരീരത്തിൻേറയും ഭവരോഗം എന്നു് പറയപ്പെടുന്നതു് കാരണശരീരത്തിൻേറയും രോഗങ്ങളാണു്. ജ്വരാദികൾ സ്ഥൂലശരീരത്തെപ്പോലെ പ്രത്യക്ഷവേദ്യങ്ങളാണു്. രാഗാദിരോഗങ്ങൾ മനസ്സിനെപ്പോലെ അദൃശ്യങ്ങളും ഫലം കൊണ്ടറിയപ്പെടുന്നവയും മരണാനന്തരവും നശിക്കാതെ തുടർന്നില്ലുന്നവയും രജസ്തമസ്സുകളാകുന്ന രണ്ടു് ഗുണങ്ങളെ ആശ്രയിച്ചുണ്ടാകുന്നവയും ആകുന്നു. ഭവരോഗം കാരണശരീരം പോലെ അജ്ഞേയവും സർവ്വജീവികളേയും ബാധിച്ചിരിക്കുന്നതും സൂക്ഷ്മസ്ഥൂലശരീരങ്ങളിലെ എല്ലാ ദുഃഖങ്ങൾക്കും മൂലകാരണമായി ജനനമരണങ്ങളെ ഉണ്ടാക്കിക്കൊണ്ടിരിക്കുന്നതുമായ ഒരു മഹാരോഗമാണു്. ഇങ്ങനെ ഒരു മഹാരോഗമുണ്ടെന്നറിയുകപോലും ചെയ്യാതെ അന്തമില്ലാത്തവിധം ജനിച്ചും മരിച്ചും കഴിഞ്ഞുകൂടുന്നവരാണു് മനുഷ്യരിൽ ഭൂരിഭാഗവും. വാതപിത്തകഫങ്ങളാകുന്ന ത്രിദോഷങ്ങളുടെ സാമ്യകരണംകൊണ്ടു് ജ്വരാദി രോഗങ്ങളേയും, രജസ്തമസ്സുകളെ ക്ഷയിപ്പിച്ചു് സത്വഗുണത്തെ വർദ്ധിപ്പിച്ചു് രാഗാദിരോഗങ്ങളേയും ജ്ഞാനയോഗാഭ്യാസത്താൽ സിദ്ധിക്കുന്ന ജീവാത്മൈക്യം കൊണ്ടു് ഭവരോഗത്തേയും ജയിക്കാം. കായരോഗചികിത്സകന്മാർ ലോകത്തിൽ അസംഖ്യമാ

യുണ്ടു്. രാഗാദി സ്വരൂപമായ മനോരോഗത്തിന്റെ ചികിത്സയ്ക്കു വേണ്ടതായ സത്ശാസ്ത്രാഭ്യാസം, സത്സംഗം, ഈശ്വരപ്രണിധാനം മുതലായവയ്ക്കു് ജീവിതത്തിൽ സൗകര്യങ്ങൾ സുലഭമാണു്. ഭവരോഗ ചികിത്സ ദുർല്ലഭവും ശ്രമസാദ്ധ്യവുമായ കാര്യമാണു്. അതിനു് രോഗിയും വൈദ്യനും അസാധാരണയോഗ്യതയുള്ളവരായിരിക്കണം. ഇവിടെ രോഗി ശിഷ്യനും വൈദ്യൻ ഗുരുവുമാണു്. ശിഷ്യൻ ആത്മോപദേശം സ്വീകരിക്കത്തക്കവിധം പൂർവ്വസംസ്കാരവും ശാസ്ത്രാഭ്യാസവും സിദ്ധിച്ച മുമുക്ഷുവും ഉത്തമാധികാരിയുമായിരിക്കണം. ഭവരോഗത്തിൽ നിന്നു് മുക്തനായശേഷം ജീവകാരുണ്യം കൊണ്ടു് ലോകഹിതത്തിനുവേണ്ടി ശരീരം നിലനിറുത്തിക്കൊണ്ടിരിക്കുന്ന ബ്രഹ്മവിദ്വരനും ജ്ഞാനാചാര്യനും ദയാലുവുമായ മഹാത്മാവായിരിക്കണം ഗുരു. ഈവിധത്തിലുള്ള ഗുരുക്കന്മാർ എക്കാലത്തും ലോകത്തിൽ വിരളമായിരിക്കും. ഭാരതത്തിൽ ഇത്തരത്തിലുള്ള മഹാത്മാക്കളിലൊരാളെങ്കിലും ഏതു കാലത്തും ഉണ്ടായിരിക്കുമെന്നുള്ളതു് ആർഷഭൂമിയെ സംബന്ധിക്കുന്ന ഈശ്വരനിശ്ചയമാണു്. ഈ രൂപത്തിൽ ഭാരതത്തിൽ ജീവിച്ചിരുന്ന ഒരു ഭവരോഗ മഹാഭിഷഗ്വരനായിരുന്നു ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികൾ. പൂർവ്വപുണ്യംകൊണ്ടും ഈശ്വരോപാസനം കൊണ്ടും സത്വഗുണം വർദ്ധിച്ചു് തത്വചിന്തചെയ്യാനും പ്രപഞ്ചത്തിന്റെ മിഥ്യാത്വം ബോധിക്കാനും ശ്രമിക്കുന്ന സുകൃതികൾക്കാണു് അനാദിയായ ഭവരോഗത്തിന്റെ സ്വഭാവം മനസ്സിലാക്കാൻ സാധിക്കുന്നതു്. നിത്യനിർമ്മലവും സച്ചിദാനന്ദവുമായ സ്വ സ്വരൂപത്തെ തനിക്കു് അനുഭവിക്കാനവസരമുണ്ടാക്കാതെ, തന്നിൽനിന്നു് അന്യമാണെന്നു് മോഹിപ്പിച്ചു് തന്നെ മറച്ചുകൊണ്ടിരിക്കുന്ന മൂലജ്ഞാനരൂപമായ ഭവാമയത്തിൽനിന്നു് മുക്തി നേടണമെന്നു് തീവ്രമായി അഭിലഷിച്ച പുണ്യാത്മാക്കൾ സ്വാമിതിരുവടികളെ സമാശ്രയിക്കയും ഉപദേശിക്കപ്പെട്ട ചികിത്സാപരിപാടികൾ അനുഷ്ഠിച്ചു് ഭവരോഗവിമുക്തരാവുകയും ചെയ്തിട്ടുണ്ടു്. യോഗജ്ഞാന വിദ്യാരൂപമായ ഈ ചികിത്സാകല്പം ഭവരോഗക്ലിഷ്ടമായ ലോകത്തിന്റെ മുക്തിക്കുവേണ്ടി സ്വാമിതിരുവടികളുടെ ശിഷ്യപരമ്പരയിൽ അമൂല്യ തത്വരത്നമായി ഇന്നും പ്രകാശിച്ചുകൊണ്ടിരിക്കുന്നു.

ഭവരോഗ ഭിഷഗ്വരനായ സ്വാമികൾ കായരോഗത്തിനും ചില സന്ദർഭങ്ങളിൽ ചികിത്സനിശ്ചയിച്ചിട്ടുണ്ടു്. രോഗംകൊണ്ടു് ദുരിതമനുഭവിക്കുന്നവരും അനന്യശരണരുമായ ചിലരെ കാണുമ്പോൾ ജീവകാരുണ്യംകൊണ്ടും സ്നേഹംകൊണ്ടും ഉപദേശിച്ചിട്ടുള്ളവയാണു് ആ ചികിത്സകൾ. പലയിടങ്ങളിൽവച്ചു് പലർക്കായി പറഞ്ഞുകൊടുത്തിട്ടുള്ള ഈ മരുന്നുകൾ രേഖപ്പെടുത്തി സൂക്ഷിച്ചിട്ടുള്ളവർ ചുരുക്കമാണു്. സ്വാമികൾ കല്പിച്ചിട്ടുള്ള മരുന്നുകളെല്ലാം സദ്യഃഫലപ്രദങ്ങളായിരുന്നു. ഇക്കാലത്തും അവയെപ്പററി കേട്ടറിഞ്ഞു് വേണ്ടവിധം പ്രയോഗിക്കുന്നവർക്കു് അത്ഭുതകരമായ ഫലം സിദ്ധിക്കുന്നുണ്ടു്. മലയാളം, സംസ്കൃതം, തമിഴ് എന്നീ ഭാഷകളിലുള്ള വൈദ്യഗ്രന്ഥങ്ങൾ പഠിച്ചിട്ടുള്ള വൈദ്യന്മാർക്കുപോലും സ്വാമിതിരുവടികൾ കല്പിച്ചിട്ടുള്ള മരുന്നുകളിൽ പലതും ഏതു ഗ്രന്ഥത്തിലുള്ളവയാണെന്നു് കണ്ടറിയാൻ കഴിഞ്ഞിട്ടില്ല. സ്വാമിതിരുവടികൾ സിദ്ധിസങ്കല്പനാണെങ്കിലും അദ്ദേഹം നിശ്ചയിച്ചിട്ടുള്ള ചികിത്സകളെല്ലാം ശാസ്ത്രീയമായ അടിസ്ഥാനത്തോടുകൂടിയവയാണെന്നു്, യുക്തിപൂർവം ചിന്തിക്കുന്ന ശാസ്ത്രജ്ഞനായ വൈദ്യനു് അനുമാനിക്കാൻ കഴിയും. ആയുർവേദതത്വജ്ഞന്മാരായ പൂർവാചാര്യന്മാരെപ്പോലെ, പ്രകൃതിയുടെ സൂക്ഷ്മതത്വങ്ങളെ അധിഷ്ഠാനമാക്കി കാരണകാര്യ പരമ്പരയോടുകൂടി യുക്തിപൂർവം നവംനവങ്ങളായ ഔഷധങ്ങളെ നിർണ്ണയിക്കാൻ സർവ്വ

ജ്ഞനായ അവിടുന്ന് അധികാരിയായിരുന്നു. ആർഷ വൈദ്യത്തിന്റെ മൗലികതത്വമായ ത്രിദോഷങ്ങളെ ദാർശനികദൃഷ്ട്യാ ത്രിഗുണജങ്ങളായി വീക്ഷിക്കാനും, പഞ്ചഭൂതഗുണങ്ങളുടെ സുസൂക്ഷ്മമായ സമവായ വിശേഷത്തെ സ്ഥൂലദൃഗ്ഗുണചിന്തയിൽ നിരീക്ഷിക്കാനും കഴിയുമാറ് അതീന്ദ്രിയ ജ്ഞാനിയായിരുന്ന തിരുവടികൾക്ക് ജീവിത ലീലയിലെ ഒരു വിനോദോപകരണമായിരുന്നു വൈദ്യശാസ്ത്രം. "വൈദ്യശാസ്ത്രത്തെപ്പററി സ്വാമികൾ സംസാരിക്കുമ്പോൾ ആ ശാസ്ത്രത്തിന്റെ മൗലികതത്വങ്ങളെ വിശദീകരിക്കുന്നതിലും ഗൂഢാൎത്ഥങ്ങളായ ശാസ്ത്രഗ്രന്ഥങ്ങളെ അപഗ്രഥിച്ച് വ്യാഖ്യാനിക്കുന്നതിലും പ്രദർശിപ്പിക്കുന്ന ധിഷണാപാടവം അദ്ദേഹത്തെ വാഗ്ഭടാദ്യായുൎവേദാചാൎയ്യന്മാരുടെ സമശീർഷനായി തോന്നിപ്പിക്കും" എന്ന് വേദാന്തവിഷയത്തിൽ സ്വാമിയുടെ പ്രശിഷ്യരായിരുന്ന വൈദ്യപണ്ഡിതന്മാർ പറഞ്ഞതു് ഈ ലേഖകൻ കേട്ടിട്ടുണ്ട്. സംസ്കൃതഗ്രന്ഥങ്ങളിലും തമിഴ് ഭാഷയിലുള്ള സിദ്ധവൈദ്യത്തിലും യൂനാനിയിലും പാണ്ഡിത്യം സമ്പാദിച്ചിരുന്ന സ്വാമിതിരുവടികൾക്ക് മൎമ്മവിദ്യ, രസവാദം, നീററുമറ, ഒററമൂലി മുതലായവയിലെല്ലാം അസാധാരണമായ പരിചയം ഉണ്ടായിരുന്നു.

കേരളത്തിലെ പല കുടുംബങ്ങളിലും പ്രസിദ്ധ വൈദ്യന്മാരുടെ ഡയറികളിലും കാണുന്ന കുറിപ്പുകളിൽനിന്ന് തിരുവടികൾ പറഞ്ഞുകൊടുത്തിട്ടുള്ള ചികിത്സാവിധികളുടെ ഒരു അംശം ഇന്നു ലഭിക്കുന്നുണ്ട്. സ്വാമിതിരുവടികളുടെ പ്രശിഷ്യനും, കവിദീപൻ, സച്ചിദാനന്ദബ്രഹ്മേന്ദ്രൻ എന്ന നാമങ്ങളാൽ പ്രകീൎത്തിതനും ആയുൎവേദാചാൎയ്യനും ദക്ഷിണഭാരതത്തിലെ സുപ്രസിദ്ധ വൈദ്യനും ആയിരുന്ന ആറന്മുള നാരായണപിള്ള വൈദ്യൻ അവർകളുടെ ഡയറികളിൽ "സ്വാമിപാദപ്രോക്തം" എന്ന തലക്കെട്ടോടുകൂടി കുറെ മരുന്നുകളുടെ വിവരം എഴുതി സൂക്ഷിച്ചിട്ടുണ്ട്. അവയിൽ പലതും അദ്ദേഹവും, ചിലതു് ഈ ലേഖകനും പ്രയോഗിച്ച് ഫലം കണ്ടിട്ടുണ്ട്. രേഖപ്പെടുത്തിയിട്ടുള്ള മരുന്നുകളിൽ അധികവും രോഗിയുടെ "പ്രകൃത്യവസ്ഥാബലകാലദോഷാദി"കളെ അറിയുന്ന വൈദ്യന്മാർതന്നെ കൈകാൎയ്യം ചെയ്യേണ്ടവയാണ്. ഏതവസ്ഥയിലുപയോഗിച്ചാലും അപാകത വരാനിടയില്ലാത്ത ചില മരുന്നുകൾ താഴെ കുറിക്കുന്നു.

#### മസൂരി ഉണ്ടാകാതിരിക്കാൻ

മസൂരി ഉണ്ടാകുമോ എന്ന് ശങ്കിക്കുന്ന കാലാവസ്ഥയിലും, നാട്ടിൽ മസൂരി സംക്രമിച്ചിരിക്കുമ്പോഴും അതു പിടിപെടാതിരിക്കുന്നതിന് രുദ്രാക്ഷം പാലിലരച്ചു കലക്കി സൂൎയ്യോദയസമയത്ത് പതിവായി സേവിക്കുക. പ്രായഭേദമനുസരിച്ച് കുരുമുളകിന്റെ വലിപ്പം മുതൽ നെല്ലിക്കാപരിപ്പിന്റെ വലിപ്പംവരെ ഒരു തവണ സേവിക്കാം. പശുവിൻപാലു്, അര തുടം മുതൽ ഒരു തുടംവരെ, നാട്ടിൽ മസൂരിബാധ ഒഴിഞ്ഞുപോകുന്നതുവരെ സേവിക്കണം. ഇതു് മസൂരിക്കുള്ള ഒരു Preventive medicine ആണ് (ദൃഷ്ടഫലം)

#### മസൂരി ഉണ്ടായാൽ

നരിച്ചുംപച്ച, വേപ്പിൻതളിര്, കൃഷ്ണതുളസിയില, കരിനൊച്ചിയില, പച്ചമഞ്ഞൾ, തുമ്പയില, കൂവളക്കുരുന്ന് ഇവ സമം തൂക്കിയെടുത്ത് ചെന്തെങ്ങിൻ കരിക്കിന്റെ കതമ്പച്ചാററിൽ ഇടിച്ചുപിഴിഞ്ഞു് സേവിക്കുക. (മാത്രയും മററും വൈദ്യൻ നിശ്ചയിക്കണം.)

#### കഞ്ചാവിന്റെ ലഹരി പോകാൻ

കടലാസ്സ് കത്തിച്ച് പുക വായിൽകൂടെ വലിച്ചിറക്കുക.

#### പഴകാത്ത എലി വിഷത്തിന്

വേലിപ്പരുത്തിയില (വള്ളിയായി പടരുന്ന ചെടി) പാലിലരച്ചു കലക്കി മൂന്നു ദിവസം സേവിക്കുക.

#### പഴകിയ എലി വിഷത്തിന്

ചെറിയാർനങ്ക പാലിലരച്ചു കലക്കി സേവിക്കുക.

#### ഉറക്കമില്ലാത്തതിന്

രണ്ടുതുടം കറുകച്ചാറ് പരന്ന പാത്രത്തിലൊഴിച്ച് പുന്നക്കയോളം വെണ്ണ അതിലിട്ട് കയ്യുകൊണ്ട് മർദ്ദിച്ച് ചാറ് വററിച്ചെടുത്ത് രോഗിയുടെ ഉള്ളം കാലിൽ പുരട്ടുക. ഉടനെ ഉറങ്ങും. പ്രാണായാമം ശീലിക്കുമ്പോൾ വരുന്ന തെററുകൊണ്ട് കണ്ണടച്ചാൽ തീയ് കാണുകയും ഉറക്കം വരാതിരിക്കയും ചെയ്യുന്നവർക്കും മററു തരത്തിൽ ഉറക്കമില്ലാതാകുന്നവർക്കും ഇതു് പ്രയോഗിക്കാം (ദൃഷ്ടഫലം)

#### കാളറായ്ക്കു്

മററു മരുന്നുകൾ ഫലപ്രദമാകാതെയും ഛർദ്ദിയൊ വയറിളക്കമൊ കുറയാതെയും ശരീരത്തിലെ ജലം നഷ്ടപ്പെട്ട് കയ്യും കാലും തണുക്കുന്നതായും കാണുന്ന അവസ്ഥയിൽ, കോഴിക്കാഷ്ഠത്തിലെ വെളുത്തഭാഗം എടുത്ത് കൊച്ചുരുളിയിലിട്ട് വറുത്ത് ചുവന്നുതുടങ്ങുമ്പോൾ വെള്ളമൊഴിച്ച് കുറെ വററിച്ച് അരിച്ചെടുക്കണം. ചെറിയ അളവിൽ കൂടക്കൂടെ സേവിക്കണം. ഛർദ്ദിയും വയറിളക്കവും മാറി കൈകാലുകൾക്ക് ചൂടുണ്ടായി മൂത്രം പോകുന്നതുവരെ ഈ വെള്ളം കൊടുത്തുകൊണ്ടിരിക്കണം. (ദൃഷ്ടഫലം)

അപസ്മാരം, പ്രസവവൈഷമ്യം, നീർദോഷം, പഴകിയ പുണ്ണ്, തേൾവിഷം, സപ്പവിഷം, പേപ്പട്ടിവിഷം, മലബന്ധം, സൂര്യാവൎത്തം, ആൎത്തവകാലത്തിലെ വേദന, തീപ്പൊള്ളൽ, ഇക്കിൾ, കരപ്പൻ എന്നിവയ്ക്കുള്ള മരുന്നുകളും ഡയറിയിൽ കുറിച്ചിട്ടുണ്ട്. അവ വൈദ്യസഹായംകൂടാതെ ചെയ്യാവുന്നതല്ല.

തിരുവനന്തപുരത്ത് ചെട്ടികുളങ്ങരയുള്ള ഒരു വീട്ടിൽ സ്വാമിതിരുവടികൾ നിർദ്ദേശിച്ചതനുസരിച്ച് "തപസ്സു മരിങ്ങ" മുതലായ വിശിഷ്ടങ്ങളായ മൂലികകൾ നട്ടുപിടിപ്പിച്ചിരുന്നു. ചില മൂലികകളെ രജസ്വലകൾ നിഴലിടരുതെന്നും പറഞ്ഞിരുന്നു. ഒരുദിവസം സ്വാമി ആ വീട്ടിൽ ചെന്നപ്പോൾ ഒരാളുടെ ഞരങ്ങലും ദീനരോദനവും കേട്ട് അതാരാണെന്നും എന്തെന്നും അന്വേഷിച്ചുകൊണ്ട് സ്വാമി രോഗിയുടെ മുറിയിൽ എത്തി. ഒരു മാസമായി കിടപ്പിലാണെന്നും ചികിത്സകൊണ്ട് ഒരു കുറവുമില്ലെന്നും എല്ലാ സന്ധികളിലും തീപോലെ ചൂടുള്ള നീരും സഹിക്കാൻ വയ്യാത്ത വേദനയും നിമിത്തം അനങ്ങാൻ പോലും കഴിയുന്നില്ലെന്നും വേദനയും നീററലും കൊണ്ടു രാപകൽ നിലവിളിച്ചു പോകുന്നെന്നും എപ്പോഴും ചെറിയ പനിയുണ്ടെന്നും നെഞ്ചുവേദനകൊണ്ട് ശ്വാസം വിടാൻ പ്രയാസമാണെന്നും വളരെ പ്രയാസപ്പെട്ടു സമ്പാദിച്ച സക്കാർ ജോലി സ്ഥിരപ്പെടുത്തിയിട്ടില്ലാത്തതുകൊണ്ട് കൂടുതൽ അവധി കിട്ടുകയില്ലെന്നും ഇന്നേക്ക് നാലാം ദിവസം ജോലിക്ക് ഹാജരായില്ലെങ്കിൽ ജോലിയിൽനിന്ന് പിരിച്ചുവിടുമെന്നും സ്വാമി രക്ഷിക്കണമെന്നും പറഞ്ഞ് രോഗി കണ്ണുനീർവാൎത്തു കരഞ്ഞുകൊണ്ടിരുന്നു. "അപ്പൻ കരയണ്ടാ നാലാം ദിവസം കുളിച്ച് ഊണുകഴിഞ്ഞ് ജോലിക്കുപോകാം" എന്നു പറഞ്ഞ് രോഗിയെ സമാധാനിപ്പിച്ചിട്ട് ഗൃഹനാഥനോട് താൻ നിർദ്ദേശിക്കുന്ന ചികിത്സ ചെയ്യാൻ കല്പിച്ചു. മൂന്നു മരുന്നുകളുടെ പേരു് പറഞ്ഞിട്ട് അവ മരുന്നുകടയിൽനിന്ന് എട്ടുകാശിന് വാങ്ങിക്കൊണ്ടുവന്ന് കഷായംവച്ചു സേവിക്കയും കഷായത്തിന്റെ കൊത്ത് ഉണക്കി നെയ്യൊഴിച്ച് വറുത്തരച്ച് സന്ധികളിൽ പുരട്ടുകയും വേണം; മൂന്നു ദിവസം ഇങ്ങനെ ചെയ്തിട്ട് നാലാംദിവസം കാലത്ത് കുളിച്ച് ഊണുകഴിച്ചു. ആഫീസിൽ പോകാം; "ഈ മരുന്ന് മറക്കരുത്"; 16-ാം കൊല്ലം ഈ ദീനം തിരിച്ചുവരും; അന്ന് പറഞ്ഞുതരാൻ ഈ കിഴവൻ കാണുല്ല" എന്നും അരുളി

ച്ചെയ്തു. കല്പനയനുസരിച്ച് മരുന്ന് ചെയ്യുകയും നാലാം ദിവസം ആഫീസിൽ പോവുകയും ചെയ്തു. 16-ാം വർഷം തികഞ്ഞ ദിവസം വീണ്ടും ആ രോഗം ആരംഭിച്ചു. അന്നത്തെ മരുന്ന് ഓർത്തിരുന്ന ഗൃഹനായകൻ മരിച്ചുകഴിഞ്ഞിരുന്നു. രോഗി എത്ര ശ്രമിച്ചിട്ടും മരുന്ന് ഓർക്കാൻ കഴിഞ്ഞില്ല. ഇത്തവണ ഈ ലേഖകനാണ് ഈ രോഗിയെ ചികിത്സിച്ചതു്. രോഗി പറഞ്ഞ വിവരങ്ങളാണ് മുകളിൽ കാണിച്ചതു്. രോഗം ശമിക്കാൻ രണ്ടുമാസത്തെ ചികിത്സ വേണ്ടിവന്നു.

സ്വാമിയുടെ സങ്കല്പപ്രഭാവത്തിനും യുക്തികൃതമായ ഔഷധത്തിന്റെ ശക്തിക്കും എന്തെല്ലാം അത്ഭുതങ്ങൾ സൃഷ്ടിക്കാൻ കഴിയുമെന്നുള്ളതിന്റെ ദിങ്മാത്രദർശനമാണ് ഈ സംഭവം. അനേകവർഷം തുടർന്നുനിന്ന അപസ്മാരം മാറ്റുക, ശസ്ത്രക്രിയ വേണ്ടിവരുമെന്ന് തീർച്ചപ്പെടുത്തിയ പ്രസവവൈഷമ്യം ഒറ്റമൂലിയുടെ ഉപയോഗംകൊണ്ട് സുഖപ്രസവമാക്കുക, സർപ്പദംശമേറ്റ് മൃതപ്രായനായവനെ ജീവിപ്പിക്കുക കാളറാനിമിത്തം മരിച്ചുപോയി എന്ന് തോന്നിയ രോഗിയെ ഔഷധപ്രയോഗം കൊണ്ട് സുഖപ്പെടുത്തുക മുതലായ പല അത്ഭുതകാര്യങ്ങളും തിരുവടികൾ ചെയ്തിട്ടുണ്ട്. ഇവയെല്ലാമുള്ള മരുന്നുകൾ അവിടുന്ന് അപ്പഴപ്പോൾ പറഞ്ഞുകൊടുക്കുകയല്ലാതെ സ്വയം ചെയ്യുക പതിവില്ല. പറഞ്ഞുകൊടുത്ത മരുന്നുകളും അവയുടെ ഫലങ്ങളും രോഗസ്ഥിതിയും അതേരൂപത്തിൽ എഴുതി സൂക്ഷിക്കാതിരുന്നതുകൊണ്ട് അവയിലധികവും ഇന്ന് അജ്ഞാതമായിത്തീരുകയും, അറിയാവുന്നവയിൽതന്നെ ചില കൂട്ടിച്ചേരലും കുറവും സംഭവിക്കയും ചെയ്തിട്ടുണ്ട്.

ശ്രീ ശങ്കരനുശേഷം കേരളത്തിൽ ജനിച്ച നിത്യനും ഭവരോഗമഹാവൈദ്യനും ആയ സ്വാമി തിരുവടികളെക്കുറിച്ചുള്ള സ്മരണപോലും അന്തഃകരണശുദ്ധിക്കുള്ള ഉപായവും ആത്മാനുസന്ധാനത്തിനുള്ള പ്രചോദനവും ആണെന്ന് പ്രസ്താവിച്ചുകൊണ്ട് തല്ക്കാലം വിരമിക്കുന്നു.

# ശ്രീ വിദ്യാധിരാജസ്തുതി

— *തുളസീവനം*

(രാഗം-നാട്ടക്കുറിഞ്ഞി; താളം-രൂപകം)

പല്ലവി

വിജയ വിജയ വിശ്വവന്ദ്യ
വിദ്യാധിരാജ !

സുജനപൂജിത! സുമധുര
സുഗുണപൂരിത! .... അ ....                (വിജയ....

ചരണം—ഒന്ന്

വിമത മത ഖണ്ഡന!
വിമല ജനാ നന്ദന!
വിബുധ ലോക ഭൂഷണ!
വിഷയ ശോക നാശന!                (വിജയ....

ചരണം—രണ്ട്

അഖില ശാസ്ത്ര പണ്ഡിത!
അതുല ദീപ്തി മണ്ഡിത!
അനഘ പുണ്യ പുഞ്ജിത!
അഗതി കൃപാ സഞ്ചിത!                (വിജയ....

ചരണം—മൂന്ന്

അഭയ വരദ ഹസ്തക!
അനിശ വിനത രക്ഷക!
അയുത ഭാസ്കര ഭാസക!
അമര ഭാരത ദേശിക!                (വിജയ....

# സ്വാമി തിരുവടികൾ ജ്യൗതിഷികൻ എന്ന നിലയിൽ

*ആററുവാശ്ശേരി ആർ. നാണുജ്യോത്സ്യർ*

ദിവ്യന്മാർ അനേക യുഗങ്ങളിലെ ഉപദേഷ്ടാക്കളാകുന്നു. കാലം, ദേശം, വർണ്ണം, ജാതി ഇവയാലുള്ള ഭേദം അവരെ ബാധിക്കയില്ല. അവതാര പുരുഷന്മാരായിട്ടാണ് അവരെ ഗണിക്കാറുള്ളത്. ഭാരതത്തിലെന്നല്ല എവിടെയും അപ്രകാരമുള്ളവർ ആരാദ്ധ്യരാണ്. അവർക്ക് മനുഷ്യസഹജമായ എല്ലാ വികാരങ്ങളുമുണ്ടായിരുന്നാലും അലൌകികമായ അറിവും സിദ്ധിവിശേഷവും അസ്തമിക്കാതെ അവരിൽ പ്രദീപിച്ചുകൊണ്ടിരിക്കും. ആ മഹാത്മാക്കൾ മററുള്ളവരോടൊപ്പം ആഹാരവിഹാരാദികളിൽ പ്രവർത്തിക്കുമെങ്കിലും കാര്യകാലം വരുമ്പോൾ ആക്രമതിലംഘ്യമല്ലാത്തതും ആരെയും വിസ്മയിപ്പിക്കുന്നതുമായ പ്രഭാവ വിശേഷം അവരിൽ പ്രത്യക്ഷപ്പെടുന്നതു കാണാം. ശരീരമെടുക്കുകയും ഉപേക്ഷിക്കുകയും ചെയ്യുക ഇക്കൂട്ടർക്ക് നിഷ്പ്രയാസമാണ്. ഏതു ജാതി ശരീരം സ്വീകരിച്ചാലും ഉപാധികൃതമായ ഗുണത്താലോ ദോഷത്താലോ അവർ ബദ്ധരാവുകയില്ല. മനസ്സടങ്ങുകയാൽ അവർക്ക് ചിന്തയില്ല. സന്തോഷത്തോടുകൂടി കിട്ടുന്ന ഭിക്ഷയാണ് അവർക്ക് ഭക്ഷണം. പാനം ചെയ്യാൻ നദീതടാകാദികളിലെ ജലം ധാരാളം പോരും. പാരതന്ത്ര്യം അവരെ തീണ്ടുകപോലുമില്ല. സ്വാതന്ത്ര്യ മഹാദ്രിയുടെ ഉത്തുംഗശൃംഗത്തിൽ ഒന്നിനാലും തടയപ്പെടാതെയുള്ള സ്ഥിതിയാണവരുടേത്. ഭയത്തിൻെറ സ്വഭാവമെന്തെന്നറിയുവാനവർക്കാവില്ല. ഉറങ്ങുന്നതു വനത്തിലോ ശ്മശാനത്തിലോ ആവാം. ധരിക്കുന്ന വസ്ത്രം കഴുകുകയോ ഉണക്കുകയോ ചെയ്യണമെന്നില്ല. ചിലപ്പോൾ ദിക്കുകൾ തന്നെയായിരിക്കും വസ്ത്രം. സഞ്ചാരം ഒരിക്കലും വേദാന്തവീഥി വിട്ടായിരിക്കയില്ല. ക്രീഡയാകട്ടെ പരബ്രഹ്മതത്ത്വത്തിൽ മാത്രം.

ഇങ്ങനെ അദ്ഭുതപ്രഭാവന്മാരായ മഹർഷിമാരുടെ ഒരു പാരമ്പര്യം ലോകാരംഭം മുതൽ നിലനിന്നുപോരുന്നതാണ്.

"സഭഗവാൻ സൃഷ്ട്വേദം ജഗത്തസ്യ ച സ്ഥിതിം ചികീർഷുർമരീച്യാദീനഗ്രേസൃഷ്ട്വാപ്രജാപതീൻ പ്രവൃത്തിലക്ഷണം ധർമ്മം ഗ്രാഹയാമാസ വേദോക്തം. തതോന്യാംശ്ച സനക സനന്ദനാദീനൽപാദ്യനിവൃത്തിധർമ്മം ജ്ഞാനവൈരാഗ്യലക്ഷണം ഗ്രാഹയാമാസ." ശ്രീ ശങ്കരഭഗവത് പാദരുടെ ഈ ഗീതാഭാഷ്യോപക്രമണികാംശം ഇതിനു പ്രമാണമായിട്ടുണ്ട്. സനകസനന്ദനാദികൾ കർമ്മവിമുഖന്മാരും നിവൃത്തിമാർഗ്ഗൈകനിഷ്ഠന്മാരുമാണ്. ആ മഹാജ്ഞാനികളുടെ പാരമ്പര്യം ഒരിക്കലും നശിക്കുന്നതല്ല; പ്രവൃത്തിയുടെ ലക്ഷ്യം നിവൃത്തിയാണെന്നുപദേശിച്ചതു അവരാണ.

തത് കർമ്മയന്നബന്ധായ
സാവിദ്യായാ ച മുക്തയേ
ആയാസായാപരം കർമ്മ
വിദ്യാഽന്യാശില്പനൈപുണം.

ബന്ധത്തെ നശിപ്പിക്കുന്നതു കർമ്മവും മുക്തിയെ നൽകുന്നതു വിദ്യയുമാകുന്നു.

അല്ലാതുള്ള കർമ്മം ആയാസാത്മകവും വിദ്യ ശില്പനൈപുണമെന്ന പേരിനെ അർഹിക്കുന്നതുമാകുന്നു.

ഇതുകൊണ്ടു പ്രവൃത്തിയുടെ ഉന്നം നിവൃത്തിയാണെന്നു സിദ്ധിക്കുന്നു. ജ്ഞാനവും വൈരാഗ്യവുമാണ് നിവൃത്തിയുടെ ലക്ഷണം. ജ്ഞാനത്തിന്റെ സമ്പൂർണ്ണതയിൽ പ്രവൃത്തിയുടെ പ്രതീതിയില്ലാതാവും. ജ്ഞാനത്തിനാണു നിത്യത്വവും പ്രാധാന്യവും. അതില്ലാത്തതാണ് എല്ലാ അനർത്ഥങ്ങൾക്കും കാരണം.

ഈ പ്രപഞ്ചത്തെ അപഗ്രഥിച്ചാൽ ബോധമാണ് സ്വരൂപമെന്ന നിഗമനത്തിലാണ് എത്തിച്ചേരുക. ഏതെങ്കിലും ഒന്നിനെ വിഷയീകരിച്ചുള്ള അറിവിന്റെ വിഷയം തള്ളിയാൽ ബോധം മാത്രമാണല്ലൊ ശേഷിക്കുക. ബോധം ബോധത്തിൽ നിന്നു ഭിന്നമാവുകയില്ല. ഇങ്ങനെ ദിനമാസവത്സര യുഗകല്പങ്ങളെ ഗ്രസിച്ചുകൊണ്ട് ഉദിക്കയോ അസ്തമിക്കയോ ചെയ്യാതെയുള്ളതാണ് ബോധം. പ്രകാമസുന്ദരമായ ആ പ്രബോധപദവിയിൽക്കൂടി എപ്പോഴും പ്രയാണം ചെയ്യുന്നവരാണ് മുമ്പു പറയപ്പെട്ട മഹർഷിമാർ. അങ്ങനെയുള്ള മഹർഷിപരമ്പരയിൽ തിങ്ങിത്തിളങ്ങിയ ഒരു മഹർഷി രത്നമാണ് ശ്രീ വിദ്യാധിരാജ പരമഭട്ടാരക ചട്ടമ്പിസ്വാമി തിരുവടികൾ.

1029 ചിങ്ങം മുതൽ 1099 മേടം വരെയുള്ള എഴുപതു വർഷമാണ് ആ മഹാത്മാവിന്റെ അവിസ്മരണീയവും ആദരാർഹവുമായ പാവനജീവിതം. പ്രാതഃസ്മരണീയനായ സ്വാമിതിരുവടികളുടെ അപദാനങ്ങളെ സ്മരിക്കുകയും പ്രകീർത്തിക്കയും ചെയ്യുന്നതു് എപ്പോഴും മനോവാക്കായങ്ങൾക്കു വിശുദ്ധിയും കുളിർമ്മയും നൽകുന്നതാണ്.

മഹാസാഗരംപോലെ പരപ്പും ആഴമേറിയതാണ് ആ മഹാത്മാവിന്റെ പരമ പവിത്രമായ ചരിത്രം. അതിലൊന്നു മുഴുകുവാനാഗ്രഹമുണ്ടെങ്കിലും അജ്ഞത അനുവദിക്കായ്കയാൽ അവാങ്മുഖനായി നില്ക്കുവാനേ കഴിയുന്നുള്ളു. ആ പയഃപയോധിയുടെ സന്നിധി പൂകുവാനും ആ പാവനാകാരം സന്ദർശിക്കുവാനുമുള്ള പുണ്യമില്ലായ്മയെപ്പറ്റി ഖേദിക്കയല്ലാതെ മറ്റെന്താണു ചെയ്യുക? അവിടുത്തെ സമകാലികനും ശിഷ്യനെന്നു സ്വയം സംവദിക്കപ്പെട്ടിട്ടുള്ള മഹാശയനും ബ്രഹ്മനിഷ്ഠനുമായ ശ്രീനാരായണ ഗുരുസ്വാമി തിരുവടികളെ കാണുവാനും അവിടുത്തെ കാൽത്തളിരുകളിൽ നമസ്കരിക്കുവാനും ഒന്നിലധികം തവണ സാധിച്ചിട്ടുണ്ടെങ്കിലും ശ്രീ വിദ്യാധിരാജസ്വാമിതിരുവടികളെ സന്ദർശിക്കുവാൻ സാധിക്കാത്തതിലുള്ള അകൃതാർത്ഥത അങ്ങനെ അവശേഷിക്കുകയാണ്. വ്യാസൻ, വസിഷ്ഠൻ, വാല്മീകി മുതലായ പരമാചാര്യന്മാരെ നേരിട്ടുകണ്ടിട്ടില്ലെങ്കിലും ആ മഹർഷീശ്വരന്മാരോടുള്ള ഭക്ത്യാദരങ്ങൾ അളവറ്റതാണ്. അതുപോലെ അവരോടു സമസ്കന്ധത നേടിയ സ്വാമി തിരുവടികളോടും അവിടുത്തെ ആനുശ്രവികങ്ങളായ അപദാനങ്ങളിൽക്കൂടി അച്ഛിദ്രമായ ഒരു ഭക്തിവിശേഷം ഉദിച്ചുയർന്നുവികസിച്ചു കിടക്കുകയാണ്. കണ്ണുകൾ നേടിയ പുണ്യത്തിന്റെ പോരായ്മയാലാകണം സന്ദർശനം ലഭിക്കാതെ പോയതെന്നൂഹിക്കാം.

സ്വാമിതിരുവടികളെ കാണുകയും സല്ലപിക്കുകയും അവിടുത്തെ തിരുവായ്മൊഴികൾ കേൾക്കുകയും സത്കരിക്കയും പൂജിക്കുകയും ചെയ്തിട്ടുള്ള ധന്യാത്മാക്കൾ ഇന്നും വളരെപ്പേരുണ്ട്.

ആശ്ചര്യവത്പശ്യതി കശ്ചിദേനം<br>ആശ്ചര്യവദ്വദതി തഥൈവ ചാന്യഃ<br>ആശ്ചര്യവച്ചൈനമന്യഃ ശൃണോതി<br>ശ്രുത്വാപ്യേനം വേദ ന ചൈവ കശ്ചിത്

എന്ന പ്രസ്താവം സ്വാമിതിരുവടികൾക്കു യോജിക്കുന്നതാണ്. വേണ്ടവിധത്തിൽ അതുവളരെപ്പേർ സ്വാമിതിരുവടികളെ അറിഞ്ഞിരിക്കുമോ എന്തോ?

ലോകത്തൊടൊത്തു കഴിഞ്ഞെങ്കിലും സ്വാമിതിരുവടികൾ ലോക ബാഹ്യനായിരുന്നു. സാധാരണക്കാർക്കു ദുർവിജ്ഞേയവും പറഞ്ഞുതീർക്കാനാവാത്തതുമായ മാഹാത്മ്യവിശേഷമാണവിടത്തേതു്. ആരുടേയും അറിവിനദ്ദേഹം വിഷയമാകാതിരുന്നിട്ടില്ലെന്നുതന്നെ പറയാം.

"യേയ്ഥാമാംപ്രപദ്യന്തേ
താംസ്തഥൈവഭജാമ്യഹം"—

എന്ന മട്ടിൽ ആരോടും സഹകരിച്ചും പെരുമാറിയും ആ മഹാത്മാവു് ജീവിച്ചു.

ഏതെല്ലാം ശാസ്ത്രങ്ങളിൽ നിഷ്ണാതനായിരുന്നു അദ്ദേഹമെന്നു നിർണ്ണയിക്കുവാൻ ശക്യമല്ലാത്ത വിധത്തിലാണു് അവിടുത്തെ ചരിത്രത്തിന്റെ ഗതി. "ഷഡംഗോവേദോ,ധ്യേയോജ്ഞേയശ്ച—" എന്ന നിയമമനുസരിച്ചു് ആറംഗങ്ങളോടുകൂടിയ വേദം ഉപാംഗങ്ങളായ പുരാണം ഇതിഹാസം കൂടാതെ ദർശനശാസ്ത്രങ്ങൾ ഇവയിൽ അഗാധമായ അറിവു നേടിയിരുന്നു സ്വാമിതിരുവടികൾ.

"ഛന്ദഃപാദൌതുവേദസ്യ
ഹസ്തൌകല്പോഽഥ പഠ്യതെ
ജ്യോതിഷാമയനം ചക്ഷുഃ
നിരുക്തം ശ്രോത്രമുച്യതെ."

ഈ ശിക്ഷാവചനമനുസരിച്ചു വേദത്തിന്റെ പാദങ്ങൾ ഛന്ദശ്ശാസ്ത്രവും ഹസ്തങ്ങൾ കല്പവും ചക്ഷുസ്സ് ജ്യോതിഷവും ശ്രോത്രം നിരുക്തവും ആകുന്നു. ആറംഗങ്ങളോടുകൂടിയ വേദം സ്വാമിതിരുവടികൾക്കു സർവ്വഥാ സ്വാധീനമായിരുന്നു. കൂടാതെ സംഗീതം സാഹിത്യം ചരിത്രം ശില്പവിദ്യ തുടങ്ങിയ ഏതെല്ലാം കലകളിലാണു് സ്വാമി തിരുവടികളുടെ പ്രതിഭാപ്രഭാവം വ്യാപരിക്കാത്തതെന്നു നിർണ്ണയിക്കുവാനാക്കുമാവില്ല.

വേദാധികാരനിരൂപണം, പുനർജ്ജന്മനിരൂപണം, ചിദാകാശലയം, സർവ്വമതസാമരസ്യം, തർക്കരഹസ്യരത്നം, ബ്രഹ്മതത്വനിർഭാസം, സ്തവരത്നാവലി, പരമശിവസ്തവം, അദ്വൈതപഞ്ജരം, പ്രാചീനമലയാളം, ക്രിസ്തുമതനിരൂപണം, മോക്ഷപ്രദീപഖണ്ഡനം തുടങ്ങിയ പ്രൗഢഗ്രന്ഥങ്ങളുടെ രചയിതാവാണു് സ്വാമിതിരുവടികൾ.

രചനാരീതി പൂർവ്വാചാര്യന്മാരേയും അതിശയിക്കുന്നതാണു്. സ്തവരത്നാവലിയിലെ ഒരു ശ്ലോകമുദ്ധരിച്ചു് സ്ഥാലീപുലാകന്യായേന അതു വ്യക്തമാക്കാം.

"മനഃ പ്രവൃദ്ധിതം ബുദ്ധിഃ
ചപലേത്യാദികേ പദേ
സ്വാന്യജ്ഞേയതാവഗതേ
ന്ന ജ്ഞാതൃമന ആദികം."

മനസ്സ് പ്രവൃദ്ധിതമാണു്. ബുദ്ധി ചപലയാണു്. ഈ വ്യവഹാരത്തിൽ മനസ്സും ബുദ്ധിയും തന്നിൽനിന്നുമന്യമായ ജ്ഞേയകോടിയിൽപെടുന്നതായി വന്നുകൂടുന്നു. അതുകൊണ്ടു മനസ്സിനും ബുദ്ധിക്കും ജ്ഞാതൃത്വം കല്പിച്ചുകൂടാ. ജ്ഞാതാവായ ആത്മവസ്തു മനോബുദ്ധികൾക്കു പിന്നിലായി ഉണ്ടെന്നർത്ഥം. ഈ രീതി സ്വാമികളുടെ പാണ്ഡിത്യത്തിന്റെ ഉച്ചണ്ഡതയെ ദ്യോതിപ്പിക്കുന്നതാണു്. അദ്വൈതപഞ്ജരത്തിലെ ഒരു പദ്യംകൂടി ഉദ്ധരിക്കാം.

"ഏവം ച ഘടാദ്ഭിന്നഃ
പടഇതിഭാതിർന്ന സാധയതി ഭേദം
ഘടപടതദ്ഭേദാനാം
സദഭേദേനൈകതാ സിദ്ധേഃ

ഘടത്തിൽനിന്നു പടം ഭിന്നമാണെന്നുള്ള ഭാനം ഭേദത്തെ സാധിക്കുന്നില്ല. ഘടസത്തയ്ക്കും പടസത്തയ്ക്കും ഭേദമില്ലാത്തതാണു കാരണം. സത്താരൂപത്തിൽ ഘടത്തിനും പടത്തിനും ഭേദമില്ല. അദ്വൈതം സാധിക്കുന്നതിനുള്ള ശാസ്ത്രീയവും ഉത്കൃഷ്ടവുമായ യുക്തി ഉൾക്കൊള്ളുന്നതാണീ പദ്യം. ഇങ്ങനെ നോക്കിയാൽ സ്വാമിതിരുവടികളുടെ അറിവിന്റെ ആഴം അവിജ്ഞേയമെന്നു പറഞ്ഞു നിറുത്തുവാനേ പററൂ.

എല്ലാ ശാസ്ത്രങ്ങളിലും അവഗാഹം നേടിയ ആ മഹർഷിവരേണ്യന് ജ്യോതിശ്ശാസ്ത്രത്തിലുള്ള അറിവും അത്യഗാധമായിരുന്നു എന്നാണ് കേൾവി. ജ്യോതിഷത്തിനു പ്രമാണം, ഫലം ഇങ്ങനെ രണ്ടു വിഭാഗങ്ങളുണ്ട്. ഗണിതസ്കന്ധം പ്രമാണവും, ഹോരാസംഹിതകളാകുന്ന സ്കന്ധങ്ങൾ ഫലവുമാകുന്നു. ഫലഭാഗത്തിലും ക്രിയാഭാഗത്തിലും സ്വാമിതിരുവടികൾക്ക് അസാധാരണമായ അറിവുണ്ടായിരുന്നു. വേദം അംഗങ്ങളോടുകൂടി പഠിക്കുകയും അറിയുകയും വേണമെന്ന വിധിയെ വേദാധികാരനിരൂപണകർത്താവ് മാനിക്കതന്നെ ചെയ്തിരുന്നു. അതിപണ്ഡിതനായ അവിടത്തെ പ്രതിഭയ്ക്ക് അപ്രാപ്യമായി ഒന്നുംതന്നെയില്ലായിരുന്നു. ജ്യോതിശ്ശാസ്ത്രമഹാർണ്ണവത്തിന്റെ ഗാംഭീര്യം നിർണ്ണയിക്കുവാൻ സ്വാമിതിരുവടികൾക്ക് ഏറ്റും ശ്രമം വേണ്ടിവന്നിരിക്കയില്ല. ഒരിക്കലും തെറ്റാതെ ഫലം നിർദ്ദേശിക്കുവാൻ സ്വാമിതിരുവടികൾക്കു കഴിയുമായിരുന്നു എന്നാണ് അറിവ്.

ഏതൊന്നിനെ അറിഞ്ഞാൽ വേറൊന്ന് അറിയേണ്ടതായി ശേഷിക്കയില്ലയോ ആ അഖിലജ്ഞത അവിടുത്തേക്ക് ആയത്തമായിരിക്കെ ഏതു ശാസ്ത്രശാഖയിലാണ് കടന്നുകൂടാത്തത്?

തീർത്ഥപാദപരമ്പരയിൽ എല്ലാവിധത്തിലും പ്രോജ്ജ്വലമായ പ്രാമുഖ്യം വഹിക്കുന്ന ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ ലേഖകന് അയച്ചുതന്ന ഒരു കത്തിലെ പ്രസക്തഭാഗം ഉദ്ധരിക്കുന്നു:—"സ്വാമിതിരുവടികൾ തമിഴിലും സംസ്കൃതത്തിലുമുള്ള ജ്യോതിശ്ശാസ്ത്രത്തിലും അപാരപണ്ഡിതനായിരുന്നു. പക്ഷേ, അത് അദ്ദേഹം അധികം പ്രയോഗത്തിൽ കൊണ്ടുവന്നിരുന്നില്ല. എന്നാലും വാത്സല്യമുള്ള ശിഷ്യന്മാരുടെ നിർദ്ദേശമനുസരിച്ച് ജാതകഫലം പറയുകയും, അപന്നിവാരണത്തിനുവേണ്ടി ശുഭകർമ്മങ്ങളുപദേശിച്ചുകൊടുക്കുകയും ചെയ്തിരുന്നതായി അറിയാം. പക്ഷേ, മിക്കവാറും കാര്യങ്ങൾ ജ്യോതിഷപരമായി വന്നാൽ തീർത്ഥപാദപരമഹംസ സ്വാമികളെക്കൊണ്ട് നിർവ്വഹിക്കുകയായിരുന്നു പതിവ്. അദ്ദേഹത്തിന്റെ ഫലപ്രവചനം ഫലിച്ചിരുന്നതായി ശ്രീ. മന്നത്തു പത്മനാഭൻ മുതലായ മഹാത്മാക്കൾ തങ്ങളുടെ ആത്മകഥകളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾക്ക് വടക്കൻപറവൂരിലും മററും ജ്യോതിശ്ശാസ്ത്രത്തിൽ വിദഗ്ദ്ധന്മാരായ അനേകം ശിഷ്യന്മാരുണ്ടായിരുന്നതുകൊണ്ട് അദ്ദേഹം അവക കാര്യങ്ങൾ അവരെ ചുമതലപ്പെടുത്തിയിരുന്നതായും കേട്ടിട്ടുണ്ട്. അതുകൊണ്ട് ചരിത്രത്തിൽ അദ്ദേഹത്തിന്റെ ജ്യോതിശ്ശാസ്ത്രപരമായ സിദ്ധികളെക്കുറിച്ച് അധികം രേഖപ്പെടുത്തിയതായി കണ്ടിട്ടില്ല. എന്നാൽ, ജ്യോതിശ്ശാസ്ത്രജ്ഞന്മാരിൽ പലക്കും സുബ്രഹ്മണ്യമന്ത്രവും ദക്ഷിണാമൂർത്തിമന്ത്രവും അദ്ദേഹം ഉപദേശിച്ചുകൊടുത്തിട്ടുണ്ട്. ആ മന്ത്രജപത്തിന്റെ സിദ്ധികൊണ്ട് അവരെല്ലാം പ്രശസ്തന്മാരായി തീർന്നിട്ടുമുണ്ട്."

ജ്യോതിശ്ശാസ്ത്രത്തെ അദ്ധ്യാത്മികമായി വ്യാഖ്യാനിച്ച് സ്വാമിതിരുവടികൾ ഫലം പറയുമായിരുന്നു എന്ന് കേട്ടിട്ടുണ്ട്. ഗോളങ്ങളെ (ഗ്രഹങ്ങളെ) ഭൗതികമായി കാണുന്നത് ആധിഭൗതികചിന്തയും, ദൈവികമായി കാണുന്നത് ആധിദൈവികചിന്തയും, ആത്മീയമായി ദേഹം, ഇന്ദ്രിയം, മനസ്സ് മുതലായവയുടെ നിലയിൽ കാണുന്നത് അദ്ധ്യാത്മികചിന്തയുമാണല്ലൊ.

വിവിധ ഭാഷാപണ്ഡിതനും റിട്ട ജില്ലാ ജഡ്ജിയും, ഇപ്പോൾ കേന്ദ്രഗവണ്മെൻറിന്റെ ഔദ്യോഗികഭാഷാകമ്മിഷൻ മെമ്പറുമായ ശ്രീ. കെ. ഭാസ്കരപിള്ളമഹാശയൻ ഈ ലേഖകനു അയച്ച ഒരു കത്തിൽ സ്വാമിതിരുവടികൾക്ക് ജ്യോതിശ്ശാസ്ത്രത്തിലും മന്ത്രശാസ്ത്രത്തിലും വൈദ്യശാസ്ത്രത്തിലുമുള്ള വിസ്തരതര

മായ വിജ്ഞാനത്തെപ്പററി ഇങ്ങനെ എഴുതിയിരിക്കുന്നു:—"സ്വാമിതിരുവടികൾ ജ്യൌതിഷവും, വൈദ്യശാസ്ത്രവും, മന്ത്രവാദവും ആദ്യകാലത്തിലഭ്യസിച്ചതു് കിളിമാനൂർ തമ്പുങ്കൽ കേശവനാശാനിൽനിന്നാണു്. പിൽക്കാലത്തു് സ്വാമികൾ ജ്യോതിശ്ശാസ്ത്രത്തിലെ ഉപരിഗ്രന്ഥങ്ങൾ പഠിക്കുകയും ഗർഭപ്രശ്നത്തിൽ പ്രത്യേകം പ്രാവീണ്യം നേടുകയും ചെയ്തതായി അറിയുന്നു. ഒരു ഗർഭിണിയെ കണ്ടാൽ ഏതു മാസത്തിൽ ഏതു നക്ഷത്രത്തിൽ പ്രസവിക്കുമെന്നു പറയാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു"

ഒരിക്കൽ സ്വാമിതിരുവടികൾ ആലപ്പുഴയിൽ സർക്കാർ വക്കീൽ ശ്രീ. പി. ജി. ഗോവിന്ദപ്പിള്ളയുടെ സന്നിധിയിൽ ചെന്നപ്പോൾ ശ്രീ. ഗോവിന്ദപ്പിള്ളയുടെ ഭാര്യ പൂർണ്ണഗർഭിണിയായിരുന്നു. തിരുവടികൾ പുറത്തിരിക്കുമ്പോൾ അകത്തു പ്രസവം നടന്നതായി അദ്ദേഹം പ്രഖ്യാപിച്ചു. അന്നു് സ്വാമിതിരുവടികളുടെ ജന്മദിനമായിരുന്നു. "പെൺകുട്ടിയാണു്. പക്ഷേ, എന്റെ നാളിൽ ജനിച്ചുവെന്നുവച്ചു് ദാരിദ്ര്യമുണ്ടാവുകയില്ല. ഭാഗ്യവതിയാണു് കുട്ടി" എന്നു് സ്വാമി പ്രവചിച്ചു. മാത്രമല്ല, ആ കുട്ടിക്കു് ബാല്യവിവാഹമുണ്ടാകുമെന്നും അദ്ദേഹം പ്രവചിച്ചു. ആ കുട്ടിയാണു് പ്രസിദ്ധ ധനതത്വശാസ്ത്രജ്ഞനായ പ്രൊ: വി. ആർ. പിള്ളയുടെ ഭാര്യ ശ്രീമതി ചിന്മയീദേവി. ഒൻപതാമത്തെ വയസ്സിലാണു് അവർ വിവാഹിതയായതു്.

ജസ്റ്റിസ് ഭാസ്കരപിള്ള എഴുതുന്നു: "എന്റെ പിതാമഹൻ ഗോവിന്ദപ്പിള്ള ച്ചട്ടമ്പിയും ചട്ടമ്പിസ്വാമികളും തമ്മിൽ വലിയ പരിചയമായിരുന്നു. സ്വാമികൾ ചട്ടമ്പിയുടെ വീട്ടിൽ ഒരിക്കൽ വന്നപ്പോൾ ഗർഭപ്രശ്നത്തെപ്പററി പറഞ്ഞ കൂട്ടത്തിൽ "രമളചിന്താമണി" എന്ന ഗ്രന്ഥം സ്വാമികൾ ചട്ടമ്പിക്കു കൊടുത്തു. അതൊരു വിശേഷഗ്രന്ഥമാണു്. മലയാളത്തിൽ പ്രചാരത്തിലുള്ളതല്ല. കാശിയിൽനിന്നു് ആരോ വരുത്തി അദ്ദേഹത്തിനു കൊടുത്തതാണു്.

—"പിലോക്യയാവനം ശാസ്ത്രം രാമളം പ്രശ്നസംഗ്രഹം" എന്നു ആ ഗ്രന്ഥത്തിന്റെ ആരംഭത്തിൽ പ്രസ്താവിക്കുന്നുണ്ടു്. പ്രശ്നരീതിയേയോ പ്രശ്നമാർഗ്ഗത്തേയോ അനുസരിച്ചല്ല അതിന്റെ പ്രതിപാദനം. ഗ്രന്ഥം എന്റെ കയ്യിലുണ്ടു്. ജ്യോതിശ്ശാസ്ത്രപണ്ഡിതന്മാരെ പലരേയും കാണിച്ചു. ഗ്രന്ഥഗതമായ വിഷയം നല്ലപോലെ മനസ്സിലാക്കാൻ കഴിഞ്ഞില്ല. ചട്ടമ്പി സ്വാമികൾക്കു് ആ ഗ്രന്ഥം നല്ല വശമായിരുന്നു എന്നു പറഞ്ഞുകേട്ടിട്ടുണ്ടു്. സ്വാമികൾ ജ്യോതിശ്ശാസ്ത്രജ്ഞനായിരുന്നുവെങ്കിലും ആ ശാസ്ത്രം അങ്ങനെ കൈകാര്യം ചെയ്യാറുണ്ടായിരുന്നില്ല. ചുരുക്കം ചില സന്ദർഭങ്ങളിൽ അദ്ദേഹം ഇതു പ്രയോഗിച്ചു കേട്ടിട്ടുണ്ടു്. ജ്യോതിഷ സംബന്ധമായി എന്തെങ്കിലും അദ്ദേഹം എഴുതിയിട്ടുള്ളതായി ഓർക്കുന്നില്ല. കണ്ടിട്ടില്ല. എന്റെ കയ്യിലുള്ള സ്വാമികളുടെ നോട്ടുബുക്കിൽ ജ്യോതിഷക്കുറിപ്പുകളും ഗ്രഹനിലകളും എഴുതിയിട്ടുണ്ടു്.

"സ്വാമികൾ സ്വമരണവും ദീർഘദർശനം ചെയ്തതുപോലെ തോന്നും; ഇടവസൂര്യൻ ഞാൻ കാണുകയില്ല എന്നു കുമ്പളത്തു ശങ്കുപ്പിള്ളയോടു പറഞ്ഞതു വിചാരിക്കുമ്പോൾ...."

സ്വാമി തിരുവടികളുമായി ബന്ധപ്പെട്ട ശ്രീ ആർ. എൻ. കൃഷ്ണപിള്ള (ശ്രീകൃഷ്ണവിലാസം, കടയനിക്കാട്ടു്) അവർകളിൽനിന്നും ലഭിച്ച ഒരു വിവരം സ്വാമി തിരുവടികളുടെ ജ്യോതിശ്ശാസ്ത്രവിജ്ഞാനത്തിന്റെ വിപുലതയെ വ്യക്തമാക്കുവാനിവിടെ ചേർക്കുന്നു.

സ്വാമിതിരുവടികൾ എഴുമററൂർ ആശ്രമത്തിൽ വിശ്രമിച്ചിരുന്ന കാലത്തു ഒരു ദിവസം മേൽ പറയപ്പെട്ട മാന്യനും അദ്ദേഹത്തിന്റെ സ്നേഹിതനായ

അമ്പലവേലിൽ കെ. സി. നാരായണ നാശാനം (അദ്ദേഹം ജ്യോത്സ്യനാണ്) ഒത്തു സ്വാമി തിരുവടികളെ സന്ദർശിക്കുവാനായി ആശ്രമത്തിലെത്തി. സ്വാമിതിരുവടികൾ സന്തോഷവാനായി കാണപ്പെട്ടു. കുശലപ്രശ്നങ്ങൾക്കു ശേഷം വെളിൽനില്ക്കുന്നതാരാണെന്നു ചോദിച്ചു. ആശാൻ വെളിയിൽ നില്ക്കുകയായിരുന്നു. കൂടെ വന്ന ഒരാളാണ്, ജാതിയിൽ ഈഴവനാണ്. അതാണു വെളിയിൽ നില്ക്കുന്നതെന്നും പറഞ്ഞു. "ഓ! തീണ്ടും അല്ലെ? വരണം. ഈ ആശ്രമവും മററും ആററിൽ കൊണ്ടുപോയി കഴുകി ശുദ്ധമാക്കാം—" എന്നു ഫലിതരസം ചിന്തുമാറു സ്വാമികൾ പറഞ്ഞു. ആശാനെ അടുക്കൽ വരുത്തി കുശലങ്ങൾ ചോദിച്ചുകൂട്ടത്തിൽ തൊഴിലെന്താണെന്നു ചോദിച്ചു. ജ്യോതിഷമാണെന്നു മറുപടി. ജ്യോതിഷത്തിൽ ഏതെല്ലാം ഗ്രന്ഥങ്ങൾ വായിച്ചിട്ടുണ്ടെന്നു സ്വാമികൾ ചോദിച്ചു. ഏതാനും ഗ്രന്ഥങ്ങളുടെ പേരു് ആശാൻ പറഞ്ഞു. "ഇത്രയേ ഉള്ളോ? ഇതുകൊണ്ടു് ജ്യോതിഷം പറയുവാൻ സാധിക്കയില്ല. നാം തമിഴിൽതന്നെ അഞ്ഞൂറുഗ്രന്ഥങ്ങൾ നോക്കീട്ടുണ്ടു്. അതുകൊണ്ടു കുറച്ചുകൂടി പഠിക്കണം ...അവടെ സംസ്കൃതം പഠിച്ചിട്ടുണ്ടോ?" വിരുവടികൾ ചോദിച്ചു.

ആശാൻ—ഉണ്ടു്.

സ്വാമികൾ—കാവ്യം എത്തററംവരെ പഠിച്ചിട്ടുണ്ടു്?

ആശാൻ—"നൈഷധം വരെ."

"ഓ! അയല്ലൊ." എന്നു രണ്ടുകയ്കളും പരത്തി സന്തോഷം സൂചിപ്പിച്ചുകൊണ്ടു് തിരുവടികൾ വീണ്ടും ചോദിച്ചു; "സിദ്ധരൂപം പഠിച്ചിട്ടുണ്ടോ?"

ആശാൻ ആദ്യം മൗനം പൂണ്ടു. പറയുകയെന്നു സ്വാമികൾ വീണ്ടും പറഞ്ഞു. ഉണ്ടെന്നു് ആശാൻ മറുപടിനല്കി.

സ്വാമികൾ—ആദ്യത്തേ രൂപമൊന്നു ചൊല്ലുക.

"വൃക്ഷഃ വൃക്ഷൗ വൃക്ഷാഃ" എന്നു ആശാൻ ചൊല്ലി.

"ഏയ് ഉച്ചാരണ ശുദ്ധി വന്നില്ല. ക്ഷ എന്നൊരക്ഷരമില്ല. "ക"യും "ഷ"യും ചേർന്നതാണു് "ക്ഷ". അതു വ്യക്തമാകുംപോലെ ചൊവ്വിനു ചൊല്ലി പഠിക്കണം." എന്നു പറഞ്ഞു്, സന്തോഷപൂർവം രണ്ടുപേർക്കും യാത്രപറഞ്ഞു. ആശാൻ സംസ്കൃതത്തിൽ നല്ല പരിചയമുററ ഒരു ജ്യോത്സ്യനായിരുന്നു. സ്വാമി തിരുവടികളുടെ മുമ്പിൽ നിഷ്പ്രഭനായിപ്പോയി.

അഞ്ഞൂറിൽപരം ഗ്രന്ഥങ്ങൾ തമിഴിൽതന്നെ പഠിച്ചിട്ടുള്ള അവിടുത്തെ ജ്യോതിഷ വിജ്ഞാനത്തെപ്പററി എങ്ങനെ വർണ്ണിക്കുവാനാണു്? സംസ്കൃതത്തിലുള്ള ഗ്രന്ഥങ്ങളുടേയും സംഖ്യ ഒട്ടും കുറഞ്ഞതായിരിക്കയില്ലല്ലൊ.

സ്വാമി തിരുവടികൾക്കു ജ്യോതിശ്ശാസ്ത്രവുമായി ഉള്ള ബന്ധം അലഘുവും അതിലുള്ള അറിവു് അപാരവുമായിരുന്നു. "സൂര്യഃപിതാ മഹോഷ്യാ സോവസിഷ്ഠോƒത്രിഃ പരാശരഃ"–എന്നു തുടങ്ങി ഒരു പരമ്പര ജ്യോതിശ്ശാസ്ത്രപ്രവർത്തകന്മാരായ മഹർഷിമാരുടേതുണ്ടു്. ശ്രീവിദ്യാധിരാജ സ്വാമിതിരുവടികളും ആ പരമ്പരയിൽ സ്മരിക്കപ്പെടേണ്ട ഒരു മഹർഷി വരേണ്യനാണു്.

# വിദ്യാധിരാജദീപ്തി

ആർ. രാമചന്ദ്രൻനായർ

ഭക്തജന ചിത്തഭവ
    ഭയം നീക്കിത്തിളങ്ങട്ടേ,
ഭട്ടാരക പദനഖ
    ചന്ദ്രരശ്മികൾ !
ഹൃദ്യാഭമായ് നീളെ നീളെ-
    ബ്ഭുവിലെങ്ങും പരക്കട്ടേ,
വിദ്യാധിരാജന്റെ ദിവ്യ
    ദീപപ്രകാശം !!

കദനങ്ങളകലുവാൻ,
    കലുഷത മറയുവാൻ,
കരളെല്ലാം നിറയട്ടേ
    ഗുരുസ്മരണം;
കാലദോഷമടങ്ങുവാൻ,
    കർമ്മദോഷമൊടുങ്ങുവാൻ,
കൈവല്യത്തിൻ പാതകാട്ടും
    മുനിസ്മരണം.

ഉൺമയുടെ നിറവായി,
    നന്മയുടെ തികവായി,
വെൺമയെങ്ങും വീശിനീളെ
    പ്പരന്നിടട്ടേ,
സന്മനസ്സുകൾക്കു നിത്യ
    ജന്മസഫലതയേകി-
പ്പന്മനയിലുയരുന്ന
    വിശുദ്ധദീപ്തി.

ഭക്തിപൂർവ്വം വണങ്ങിടാം
    ഭദ്രഗുണപൂരിതമാം
ഭട്ടാരകമുനിയുടെ
    പദകമലം;
ഹൃത്തടത്തിൽ വിളങ്ങട്ടേ
    നിത്യദീപശിഖയായി
വിദ്യാധിരാജപ്രഭുവിൻ
    പദയുഗളം.

# സ്വാമിതിരുവടികളുടെ ശിഷ്യമണ്ഡലം

ജി. പി. മംഗലത്തുമഠം
(ദേവസ്വംബോർഡ് പ്രസിഡൻറ്)

ആധുനിക കേരളീയ സംസ്കാരത്തിൻെറ സ്രഷ്ടാവ് ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമിതിരുവടികൾ ആയിരുന്നു എന്നതു് സർവ്വസമ്മതമാണല്ലൊ. ആ മഹർഷിവര്യൻ നേരിട്ട് സംഘടനകളോ പ്രസ്ഥാനങ്ങളോ ആരംഭിച്ചു് അവയിൽകൂടി സാംസ്കാരിക നവോത്ഥാനം കൈവരുത്തുകയല്ല ചെയ്തതു്. യവന ദാർശനികനായിരുന്ന സോക്രട്ടീസിനെപ്പോലെ, പ്രവൃത്തിയെക്കാൾ നിവൃത്തിയെ ആശ്രയിച്ചുള്ള ഒരു ലോകജീവിതമായിരുന്ന അദ്ദേഹം നയിച്ചതു്. സത്യാന്വേഷികൾക്കു് ജ്ഞാനത്തിൻെറ പ്രകാശം കണ്ടെത്തുവാനുള്ള മാർഗ്ഗം ഉപദേശിക്കുക എന്നുള്ളതു മാത്രമേ സ്വന്തം കർത്തവ്യമായി അദ്ദേഹം കരുതിയിരുന്നുള്ളു. ശ്രീരാമകൃഷ്ണപരമഹംസനെയും, ഭഗവാൻ രമണമഹർഷിയെയുംപോലെ പ്രശസ്തന്മാരായ ഉത്തമ ശിഷ്യമുഖ്യന്മാരിൽക്കൂടിയാണു് സ്വാമിതിരുവടികളും തൻെറ സന്ദേശത്തെ ജനസമുദായത്തിൽ പ്രചരിപ്പിച്ചതു്.

ശ്രീരാമകൃഷ്ണദേവനും രമണമഹർഷിയും അത്യന്തം ആർഭാടരഹിതവും നിശ്ശബ്ദവും ഏതാണ്ടു് ഏകാന്തവുമായ ഒരു ജീവിതക്രമത്തെയാണല്ലൊ സ്വീകരിച്ചിരുന്നതു്. ശ്രീ വിദ്യാധിരാജസ്വാമിതിരുവടികളും അതുപോലെയുള്ള ഒരു നിശ്ശബ്ദജീവിതത്തെ മാത്രമേ ഇഷ്ടപ്പെട്ടിരുന്നുള്ളു. എന്നാൽ ഈ മൂന്നു മഹാത്മാക്കൾക്കും, നിസ്തന്ദ്രവും നിരന്തരവുമായ പ്രവൃത്തിപദ്ധതികൾകൊണ്ടു് ലോകത്തെ ആകർഷിക്കാൻ കഴിഞ്ഞിരുന്ന പ്രമുഖ ശിഷ്യന്മാർ ഉണ്ടായിരുന്നു. പ്ലേറ്റോയും, അരിസ്റ്റോട്ടിലും സോക്രട്ടീസിൻെറ മാഹാത്മ്യത്തെ സാമാന്യലോകത്തിനു വിശദമാക്കി കൊടുത്തതുപോലെ, മഹത് ശിഷ്യന്മാർ ഈ ഗുരുവര്യന്മാരുടെ മേന്മ എന്തു് എന്നു് ലോകത്തിനു വെളിവാക്കി കൊടുത്തു. ഒരുപക്ഷേ, ഇങ്ങനെയുള്ള ശിഷ്യന്മാരുടെ മഹത്വത്തിൽക്കൂടിയാണു് വിശിഷ്ട ഗുരുക്കന്മാരുടെ മാഹാത്മ്യത്തെ ജനസാമാന്യത്തിനു് എക്കാലത്തും ഗ്രഹിക്കുവാൻ കഴിഞ്ഞിട്ടുള്ളതു് എന്നും പ്രസ്താവിക്കാൻ കഴിയും.

ശ്രീ വിദ്യാധിരാജസ്വാമിതിരുവടികൾക്കു് സമാദരണീയന്മാരായ അനേകം ഗൃഹസ്ഥ ശിഷ്യന്മാരും, സന്യാസശിഷ്യന്മാരും ഉണ്ടായിരുന്നു. ശ്രീ രാമാനന്ദ സ്വാമികൾ എന്ന നാമധേയത്തിൽ പില്ക്കാലത്തു് സന്യാസം സ്വീകരിച്ച പറമ്പാത്തു് രാമൻപിള്ള എന്ന പ്രമുഖ സ്വാമിശിഷ്യനെ ഗൃഹസ്ഥ ശിഷ്യന്മാരുടെ സമൂഹത്തിൽതന്നെ ഉൾപ്പെടുത്തുവാനാണു് ന്യായമുള്ളതു്. കാരണം, ശ്രീ വിദ്യാധിരാജസ്വാമിതിരുവടികളുടെ മഹാസമാധിവരെയും അദ്ദേഹം സന്യാസം സ്വീകരിച്ചിട്ടുണ്ടായിരുന്നില്ല. എന്നാൽ ശ്രീ രാമാനന്ദസ്വാമികൾ പിന്നീടു് കേരളത്തിലെ പ്രശസ്തമായ ഒരു സന്യാസിപരമ്പരയുടെ പ്രഭവസ്ഥാനമായിത്തീർന്നു എന്നുള്ളതു് പ്രസ്താവയോഗ്യമാണു്. ഈ പരമ്പരയുടെ പരമഗുരുവായി സങ്കല്പിച്ചുവരുന്നതു് ശ്രീ വിദ്യാധിരാജസ്വാമി തിരുവടികളെത്തന്നെയാകുന്നു.

ശ്രീനാരായണഗുരുദേവൻ, ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ, ശ്രീ തീർത്ഥപാദപരമഹംസ സ്വാമികൾ എന്നിങ്ങനെ മൂന്ന് ഋഷിവര്യന്മാരായിരുന്ന സ്വാമിതിരുവടികളുടെ സന്യാസശിഷ്യന്മാർ. ഇവർ മൂന്നുപേരും കേരളസംസ്കാരചരിത്രത്തിൽ മായാത്ത മുദ്രപതിപ്പിച്ചിട്ടുള്ളവരാണെന്ന് നിസ്സംശയം പ്രഖ്യാപിക്കാം. ശ്രീനാരായണഗുരുദേവൻ സാമൂഹിക നീതിക്കുവേണ്ടി നടത്തിയ പ്രചരണങ്ങളും, പ്രവർത്തനങ്ങളും സുപ്രസിദ്ധങ്ങളാണല്ലോ. അധഃകൃതസമുദായങ്ങളിൽപെട്ട ഹിന്ദുക്കൾക്ക്—പ്രത്യേകിച്ച് ഈഴവർക്ക്—അദ്ദേഹത്തിന്റെ പ്രചോദനംമൂലം ഉണ്ടായ വളർച്ചയും വികാസവും അത്ഭുതകരമത്രെ.

ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ പ്രതിഭാവിലാസംകൊണ്ടും, പാണ്ഡിത്യം കൊണ്ടും, യോഗനിഷ്ഠകൊണ്ടും അദ്വിതീയമായ സ്ഥാനം കൈവരിച്ച ഒരു മഹാപുരുഷനായിരുന്നു. ഇരിങ്ങാലക്കുടെ തച്ചുടയ കൈമൾ, ശ്രീ. പന്നിശ്ശേരി നാണുപിള്ള, ശ്രീ. ആറന്മുള നാണുപിള്ളവൈദ്യൻ തുടങ്ങിയ പല പ്രഗത്ഭമതികളും ഇദ്ദേഹത്തിന്റെ ശിഷ്യന്മാരായിരുന്നു. ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ രണ്ടു ശിഷ്യന്മാരായിരുന്ന പന്നിശ്ശേരി നാണുപിള്ളയും ശ്രീവർദ്ധനത്തു കൃഷ്ണപിള്ളയും ചേർന്നു വിരചിച്ച "ശ്രീനീലകണ്ഠതീർത്ഥപാദസ്വാമിചരിത്രസമുച്ചയം" എന്ന അതിബൃഹത്തായ കൃതി മലയാളത്തിലെ ഏററവും ആദ്യത്തെ ജീവചരിത്രഗ്രന്ഥങ്ങളുടെ മുന്നണിയിൽതന്നെ നിലകൊള്ളുന്നുണ്ട്. ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ വ്യക്തിമാഹാത്മ്യം ഗ്രഹിക്കുന്നതിന് "ചരിത്രസമുച്ചയം" സംസ്കൃതത്തിലും മലയാളത്തിലും അദ്ദേഹം രചിച്ചിട്ടുള്ള കൃതികൾ അസാമാന്യ പ്രതിഭാശക്തിയാൽ പ്രഭാവിതങ്ങളാണ്. പ്രത്യേകിച്ചും മലയാളഭാഷയിൽ വിരചിതങ്ങളായ "ആചാരപദ്ധതി", "ദേവാർച്ചാപദ്ധതി" എന്ന രണ്ടു കൃതികൾ, തീർത്ഥപാദസ്വാമികളുടെ സ്വതന്ത്രബുദ്ധിയെ വിളിച്ചറിയിക്കുന്നവയാണ്. കേരളത്തിലെ ഹൈന്ദവരുടെ ആചാരങ്ങളെ നവീകരിക്കുന്നതിലും, അനാചാരങ്ങളെ ദൂരീകരിക്കുന്നതിലും ദത്തശ്രദ്ധനായ ഒരു പുരോഗമനവാദിയെ ഈ കൃതികളിൽ തെളിഞ്ഞു കാണാം. ശ്രീ വിദ്യാധിരാജസ്വാമിതിരുവടികളുടെ നിർദ്ദേശപ്രകാരമാണ് ഈ രണ്ടു കൃതികളും രചിച്ചിട്ടുള്ളതെന്ന് ഗ്രന്ഥകർത്താവ് തുറന്നു പ്രസ്താവിക്കുന്നുണ്ട്.

ശ്രീ തീർത്ഥപാദ പരമഹംസ സ്വാമികൾ ഊനവിംശതിവർഷനായിരുന്നപ്പോൾതന്നെ സ്വാമിതിരുവടികളിൽനിന്ന് സന്യാസദീക്ഷ ലഭിക്കുവാൻ ഭാഗ്യമുണ്ടായ ഒരു യുവാവായിരുന്നു. അദ്ദേഹത്തിന്റെ ജന്മദേശം പറവൂരിനടുത്തായിരുന്നെങ്കിലും, കോട്ടയം ജില്ലയിലുള്ള വാഴൂർ എന്ന പ്രദേശത്തെ കേന്ദ്രമാക്കിക്കൊണ്ടായിരുന്നു പ്രവർത്തനം അധികവും. വാഴൂരിലുള്ള തീർത്ഥപാദാശ്രമം ഇദ്ദേഹമാണ് സ്ഥാപിച്ചതു്. അദ്ദേഹത്തിന്റെ ശിഷ്യനായ ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികളാണ് ഇന്ന് മഠാധിപതിയായി പ്രശോഭിക്കുന്നതു്. ശ്രീ വിദ്യാനന്ദസ്വാമികൾ, പണ്ഡിററ് സി. രാമകൃഷ്ണൻനായരുടെ സഹകരണത്തോടുകൂടി രചിച്ചിട്ടുള്ള "ശ്രീ തീർത്ഥപാദസ്വാമികൾ" എന്ന വിപുലമായ ജീവചരിത്രഗ്രന്ഥം ആ യതിവര്യന്റെ വ്യക്തിപ്രഭാവത്തെ സുതരാം വ്യക്തമാക്കുന്നുണ്ട്. തിരുവിതാംകൂർ പ്രദേശത്തിന്റെ ഉത്തരഭാഗങ്ങളിൽ ആദ്ധ്യാത്മികമായ ഉണർച്ച ഉണ്ടാക്കുന്നതിനു് ഇരുപതാംനൂററാണ്ടിന്റെ ആദ്യദശകങ്ങളിൽ ഫലപ്രദമായി പ്രവർത്തിച്ചതു് അദ്ദേഹമായിരുന്നു. പ്രസിദ്ധനായ ഭാരതകേസരി മന്നത്തു പത്മനാഭൻതന്നെ ശ്രീ തീർത്ഥപാദസ്വാമികളോടുള്ള തന്റെ കടപ്പാട് വ്യക്തമാക്കിയിട്ടുണ്ട്.

തൃപ്പൂണിത്തുറയ്ക്കു കിഴക്ക് പുത്തൻകുരിശിനു സമീപം പരമഭട്ടാര ആശ്രമം

സ്ഥാപിച്ച ശ്രീ രാമാനന്ദസ്വാമികളെ പ്പററി നേരത്തേ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ശ്രീ വിദ്യാധിരാജസ്വാമി തിരുവടികളു ടെ ഗൃഹസ്ഥശിഷ്യനായിരുന്ന ശ്രീ. പറ മ്പാത്തു രാമൻപിള്ള, ഗുരുവിൻെറ സ മാധിക്കുശേഷം സന്യാസവൃത്തി സ്വീക രിക്കുകയാണ് ചെയ്തതു്. ശ്രീ. പറ മ്പാത്തു രാമൻപിള്ള സക്കാരിൻെറ ഭൂ നികുതി വകുപ്പിൽ പ്രശസ്തനായ ഒരു "പാവ്വത്യകാർ" ആയിരുന്നു. അദ്ദേഹം സ്വാമിതിരുവടികളുടെ സമപ്രായക്കാര നായിരുന്നു. ഗുരുവിനെക്കാൾ കുറച്ചു മാസങ്ങളുടെ പ്രായക്കൂടുതൽ ഉണ്ടായിരു ന്നതു് ശ്രീ. രാമൻപിള്ളയ്ക്കാണ്. എ ന്നാൽ സ്വാമിതിരുവടികളുടെ സമാധി ക്കുശേഷം 30 വർഷംകൂടി രാമാനന്ദ സ്വാമികൾ ജീവിച്ചിരുന്നു. ശ്രീ ഭക്താ നന്ദസ്വാമികൾ. ശ്രീ വിജയാനന്ദസ്വാ മികൾ (കവിയൂർ സ്വാമികൾ) എന്നി വർ അദ്ദേഹത്തിൻെറ ശിഷ്യന്മാരായി രുന്നു. സമീപകാലത്തു് കേരളത്തിൽ ജീവിച്ചിരുന്ന രണ്ടു് പ്രമുഖ ആദ്ധ്യാത്മിക നേതാക്കന്മാരായിരുന്നല്ലോ ഇവർ രണ്ടാ ളും. പ്രസിദ്ധനായ ശ്രീ ആതുരദാസ് സ്വാമികൾ, ശ്രീ ഭക്താനന്ദതീർത്ഥ പാദസ്വാമികളുടെ ശിഷ്യനാണെന്നുള്ള തും പ്രസ്താവയോഗ്യമാകുന്നു.

സ്വാമിതിരുവടികളുടെ ഗൃഹസ്ഥശി ഷ്യന്മാർ പലരും കേരളത്തിൽ അവരുടെ തലമുറയിലെ ഏററവും ആദരണീയന്മാ രായ മഹാപുരുഷന്മാരായിരുന്നു. തിരു വിതാംകൂർ ഗവണ്മെൻറിൻെറ ഫിനാ ൻസ് സെക്രട്ടറി ആയിരുന്ന കരിമ്പുവി ളാകം ഗോവിന്ദപ്പിള്ള, പ്രശസ്ത എൻജി നീയർ ആയിരുന്ന കല്ലുവീട്ടിൽ ഗോവി ന്ദപ്പിള്ള, വാസനാകവികളായിരുന്ന വെളുത്തേരിൽ കേശവൻവൈദ്യർ, പെ രുനെല്ലി കൃഷ്ണൻവൈദ്യർ എന്നിവർ, തിരുവനന്തപുരം രാജകീയ കലാശാല യിലെ മലയാളം വകുപ്പു് അദ്ധ്യക്ഷനാ യിരുന്ന നന്ത്യാർവീട്ടിൽ പരമേശ്വരൻ പിള്ള, മഹാ ഭിഷഗ്വരനായിരുന്ന ഒ. എൻ. കൃഷ്ണക്കുറുപ്പു്, ഐക്കരനാട്ടു തെ ക്കിനേടത്തു രാമൻപിള്ള, ആണ്ടിപ്പിള്ള മജിസ്രേട്ടു്, പ്രസിദ്ധ അഭിഭാഷകനാ യിരുന്ന സാഹിത്യകുശലൻ ടി. കെ. കൃ ഷ്ണമേനോൻ, അദ്ദേഹത്തിൻെറ സഹധ മ്മിണി സാഹിത്യസഖി ടി. സി. കല്യാ ണിഅമ്മ, സ്വാതന്ത്ര്യസമരസേനാനിയാ യിരുന്ന കുമ്പളത്തു ശങ്കുപ്പിള്ള തുടങ്ങിയ മഹജ്ജനങ്ങൾ സ്വാമിതിരുവടികളുടെ ഗൃഹസ്ഥശിഷ്യവർഗ്ഗത്തിൽ പ്രമുഖസ്ഥാ നം വഹിച്ചിരുന്നവരാണ്. സ്വാമിതി രുവടികളുടെ ഉപദേശവും അനുഗ്രഹവും അവരെ ഓരോരുത്തരെയും ജീവിതശ്രേ ണിയുടെ അത്യുന്നതസോപാനങ്ങളിലേ ക്കു് ഉയത്തുകതന്നെ ചെയ്തു. നന്ത്യാർ വീട്ടിൽ പരമേശ്വരൻപിള്ള, ടി. കെ. കൃഷ്ണമേനോൻ, കുമ്പളത്തു ശങ്കുപ്പിള്ള എന്നിവർ സൂര്യനു കീഴിലുള്ള യാതൊരാ ളെയും ബഹുമാനിക്കാത്ത സ്വതന്ത്ര സ്വതന്ത്രന്മാരായ പുരുഷസിംഹങ്ങളാ യിരുന്നല്ലോ. എന്നാൽ ശ്രീവിദ്യാധി രാജസ്വാമിതിരുവടികളുടെ സാന്നിദ്ധ്യ ത്തിൽ അവർ മാൻകിടാങ്ങളെപ്പോലെ വിനീതവിധേയന്മാരായി മാത്രമേ പെ രുമാറിയിരുന്നുള്ളു. ശ്രീ. ടി. കെ. കൃഷ്ണ മേനോൻ ഇംഗ്ലീഷിൽ രചിച്ചിട്ടുള്ള തൻെറ ആത്മകഥയിൽ സ്വാമിതിരുവ ടികളെക്കുറിച്ചു രേഖപ്പെടുത്തിയിട്ടുള്ള പ്രശംസാവചനങ്ങൾ അദ്ദേഹത്തിൻെറ അത്ഭുതകർമ്മായ മാഹാത്മ്യത്തെ ലോക സമക്ഷം അവതരിപ്പിക്കുവാൻ പര്യാപ്ത മായി ഭവിച്ചിട്ടുണ്ടു്.

ശ്രീ കാളിയാങ്കൽ നീലകണ്ഠപ്പിള്ള, ശ്രീ കരുവാ കൃഷ്ണനാശാൻ എന്നിവർ മറെറാരു രീതിയിൽ ആണ് സ്വാമിതി രുവടികളുടെ ശിഷ്യത്വം നേടിയിരുന്ന തു്. സനാതനധമ്മത്തിനെതിരായി ഇ തരമതപ്രചാരകന്മാർ നടത്തിവന്ന കട ന്നാക്രമണങ്ങളെ പ്രതിരോധിക്കുന്നതി നായി സ്വാമിതിരുവടികൾ വളത്തി എ ടുത്ത രണ്ടു പോരാളികളായിരുന്നു ഇവർ. ഹിന്ദുമതസംവിധാനത്തിൽ ഈ തരത്തി

ലുള്ള മിഷ്യനറിപ്രവർത്തനത്തിനു് ആദ്യമായി സ്ഥാനം നൽകിയതു് സ്വാമിതിരുവടികൾ ആണെന്നു പറയേണ്ടിയിരിക്കുന്നു. കാളിയാങ്കൽ നീലകണ്ഠപ്പിള്ളയുടെയും, കരുവാ കൃഷ്ണനാശാന്റെയും പ്രവർത്തനഫലമായി ഹിന്ദുധർമ്മത്തിന്റെ നേരേ ആക്രമം എപ്പോഴും കൈയേററം നടത്താം എന്ന പരിതസ്ഥിതിക്കു് ശ്രദ്ധേയമായ പരിവർത്തനമുണ്ടായി എന്നുള്ളതു് ഒരു ചരിത്രസത്യമാണു്. തിരുവിതാംകൂർ സ്റ്റേററുമാനവലിൽ ഇതു് രേഖപ്പെടുത്തിയിട്ടുണ്ടു്.

അഖിലലോകപ്രശസ്തി നേടിയ സനാതനധർമ്മപ്രവാചകനായ സ്വാമി ചിന്മയാനന്ദജി തന്റെ ആത്മീയമായ വളർച്ചയിൽ ശ്രീവിദ്യാധിരാജസ്വാമി തിരുവടികൾക്കുള്ള പ്രമുഖമായ സ്ഥാനത്തെ സാഹ്ളാദം രേഖപ്പെടുത്തിയിട്ടുണ്ടു്. ചിന്മയാനന്ദജിയുടെ ശൈശവകാലഘട്ടത്തിൽ ഒരിക്കൽ സ്വാമിതിരുവടികൾ അദ്ദേഹത്തിന്റെ ഭവനത്തിൽ ചെല്ലുവാൻ ഇടയായി. ആ ശിശുവിനെ സ്വാമിതിരുവടികൾ മടിയിൽ എടുത്തിരുത്തുകയും രണ്ടു കൈകൾകൊണ്ടും താലോലിക്കുകയും ചെയ്തു. ജന്മാന്തരസുകൃതംകൊണ്ടു് ലഭ്യമായ ഈ അപൂർവ്വഭാഗ്യമാണു് തനിക്കു പില്ക്കാലത്തുണ്ടായ ആദ്ധ്യാത്മികമായ വളർച്ചയ്ക്കു് നിദാനമായി ഭവിച്ചതു് എന്നു സ്വാമി ചിന്മയാനന്ദ രേഖപ്പെടുത്തിയിരിക്കുന്നു.

തിരുവനന്തപുരത്തു് ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിനുസമീപം "ശ്രീ പരമഭട്ടാര അഭേദാശ്രമം" സ്ഥാപിച്ചിട്ടുള്ള ശ്രീമദ് അഭേദാനന്ദസ്വാമികൾ, ഇതുപോലെതന്നെ, സ്വാമിതിരുവടികളുടെ കരുണാകടാക്ഷത്തിനു് പാത്രീഭവിച്ചിട്ടുള്ള മറെറാരു മഹാത്മാവാണു്. ശ്രീ അഭേദാനന്ദസ്വാമികൾ ഹൈസ്കൂൾ വിദ്യാർത്ഥിയായിരുന്നകാലത്തു് ഒരിക്കൽ സ്വാമിതിരുവടികൾ സമീപത്തുള്ള റോഡിൽകൂടി നടന്നുവരുന്നതായി അറിയുകയും ഉടൻതന്നെ ഓടിച്ചെന്നു നമസ്കരിക്കുകയും ചെയ്തു. തിരുവടികൾ ആ ബാലനെ പിടിച്ചെഴുനേൽപിച്ചു് അനുഗ്രഹിച്ചു. ഈ അനുഗ്രഹലാഭത്തിന്റെ ഫലമായിട്ടാണു് തനിക്കു് എല്ലാ ആദ്ധ്യാത്മിക പുരോഗതിയും സിദ്ധിച്ചിട്ടുള്ളതെന്നു് ശ്രീമദ് അഭേദാനന്ദസ്വാമികൾ ഭക്ത്യാദരപുരസ്സരം പ്രസ്താവിക്കുക പതിവാണു്. തിരുവനന്തപുരത്തു് സ്വന്തം ആശ്രമം സ്ഥാപിക്കുമ്പോൾ, ശ്രീവിദ്യാധിരാജസമാധിയിൽനിന്നു കൊളുത്തിയ ദീപത്തെ അവിടെ കെടാവിളക്കായി സ്ഥാപിക്കുകയും, സ്വാമി തിരുവടികളുടെ ഒരു പൂർണ്ണകായവിഗ്രഹം അവിടെ പ്രതിഷ്ഠിക്കുകയും, ആ സ്ഥാപനത്തിനു് പരമഭട്ടാരകനാമധേയം നൽകുകയും ചെയ്തതു് ശ്രീമദ് അഭേദാനന്ദസ്വാമികൾക്കു് ആ മഹാഗുരുവിനോടുള്ള ബഹുമാനാദരങ്ങളെ പ്രകടീകരിക്കുന്നുണ്ടല്ലോ.

ശ്രീവിദ്യാധിരാജസ്വാമി തിരുവടികൾ സന്ദർശിച്ചിട്ടുള്ള ഓരോ ഭവനവും, സ്പർശിച്ചിട്ടുള്ള ഓരോ വ്യക്തിയും അനുഗ്രഹിച്ചിട്ടുള്ള ഓരോ കുടുംബവും നിരന്തരം ഉത്ക്കർഷത്തെ പ്രാപിച്ചിട്ടുള്ളതായി അനുഭവസ്ഥന്മാർ രേഖപ്പെടുത്തിയിട്ടുണ്ടു്. ഇന്നത്തെക്കാലത്തും അദ്ദേഹത്തിന്റെ ചിത്രംവച്ചു പൂജിക്കുകയോ അദ്ദേഹത്തിന്റെ പുണ്യനാമം ജപിക്കുകയോ ചെയ്യുന്നവർക്കു് എല്ലാ അഭ്യുദയവും ഉണ്ടാകുന്നതായി കണ്ടുവരുന്നുണ്ടു്. ഈ ലേഖകൻതന്നെ സ്വാമിതിരുവടികളുടെ ചിത്രം പൂജാമുറിയിൽവച്ചു് ആരാധിക്കുവാനും, ദിവസവും പ്രഭാതത്തിൽ, "ഓം നമോ വിദ്യാധിരാജായ" എന്നു് ജപിക്കുവാനും ആരംഭിച്ചശേഷം ജീവിതത്തിൽ വളരെ അഭിവൃദ്ധി ഉണ്ടായിട്ടുണ്ടു് എന്നു് സവിനയം രേഖപ്പെടുത്തിക്കൊള്ളട്ടെ. സ്വാമിതിരുവടികളുടെ കൃപാകടാക്ഷംകൊണ്ടു മാത്രമാണു് ദേവസ്വംബോർഡു് അദ്ധ്യക്ഷപദവിനേടുവാൻ കഴിഞ്ഞതെന്നും പ്രസ്താവിക്കേണ്ടിയിരിക്കുന്നു.